# മലങ്കരസഭയുടെ ദിവ്യജ്യോതിസ്

1991 നവംബർ 29 വെള്ളി

**പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ**

> ഒരു കാലഘട്ടത്തിന്റെ പ്രകാശഗോപുരമായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായെ മലങ്കര ഓർത്തഡോക്സ്സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് 'സഭാ ജ്യോതിസ്' എന്ന ബഹുമതി നൽകി ആദരിക്കുന്നു. മെത്രാപ്പോലീത്തായുടെ 175-ാം ചരമജൂബിലി ആഘോഷത്തിന്റെ സമാപനത്തോടനുബന്ധിച്ചു കുന്നംകുളത്തു ഡിസംബർ ഒന്നിനു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് അദ്ദേഹത്തെ 'സഭാ ജ്യോതിസായി' പ്രഖ്യാപിക്കുന്നത്.

ഒരു കാലഘട്ടത്തിന്റെ പ്രകാശഗോപുരമായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ. കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു വേദിയൊരുക്കുകയും ബൈബിൾ മലയാളത്തിലേക്കു വിവർത്തനം ചെയ്യുകയും ചെയ്ത ആ മഹാത്മാവിനെ മലങ്കര ഓർത്തഡോക്സ് സഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് 'സഭാജ്യോതിസ്' എന്ന ബഹുമതി നൽകി ആദരിക്കുന്നു. ഡിസംബർ ഒന്നിനു ജന്മനാടായ കുന്നംകുളത്തു പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ 175-ാം ചരമ ജൂബിലി ആഘോഷത്തിന്റെ സമാപനത്തോടനുബന്ധിച്ചു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് അദ്ദേഹത്തെ 'സഭാ ജ്യോതിസാ'യി പ്രഖ്യാപിക്കുന്നത്.

പുലിക്കോട്ടിൽ മെത്രാപ്പോലീത്താ മലങ്കര സഭയ്ക്കു നൽകിയിട്ടുള്ള സംഭാവനകൾ പ്രാതഃസ്മരണീയമാണ്. അതു സഭയ്ക്കു മാത്രമല്ല, കേരള സമൂഹത്തിനെല്ലാം ഒരു നേട്ടമായി. കോട്ടയത്തു വൈദിക സെമിനാരി സ്ഥാപിച്ചത് അദ്ദേഹമാണ്. അവിടെയാണ് അദ്ദേഹം പാശ്ചാത്യ വിദ്യാഭ്യാസത്തിനു വേദിയൊരുക്കിയത്. ജീവിതകാലം മുഴുവൻ അദ്ദേഹം മല്പാനായിരുന്നു. സുറിയാനിയിലും സഭാചരിത്രത്തിലും തച്ചുശാസ്ത്രത്തിലും അദ്ദേഹത്തിന് അഗാധ പാണ്ഡിത്യമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കർമജീവിതം കേരള സമൂഹത്തിന് അഗ്നിശലാകയുടെ ചൂടും വെളിച്ചവും ആത്മവിശ്വാസവും നൽകി.

കുന്നംകുളത്തു പുലിക്കോട്ടിൽ തറവാട്ടിൽ ചുമ്മാരുടെ സീമന്തപുത്രനായി 1740 നവംബർ 25-നാണു ജോസഫ് എന്ന ഇട്ടൂപ്പ് ജനിച്ചത്. മല്പാൻ പള്ളിക്കൂടമെന്നു പുകൾപെറ്റ പഴഞ്ഞി ദേവാലയത്തിൽ പുലിക്കോട്ടിൽ മത്തായി മല്പാന്റെ ശിക്ഷണത്തിൽ ആയിരുന്നു ഇട്ടൂപ്പ് സുറിയാനിഭാഷ, ആരാധന, സഭാചരിത്രം, സഭാ കാനോനുകൾ, വേദശാസ്ത്രം എന്നിവ പഠിച്ചത്.

മത്തായിമല്പാന്റെ കാലശേഷം നിലച്ചുപോയ മല്പാൻ പള്ളിക്കൂടം ചാട്ടുകുളങ്ങര പള്ളിയിൽ സ്ഥാപിതമായപ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വം അവിടെലഭിച്ചു. 1789-ൽ ടിപ്പുസുൽത്താന്റെ പടയോട്ടവേളയിൽ ആർത്താറ്റ് (ചാട്ടുകുളങ്ങര) പള്ളിയും പടിപ്പുരമാളികയും അഗ്നിക്കിരയായി. തുടർന്ന് അദ്ദേഹത്തിന്റെ നേതൃത്വത്തിൽ കുന്നംകുളത്തുണ്ടായിരുന്ന കൊച്ചുകുരിശുപള്ളി പൊളിച്ചു വിപുലപ്പെടുത്തി പണിതു. അതാണു കുന്നംകുളം പഴയപള്ളി. ആർത്താറ്റ് മുടങ്ങിയ മല്പാൻ പാഠശാല അദ്ദേഹം കുന്നംകുളത്തു പുനരാരംഭിച്ചു. വൈദികവിദ്യാർഥികൾ അദ്ദേഹത്തിന്റെ ശിക്ഷണത്തിൽ പഠനം നടത്തി. ആർത്താറ്റ് പള്ളി പ്രൗഢഗംഭീരമായി പുതുക്കി നിർമിച്ചതും അദ്ദേഹമായിരുന്നു.

ചാട്ടുകുളങ്ങര പള്ളിയുടെ പുനരുദ്ധാരണ പ്രവർത്തനവുമായി ബന്ധപ്പെട്ടുകഴിയുമ്പോണ് ആംഗ്ലിക്കൻ മിഷനറി ഡോ. ക്ലോഡിയസ് ബുക്കാനൻ കേരള



ത്തിൽ വരുന്നത്. കേരളസഭയുടെ ബൈബിൾ പാരമ്പര്യം പഠിക്കാനെത്തിയ മിഷനറിക്കു ബൈബിളിന്റെ മലയാള പരിഭാഷ എന്ന ആശയവുമായി മുന്നോട്ടുനീങ്ങാനുള്ള ധൈര്യം ലഭിച്ചത് പുലിക്കോട്ടിൽ മല്പാനിൽനിന്നാണ്. മല്പാനോടും കുന്നംകുളത്തെ നസ്റാണി പാരമ്പര്യങ്ങളോടും തോന്നിയ ആദരവിന്റെ സ്മരണയ്ക്കായി ഒരു സുവർണമുദ്ര ബുക്കാനൻ പുലിക്കോട്ടിൽ മല്പാനെ ഏൽപിച്ചതു കുന്നംകുളം പള്ളിക്കാർ ഇന്നും സൂക്ഷിക്കുന്നു. ബുക്കാനൻ മലങ്കരയിലെ പല പ്രാചീന ദേവാലയങ്ങളും സന്ദർശിച്ചെങ്കിലും ഒരു കീർത്തിമുദ്ര നൽകിയതു പുലിക്കോട്ടിൽ മല്പാനുമാത്രമാണ്.

വേദപുസ്തകത്തിലെ നാലു സുവിശേഷങ്ങളും പുലിക്കോട്ടിൽ മല്പാൻ മലയാളത്തിലേക്കു വിവർത്തനം ചെയ്തു. അതു ബുക്കാനൻ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. മലയാളഭാഷയിൽ വേദപുസ്തകത്തിന്റെ പ്രാരംഭ വിവർത്തനം അങ്ങനെ പുലിക്കോട്ടിൽ മല്പാന്റെ പേരിലാണ്.

പ്രസിദ്ധമായ ആർത്താറ്റ് പടിയോലയുടെ ശില്പി പുലിക്കോട്ടിൽ മല്പാനാണ്. 1807-ലെ ആർത്താറ്റ് പടിയോല വിദേശമേധാവിത്വങ്ങളെയെല്ലാം ഒരുപോലെ തിരസ്കരിക്കുന്ന പക്വതയിലേക്കു മലങ്കര സഭയെ എത്തിച്ചു. (ഈ പടിയോല തിരുവനന്തപുരം മാനുസ്ക്രിപ്റ്റ് ഗ്രന്ഥശാലയിലുണ്ട്).

പുലിക്കോട്ടിൽ മല്പാനെ 1810-ൽ റമ്പാനാക്കി. കണ്ടനാട്ട് ആ വർഷം ചേർന്ന മലങ്കരയിലെ 54 ഇടവകകളുടെ യോഗത്തിന്റെ തീരുമാനപ്രകാരം വൈദികവിദ്യാർഥികളെ പരിശീലിപ്പിക്കാനും പഠിപ്പിക്കാനും പഠിത്തവീട് എന്ന ആശയം ഉണ്ടായി. 1814-ൽ കോട്ടയത്തു സെമിനാരി നിർമാണം തുടങ്ങി. 1815-ൽ സെമിനാരിയിലെ പ്രഥമ ബാച്ചിലേക്ക് 25 വൈദിക വിദ്യാർഥികളെ പ്രവേശിപ്പിച്ചു. പുലിക്കോട്ടിൽ റമ്പാൻ തന്നെയായിരുന്നു പ്രധാന അധ്യാപകൻ. അദ്ദേഹം സ്ഥാപിച്ച സെമിനാരിയാണ് ഇന്നു വളർന്നുവികസിച്ച് ഒരു മഹാപ്രസ്ഥാനമായി മാറിയിരിക്കുന്നത്.

വൈദികസെമിനാരിയുടെ പ്രവർത്തനവുമായി നീങ്ങവേ 1815 മാർച്ച് 22-നാണ് അദ്ദേഹത്തെ മെത്രാൻസ്ഥാനത്തേക്ക് ഉയർത്തിയത്. തൊഴിയൂർ ഇടവകയുടെ ഗീവറുഗീസ് മാർ പീലക്സിനോസ് (കിടങ്ങൻ) മെത്രാപ്പോലീത്താ പഴഞ്ഞി പള്ളിയിൽവച്ചു മെത്രാൻസ്ഥാനം നൽകി.

അക്കാലംവരെയും മലങ്കരയിലെ വൈദിക മേലധ്യക്ഷനു സ്ഥിരമായൊരാസ്ഥാനം ഉണ്ടായിരുന്നില്ല. ഓരോരുത്തരും തങ്ങൾക്കു സ്വാധീനമുള്ള ഏതെങ്കിലും ഒരു പള്ളിയെ ആസ്ഥാനമാക്കുകയായിരുന്നു പതിവ്. അതിൽനിന്നു വ്യത്യസ്തമായി, സഭയുടെ ഒരു പൊതുകേന്ദ്രമായ പഴയ സെമിനാരി അദ്ദേഹം ആസ്ഥാനമാക്കി. സഭയെ ആധുനിക ഭരണശൈലിയിലേക്കു വളർത്തുവാൻ ഇതു സഹായകമായി. സഭയ്ക്കൊരു കേന്ദ്രീകൃത ഭരണകൂടം തന്മൂലം ഉണ്ടായി. മെത്രാൻ, ഏതെങ്കിലും പ്രാദേശിക താൽപര്യങ്ങളുടെ പ്രതിനിധിയാവാതെ പൊതുസഭയുടെ ഭരണകർത്താവാകാൻ ഈ കേന്ദ്രീകൃത ഭരണം സഹായിച്ചു. സഭാചരിത്രത്തിൽ ആദ്യമായി ഇടവകകളുടെ മേലന്വേഷണം നടത്തുന്ന ആളാണു മെത്രാൻ എന്ന നിർവചനം സാർഥകമായി. പള്ളികളുടെ കണക്കുകളും മറ്റും മലങ്കര മെത്രാന്റെ ഓഫീസിൽ സമർപ്പിക്കണമെന്നും മറ്റുമുള്ള കണ്ടനാട്ടു പടിയോലയിലെ നിർദ്ദേശങ്ങൾ പുലിക്കോട്ടിൽ മെത്രാൻ പ്രാവർത്തികമാക്കി.

കേരളചരിത്രത്തിലെ പാഠങ്ങൾ സ്വാംശീകരിച്ച ക്രാന്തദർശിയായിരുന്നു പുലിക്കോട്ടിൽ മെത്രാപ്പോലീത്താ. കുന്നംകുളത്തുവച്ചുതന്നെ അദ്ദേഹത്തിന്റെ മതേതര പ്രവർത്തനശൈലിക്ക് അംഗീകാരം ലഭിച്ചിരുന്നു. കുന്നംകുളം തെക്കെഅങ്ങാടിയിൽ ഉണ്ടായിരുന്ന അന്തിമഹാകാളൻ ക്ഷേത്രം കൊച്ചി മഹാരാജാവായിരുന്ന ശക്തൻതമ്പുരാൻ അദ്ദേഹത്തിനു സമ്മാനമായി നൽകിയത് അത്തരമൊരംഗീകാരത്തിന്റെ ശാശ്വതമുദ്രയാണ്. ആ ക്ഷേത്രം ഇന്നും രൂപഭേദപ്പെടുത്താതെ ക്രൈസ്തവദേവാലയമായി കുന്നംകുളത്തെ പൂർവികസുറിയാനിക്കാർ ഉപയോഗിച്ചുവരുന്നു. ആർത്താറ്റുപള്ളി വിപുലമാക്കിപ്പണിയാൻ അദ്ദേഹത്തിനു ക്ഷേത്രവും ക്ഷേത്രഭൂമിയും തദ്ദേശവാസികൾ സന്തോഷപുരസരം വിട്ടുകൊടുത്തു എന്നത് അദ്ദേഹത്തിന്റെ വിശാലമായ കർമജീവിതത്തിനു ലഭിച്ച വലിയൊരംഗീകാരമാണ്. പള്ളിയിലെയും ക്ഷേത്രത്തിലെയും ആഘോഷങ്ങൾ ഒരേദിവസം നടത്തുകയും പഴയ സൗഹൃദത്തിന്റെ ഓർമ പുതുക്കാനായി ക്ഷേത്രത്തിലെ പരികർമ്മി ആർത്താറ്റ് പള്ളിനടയിൽ ആഘോഷദിവസം വരികയും പള്ളിയിലെ പരികർമ്മി ക്ഷേത്രത്തിലെ പരികർമ്മിയെ ആദരപൂർവം എതിരേറ്റ് അദ്ദേഹത്തിനു നേർച്ചയും ദക്ഷിണയും കൊടുക്കുകയും ചെയ്യുന്ന പതിവ് ഇന്നും തുടരുന്നു.

മെത്രാപ്പോലീത്തായായി ഇരുപതുമാസമേ അദ്ദേഹം പ്രവർത്തിച്ചുള്ളൂ. 1816 നവംബർ 26-ന് അദ്ദേഹം കാലംചെയ്തു. അദ്ദേഹത്തെ കബറടക്കിയിരിക്കുന്നതു കോട്ടയം പഴയസെമിനാരിയിൽ തന്നെയാണ്.

പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ജീവിതം കേരളത്തിലെ ക്രൈസ്തവ സമൂഹത്തിന് എന്നും ഒരു പ്രചോദനമാണ്. പ്രതിസന്ധികളിൽ പ്രാർഥനാജീവിതംകൊണ്ട് അദ്ദേഹം സഭാഗാത്രത്തെ ശക്തിപ്പെടുത്തി. ആ ജീവിതം ലളിതമായിരുന്നു. സമസ്ത ജനതയ്ക്കും ഉത്കർഷം പകരുന്ന ജീവിതദർശനമായിരുന്നു അദ്ദേഹത്തിന്റേത്.

അദ്ദേഹം കൊളുത്തിയ പ്രകാശമാണ് ഇന്നു മലങ്കരസഭയുടെ ശക്തിസ്രോതസ്.

# കാതോലിക്കാ സ്ഥാനാരോഹണം: പരുമല ഒരുങ്ങി

തിരുവല്ല: മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനായി നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിനെ വാഴിക്കാൻ പരുമല പള്ളിയും പരിസരവും ഒരുങ്ങി.

വിവിധ കമ്മിറ്റികളുടെ സംയുക്ത യോഗം ചേർന്ന് സ്ഥാനാരോഹണം സംബന്ധിച്ച ക്രമീകരണങ്ങൾ എല്ലാം പൂർത്തിയാക്കിയതായി വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം, സമുദായ സെക്രട്ടറി എം. ടി. പോൾ, പരുമല സെമിനാരി മാനേജർ ഫാ. പി. വി. ഏബ്രഹാം, ക്രമീകരണങ്ങളുടെ ചുമതല വഹിക്കുന്ന മാനേജിംഗ് കമ്മിറ്റിയംഗം ജേക്കബ് തോമസ് അരികുപുറം എന്നിവർ അറിയിച്ചു.

രാവിലെ 7.30-നു പരുമല പള്ളി മേടയിൽനിന്ന് നിയുക്ത കാതോലിക്കായെ സ്ഥാനാരോഹണത്തിനായി ആനയിക്കുന്നതോടെ ചടങ്ങ് ആരംഭിക്കും.

കത്തിച്ച മെഴുകുതിരികളുമായി വോളൻറിയർമാർ, കുരിശുവാഹകർ, കാതോലിക്കാ പതാകയുമായി എം. ടി. പോൾ, ബൈബിളുമായി ഫാ. മത്തായി നൂറനാൽ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, വൈദിക വിദ്യാർഥികൾ, വൈദികർ, കന്യാസ്ത്രീകൾ, റമ്പാച്ചന്മാർ, അംശവടി പിടിച്ച വൈദികൻ, മെത്രാപ്പോലീത്താമാർ, നിയുക്ത കാതോലിക്കാ, ഭക്തജനങ്ങൾ എന്ന ക്രമത്തിലായിരിക്കും സ്ഥാനാരോഹണ വേദിയിലേക്കു നീങ്ങുന്നത്.

സെമിനാരിയോടനുബന്ധിച്ചുള്ള ഓഡിറ്റോറിയത്തിൽ പ്രത്യേകം തയ്യാറാക്കിയ മദ്ബഹയിൽ 7.45-നു പ്രവേശിക്കുന്നതോടെ നമസ്കാര ശുശ്രൂഷ നടക്കും. 9-ന് കുർബാന. 10-നു ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പ്രസംഗം, സ്ഥാനാരോഹണ ശുശ്രൂഷ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിൽ 10.15-ന് ആരംഭിക്കും. ഒരു മണിക്കൂർ ദീർഘിക്കുന്ന ഈ ചടങ്ങിൽ വൈദിക സെമിനാരിയിലെ വിദ്യാർഥികളും ലിറ്റർജിക്കൽ സ്കൂളിലെ വിദ്യാർഥികളുമായിരിക്കും ശുശ്രൂഷാഗീതങ്ങൾ ആലപിക്കുക.

മാർത്തോമ്മാ സഭയുടെ പരമാധ്യക്ഷനായ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ 11.30-ന് ആരംഭിക്കുന്ന അനുമോദനയോഗത്തിൽ ചങ്ങനാശേരി ആർച്ച്ബിഷപ് ഡോ. ജോസഫ് പവ്വത്തിൽ, സി. എസ്. ഐ. മധ്യകേരള മഹാ ഇടവക ബിഷപ് എം. സി. മാണി, കൽദായ സുറിയാനി സഭയുടെ ഡോ. പൗലൂസ് മാർ പൗലൂസ്, സഹോദരീ സഭകളിലെ മറ്റു മെത്രാപ്പോലീത്താമാർ, രാഷ്ട്രീയ നേതാക്കൾ എന്നിവർ ആശംസാപ്രസംഗം നടത്തും.

അതിനുശേഷം ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ആഘോഷമായി സെമിനാരി പള്ളിയിലേക്കാനയിക്കും. പള്ളിയിലെ പ്രാർഥനകൾക്കും പരുമല തിരുമേനിയുടെ കബറിങ്കലെ പ്രാർഥനയ്ക്കുംശേഷം സെമിനാരി മട്ടുപ്പാവിൽനിന്നുകൊണ്ടു ബാവാ ജനങ്ങളെ ആശിർവദിക്കും.

സ്ഥാനാരോഹണച്ചടങ്ങിന് എത്തുന്നവർക്കു സെമിനാരി വളപ്പിലെ പത്തു ബൂത്തുകളിൽനിന്നു ഭക്ഷണപ്പൊതി നൽകുന്നതാണ്. വൈദികർക്കും മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കും ഭക്ഷണശാലയിൽ ക്രമീകരണം ചെയ്തിട്ടുണ്ട്.

ഓഡിറ്റോറിയത്തിനുള്ളിൽ നാലായിരം പേർക്കിരുന്നു സ്ഥാനാരോഹണം കാണാനുള്ള സൗകര്യമുണ്ട്. അകത്ത് ഇടം കിട്ടാത്തവർക്കു ചടങ്ങുകൾ വീക്ഷിക്കുവാൻ പുറത്തു ക്ലോസ്ഡ് സർക്യൂട്ട് ടെലിവിഷൻ ഏർപ്പെടുത്തിയിട്ടുണ്ട്.

പാസുള്ള കാറുകൾ മാത്രം കിഴക്കേ ഗേറ്റിലൂടെ സെമിനാരി വളപ്പിലേക്കു കടത്തിവിടും. മറ്റു വാഹനങ്ങൾ പുറത്തു പാർക്ക് ചെയ്യുന്നതിനു ക്രമീകരണങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഈ വാഹനങ്ങളിലും കാൽനടയായും വരുന്നവർ പടിഞ്ഞാറേ ഗേറ്റിലൂടെ പ്രവേശിക്കണം. സ്ഥാനാരോഹണം പ്രമാണിച്ചു കെ. എസ്. ആർ. ടി. സി. പ്രത്യേക ബസ് സർവീസുകൾ നടത്തുന്നുണ്ട്.

പുതിയ കാതോലിക്കാ ബാവായെ ചൊവ്വാഴ്ച അനവധി കാറുകളുടെ അകമ്പടിയോടെ കോട്ടയം ദേവലോകം അരമനയിലേക്ക് ആഘോഷപൂർവം ആനയിക്കുന്നതാണ്. കോട്ടയം നഗരാതിർത്തിയിൽവച്ചു നഗരപിതാവ് കെ. എ. അയ്യപ്പൻപിള്ള ഹാരാർപ്പണം നടത്തി സ്വീകരിക്കും. ദേവലോകം അരമനയുടെ മുന്നിലുള്ള കുരിശിൻതൊട്ടിയിൽ നിന്നു ചാപ്പലിലേക്ക് വമ്പിച്ച വരവേല്പു നൽകും. ചാപ്പലിലെ പ്രാർഥനകൾക്കുശേഷം പുതിയ കാതോലിക്കാ അരമനയിലെത്തി ശയ്യാവലംബിയായിരിക്കുന്ന മുൻഗാമി മാർത്തോമ്മാ മാത്യൂസ് പ്രഥമന്റെ അനുഗ്രഹാശിസുകൾ സ്വീകരിക്കും.

## യുവജനപ്രസ്ഥാനം ഭദ്രാസന യോഗം

അമയന്നൂർ: ഓർത്തഡോക്സ് യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസന വാർഷികം മെയ് ഒന്നിനു രാവിലെ ഒമ്പതുമുതൽ വടക്കൻ മണ്ണൂർ സെൻറ് തോമസ് പള്ളിയിൽ നടക്കും.

റവ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഒ. തോമസ്, റവ. ഡി. ബിജേഷ് ഫിലിപ്പ്, ഫാ. തോമസ് വർഗീസ് എന്നിവർ ക്ലാസെടുക്കും. മൂന്നിനു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേരുന്ന സമ്മേളനത്തിൽ ഫാ. എം. ഇ. ഈപ്പൻ കോർ എപ്പിസ്കോപ്പ, ഫാ. ജോബ് കുഴിവയലിൽ, ഫാ. കുര്യൻ ദാനിയേൽ, ഫാ. ജോർജ് തോമസ് പോത്താനിക്കൽ എന്നിവർ പ്രസംഗിക്കും.

## പുതുപ്പള്ളി പെരുന്നാളിനു കൊടിയേറി

പുതുപ്പള്ളി: ''എട്ടുനാടും കീർത്തികേട്ട'' പുതുപ്പള്ളി സെൻറ് ജോർജ് പള്ളിയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമപ്പെരുന്നാളിനു കൊടിയേറി.

ഇന്നലെ വൈകിട്ട് അഞ്ചുമണിക്കു പള്ളിയങ്കണത്തിൽ ഫാ. സഖറിയ പെരിയോർമറ്റം, ഫാ. ഇ. കെ. ജോർജ് ഇഞ്ചക്കാട്ട് എന്നിവരുടെ കാർമികത്വത്തിൽ നടന്ന ഈ ചടങ്ങോടെ പെരുന്നാളിനു തുടക്കം കുറിച്ചു.

എറികാട്, പുതുപ്പള്ളി എന്നീ കരകളിൽനിന്നു വന്ന ഘോഷയാത്രകൾ പുതുപ്പള്ളിക്കവലയിൽ ഒന്നിച്ചശേഷം കൊടിമരങ്ങളുമായി പള്ളിയിലേക്കു നീങ്ങുകയായിരുന്നു.

തുടർന്നു പള്ളിയിൽ നടന്ന പ്രാർഥനകൾക്കുശേഷം കൊടിമരങ്ങൾ പള്ളിയങ്കണത്തിൽ ഉയർന്നു.

മെയ് ആറ്, ഏഴ് തീയതികളിലാണു പ്രധാന പെരുന്നാൾ. പെരുന്നാൾ പത്തു ദിവസം നീണ്ടുനിൽക്കും.



ഗീവർഗീസ് സഹദായുടെ പെരുനാളിനു തുടക്കം കുറിച്ചുകൊണ്ടു പുതുപ്പള്ളി സെൻറ് ജോർജ് പള്ളിയിൽ കൊടിമരം ഉയർത്തുന്നു. —മനോരമ.

PAGE VIII INDIAN EXPRESS, KOCHI, FRIDAY, JULY 12 1991

# Thiruvananthapuram District and the role played by the Christian Community

Christianity reached the shores of Arsha Bharatha with the advent of St. Thomas, one of the apostles of Jesus Christ in A. D. 52. He reached Kodungalloor and founded seven and a half churches and travelled south and established Churches in Kollam and Thiruvithamcode near Thakkala, in the present Kanyakumari District. At that time Thiruvithamcode was under the rule of the King of Sree Vazhamcodu, which later became Thiruvithamcodu, the capital of which in earlier days was Padmanabhapuram. Later it was shifted to Thiruvananthapuram, at the time of Marthanda Varma Maharaja, who was the maker of the former integrated Travancore.

During this period, St. Thomas Christians were the loyal and faithful members in the army and civil services of the rulers. They were also part of the business community of the period. They cultivated land and established plantations.

As evidenced from the Copper Plate inscriptions from the period of Ayyanadikal and Viraraghava, Christians played an important part in shaping the culture of Kerala. 'Nasrani samskara' or the indigenous Indian Christian culture is an amalgamation of cultural heritages in an unique way and is not a blind adaptation. The spread of Christianity also helped to lessen the outrageous influence of the Caste system.

### The Christian Community in Trivandrum:

The towering St. Joseph's Cathedral, the Palayam Mosque, St. George's Cathedral and the Sree Padmanabha Swamy Temple are some of the eloquent monuments of the cultural and peaceful coexistence and communal harmony that pervades Trivandrum. The major Christian communities in Trivandrum are the Roman Catholic Latin Church, Malankara Syrian Catholic Church, the Church of South India — former LMS and CMS churches, and the Marthomite Church. Though denominationally different, all these sects belong to the Syrian Christian community, who during the march of history contributed invaluable assets to the development of the society at large.

Educational institutions, orphanages, hostels, hospitals etc. have been built in Trivandrum district, where students, in-



Geevarughese Mar Dioscorus,
Diocesan Metropolitan,
Thiruvananthapuram Diocese

mates and people of all religions are equally welcome. Institutions like the Mar Ivanios College, the All Saints College, Christian College, Kattakada, St. Joseph's High School, Holy Angels Convent School, Nirmala Bhavan School, St. Thomas High School, Jayamatha Institutions, Loyola School and College, the CSI Polio Home, form only a few from the vast list the Christian community has contributed to the betterment of Trivandrum district.

### The Orthodox Church in Trivandrum

The Orthodox Christian community started to settle in Trivandrum by the latter half of the 19th century. The St. George's Orthodox Cathedral, the oldest of Orthodox churches in the City was consecrated on November 22 1900 by H. G. Pulikkotil Joseph Mar Dionysius and H. G. St. Geevarghese Mar Gregorios at the present Spencer Junction at Palayam, Trivandrum. Now there are six parishes of the Orthodox Church in Trivandrum City. The Trivandrum Diocese consisting of 101 churches was formed in January 1979 with its headquarters at the 'Orthodox Church Centre' at Ulloor and the first Bishop of the Diocese is H. G. Geevarughese Mar Dioscorus Metropolitan. During this short period, the Orthodox Church has established the Holy Trinity English School, Centre for Disabled Children, St. Gregorios Blind Rehabilitation Centre, a Students Centre, a Pre K. G. School for the marginally mentally retarded children and a Sick Aid and Marriage Aid centre. The illustrious sons of the community have played a major role in the development of the State from the days of the Freedom Movement. The late Kandathil Mammen Mappilai and his successors became pioneers in the field of newspaper publication. The Malayala Manorama Daily started a new edition from Trivandrum a few years back contributing to the social and cultural change here. Besides this, eminent administrators, educators, and financiers have contributed their might to the betterment of Trivandrum.

## ഹൈസ്കൂൾ വിദ്യാർത്ഥിക്യാമ്പ്

കോട്ടയം: മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ഹൈസ്കൂൾ വിഭാഗം വാർഷികക്യാമ്പ് നാളെ 10 മണിക്കു പരുമല സെമിനാരിയിലെ ധ്യാനമന്ദിരത്തിൽ ഗീവർഗീസ് മാർ ഇവാനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനംചെയ്യും.

മെത്രാപ്പോലീത്താമാരായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവരും ഫാ. പൗലൂസ്, ഫാ. എം.ഒ. ജോൺ, എം.സി. ചെറിയാൻ, ഡോ. വിനീസ് ഫിലിപ്പ് ജോൺ തുടങ്ങിയവരും ക്ലാസെടുക്കും.

ഡോ. പി.സി. അലക്സാണ്ടർ മുഖ്യാതിഥിയായിരിക്കും. വ്യാഴാഴ്ച സമാപിക്കും.

# ആയിരങ്ങൾ പങ്കെടുത്ത കന്തീലാശുശ്രൂഷ

കോട്ടയം: പ്രാർത്ഥനാനിരതരായ വമ്പിച്ച ഭക്തജനസമൂഹത്തിന്റെ സാന്നിദ്ധ്യത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായ്ക്ക് ഇന്നലെ കന്തീലാശുശ്രൂഷ നടത്തി.

ദേവലോകം കാതോലിക്കേറ്റ് അരമന അങ്കണത്തിൽ തയ്യാർചെയ്ത വിശാലമായ പന്തലിലെ മണ്ഡപത്തിൽ നടന്ന ഭക്തിനിർഭരമായ ശുശ്രൂഷയ്ക്കു നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മുഖ്യകാർമികനായിരുന്നു.

പതിനൊന്നു മെത്രാപ്പോലീത്താമാരും ഇരുനൂറിലേറെ വൈദികരും ഉൾപ്പെടെ ആയിരങ്ങളെക്കൊണ്ടു പന്തലും പരിസരവും നിറഞ്ഞുകവിഞ്ഞിരുന്നു. കൃത്യം രണ്ടു മണിക്ക് അരമനചാപ്പലിലെ മണിനാദം മുഴങ്ങിക്കൊണ്ടിരിക്കെ രണ്ടാം നിലയിലെ മുറിയിൽനിന്നു വീൽചെയറിൽ എത്തിയ കാതോലിക്കാബാവായെ മെത്രാപ്പോലീത്താമാരും വൈദികരും ചേർന്നു മണ്ഡപത്തിലേക്ക് ആനയിച്ചു. "കരുണക്കടലേ ഞാൻ നോക്കും......" എന്ന പ്രാർത്ഥനാഗാനം ഭക്തജനസമൂഹം ആലപിച്ചുകൊണ്ടിരുന്നു.

തങ്ങളുടെ ആത്മീയ പിതാവിന്റെ ആശ്വാസത്തിനും സൗഖ്യത്തിനുംവേണ്ടി

**സ്വന്തം ലേഖകൻ**

പരമകാരുണികനായ ദൈവത്തോടു പ്രാർത്ഥിക്കുവാൻ ആഹ്വാനംചെയ്തുകൊണ്ടു നിയുക്ത കാതോലിക്കാ ആമുഖപ്രഭാഷണം നടത്തിയതോടെ അഞ്ചു ക്രമങ്ങളുള്ള ഹൃദയസ്പർശിയായ ശുശ്രൂഷ ആരംഭിച്ചു.

"നിത്യജീവനുവേണ്ടി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും തിരുനാമത്തിൽ നീ വെടിപ്പാക്കപ്പെട്ട്, ശുദ്ധീകരിക്കപ്പെട്ട്, മനസ്സോടോ, മനസ്സുകൂടാതെയോ, അറിവോടോ, അറിവുകൂടാതെയോ, നീ ചെയ്തുപോയിട്ടുള്ള പാപങ്ങളും കുറ്റങ്ങളും നിന്നോടു ക്ഷമിക്കപ്പെടുമാറാകട്ടെ......" എന്ന പ്രാർത്ഥന ചൊല്ലിക്കൊണ്ടു കാതോലിക്കാബാവായുടെ നെറ്റിയിൽ നിയുക്ത കാതോലിക്കാ എണ്ണകൊണ്ടു മൂന്നു പ്രാവശ്യം കുരിശടയാളം വരച്ചതോടെ ഒന്നാമത്തെ ശുശ്രൂഷ അവസാനിച്ചു.

രണ്ടാം ശുശ്രൂഷാവേളയിൽ നെഞ്ചത്തും പിന്നീടു കാൽമുട്ടുകളിലും തുടർന്ന് ഉള്ളം കൈയിലും മൂന്നുപ്രാവശ്യം കാർമികൻ തൈലംപൂശി. അഞ്ചാമത്തെ ശുശ്രൂഷാവേളയിൽ ശരീരത്തിലും തൈലാഭിഷേകം നടത്തുകയുണ്ടായി. തുടർന്നു ശുശ്രൂഷയിൽ സംബന്ധിച്ച എല്ലാ മേല്പട്ടക്കാരും കാതോലിക്കാബാവായുടെ ചുറ്റിലുംനിന്നു ശിരസിൽ വേദപുസ്തകവും സ്ലീബായും പിടിച്ചു പ്രത്യേക പ്രാർഥന നടത്തി. അനുതാപത്തിനും രോഗസൗഖ്യത്തിനും ഉള്ള ശുശ്രൂഷ ആയതിനാൽ പങ്കെടുത്ത എല്ലാവരെയും വാഴ്ത്തപ്പെട്ട തൈലം പൂശിയതോടെ രണ്ടര മണിക്കൂർ ദീർഘിച്ച ശുശ്രൂഷ അവസാനിച്ചു.

ഒരു താലത്തിൽ ഗോതമ്പുമാവ് കുഴച്ചുപരത്തി അതിൽ സൈത്ത് എണ്ണ ഒഴിച്ച് അഞ്ചു തിരികൾ നിർത്തിക്കൊണ്ടാണു ശുശ്രൂഷ ആരംഭിച്ചത്. ഓരോ ശുശ്രൂഷയുടെ ആരംഭത്തിലും പ്രധാന കാർമികൻ ഓരോ തിരി കത്തിക്കുകയുണ്ടായി.

മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ദിയസ്കോറോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ ബർന്നബാസ്, സഖറിയാസ് മാർ ദിവന്നാസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, പൗലൂസ് മാർ മിലിത്തിയോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ് എന്നിവരാണു സഹകാർമികത്വം വഹിച്ചത്.

ചടങ്ങിൽ പങ്കെടുത്തവർക്കെല്ലാം കോട്ടയം സെൻട്രൽ ഭദ്രാസനത്തിന്റെ വകയായി കാപ്പിസൽക്കാരം ഉണ്ടായിരുന്നു.

1991 ജനുവരി 4 വെള്ളി 9

മലയാള മനോരമ KTM

## സൺഡേ സ്കൂൾ കെട്ടിടം കൂദാശ ചെയ്തു

വെള്ളൂക്കുട്ട: സെൻറ് തോമസ് ഓർത്തഡോക്സ് പള്ളി വക സൺഡേസ്കൂൾ കെട്ടിടത്തിന്റെ കൂദാശ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

കെട്ടിടത്തിന്റെ ഉദ്ഘാടനും മന്ത്രി ഉമ്മൻ ചാണ്ടിയാണു നിർവഹിച്ചത്.

പള്ളിയുടെ സ്ഥാപക വികാരിയായിരുന്ന കാലംചെയ്ത മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെയും മുൻ വികാരി പോത്താനിക്കൽ ഫാ. ജോർജ് തോമസിന്റെയും ചിത്രങ്ങൾ മെത്രാപ്പോലീത്താ അനാച്ഛാദനം ചെയ്തു.

പൊതുസമ്മേളനത്തിൽ മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. മന്ത്രി ഉമ്മൻ ചാണ്ടി, ഫാ. ജോർജ് തോമസ്, പി. ടി. ചാക്കോ, പി. സി. ഐപ്പ് എന്നിവർ പ്രസംഗിച്ചു.

കെട്ടിടം പണിക്കു മേൽനോട്ടം വഹിച്ച ഇ. എം. മാണി, ട്രസ്റ്റി റ്റി. എം. തോമസ് എന്നിവർക്കു പാരിതോഷികം നൽകി.

വികാരി ഫാ. കെ. വി. ജോസഫ് സ്വാഗതവും ടി. എം. തോമസ് നന്ദിയും പറഞ്ഞു. കുരുവിള സി. തോമസ് റിപ്പോർട്ട് അവതരിപ്പിച്ചു.

1991 ഓഗസ്റ്റ് 21 ബുധൻ Y 3

# ബാവായുടെ സാന്ത്വനത്തിൽ പിതാവിൻെറ ദുഃഖമലിഞ്ഞു

പിറവം: 'അപ്പച്ചനെ ദൈവം അനുഗ്രഹിക്കട്ടെ' - സ്ലീബാ നെറ്റിയിൽ തൊടുവിച്ചുകൊണ്ടു പരിശുദ്ധ കാതോലിക്കാ ബാവാ ആശ്വസിപ്പിച്ചപ്പോൾ എൺപത്തഞ്ചുകാരൻ വർക്കി പൊട്ടിക്കരഞ്ഞു പോയി.

തിങ്കളാഴ്ച കാലം ചെയ്ത കണ്ടനാടു ഭദ്രാസനാധിപൻ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ വയോധികനായ പിതാവ് വർക്കി, മെത്രാപ്പോലീത്തായുടെ കബറിടത്തിൽ കുന്തിരിക്കമിട്ട് അന്ത്യയാത്ര ചൊല്ലാൻ കാത്തിരിക്കുകയായിരുന്നു.

പരിശുദ്ധ ബാവായ്ക്കുശേഷം മെത്രാപ്പോലീത്താമാർ ഓരോരുത്തരായി വന്നു വർക്കിയെ ആശ്വസിപ്പിക്കാൻ ശ്രമിച്ചെങ്കിലും അദ്ദേഹത്തിൻെറ തേങ്ങൽ അടങ്ങിയില്ല. കാലം ചെയ്ത മെത്രാപ്പോലീത്തായുടെ സഹോദരൻ പി. വി. തോമസും സഹോദരി പി. വി. ശോശാമ്മയും പിതാവിൻെറ കൈകളിൽ പിടിച്ചുകൊണ്ടു വിതുമ്പി കരയുകയായിരുന്നു അപ്പോൾ.



ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തയുടെ മൃതദേഹത്തിനരികിൽ പിതാവു വർക്കി.

മെത്രാപ്പോലീത്തായുടെ മാതാവ് അന്നമ്മ മെയ് 14-നാണു നിര്യാതയായത്. ഭാര്യയുടെയും പുത്രൻെറയും അടുത്തടുത്തുള്ള വിയോഗം താങ്ങാനാവാതെ വർക്കി 'എന്നെക്കാൾ മുമ്പേ മകൻ പോയല്ലോ' എന്ന് ഇടയ്ക്കിടെ വിലപിച്ചപ്പോൾ കേട്ടുനിന്നവരുടെയും കണ്ണു നിറഞ്ഞു.

കബറടക്ക ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനു നന്നേ രാവിലെ എത്തിയ വർക്കി ശുശ്രൂഷ കഴിയുന്നതുവരെ പള്ളിക്കുള്ളിൽ മെത്രാപ്പോലീത്തായുടെ മൃതദേഹത്തിനരികിൽ നിർന്നിമേഷനായി ഇരുന്നു.

മെത്രാപ്പോലീത്തായുടെ ഡ്രൈവറായി ഒരു വ്യാഴവട്ടം സേവനമനുഷ്ഠിച്ച മുളന്തുരുത്തി ഞാറുവക്കിൽ തമ്പി മൃതദേഹത്തിനരികിൽ നിന്നു പൊട്ടിക്കരഞ്ഞു. വർക്കിയുടെ അടുത്തെത്തിയ തമ്പി അദ്ദേഹത്തിൻെറ മടിയിൽ വീണു കരഞ്ഞപ്പോൾ ഇരുവരെയും ആശ്വസിപ്പിക്കാൻ വഴിയില്ലാതെ ബന്ധുജനങ്ങൾ പാടുപെട്ടു.

മലയാള മനോരമ KTM

## വിദ്യാഭ്യാസ സുരക്ഷാസമിതി വാർഷികം 12-ന്

തിരുവനന്തപുരം: വിദ്യാഭ്യാസ സുരക്ഷാസമിതിയുടെ രണ്ടാം വാർഷിക സമ്മേളനം 12-ാംതീയതി വ്യാഴാഴ്ച അഞ്ചുമണിക്ക് ഇവിടെ വൈ.എം.സി.എ. ഹാളിൽ നടത്തും.

ഗുരു നിത്യചൈതന്യയതി അധ്യക്ഷത വഹിക്കും. വിദ്യാഭ്യാസമന്ത്രി ഇ. ടി. മുഹമ്മദു ബഷീർ ഉദ്ഘാടനം ചെയ്യും. പ്രമുഖ സാംസ്കാരിക നായകന്മാർ ആശംസ നേരും. 12-12-'91

# മെത്രാപ്പോലീത്തായ്ക്ക് കണ്ണീരോടെ വിട

പിറവം: തിങ്കളാഴ്ച കാലം ചെയ്ത കണ്ടനാട് ഭദ്രാസനാധിപൻ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ കബറടക്കം പരിശുദ്ധ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രധാനകാർമികത്വത്തിൽ നടത്തി.

മെത്രാപ്പോലീത്തായുടെ ഇടവകദേവാലയമായ മുളക്കുളം സെൻറ് ജോർജ് ഓർത്തഡോക്സ് കർമേൽകുന്നു പള്ളിയിൽ നടത്തിയ കബറടക്ക ശുശ്രൂഷയിൽ മെത്രാപ്പോലീത്താമാരായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോഥിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സഖറിയാ മാർ ദീവന്നാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ ബർന്നബാസ്, പൗലൂസ് മാർ മിലിത്തിയോസ്, മാത്യൂസ് മാർ സേവേറിയോസ്, കുര്യാക്കോസ് മാർ ക്ലീമീസ്, ഗീവർഗീസ് മാർ കൂറിലോസ്, ഇയ്യോബ് മാർ പീലക്സിനോസ്, സഖറിയാ മാർ അന്തോനിയോസ് എന്നിവർ സഹകാർമികരായിരുന്നു.

നിരവധി വൈദികരും കന്യാസ്ത്രീകളും ഉൾപ്പെടെ ആയിരങ്ങൾ ദുഃഖഭാരത്തോടെ കബറടക്ക ശുശ്രൂഷകളിൽ സംബന്ധിച്ചു.

തിങ്കളാഴ്ച രാവിലെ കോട്ടയം തെള്ളകം കാരിത്താസ് ആശുപത്രിയിൽ ഹൃദ്രോഗംമൂലം കാലം ചെയ്ത മെത്രാപ്പോലീത്തായുടെ മൃതദേഹം വൈകിട്ട് മുളക്കുളം പള്ളിയിൽ കൊണ്ടുവന്നതു മുതൽ ഇന്നലെ കബറടക്കം കഴിയുന്നതുവരെ പള്ളിയിലേക്ക് അണമുറിയാത്ത ജനപ്രവാഹമായിരുന്നു.

പരിശുദ്ധ കാതോലിക്കാബാവാ കുർബാന അർപ്പിച്ചശേഷം ഒൻപതു മണിക്കു കബറടക്ക ശുശ്രൂഷ ആരംഭിക്കുമ്പോൾ പള്ളിയകവും പുറത്തെ വിശാലമായ പന്തലും ഭക്തജനങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. ഒരു കിലോമീറ്റർ അകലെയുള്ള അന്ത്യാൽ കുരിശിങ്കലേക്ക് പത്തു മണിയോടെ ആരംഭിച്ച നഗരികാണിക്കൽ വികാരനിർഭരമായിരുന്നു. 'ഗ്രാമവും അതിലെ നിവാസികളുമേ സമാധാനത്തോടെ വസിക്കുക' എന്ന വിടവാങ്ങൽ വാക്യത്തിനു പ്രതിവാക്യമായി 'പറുദീസയുടെ അവകാശിയായവനേ, സമാധാനത്തോടെ പോവുക' എന്ന് ഇടറിയ കണ്ഠങ്ങൾ ചൊല്ലി.

കറുത്ത ബാഡ്ജ് ധരിച്ച കന്യാസ്ത്രീകളും വൈദിക വിദ്യാർഥികളും ശുശ്രൂഷവേളയിലെ കറുത്ത ളോഹയണിഞ്ഞ വൈദികരും രണ്ടു വരികളിലായി അണിനിരന്നു നടത്തിയ നഗരികാണിക്കൽ ശുശ്രൂഷയിൽ പ്രാർഥനാ ഗീതങ്ങളുമായി ആയിരങ്ങൾ പങ്കെടുത്തു. 'സമയമാംരഥത്തിൽ' നടത്തുന്ന സ്വർഗയാത്രയെപ്പറ്റി ശോകനിർഭരമായി ബാൻഡുകാർ പാടിയപ്പോൾ പള്ളിമണി വിലാപ ഗീതം മുഴക്കി.

അംശവസ്ത്രങ്ങളണിയിച്ച മെത്രാപ്പോലീത്തായുടെ മൃതദേഹം കറുത്ത തുണികൊണ്ടലങ്കരിച്ച രഥത്തിൽ ഏറ്റവും പിന്നിലായി നീങ്ങി. മെത്രാപ്പോലീത്താമാരായ കുര്യാക്കോസ് മാർ ക്ലീമീസ്, ഇയ്യോബ് മാർ പീലക്സിനോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നിവരും വൈദികരും മെത്രാപ്പോലീത്തായുടെ ഏകസഹോദരൻ പി. വി. തോമസും രഥത്തിൽ ഉണ്ടായിരുന്നു.

മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഇവാനിയോസ്, സഖറിയാ മാർ അന്തോനിയോസ് എന്നിവർ കാൽനടയായി നഗരികാണിക്കൽ ശുശ്രൂഷയിൽ പങ്കെടുത്തു.

പതിനൊന്നുമണിയോടെ നഗരികാണിക്കൽ കഴിഞ്ഞു പള്ളിയിലെത്തിയപ്പോൾ 'ഇനിയങ്ങോട്ടുള്ള യാത്രയിൽ നിർഭയം പോകാൻ എനിക്കുവേണ്ടി പ്രാർഥിക്കുക' എന്ന ആഹ്വാനം മുഴങ്ങി. 'ഇനി മാലാഖമാർ അങ്ങയെ അനുഗമിക്കട്ടെ' എന്നു ജനക്കൂട്ടം പ്രതിവചിച്ചു.

മെത്രാപ്പോലീത്തായുടെ മൃതദേഹം കസേരയോടെ ഉയർത്തിക്കൊണ്ട്, അദ്ദേഹം ശുശ്രൂഷ നടത്തിയ ദേവാലയത്തോടും പരിശുദ്ധ മദ്ബഹായോടും വിടചോദിച്ചപ്പോൾ വൈദികർപോലും വിതുമ്പി. പിന്നീടു പരിശുദ്ധബാവാ ശോശപ്പ കൊണ്ടു മെത്രാപ്പോലീത്തായുടെ മുഖംമൂടി സൈയ്ത്തു തളിച്ചു. പള്ളിയോടു ചേർന്നു പ്രത്യേകം തയ്യാറാക്കിയ കല്ലറ മൃതദേഹമടക്കിയശേഷം കുന്തിരിക്കംകൊണ്ടു നിറച്ചു. ജീവിതകാലം മുഴുവൻ സഭയെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്ത ത്യാഗധനൻെറ ഇഹലോകവാസത്തിന് ഇതോടെ പൂർണവിരാമമായി.

സഭാസ്നേഹം നിറഞ്ഞുനിന്ന പക്കോമിയോസ് മെത്രാപ്പോലീത്തായുടെ ജീവിതം ത്യാഗസുരഭിലമായിരുന്നുവെന്നു ശുശ്രൂഷയ്ക്കിടയിൽ നടത്തിയ പ്രസംഗത്തിൽ പരിശുദ്ധ ബാവാ അഭിപ്രായപ്പെട്ടു. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വാ നേരത്തേ അനുസ്മരണപ്രസംഗം നടത്തി.

മന്ത്രി ഉമ്മൻ ചാണ്ടി, എം. എൽ. എ.മാരായ കെ. ബാബു, വി. ജെ. പൗലോസ്, മുൻ രാജ്യസഭാംഗം തോമസ് കുതിരവട്ടം എന്നിവർ രാവിലെയെത്തി ആദരാഞ്ജലിയർപ്പിച്ചു.

യാക്കോബായ സഭയിലെ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, ഹൈക്കോടതി ജഡ്ജി ജോൺ മാത്യു, മുൻമന്ത്രി പോൾ പി. മാണി, മൂവാറ്റുപുഴ ആർ. ഡി. ഒ. ടി. കെ. ജോസ് എന്നിവർ ആദരാഞ്ജലികൾ അർപ്പിച്ച പ്രമുഖരിൽപെടുന്നു.

വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, അൽമായ ട്രസ്റ്റി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി എം. ടി. പോൾ എന്നിവരും കബറടക്ക ശുശ്രൂഷയിൽ പങ്കെടുത്തു.

കാതോലിക്കാബാവായുടെ അധ്യക്ഷതയിൽ ചേർന്ന അനുശോചനയോഗത്തിൽ മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ മെത്രാപ്പോലീത്താമാരും ഭദ്രാസന സെക്രട്ടറി ഫാ. കുര്യാക്കോസ് പോത്തിറ തുടങ്ങിയവരും പ്രസംഗിച്ചു. വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ അനുശോചനപ്രമേയം അവതരിപ്പിച്ചു.

## പെരുനാൾ കൊടിയേറ്റ്

വാകത്താനം: വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമ കാതോലിക്കാ ബാവായുടെ ഓർമപെരുനാൾ കൊടിയേറ്റു വ്യാഴാഴ്ച രാവിലെ ഏഴിനു കുർബാനയെത്തുടർന്നു നടത്തും. 13-ാംതീയതി 10 മണിക്കു ധ്യാനയോഗത്തിൽ ഫാ. സഖറിയാ പെരിയോർമറ്റം പ്രസംഗിക്കും. 14-ന് ഏഴിനു കുർബാന, ഒമ്പതിന് ഒ. വി. ബി. എസ്. കുട്ടികളുടെയും അധ്യാപകരുടെയും സമ്മേളനം. ഫാ. ടി. ജെ. ജോഷ്വാ പ്രസംഗിക്കും. വൈകിട്ട് ആറിനു നമസ്കാരത്തെ തുടർന്നു റവ. ഡോ. ജേക്കബ് കുര്യൻ പ്രസംഗിക്കും. 11-12-1991

കോട്ടയം പഴയ സെമിനാരി ചാപ്പൽ: വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാൾ. മൂന്നിന്മേൽ കുർബാന. നിയുക്ത കാതോലിക്കായുടെ മുഖ്യകാർമ്മികത്വത്തിൽ - 8.00.

തിരുനക്കര മൈതാനം: സർഗോൽസവം. കഥാപ്രസംഗം - 8.00.

വൈ.എം.സി.എ. ഹാൾ: സർഗോൽസവം.

## മാർ സേവേറിയോസ്: നില മാറ്റമില്ല

കോലഞ്ചേരി: കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ സേവേറിയോസിൻെറ നില മാറ്റമില്ലാതെ തുടരുന്നു. കഴിഞ്ഞ ചൊവ്വാഴ്ചയാണ് അദ്ദേഹത്തെ ഗുരുതരാവസ്ഥയിൽ ഇവിടെ മെഡിക്കൽമിഷൻ ആശുപത്രിയിൽ പ്രവേശിപ്പിച്ചത്.

ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, യാക്കോബായ സഭയിലെ ബന്യാമിൻ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, കണ്ടനാട് ഭദ്രാസനസഹായമെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് എന്നിവരും, ഉമ്മൻചാണ്ടി എം. എൽ. എ., നിയുക്ത മെത്രാന്മാരായ ഡോ. മത്തായി റമ്പാൻ, പി. എം. കുറിയാക്കോസ് റമ്പാൻ എന്നിവരും ഇന്നലെ മെത്രാപ്പോലീത്തായെ സന്ദർശിച്ചു.

1990 മെയ് 14 തിങ്കൾ

# പക്കോമിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തു



സ്വന്തം ലേഖകൻ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ കണ്ടനാടു ഭദ്രാസനാധിപൻ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ (65) കാലംചെയ്തു.

കബറടക്കം മെത്രാപ്പോലീത്തായുടെ ഇടവകയായ മുളക്കുളം കർമ്മേൽക്കുന്നു സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ ഇന്നു പതിനൊന്നുമണിക്കു നടത്തും. കബറടക്കശുശ്രൂഷ ഒമ്പതുമണിക്കാരംഭിക്കും.

ഹൃദ്രോഗബാധയെത്തുടർന്ന് ഓഗസ്റ്റ് നാലുമുതൽ തെള്ളകം കാരിത്താസ് ആശുപത്രിയിൽ ചികിൽസയിലായിരുന്ന മെത്രാപ്പോലീത്തായുടെ രോഗനില ഞായറാഴ്ച വൈകിട്ടു ഗുരുതരമായി. ഇന്നലെ രാവിലെ 7.30-നായിരുന്നു അന്ത്യം.

ദേഹവിയോഗസമയത്തു പഴയ സെമിനാരി വൈസ് പ്രിൻസിപ്പൽ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഫാ. ടി.ജെ. ജോഷ്വാ, വൈദിക വിദ്യാർഥികൾ, സമുദായ ട്രസ്റ്റി പി.സി. ഏബ്രഹാം, മെത്രാപ്പോലീത്തായുടെ സഹോദരപുത്രൻ ബിജു തുടങ്ങിയവർ സമീപത്തുണ്ടായിരുന്നു.

മൃതദേഹം രാവിലെ 8.45-നു ദേവലോകം അരമനയിൽ അംശവസ്ത്രങ്ങൾ അണിയിച്ച് പൊതുദർശനത്തിനു വച്ചു. മൂന്നുമണിയോടെ വിലാപയാത്രയായി മുളക്കുളത്തിനു കൊണ്ടുപോയി.

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി, മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ്, കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജർ, മലങ്കര സഭാ ഫിനാൻസ് കമ്മിറ്റി ചെയർമാൻ, ദിവ്യബോധനം വൈസ് പ്രസിഡൻറ് എന്നീ സ്ഥാനങ്ങളും പക്കോമിയോസ് മെത്രാപ്പോലീത്താ വഹിച്ചിരുന്നു.

ദേഹാസ്വാസ്ഥ്യംമൂലം സ്ഥാനത്യാഗംചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, ദേവലോകം അരമനയിൽ മൃതദേഹത്തിനരികിലെത്തി പ്രാർഥന നടത്തി.

കൊല്ലത്തായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ

(ശേഷം പേജ് 11 കോളം 5)
കാലം ചെയ്തു...

1991 ഓഗസ്റ്റ് 20



ഇടയനു വിട: ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ അന്തിമാഭിവാദ്യം അർപ്പിച്ചപ്പോൾ. ഫാ. ടി. ജെ. ജോഷ്വാ, സമുദായട്രസ്റ്റി പി. സി. ഏബ്രഹാം, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, പി. സി. യോഹന്നാൻ റമ്പാൻ, ഫാ. കെ. വി. ഗീവർഗീസ്, ഫാ. ടി. ജി. സഖറിയ തുടങ്ങിയവർ. —മനോരമ

## പ്രകാശനം ചെയ്തു

അബുദാബി: ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ 'വചനസുധ' എന്ന പുസ്തകത്തിൻെറ ഇംഗ്ലീഷ് പരിഭാഷയായ 'ഹണി വേഴ്സസ്' പ്രകാശനം ചെയ്തു. ജോസ് കുര്യൻ പുളിയേരിയാണു തർജമ നിർവഹിച്ചത്. അബുദാബി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിലെ ചടങ്ങിൽ വികാരി ഫാ. സഖറിയ പനയ്...

## ക്രിസ്തു ഭാരതീയ ചിത്രകലയിൽ:

പോൾ മണലിൽ. ഭാരതത്തിലെ കലാകാരന്മാർ ക്രിസ്തുവിനെ ചിത്രകലയിൽ എങ്ങനെ അവതരിപ്പിക്കുന്നു എന്നതിനെപ്പറ്റി ഒരു പഠനം. നന്ദലാൽ ബോസ്, ജമിനി റോയ്, കെ. സി. എസ്. പണിക്കർ, നിഖിൽ ബിസ്വാസ്, അരൂപ് ദാസ്, രവിവർമ്മ തുടങ്ങിയ കലാകാരന്മാർ ക്രിസ്തുവിനെ സ്വന്തം സാംസ്കാരത്തിൻെറയും പാരമ്പര്യ...

## കാതോലിക്കാ ബാവാ

3-12-91

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി നാളെ രാവിലെ ദോഹയിലേക്കു പോകും. 16-നു തിരിച്ചെത്തും.

## മൂലേടം പെരുനാൾ

11-1-92

മൂലേടം: സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി പെരുനാളിനു നാളെ കൊടിയേറും. ചൊവ്വാഴ്ച സമാപിക്കുന്ന കൺവെൻഷനിൽ ഫാ. ജോൺ ശങ്കരത്തിൽ, ഫാ. എ.എം. പൗലോസ്, ജി. ജോൺ എന്നിവർ പ്രസംഗിക്കും.

ചൊവ്വാഴ്ച വൈകിട്ട് ആറിന് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാ...

## കാലം ചെയ്തു

### ജോസഫ് മാർ....

(ഒന്നാം പേജിൽ നിന്ന്)

ഈവാനിയോസ്, പൗലൂസ് മാർ മിലിത്തിയോസ്, മാത്യൂസ് മാർ ബർന്നബാസ്, കുറിയാക്കോസ് മാർ ക്ലിമീസ്, ഗീവർഗീസ് മാർ കൂറിലോസ് തുടങ്ങിയവരും അരമനയിലെത്തി അന്ത്യാഭിവാദ്യമർപ്പിച്ചു.

മലയാള മനോരമ ചീഫ് എഡിറ്റർ കെ.എം. മാത്യു, ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി.വി. ഏബ്രഹാം, മുനിസിപ്പൽ ചെയർമാൻ കെ.എ. അയ്യപ്പൻപിള്ള, ജില്ലാ കലക്ടർ സാജൻ പീറ്റർ തുടങ്ങിയവർ റീത്തു സമർപ്പിച്ചു.

മാർത്തോമ്മാ സഭയിലെ സഖറിയാസ് മാർ തെയോഫിലോസ് എപ്പിസ്കോപ്പാ, യാക്കോബായ സഭയിലെ തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, ജോസഫ് എം. പുതുശ്ശേരി എം.എൽ.എ. എന്നിവരും അരമനയിലെത്തി ആദരാഞ്ജലി അർപ്പിച്ചു.

മുളക്കുളത്തേക്കുള്ള വിലാപയാത്രയുടെ ഏറ്റവും മുന്നിൽ പ്രാർഥനാഗാനമാലപിച്ചു പഴയ സെമിനാരിയിലെ വൈദികവിദ്യാർഥികൾ നീങ്ങി. പിന്നാലെ വിവിധ വാഹനങ്ങളിലായി മെത്രാപ്പോലീത്താമാരും വൈദികരും, അതിനു പിന്നിൽ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, തൊട്ടുപിറകിലായി പക്കോമിയോസ് മെത്രാപ്പോലീത്തായുടെ മൃതദേഹം വഹിക്കുന്ന ആംബുലൻസ് എന്നീ ക്രമത്തിലായിരുന്നു യാത്ര.

ഏറ്റുമാനൂർ, കടുത്തുരുത്തി, തലയോലപ്പറമ്പ്, പെരുവ, മുളന്തുരുത്തി വെട്ടിക്കൽ ദയറ, മീൻപാറ കാതോലിക്കേറ്റ് സെൻറർ, പിറവം കാതോലിക്കേറ്റ് ദയറ വഴിയാണു വിലാപയാത്ര കർമ്മേൽക്കുന്നു സെൻറ് ജോർജ് പള്ളിയിൽ വൈകുന്നേരം എത്തിയത്.

അറുപത്തഞ്ചാം പിറന്നാളിനു സ്വന്തം ഇടവക പള്ളിയിൽ കുർബാനയിൽ പങ്കെടുത്ത പക്കോമിയോസ് മെത്രാപ്പോലീത്താ, ജന്മദിനകേക്ക് വിതരണം ചെയ്ത സംഭവം സെൻറ് ജോർജ് പള്ളിവികാരി വി.എം. പൗലൂസ് അനുസ്മരിച്ചു. 'എനിക്കു തീരെ സുഖമില്ല' എന്നു മൂന്നു പ്രാവശ്യം മെത്രാപ്പോലീത്താ അന്നു പറഞ്ഞതു നിറകണ്ണുകളോടെ അച്ചൻ ഓർമിക്കുന്നു.

പിറ്റേദിവസംതന്നെ കാരിത്താസിൽ പ്രവേശിപ്പിച്ചു. പിന്നീടു ഡിസ്ചാർജു ചെയ്ത അദ്ദേഹത്തെ വീണ്ടും ഓഗസ്റ്റ് നാലിന് ആശുപത്രിയിൽ പ്രവേശിപ്പിക്കുകയായിരുന്നു.

മെത്രാപ്പോലീത്തായുടെ വയോധികനായ പിതാവ് വർക്കി ഇന്നലെ രാവിലെ ആശുപത്രിയിലെത്തിയ രംഗം വികാരനിർഭരമായിരുന്നു. മാതാവ് അടുത്ത കാലത്താണ് അന്തരിച്ചത്.

മുളക്കുളം വടക്കേക്കര പൂവത്തുങ്കൽ വർക്കിയുടെയും അന്നമ്മയുടെയും മൂത്തപുത്രനായി 1926 ജൂൺ 19-നായിരുന്നു മെത്രാപ്പോലീത്തായുടെ ജനനം. പിറവം സെൻറ് ജോസഫ്സ് ഹൈസ്കൂൾ, പത്തനംതിട്ട കാതോലിക്കേറ്റ്, എറണാകുളം സെൻറ് ആൽബർട്സ്, മഹാരാജാസ് എന്നീ കോളജുകളിൽ വിദ്യാഭ്യാസം നേടി. പൊളിറ്റിക്സിലും ഹിസ്റ്ററിയിലും എം.എ. ബിരുദം നേടിയ മെത്രാപ്പോലീത്താ ഇംഗ്ലണ്ടിൽ കാർഡിഫിലുള്ള സെൻറ് മൈക്കിൾസ് കോളജിൽ വേദശാസ്ത്രത്തിൽ ഉപരിപ...

### ഇന്ന് അവധി

കോട്ടയം: ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായോടുള്ള ആദരസൂചകമായി ഓർത്തഡോക്സ് സഭയിലെ എല്ലാ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും ഓഫീസുകൾക്കും ഇന്ന് അവധി നൽകി.

പറന്തൽ, വയലത്തല, ഫോർട്ടുകൊച്ചി, എറണാകുളം, സിംഗപ്പൂർ, മലയ, ലണ്ടൻ എന്നിവിടങ്ങളിൽ വികാരിയായിരുന്നു.

പുത്തൻകാവു പള്ളിയിൽവച്ച് 1975 ഫെബ്രുവരി 15-നു റമ്പാൻ സ്ഥാനമേറ്റു. പിറ്റേദിവസം നിരണം പള്ളിയിലാണു മറ്റു നാലു പേരോടൊപ്പം മെത്രാഭിഷേകം നടന്നത്.

കണ്ടനാടു ഭദ്രാസനാധിപനായി 1976 ജൂലൈ 19-നു സ്ഥാനമേറ്റു. സ്ഥാനത്യാഗംചെയ്ത കാതോലിക്കാ ബാവായുടെയും ഇപ്പോഴത്തെ കാതോലിക്കാ ബാവായുടെയും അസിസ്റ്റൻറായി സേവനമനുഷ്ഠിക്കാനുള്ള ഭാഗ്യവും പക്കോമിയോസ് മെത്രാപ്പോലീത്തായ്ക്കു ലഭിച്ചു.

പത്തൊമ്പത് അദ്ദേഹത്തിൻെറ ജീവിതത്തിൽ പ്രാധാന്യമർഹിക്കുന്ന ദിനമായിരുന്നു. 1926 ജൂൺ 19-നായിരുന്നു ജനനം. കണ്ടനാടു ഭദ്രാസനാധിപനായത് 1976 ജൂലൈ 19-ന്. കാലംചെയ്തത് 1991 ഓഗസ്റ്റ് 19-നും.

പക്കോമിയോസ് മെത്രാപ്പോലീത്താ കാലംചെയ്തതിനെത്തുടർന്നു കണ്ടനാടു ഭദ്രാസന ഭരണം മലങ്കര മെത്രാപ്പോലീത്താ ആയ പരിശുദ്ധ കാതോലിക്കാ ബാവാ ഏറ്റെടുത്തു.

മുളന്തുരുത്തിയിൽ നടത്തിയ വിലാപയാത്രയെ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, മാത്യൂസ് മാർ ബർണബാസ്, കുര്യാക്കോസ് മാർ ക്ലീമിസ്, ഗീവർഗീസ് മാർ കൂറിലോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സഖറിയാസ് മാർ അത്താനാസിയോസ്, റമ്പാൻമാർ, കോർഎപ്പിസ്കോപ്പമാർ, വൈദികർ തുടങ്ങിയവർ അനുധാവനം ചെയ്തു.

മെത്രാപ്പോലീത്ത ദീർഘകാലം താമസിച്ചിരുന്ന വെട്ടിക്കൽ സെൻറ് തോമസ് ദയറായിൽ ഒന്നരമണിക്കൂർ ഭൗതിക ശരീരം പൊതു ദർശനത്തിനു വെച്ചു. മീമ്പാറ കാതോലിക്കേറ്റ് സെൻറർ, പിറവം കാതോലിക്കേറ്റ് സെൻറർ എന്നിവിടങ്ങളിലും നഗരികാണിക്കൽ ഉണ്ടായിരുന്നു.



കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ കബറടക്കം മുളക്കുളം സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തിയപ്പോൾ. പിന്നിൽ ശുശ്രൂഷയുടെ പ്രധാന കാർമികത്വം വഹിച്ച പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ. —മനോരമ.

# ബാലസമാജം ക്യാമ്പ് തുടങ്ങി

മാവേലിക്കര: ദൈവത്തിനു കീഴ്പെടാതുള്ള ജീവിതം അപൂർണമാണെന്നും ദൈവത്തിനു പ്രീതികരമായ രീതിയിൽ പ്രവർത്തിക്കണമെന്നും പരിശുദ്ധ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

മലങ്കര ഓർത്തഡോക്സ് ബാലസമാജത്തിൻെറ ഏഴാമതു വാർഷിക ക്യാമ്പ് പരുമല സെമിനാരിയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു ബാവാ.

പ്രസിഡൻറ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. റമ്പാൻമാരായ തെയോഫോറസ്, ബെർശൈനോ, ശൈനോ എന്നിവരും തോമസ് കുതിരവട്ടം എം.പി. യും പ്രസംഗിച്ചു. വൈസ് പ്രസിഡൻറ് ഫാ. മത്തായി വിലനിലം സ്വാഗതവും ജനറൽ സെക്രട്ടറി ഫാ. മാത്യു കോശി നന്ദിയും പറഞ്ഞു.

ക്യാമ്പ് 16-ാംതീയതി സമാപിക്കും. മുന്നൂറോളം വിദ്യാർത്ഥികൾ പങ്കെടുക്കുന്നുണ്ട്. 'പൈതൽ വളർന്നു; ജ്ഞാനം നിറഞ്ഞു' എന്നതാണ് മുഖ്യചിന്താവിഷയം.

ഇന്ന് ഏഴരയ്ക്കു ഗീവർഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്തായും വൈകിട്ട് ഏഴിന് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ക്ലാസെടുക്കും.

ഫാ. മാത്യൂസ് ആലഞ്ചേരിൽ സ്വാഗതവും ഫാ. ഗീവർഗീസ് ചട്ടത്തിൽ നന്ദിയും പറഞ്ഞു.

## കാതോലിക്കാ ബാവാ

കോട്ടയം: ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആലസ്യവിധേയനായികഴിയുന്ന പരിശുദ്ധ കാതോലിക്കാ ബാവായെ എല്ലാ ദിവസവും നാലുമുതൽ അഞ്ചുവരെ സന്ദർശിക്കാവുന്നതാണെന്നു കാതോലിക്കേറ്റ് ഓഫീസിൽ നിന്ന് അറിയിച്ചു.

മാമ്മൻ മാപ്പിള ഹാൾ: ശ്രുതി, സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൻെറ ആഭിമുഖ്യത്തിലുള്ള ക്രിസ്മസ് സംഗീതാർച്ചന. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ സംബന്ധിക്കും. വൈകിട്ട് 6.30.

തിരുനക്കര മൈതാനം: സിവിൽ സപ്ലൈസ്...

1991 ഡിസംബർ 17

## ചാർജെടുത്തു

12-2-92

തിരുവല്ല: കാതോലിക്കേറ്റ് ആൻഡ് എം. ഡി. സ്കൂൾസ് കോർപറേറ്റ് മാനേജ്മെൻറ് ഓഫീസ് മാനേജരായി റിട്ട. വിദ്യാഭ്യാസ ഡപ്യൂട്ടി ഡയറക്ടർ ടി. വർഗീസ് മാത്യു...



ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ

## ശ്രാദ്ധപ്പെരുനാൾ ഇന്നും നാളെയും

പത്തനംതിട്ട: തുമ്പമൺ ഭദ്രാസനാധിപനായിരുന്ന ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ഒന്നാം ശ്രാദ്ധപ്പെരുനാൾ ബേസിൽ അരമനചാപ്പലിൽ ഇന്നും നാളെയും ആചരിക്കും.

കബറിൻെറ കൂദാശ ഇന്നു സന്ധ്യാനമസ്കാരത്തെ തുടർന്നു നടക്കും. ഡോ. മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്കോപ്പ പ്രസംഗിക്കും.

നാളെ എട്ടരയ്ക്കു മെത്രാപ്പോലീത്താമാരുടെ കാർമികത്വത്തിൽ കുർബാന. തുടർന്നു ധൂപപ്രാർത്ഥനയും നേർച്ച വിളമ്പും. തീർഥാടക സംഘം എട്ടരയ്ക്കു കബറിങ്കൽ എത്തും.

നാളെ പതിനൊന്നിനു കാതോലിക്കേറ്റ് കോളജിലും ആറരയ്ക്കു വൈ.എം.സി.എ. ഹാളിലും അനുസ്മരണാ യോഗം ചേരും.

പെരുനാൾ കൊടിയേറ്റ് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

12-12-1991

PTERIDOPHYTES





1989 ഡിസംബർ 10 ഞായർ Y 3

# 'പാരമ്പര്യങ്ങളിൽനിന്ന് വ്യതിചലിക്കരുത്'

## സെമിനാർ

9-1-92

കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ 11-നു രാവിലെ സോഫിയ സെൻററിൽ 'മലങ്കര സഭയുടെ ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്കുള്ള സാക്ഷ്യജീവിത'ത്തെപ്പറ്റി സെമിനാർ നടത്തും. ഫാ. സി. സി. ചെറിയാൻ, പി. സി. ഏലിയാസ് എന്നിവർ പ്രബന്ധം അവതരിപ്പിക്കും. ഫാ.

1991 ഡിസംബർ 7

## ഡോ. ചന്ദനപ്പള്ളിക്ക് അവാർഡ്

പത്തനാപുരം: മലങ്കര സഭാ പിതാക്കന്മാർ എന്ന ബൃഹദ് ഗ്രന്ഥമെഴുതിയ ഡോ. സാമുവൽ ചന്ദനപ്പള്ളിക്കു മാർ തോമ്മാ ഡയനീഷ്യസ് ഫൗണ്ടേഷൻ 3000 രൂപയുടെ അവാർഡ് സമ്മാനിച്ചു. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന ചടങ്ങിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് അവാർഡ് സമ്മാനിച്ചത്.

വേദശാസ്ത്ര കൃതികൾക്കു വർഷം തോറും അവാർഡ് നൽകുമെന്ന് ഫൗണ്ടേഷൻ സെക്രട്ടറി ടി.എം. സാമുവൽ റമ്പാൻ അറിയിച്ചു. വർഷംതോറും മുപ്പതിനായിരത്തോളം ലക്ഷം രൂപയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളും നടത്തും.

മലയാള മനോരമ KTM



## 'ആത്മീയ നേതൃത്വത്തിനു മാത്രം വിജയം'

കോട്ടയം: സ്നേഹത്തിൽ അധിഷ്ഠിതമായ ആത്മീയ നേതൃത്വത്തിനു മാത്രമേ ആത്യന്തികവിജയമുണ്ടാവൂ എന്നു പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു.

ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ നേതൃത്വ ക്യാമ്പും ജനറൽ അസംബ്ലിയും സ്റ്റുഡൻറ്സ് സെൻററിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

റവ. ഗീവർഗീസ് റമ്പാൻ അധ്യക്ഷത വഹിച്ചു. പി. സി. ഏലിയാസ്, സി. ജെ. തോമസ്, എബ്രഹാം മാത്യു, കെ. സി. ജോർജ് എന്നിവർ പ്രസംഗിച്ചു.

സീനിയർ അസോസിയേറ്റ് സെക്രട്ടറി വർഗീസ് പടിയറ റിപ്പോർട്ടും ട്രഷറർ ഇ. ജെ. മർക്കോസ് കണക്കും അവതരിപ്പിച്ചു. ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ് സ്വാഗതവും പ്രിയ ജേക്കബ് നന്ദിയും പറഞ്ഞു.

ഫാ. പൗലൂസ് ധ്യാനപ്രസംഗം നടത്തി. സംഘടനയുടെ അടുത്ത വർഷത്തെ ഭാരവാഹികളായി ഡോ. എൽസി ഫിലിപ്പ് (സീനിയർ വൈസ് പ്രസിഡൻറ്), ഫിലിപ്പ് മാത്യു, ജോയിസ് കെ. വർഗീസ് (വൈസ് പ്രസിഡൻറുമാർ), ജോൺ മാത്യു, ലീമോൾ ജോൺ (അസോ. സെക്രട്ടറിമാർ), ബിനു എബ്രഹാം, ബ്ലെസി മാത്യു (സ്റ്റുഡൻറ് സെക്രട്ടറിമാർ) എന്നിവരെ തെരഞ്ഞെടുത്തു.

16-9-90



## തേവോദോസിയോസ് മെത്രാപ്പോലീത്തായ്ക്കു ബഹുമതി ബിരുദം

ന്യൂയോർക്ക്: മലങ്കര ഓർത്തഡോക്സ് സഭയുടെ കൽക്കട്ടാ ഭദ്രാസന മെത്രാപ്പോലീത്തായും ഇവിടത്തെ ജനറൽ തിയളോജിക്കൽ സെമിനാരിയിലെ മുൻ വിദ്യാർത്ഥിയുമായ സ്തഫോനോസ് മാർ തേവോദോസിയോസിനു 'ഡോക്ടർ ഓഫ് ഡിവിനിറ്റി' എന്ന ബിരുദം നൽകാൻ സെമിനാരിയുടെ ബോർഡ് ഓഫ് ട്രസ്റ്റീസ് തീരുമാനിച്ചു. മിഷനറി രംഗത്തും സഭയിലും അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള ബഹുമുഖ സേവനങ്ങളുടെ അംഗീകാരമായിട്ടാണിതു നൽകുന്നത്.

അടുത്ത ഒക്ടോബർ 17-നു ചേരുന്ന സെമിനാരിയുടെ പ്രത്യേക സമ്മേളനത്തിൽ മെത്രാപ്പോലീത്തായ്ക്കു ഡി.ഡി. ബിരുദം നൽകും.

തുടർന്നു മെത്രാപ്പോലീത്തായ്ക്കു പൂർവ വിദ്യാർത്ഥികളുടെ സ്വീകരണവും ഉണ്ടായിരിക്കും. 1990 ജൂൺ 30

# മെത്രാൻസ്ഥാനത്തേക്ക് 5 വൈദികർ



ഫാ. ജോബ് തോമസ്



ഫാ. ജോർജ് കുര്യൻ



ഫാ. എം. എ. മത്തായി



ഫാ. പി. എം. കുര്യാക്കോസ്



ഫാ. ഡബ്ല്യൂ. എ. ചെറിയാൻ

കോട്ടയം: മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഇന്നലെ പഴയ സെമിനാരിയിൽ ചേർന്നു മേൽപ്പട്ടസ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ മാനേജിംഗ് കമ്മിറ്റിയുടെ സ്ഥാനാർത്ഥികളായി അഞ്ചുപേരെ നാമനിർദ്ദേശം ചെയ്യാൻ ഐകകണ്ഠ്യേന തീരുമാനിച്ചു.

ഫാ. ഡബ്ല്യൂ. എ. ചെറിയാൻ (ബിഷപ്സ് ഹൗസ്, കൊല്ലം), ഫാ. ജോർജ് കുര്യൻ (കൊല്ലാട്, കോട്ടയം), ഫാ. ജോബ് തോമസ് (മൗണ്ട് താബോർ ദയറാ, പത്തനാപുരം), ഫാ. ഡോ. എം. എ. മത്തായി (ഓർത്തഡോക്സ് വൈദിക സെമിനാരി, കോട്ടയം), ഫാ. പി. എം. കുറിയാക്കോസ് (ബേസിൽ ദയറ, പത്തനംതിട്ട) എന്നിവരാണു ഡിസംബർ 28-നു പത്തനംതിട്ടയിൽ മലങ്കര അസോസിയേഷൻ യോഗത്തിൽ നടക്കുന്ന മേൽപ്പട്ടസ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ മാനേജിംഗ് കമ്മിറ്റിയുടെ സ്ഥാനാർത്ഥികൾ.

മാനേജിംഗ് കമ്മിറ്റിയുടെ അടുത്ത യോഗം 27-നു മൂന്നുമണിക്കു പത്തനംതിട്ടയിൽ അസോസിയേഷൻ ഹാളിൽ കൂടും. മാനേജിംഗ് കമ്മിറ്റിയംഗമായിരുന്ന ചേപ്പാട് പ്ലാൻറർ ഐ. സാമുവലിന്റെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. കേരള സർവകലാശാലാ സിൻഡിക്കേറ്റിലേക്കു തെരഞ്ഞെടുക്കപ്പെട്ട പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജ് പ്രിൻസിപ്പൽ ഫാ. കെ. എ. ഏബ്രഹാമിനെ യോഗം അനുമോദിച്ചു.

ഡിസംബർ 31-നു നടക്കാനിരിക്കുന്ന ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജതജൂബിലി ആഘോഷങ്ങളുടെ സമാപനസമ്മേളനം, ഡിസംബർ 28-നു പത്തനംതിട്ടയിൽ നടക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം എന്നിവയെക്കുറിച്ചു മാനേജിംഗ് കമ്മിറ്റി ചർച്ച ചെയ്തു.

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ്, സഖറിയാസ് മാർ ദിവന്നാസ്യോസ്, തോമസ് മാർ മക്കാറിയോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ്

(ശേഷം പേജ് 7 കോളം 5)

## മെത്രാൻ

(ഒന്നാം പേജിൽ നിന്ന്)

മാർ ദിയസ്കോറസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫിലിപ്പോസ് മാർ സിറിയൗസേബിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നിവരും സംബന്ധിച്ചു.

ഇരുപത്തഞ്ചു വർഷം മുൻപു കാലം ചെയ്ത ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സഹോദരൻ ഫിലിപ്പോസിന്റെ കൊച്ചുമകനാണ് 1939-ൽ ജനിച്ച ഫാ. ജോബ് തോമസ്. ഫിലിപ്പോസിന്റെ ഏകപുത്രി അച്ചാമ്മയാണു നാട്ടുകാർ സ്നേഹപുരസരം മാമ്മനച്ചനെന്നു വിളിക്കുന്ന ഫാ. ജോബിന്റെ മാതാവ്. നിരണം ഭദ്രാസനത്തിൽപ്പെട്ട മേപ്രാൽ കണിയാന്തറ കെ. സി. തോമസ്-അച്ചാമ്മ ദമ്പതികളുടെ ആറു മക്കളിൽ ഇളയ ആളാണു ജോബ്.

കാലംചെയ്ത തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ സ്ഥാപിച്ച പത്തനാപുരം മൗണ്ട് താബോർ ദയറായിൽ 16-ാംവയസിൽ അംഗമായി ചേർന്നു. 1956 മെയ് 24-നു ഗീവർഗീസ് ദ്വിതീയൻ ബാവാ ശെമ്മാശുപട്ടം നൽകി. 1962 നവംബറിൽ പരുമലപ്പള്ളിയിൽവച്ചു പൂർണ ശെമ്മാശുപട്ടവും ലഭിച്ചു.

തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ 1972 മെയ് 11-നു വൈദികപട്ടം നൽകി. മേപ്രാൽ സെൻറ് ജോൺസ് സ്കൂൾ, തിരുവനന്തപുരം മാർ ഈവാനിയോസ് കോളജ് എന്നിവിടങ്ങളിൽ പഠിച്ചു. തൃശിനാപ്പള്ളി സെൻറ് ജോസഫ് കോളജിൽനിന്ന എം. എ. പാസായശേഷം 1969-ൽ പത്തനാപുരം സെൻറ് സ്റ്റീഫൻസ് കോളജിൽ അധ്യാപകനായി. ഇപ്പോൾ ഇംഗ്ലീഷ്വകുപ്പു മേധാവിയും വൈസ് പ്രിൻസിപ്പലുമാണ്. 1974 മുതൽ മേപ്രാൽ പള്ളി വികാരിയായി തുടരുന്നു.

മൂത്ത സഹോദരൻ കെ. എ. ജോസഫ് ബാംഗ്ലൂർ ഹിന്ദുസ്ഥാൻ എയർക്രാഫ്റ്റിൽനിന്നു റിട്ടയർ ചെയ്തു വിശ്രമജീവിതം നയിക്കുന്നു. നിരണം പന്നായിക്കടവിൽ ഫാ. എം. എ. അലക്സാണ്ടറുടെ ഭാര്യ തങ്കമ്മ, പട്ടാള ഉദ്യോഗസ്ഥനായ ഫിലിപ്പ് കെ. തോമസ്, ഒറീസാ പി. ഡബ്ലിയു. ഡി. ഉദ്യോഗസ്ഥനായിരുന്ന കോശി തോമസ്, മാനന്തവാടിയിൽ എസ്റ്റേറ്റ് നടത്തുന്ന തോമസ് കെ. ഉമ്മൻ എന്നിവരാണു സഹോദരങ്ങൾ. ഫാദർ ഡബ്ല്യൂ. എ. ചെറിയാൻ 1946 ജൂലൈ 19-നു ജനിച്ചു. പിതാവ് പുനലൂർ ആറ്റുമണലേൽ വരമ്പത്ത് (ഇംപീരിയൽ) പരേതനായ ഡബ്ല്യൂ. സി. ഏബ്രഹാം, മാതാവ് പിറവന്തൂർ പണ്ടകശാല കുടുംബാംഗമായ മറിയാമ്മ.

പുനലൂരിൽനിന്നു ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം കൊല്ലം ഫാത്തിമാകോളജിൽനിന്നു ധനതത്വശാസ്ത്രത്തിൽ ബിരുദമെടുത്തു. തുടർന്നു കോട്ടയം പഴയ സെമിനാരിയിൽ നിന്ന് 1973-ൽ ബി.ഡി.ജി.എസ്.ടി. ബിരുദം നേടി. 1974-ൽ വൈദികപട്ടം സ്വീകരിച്ചു. ഇപ്പോൾ കൊല്ലം അരമന മാനേജർ, വൈദികശമ്പളപദ്ധതി സെക്രട്ടറി, കൊല്ലം ഭദ്രാസന ഭവനദാനപദ്ധതി ട്രഷറർ, ശാസ്താംകോട്ട ബാലഭവൻ ഡയറക്ടർ എന്നീ നിലകളിൽ ഫാ. ചെറിയാൻ സേവനമനുഷ്ഠിക്കുന്നു.

ഡബ്ല്യൂ. എ. കുര്യൻ (...ബി.റ്റി., ...ണ്ടറ), കുരുവിള ഏബ്ര... (മാനേ... ഇംപീരിയൽ, കൊല്ലം) എന്നിവർ സഹോദരന്മാരും, അന്നമ്മ മാമ്മൻ, സൂ...ൻ മാത്യു, മറിയാമ്മ ഏബ്രഹാം എന്നിവർ സഹോദരിമാരുമാണ്.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ കോയിപ്രം (നെല്ലിക്കൽ) സ്വദേശിയും കൂർത്തമല സെൻറ് മേരീസ് ഇടവകാംഗവുമായ ഫാ. പി. എം. കുര്യാക്കോസ് പെരുമേത്തുമണ്ണിൽ പി. കെ. മത്തായി അതിരൂർ ...വട്ടം ശോശാമ്മ ദമ്പതികളുടെ നാലു മക്കളിൽ മൂത്തതാണ്. ജനനം 1936 ...ലെ 26. ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ചേർന്നു. വൈദികപഠനം കഴിഞ്ഞു പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ ചേർന്ന് ബി. എസ്സി. ഡിഗ്രി നേടി. പത്തനാപുരം ട്രെയിനിംഗ് കോളജിൽനിന്നു ബി.എഡ് പാസായി. 1957-ൽ ശെമ്മാശനായി. ...ൽ പൂർണ ശെമ്മാശുപട്ടം കിട്ടി. '64 ...ച്ച് 15-നു വഞ്ചിത്ര പള്ളിയിൽവച്ചു ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്ത വൈദികപട്ടം നൽകി.

അദ്ദേഹം 1970-ൽ കാതോലിക്കേറ്റ് കോളജിൽ അദ്ധ്യാപകനായി ചേർന്നു. ...'85-ൽ ബസേലിയസ് കോളജിൽ പ്രൊഫസറായിരുന്നു. ഒട്ടധികം പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്. 1958 മുതൽ ബേസിൽ അരമനയിൽ താമസിക്കുന്ന ഫാ. കുര്യാക്കോസ് ദീർഘകാലം ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ സഹായിയായും സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചു.

വാഴൂർ പുളിക്കൽകവല സെൻറ് പീറ്റേഴ്സ് ഇടവകാംഗമായ ഫാ. എം. എ. മത്തായി 1949 ഫെബ്രുവരി 12-നു ജനിച്ചു. പിതാവ് മറ്റത്തിൽ ചെറിയാൻ അന്ത്രയോസ്. മാതാവ് മറിയാമ്മ. രണ്ടു സഹോദരന്മാരും ഒരു സഹോദരിയുമുണ്ട്. കോട്ടയം സി. എം. എസ്. കോളജിൽനിന്നു ബി. എസ്സി. ബിരുദം നേടി. തുടർന്നു കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽനിന്നു ജി. എസ്. ടി. യും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽനിന്നു ബി. ഡി. യും റോമിലെ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള ഓറിയൻറൽ ഇൻസ്റ്റിറ്റ്യൂട്ടിൽനിന്നു മാസ്റ്റർ ഓഫ് തിയോളജിയും ക്രിസ്റ്റോളജിയിൽ പിഎച്ച്. ഡി. യും നേടി. തുടർന്നു സോവിയറ്റ് യൂണിയനിലെ ലെനിൻഗ്രാഡ് തിയളോജിക്കൽ അക്കാദമിയിൽനിന്നു തിയോളജിയിൽ പി. ജി. ഡിപ്ലോമയും നേടി. ഇപ്പോൾ ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ തിയോളജി ഫാക്കൽറ്റിയിൽ 1984 മുതൽ ക്രിസ്തുശാസ്ത്രം പഠിപ്പിക്കുന്നു. 1985 മുതൽ സെൻറ് തോമസ് ഓർത്തഡോക്സ് വൈദിക സംഘം ജനറൽ സെക്രട്ടറിയാണ്. സംഘത്തിന്റെ ആഭിമുഖ്യത്തിൽ 1989-ൽ പ്രസിദ്ധപ്പെടുത്തിയ വൈദിക ഡയറക്ടറിയുടെ സൂത്രധാരനാണ്. ബൈബിൾ സൊസൈറ്റി ഓക്സിലറി കമ്മിറ്റിയംഗം, ദിവ്യബോധനം സെൻട്രൽ കമ്മിറ്റിയംഗം, വൈദിക സെമിനാരി വാർഡൻ, പുരോഹിതൻ മാസിക മാനേജർ എന്നീ നിലകളിലും പ്രവർത്തിക്കുന്നു. 1976 സെപ്റ്റംബറിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായിൽനിന്നു യൗപ്പതിയാക്കനോ പട്ടവും 1977 സെപ്റ്റംബറിൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിൽനിന്നു പൂർണ ശെമ്മാശുപട്ടവും 1978 ജൂൺ 30-നു പരിശുദ്ധ കാതോലിക്കാ ബാവായിൽനിന്നു വൈദികപട്ടവും ലഭിച്ചു.

ഫാ. ജോർജ് കുര്യൻ കൊല്ലാട് സെൻറ് പോൾസ് ഇടവകാംഗമാണ്. പുളിയേരിൽ പി. കെ. കുര്യനാണ് പിതാവ്. പത്തനംതിട്ട മാങ്കൂട്ടത്തിൽ മേരിയാണു മാതാവ്. 1949-ൽ ജനിച്ച ഇദ്ദേഹം ശ്രീവെങ്കടേശ്വര സർവകലാശാലയിൽ നിന്ന് എം. എ. യും കോട്ടയം വൈദിക സെമിനാരിയിൽനിന്നു ജി. എസ്. ടി. യും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നു ബി. ഡി. യും നേടി. ലണ്ടൻ യൂണിവേഴ്സിറ്റിയിൽനിന്നു പാസ്റ്ററൽ തിയോളജിയിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിപ്ലോമയും കരസ്ഥമാക്കി. 1975-ൽ വൈദികനായി. ലണ്ടനിലെ സെൻറ് ഗ്രീഗോറിയോസ് പള്ളിയിൽ സേവനം അനുഷ്ഠിച്ചിട്ടുള്ള അച്ചൻ അതിനുമുമ്പ് ഏതാനും വർഷം ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറിയായിരുന്നു.

# ഓർത്തഡോക്സ് സഭ: മേൽപ്പട്ടത്തിന് അഞ്ചുപേരെ ശുപാർശ ചെയ്തു

മംഗളം

സ്വന്തം ലേഖകൻ



റവ. ഡോ. എം.എ. മത്തായി



ഫാ. ഡബ്ലിയു.എ. ചെറിയാൻ



ഫാ. ജോബ് തോമസ്



ഫാ. പി.എം. കുര്യാക്കോസ്



ഫാ. ജോർജ് കുര്യൻ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി അഞ്ചു വൈദികരെ മെത്രാൻ സ്ഥാനത്തേക്ക് ശുപാർശചെയ്തു.

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രൊഫസർ റവ. ഡോ. എം.എ. മത്തായി, ഫാ. ഡബ്ലിയു. എ. ചെറിയാൻ, പത്തനാപുരം സെൻറ് സ്റ്റീഫൻസ് കോളജ് പ്രൊഫസർ ഫാ. ജോബ് തോമസ്, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് പ്രൊഫസർ ഫാ. പി.എം. കുര്യാക്കോസ്, ഓർത്തഡോക്സ് സ്റ്റുഡൻറ്സ് മൂവ്മെൻറ് മുൻ ജനറൽ സെക്രട്ടറി ഫാ. ജോർജ് കുര്യൻ എന്നിവരെയാണ് ശുപാർശ ചെയ്തിരിക്കുന്നത്.

മൊത്തം 28 സ്ഥാനാർത്ഥികളിൽനിന്നു അഞ്ചുപേരെ ഇന്നലെ ഓർത്തഡോക്സ് പഴയ സെമിനാരിയിൽ പരിശുദ്ധ കാതോലിക്കാബാവയുടെ അദ്ധ്യക്ഷതയിൽ ചേർന്ന മാനേജിംഗ് കമ്മിറ്റിയാണ് ശുപാർശ ചെയ്തത്. ഡിസംബർ 28-ന് പത്തനംതിട്ടയിൽ കൂടുന്ന വൈദികരും അൽമായരുമുൾപ്പെടുന്ന മലങ്കര അസോസിയേഷൻ യോഗമാണ് വൈദികരെ ഔദ്യോഗികമായി തെരഞ്ഞെടുക്കേണ്ടത്.

അന്നത്തെ യോഗത്തിൽ അമ്പതു ശതമാനത്തിൽ കൂടുതൽ വോട്ടുകിട്ടിയാൽ മെത്രാന്മാരായി തെരഞ്ഞെടുക്കപ്പെടും. മാനേജിംഗ് കമ്മിറ്റിയുടെ 1987-ലെ നോമിനിയായിരുന്ന ഫാ. ഡബ്ലിയു.എ. ചെറിയാൻ ഇപ്രാവശ്യവും ശുപാർശചെയ്യപ്പെട്ടിട്ടുണ്ട്. അക്കൊല്ലം ഫാ. ചെറിയാന് അമ്പതു ശതമാനത്തിലധികം വോട്ടു ലഭിച്ചില്ലായിരുന്നു.

എപ്പിസ്കോപ്പൽ സുനഹദോസും സഭാ വർക്കിംഗ് കമ്മിറ്റിയും ശുപാർശ ചെയ്തതനുസരിച്ചാണ് അഞ്ചു വൈദികരെ പരിഗണനയ്ക്കു തെരഞ്ഞെടുത്തത്.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, സുനഹദോസ് സെക്രട്ടറി ജോസഫ് മാർ പക്കോമിയോസ്

(ശേഷം പേജ് 8 കോളം 1)

മംഗളം 1989 ഡിസംബർ 14

## വാർഷികോൽസവം

കണ്ടനാട്: 'സ്ലീബാ ദാസന്മാർ' സമൂഹത്തിന്റെ 67-ാം വാർഷികോൽസവം വെണ്ണൂർ സെൻറ് തോമസ് കാതോലിക്കേറ്റ് ഓർത്തഡോക്സ് സെൻററിൽ 14-നു കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും.

ഫീലിപ്പോസ് മാർ യൗസേബിയോസ് അധ്യക്ഷത വഹിക്കും. മാത്യൂസ് മാർ ബർന്നബാസ്, ഒ. സി. വർഗീസ് കോർഎപ്പിസ്കോപ്പ, ഫാ. എൻ. എം. തോമസ്, എം. വൈ. യോഹന്നാൻ എന്നിവർ പ്രസംഗിക്കും.

6-9-91

## മാർഗനിർദ്ദേശ ക്യാമ്പ് 26-ന്

23-4-92

പരുമല: പത്താം സ്റ്റാൻഡേർഡ് വിദ്യാർത്ഥികൾക്കു മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഒരാഴ്ചത്തെ വിദ്യാഭ്യാസമാർഗനിർദ്ദേശ ക്യാമ്പ് പരുമല സെമിനാരി ധ്യാനമന്ദിരത്തിൽ 26-നു തുടങ്ങും.

അങ്കമാലി - ബോംബെ ഭദ്രാസനാധിപൻ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ഉദ്ഘാടനം ചെയ്യും. ക്യാമ്പിനു പ്രഗത്ഭവ്യക്തികൾ നേതൃത്വം നൽകും.

## ഏകദിന സമ്മേളനം

23-4-92

കോട്ടയം: കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾ മാനേജ്മെൻറിലുള്ള പ്രഥമാധ്യാപകരുടെ ഏകദിന സമ്മേളനം 28-നു പഴയ സെമിനാരി സോഫിയാ സെൻററിൽ നടത്തും. സമ്മേളനത്തിൽ ഫാ. കെ. ജെ. ഗബ്രിയേൽ ധ്യാനപ്രസംഗം നടത്തും. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നേതൃത്വം കൊടുക്കും.

## വെള്ളൂത്തുരുത്തി പള്ളിയിൽ പെരുനാൾ

24-12-91

വെള്ളൂത്തുരുത്തി: സെൻറ് മേരീസ് ഓർത്തഡോക്സ് ചാപ്പലിൽ ഇന്നുമുതൽ 29 വരെ കൺവെൻഷനും പെരുനാളും നടത്തും.

ഫാ. കെ. എം. ഗീവർഗീസ്, ഫാ. മാത്യു വൈദ്യൻ, ഫാ. ജി. ജോൺ എന്നിവർ സുവിശേഷപ്രസംഗം നടത്തും. 28-നു രാവിലെ 7.30-നു തോമസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്തായ്ക്കു സ്വീകരണം. തുടർന്നു മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും.

## കാരമൂട് പള്ളിയിൽ പെരുനാളും കരോളും

24-12-91

പാക്കിൽ: കാരമൂട് സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി പെരുനാളും ക്രിസ്മസ് കരോളും 25, 26 തീയതികളിൽ നടത്തും. 25-നു സന്ധ്യാനമസ്കാരത്തെത്തുടർന്നു ചേരുന്ന ആധ്യാത്മിക സംഘടനകളുടെ വാർഷികയോഗത്തിൽ ...ാ. വി. എൻ. ഏബ്രഹാം അധ്യക്ഷ... ...ഹിക്കും.

ഇരുപത്താറിനു രാവിലെ കോട്ടയം ലിറ്റർജിക്കൽ മ്യൂസിക് സ്കൂൾ ക്വയറിന്റെ സഹകരണത്തോടെ കുർബാന. വൈകിട്ട് 6.30-നു വിവിധ പള്ളികളിലെ ഗായകസംഘങ്ങളുടെ മൽസരം, തുടർന്നു ടൈറ്റസ് വർക്കി ക്രിസ്മസ് ദൂതു നൽകും. മന്ത്രി ഉമ്മൻ ചാണ്ടി മൽസര വിജയികൾക്കു സമ്മാനങ്ങൾ നൽകും.

# ഒഴുക്കു മുറിച്ചു നീന്തുന്ന നിരൂപക പ്രതിഭ

1990 ഒക്ടോബർ നാല്, 1166 കന്നി 18



ഡോ. എം. ലീലാവതി

## ഷഷ്ട്യബ്ദപൂർത്തി ആഘോഷിച്ചു

21-5-90

ചെങ്ങന്നൂർ: ഷഷ്ട്യബ്ദപൂർത്തി ആഘോഷിക്കുന്ന ഫാ. ടി. ജി. സഖറിയായ്ക്കു മാതൃഇടവകയായ കല്ലിശേരി ഉമയാറ്റുകര സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ ചേർന്ന യോഗം ആശംസകൾ അർപ്പിച്ചു.

ഉമയാറ്റുകര സെൻറ് തോമസ് ഓഡിറ്റോറിയത്തിൽ ചേർന്ന സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാബാവാ അധ്യക്ഷതവഹിച്ചു.

ജ. ടി. കെ. കൊച്ചുതൊമ്മൻ സമ്മേളനം ഉദ്ഘാടനം ചെയ്തു.

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, സി. വി. ജോർജ് കോർ എപ്പിസ്കോപ്പ, പി. ജി. ജോർജ് കോർ എപ്പിസ്കോപ്പ, എബി താമരപ്പള്ളി, എസ്. രാമചന്ദ്രൻപിള്ള, അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ പ്രസംഗിച്ചു.

ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി ഏർപ്പെടുത്തിയ ഒരുലക്ഷം രൂപയുടെ എൻഡോവ്മെൻറ് ഫാ. ടി. ജി. സക്കറിയാ കാതോലിക്കാ ബാവായെ ഏൽപിച്ചു. തുക ഇടവക ട്രസ്റ്റിയെ ബാവാ ഏൽപിച്ചു.

ഇടവക സെക്രട്ടറി എം. വി. ജോസഫ് മംഗളപത്രം വായിച്ചു. തോമസ് കുതിരവട്ടം എം.പി. സ്വാഗതവും ഇടവക ട്രസ്റ്റി പി. വി. സക്കറിയ നന്ദിയും പറഞ്ഞു.

## അഴീക്കോടിനെ അടുത്ത് അറിയുവാൻ

29-9-91

അഴീക്കോട് എന്ന വിചാരശില്പി: പോൾ മണലിൽ. കേരളത്തിൻെറ സാംസ്കാരിക ജീവിതത്തിൽ ഒരു അഗ്നിജ്വാലയായി പടർന്നുനിൽക്കുന്ന ഡോ. സുകുമാർ അഴീക്കോടിനെ അടുത്തറിയുവാൻ ഉതകുന്ന ജീവചരിത്ര ഗ്രന്ഥം. അഴീക്കോടിൻെറ ജീവിതത്തിലെ അറിയപ്പെടാത്ത മുഹൂർത്തങ്ങൾക്കു നിറപ്പൊലിമ നൽകാൻ പത്രപ്രവർത്തകൻകൂടിയായ ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ട്. അഴീക്കോട് എത്തിനിൽക്കുന്ന ഔന്നത്യങ്ങളുടെ വിശദ ചർച്ചകളേക്കാൾ അദ്ദേഹം അവിടെ എങ്ങനെയെത്തിയെന്ന അന്വേഷണമാണിത്. ഡോ. സി. ജെ. റോയിയുടെ അവതാരിക. ഡി. സി. ബുക്സ്, കോട്ടയം 33 രൂപ.

## മാത്യൂസ് പ്രഥമൻ ബാവാ പരുമലപ്പള്ളിയിൽ

12-9-91

പരുമല: ആലസ്യവിധേയനായി കഴിയുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ ഇന്നലെ പരുമല പള്ളിയിലെത്തി പ്രാർഥന നടത്തി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായും ഒപ്പമുണ്ടായിരുന്നു.

ഇരുവരെയും പരുമല സെമിനാരി മാനേജർ ഫാ. പി. വി. ഏബ്രഹാമും കൗൺസിൽ മെംബർ ജേക്കബ് തോമസ് അരികുപുറവും ചേർന്നു സ്വീകരിച്ചു.

## പ്രകാശിപ്പിച്ചു

29-9-91

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ പബ്ലിക്കേഷൻസ് പ്രസിദ്ധപ്പെടുത്തിയ 'ഓർത്തഡോക്സ് സഭയുടെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും' എന്ന ഗ്രന്ഥം പരിശുദ്ധ കാതോലിക്കാബാവാ പ്രകാശനം ചെയ്തു. സമുദായട്രസ്റ്റി പി.സി. ഏബ്രഹാം ആദ്യപ്രതി സ്വീകരിച്ചു. കാലംചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ രചിച്ചതാണീ ഗ്രന്ഥം.

## മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ

14-12-91

കോട്ടയം: വാകത്താനം വള്ളിക്കാട്ട് ദയറാ ചാപ്പലിൽ ഞായറാഴ്ച നടക്കുന്ന കുർബാനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ പങ്കെടുക്കും.

## സഭകൾക്കിടയിൽ ശാന്തത കൈ വന്നു: ബാവാ

20-12-91

പത്തനംതിട്ട: എക്യുമെനിക്കൽ പ്രസ്ഥാനം ശക്തമായതോടെ സഭകൾക്കിടയിൽ ശാന്തത കൈവന്നതായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. നിലയ്ക്കൽ പ്രശ്നം രമ്യമായി പരിഹരിക്കപ്പെട്ടതോടെ ക്രിസ്തു അജയ്യനാണെന്നു വ്യക്തമായി.

എക്യുമെനിക്കൽ വൈദിക കോൺഫറൻസ് മാക്കാംകുന്നിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ക്രിസ്തുവിൻെറ വചനം പ്രാവർത്തികമാക്കാൻ ക്രിസ്ത്യാനികൾ ശ്രമിക്കുന്നുണ്ടോ എന്ന് ആത്മപരിശോധന നടത്തണം. മറ്റുള്ളവർ തങ്ങളെപ്പറ്റി എന്തു പറയുന്നു എന്ന് ബിഷപ്പുമാരടക്കം എല്ലാവരും ആത്മപരിശോധന നടത്തണം. ഇക്കാലമത്രയുംകൊണ്ട് എത്ര ക്രിസ്ത്യാനികളെ പുതുതായി വീണ്ടെടുക്കാൻ കഴിഞ്ഞുവെന്നു പരിശോധിക്കേണ്ടതുണ്ട്. സ്വന്തം സാക്ഷ്യത്തിലൂടെ വിശ്വാസം ഉറപ്പിച്ച തോമാശ്ലീഹയാണ് കേരളത്തിൽ വന്നത്. അതു മറക്കരുത്.

വ്യത്യസ്തത നിലനിർത്തി ഒരുമിച്ചു പോകാനുള്ള ശ്രമമാണ് എക്യുമെനിക്കൽ പ്രസ്ഥാനം. നാനാർത്ഥത്തിലുള്ള ഈ ഐക്യം പരിശുദ്ധാത്മാവിൻെറ പ്രവർത്തനംകൊണ്ടേ സാധ്യമാകൂ. ആവേശം നമ്മെ ഒരിടത്തും എത്തിക്കുകയില്ല. അധ്യക്ഷപ്രസംഗത്തിൽ ചങ്ങനാശേരി ആർച്ച് ബിഷപ് മാർ ജോസഫ് പൗവത്തിൽ പ്രസ്താവിച്ചു.

എക്യുമെനിക്കൽ പ്രസ്ഥാനത്തിനു പ്രതിസന്ധി സൃഷ്ടിക്കാതെയിരിക്കാൻ ഓരോരുത്തരും ശ്രദ്ധിക്കണം. സഭകളുടെ വ്യത്യസ്തതയും ഭിന്നതകളും അംഗീകരിച്ചുമാത്രമേ പ്രസ്ഥാനത്തെ മുന്നോട്ടുകൊണ്ടു പോകാൻ കഴിയുകയുള്ളൂ.

ഐക്യം സാധിച്ചാൽതന്നെയും കുസൃതികളും കുന്നായ്മകളും ഉണ്ടാകുമെന്നതും മറക്കരുത്. സഭകൾക്കു തമ്മിൽ പൊരുത്തപ്പെടാവുന്ന വൈവിധ്യം നിലനിൽക്കുകതന്നെ ചെയ്യണം. ഒരു വിശ്വാസം, ഒരു കർത്താവ്, ഒരു മാമ്മോദീസ എന്ന ലക്ഷ്യം കൈവരിക്കാൻ കഴിയണം. സഭകൾ ശത്രുതയിൽ കഴിയേണ്ടവരല്ല.

ആർച്ച്ബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് വിജ്ഞപ്തി പ്രസംഗം നടത്തി. ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്ത, ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്ത, ഡോ. സേവ്യർ കൂടപ്പുഴ, ബന്യാമിൻ ജോസഫ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ തീമോത്തിയോസ് എന്നിവർ പ്രസംഗിച്ചു.

പിന്നീടു നടന്ന ചർച്ചയിൽ ഫാ. ആൻറണി നിരപ്പേൽ മോഡറേറ്ററായിരുന്നു.

സി.എസ്.ഐ. ബിഷപ് എം. സി. മാണി പ്രാർഥന നടത്തി.

ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത സ്വാഗതവും സുരേഷ് കോശി നന്ദിയും പറഞ്ഞു.

എക്യുമെനിക്കൽ സമ്മേളനങ്ങളുടെ പരമ്പരയിൽ മൂന്നാമത്തെ സമ്മേളനമാണിത്. മുൻ വർഷങ്ങളിൽ കോട്ടയത്തും തിരുവല്ലയിലുമാണ് സമ്മേളനം നടന്നത്.



മാർഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനത്തിൻെറ 83-ാമതു ദേശീയ സമ്മേളനം പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ പ്രസ്ഥാനം പ്രസിഡൻറ് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു. [ഇടത്തുനിന്ന്] ജോസഫ് എം. പുതുശേരി എം. എൽ. എ., ഗീവർഗീസ് മാർ കൂറിലോസ് എപ്പിസ്കോപ്പ, ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഡീക്കൻ വി. ഐ. ചാക്കോ, ഷിബു കെ. ഏബ്രഹാം, വറുഗീസ് പടിയറ, റീജനൽ സെക്രട്ടറി കെ. എസ്. റോയി എന്നിവർ.

## വിദ്യാർഥിപ്രസ്ഥാനം സമ്മേളനം തുടങ്ങി

സ്വന്തം ലേഖകന്മാർ

27-12-91

പത്തനംതിട്ട: ആധ്യാത്മികമൂല്യങ്ങളെ മുറുകെപ്പിടിച്ചുകൊണ്ടു യുവജനങ്ങൾ മുന്നോട്ടുപോകണമെന്നും സാമൂഹ്യതിന്മകളിൽനിന്നും നാടിനെ രക്ഷിക്കുന്നതിന് ഇളം തലമുറയ്ക്ക് മൂല്യാധിഷ്ഠിത ധാർമികബോധനം സാർവത്രികമാക്കണമെന്നും ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അഭിപ്രായപ്പെട്ടു.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർഥി പ്രസ്ഥാനത്തിൻെറ 83-ാമതു ദേശീയ സമ്മേളനം ഇവിടെ കാതോലിക്കേറ്റ് കോളജിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

മുൻ ജനറൽ സെക്രട്ടറി ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. ഗീവർഗീസ് മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ, ജോസഫ് എം. പുതുശ്ശേരി എം. എൽ. എ., ഡോ. ടി. എ. ജോർജ് എന്നിവർ പ്രസംഗിച്ചു. ഇ. ജേക്കബ് ജോൺ സ്വാഗതവും പ്രോഗ്രാം സെക്രട്ടറി ഡീക്കൻ വി. ഐ. ചാക്കോ നന്ദിയും പറഞ്ഞു.

റവ. സി. കെ. മാത്യു ക്രിസ്മസ് ദൂത് നൽകി. റവ. ഡോ. ജേക്കബ് കുര്യൻ ക്ലാസെടുത്തു.

'ആദർശപരമായ സംഘടനം' എന്ന വിഷയത്തെക്കുറിച്ച് നടന്ന സെമിനാറിൽ ഡോ. ജോർജ് ശാമുവൽ മോഡറേറ്ററായിരുന്നു. ഡോ. മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പാ, ബൈബിൾ ക്ലാസെടുത്തു. അഞ്ചുദിവസം നീണ്ടുനിൽക്കുന്ന സമ്മേളനം ഞായറാഴ്ച സമാപിക്കും. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽനിന്നായി അഞ്ഞൂറിലേറെ പ്രതിനിധികൾ പങ്കെടുക്കുന്നുണ്ട്.

# ത്യാഗധന്യമായ ഒരു ജീവിതം

മാതൃഭൂമി 1991 നവംബർ 24 ഞായറാഴ്ച

തികഞ്ഞ ഭക്തനും വേദ പണ്ഡിതനും പരിശുദ്ധാത്മാവുമായിരുന്നു പുലിക്കോട്ടിൽ തിരുമേനിയെന്നറിയുന്ന ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ മെത്രാപ്പോലീത്ത. അദ്ദേഹം ഇഹലോകജീവിതം പൂർത്തിയാക്കിയിട്ട് നവംബർ 25—ാംനു 175 വർഷം തികയുന്നു. ആത്മീയമായ അന്തഃസത്തയും ത്യാഗോജ്ജ്വലമായ ജീവിതദർശനവും ഉൾക്കൊള്ളുന്ന ചുരുക്കം ചില മതമേലധ്യക്ഷന്മാരിൽ ഒരാളായ പുലിക്കോട്ടിൽ തിരുമേനി സ്ഥാനമാനങ്ങളുടെ ആഡംബരങ്ങളിൽ ഒഴുകി നടക്കാതെ ലളിതമായ ജീവിതചര്യ അനുവർത്തിച്ചു. മറ്റെല്ലാ ഗുണങ്ങളേക്കാളും സ്ഥായിയായിട്ടുള്ളത് വിനയമാണെന്ന് അദ്ദേഹത്തിന്റെ ജീവിതാനുഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നു.

കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ ജനിച്ച അദ്ദേഹം കാട്ടുമങ്ങാട്ട് മല്പാനച്ചന്റെ കീഴിൽ വൈദികപഠനം പൂർത്തിയാക്കി. ചാട്ടുകുളങ്ങര പള്ളിയിൽ വികാരിയായാണ് ആദ്യം നിയമിക്കപ്പെട്ടത്. 18—ാം നൂറ്റാണ്ടിന്റെ ഉത്തരാർധത്തിൽ മലങ്കര സഭയിൽ പ്രതിസന്ധികൾ നിറഞ്ഞ അവസ്ഥയിലായിരുന്നു പുലിക്കോട്ടിൽ തിരുമേനി, ചാട്ടുകുളങ്ങരെ പള്ളിയിലെ വൈദീകനായി ചുമതലയേറ്റെടുത്തത്. ആറാം മാർത്തോമ [വലിയ മാർ ദീവന്നാസിയോസ്] മെത്രാപ്പോലീത്താ കത്തോലിക്ക സഭയുമായി അനുരഞ്ജനത്തിന്ന് ഒരുങ്ങിയിരുന്ന കാലഘട്ടം. പൂർവ പിതാക്കന്മാർ മലങ്കര സഭയിൽ പഠിപ്പിച്ചുറപ്പിച്ചിരുന്ന വിശ്വാസങ്ങളും ആചാരങ്ങളും നിലനിർത്തുവാനാഗ്രഹിച്ച് യറുശലേമിലെ മാർ ഗ്രീഗോറിയോസ് തിരുമേനി, സുറിയാനി പണ്ഡിതനും ഭക്തനുമായിരുന്ന കാട്ടുമങ്ങാട്ട് കുടുംബത്തിലെ അബ്രഹാം മല്പാനെ റമ്പാനായും പിന്നീട് 1767—ൽ മെത്രാനുമാക്കി വാഴിച്ചു. ഈ വാഴിപ്പിന്റെ രാജകീയ വിളംബരമുണ്ടായി. അധികാരപത്രം അദ്ദേഹത്തിന് ലഭിക്കുകയും ചെയ്തു.

ഈ മെത്രാൻ സ്ഥാനാഭിഷേകത്തിൽ കുപിതനായ വലിയ മാർ ദീവന്നാസിയോസ് [ആറാം മാർത്തോമ] കാട്ടുമങ്ങാട്ട് മാർകൂറിലോസ് മെത്രാച്ചനേയും അനുജൻ ഗീവർഗീസ് റമ്പാനേയും കണ്ടനാട്ട് ദേവാലയത്തിൽ വരുത്തി, അവിടെ ബന്ദിയാക്കി പാർപ്പിക്കുകയും മഹാരാജാവിനെക്കൊണ്ട് അധികാരപത്രം പിൻവലിപ്പിക്കുകയും ചെയ്തു. തന്നെ സ്ഥാനഭ്രഷ്ടനാക്കാനും കേവലം ഒരു വൈദീകനാക്കാനുമുള്ള ആറാം മാർത്തോമയുടെ പരിശ്രമവും ഒരുപക്ഷേ, ജീവഹാനിതന്നെ വന്നുപോയേക്കാനുള്ള സാധ്യതയും ആത്മാവിൽ ഗ്രഹിച്ച പിതാക്കന്മാർ മുളംന്തുരുത്തിക്കടുത്ത തേവനൽ കാട്ടിൽ കുടിൽകെട്ടി ഒരുതരം പ്രാർഥനാ നിരതമായ അജ്ഞാതവാസം സ്വയംവരിച്ചു. ഇതറിഞ്ഞ പുലിക്കോട്ടിൽ അച്ചൻ തേവനൽ വനത്തിൽചെന്ന് അവർക്ക് കുന്നംകുളത്ത് അഭയം നൽകി.



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ

ഇക്കാര്യത്തിൽ അധികാരസ്ഥാനങ്ങളിൽ നിന്ന് തന്റെ മേൽ ഇടിവെട്ടുന്നപോലെ വന്നുവീഴുമായിരുന്ന കോപാഗ്നിയേയും അനന്തര ഭവിഷ്യത്തുക്കളേയും അദ്ദേഹം ഒട്ടും ഭയപ്പെട്ടില്ല. അധികാരസ്ഥാനങ്ങളെ ബഹുമാനിക്കുകയും ധിക്കരിക്കാതിരിക്കുകയും; വേദനിക്കുന്ന നിഷ്കളങ്ക ഹൃദയങ്ങളെ നിജസ്ഥിതിയറിഞ്ഞ് സാന്ത്വനപ്പെടുത്തുകയും ചെയ്യുകയായിരുന്നു അദ്ദേഹം.

ചരിത്ര പ്രധാനമായ ആർത്താറ്റ് പള്ളി ടിപ്പുസുൽത്താന്റെ പടയോട്ടത്തിനു ശേഷം 1807—ൽ ഇന്നു കാണുന്ന രീതിയിൽ പുതുക്കിപ്പണി തീർത്തു മനോഹരമാക്കി എന്നതിനേക്കാൾ എത്രയോ മഹത്തരമായിരുന്നു കോട്ടയം പഴയ സിമനാരിയുടെ നിർമാണ പ്രവർത്തനങ്ങൾക്ക് അദ്ദേഹം കാണിച്ച സ്ഥിരോത്സാഹം.

1808—ൽ റമ്പാൻ സ്ഥാനം സ്വീകരിച്ച ആ വൈദികൻ അധികം താമസിയാതെ കോട്ടയത്തു ചെന്ന് ഒരു പുഴക്കടവിൽ താപസവൃത്തി നയിച്ചു. ഇക്കാലത്തെ അദ്ദേഹത്തിന്റെ പ്രാർഥനാനുഭവങ്ങളാൽ സൗഖ്യവും മനഃശാന്തിയും നേടിയവരിൽ മലയാളികൾ മാത്രമായിരുന്നില്ല; ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ചുമതല വഹിച്ചിരുന്ന ഇംഗ്ലീഷുകാരുമുണ്ടായിരുന്നു.

അന്നത്തെ തിരുവിതാംകൂർ രാജാവ് യൗസേഫ് റമ്പാന് അനേക ഏക്കർ കാട്ടുപ്രദേശം സൗജന്യമായി നൽകിയതോടെ അദ്ദേഹത്തിന്റെ സേവന പ്രവർത്തനങ്ങൾ വിപുലമായി. ആദ്യംതന്നെ

## ജോസഫ് മാർ കൂറിലോസ് മെത്രാപ്പൊലീത്ത

പുതിയൊരു ഇംഗ്ലീഷ് വിദ്യാഭ്യാസ പദ്ധതി ആവിഷ്കരിക്കുകയാണദ്ദേഹം ചെയ്തത്. ഈ വിദ്യാഭ്യാസ പദ്ധതിയുടെ സഫലീകരണത്തിന് സഹായിച്ചത് താൻതന്നെ സൃഷ്ടിച്ചെടുത്ത കോട്ടയത്തെ പഴയ സെമിനാരിയായിരുന്നു. ഈ സിമനാരിയാണ് ആദ്യത്തെ കത്തോലിക്കേതര സെമിനാരി.

മുളന്തുരുത്തി, കരിങ്ങാച്ചിറ, കണ്ടനാട്, ചാട്ടുകുളങ്ങരെ, മട്ടാഞ്ചേരി എന്നിവിടങ്ങളിൽ മാത്രം ഒതുങ്ങികൂടിയിരുന്ന മലങ്കര സഭയെ കേരളത്തിന്റെ തെക്കൻഭാഗങ്ങളിലേ

**മലങ്കര ഓർത്തഡോക്സ് സഭയിലെ അഭിവന്ദ്യ മാർ ദീവന്നാസിയോസ് തിരുമേനിയുടെ ജീവിതകഥ മലബാർ സ്വതന്ത്ര സുറിയാനി സഭയുമായി അങ്ങേയറ്റം ബന്ധപ്പെട്ടു കിടക്കുന്നു. തിരുമേനിയുടെ 175—ാം ചരമ വാർഷികമാണ് തിങ്കളാഴ്ച**

ക്കും ഇന്ത്യയുടെ നാനാ ദേശങ്ങളിലേക്കും തുടർന്ന് വിദേശങ്ങളിലേക്കും പടർന്നു പന്തലിക്കാനുള്ള സാഹചര്യവും ജീവചംക്രമണശക്തിയും നേടിക്കൊടുത്തത് ഈ പഴയ സെമിനാരിയാണ്; പുലിക്കോട്ടിൽ യൗസേഫ് റമ്പാന്റെ അശ്രുപൂർണമായ പ്രാർഥനകളും ത്യാഗപൂർണമായ പ്രവർത്തനങ്ങളുമാണ്.

ഒമ്പതാം മാർത്തോമായുടെ കാലഘട്ടത്തിൽ മലങ്കര സഭയുടെ ഭരണം നാശോന്മുഖമാക്കുവാൻ തുടങ്ങിയ കാലഘട്ടം. മലങ്കര സഭാ ഭരണം ഒരു കേന്ദ്രീകൃത രൂപത്തിലും പൊതുവായ ഒരു ആസ്ഥാനത്തിലും വേണമെന്ന നിർദേശത്തോടൊപ്പം അതിന് പ്രാവീണ്യമുള്ള ഒരു മെത്രാപ്പോലീത്തായെ കണ്ടെത്തണമെന്നും മലങ്കര സഭാ മക്കളിൽ അഭിപ്രായമുണ്ടാകയും പുലിക്കോട്ടിൽ യൗസേഫ് റമ്പാനെത്തന്നെ അതിന് തിരഞ്ഞെടുക്കുകയും ചെയ്തു.

അപ്രകാരം മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ തൊഴിയൂർ സഭാ സ്ഥാപകന്റെ സിംഹാസനത്തിലെ അഞ്ചാമത്തെ അവകാശിയായ കിടങ്ങൻ ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പൊലീത്തായിൽ നിന്ന് പഴഞ്ഞി പള്ളിയിൽവെച്ച് 1815—മാർച്ച് 22—ാംനു പുലിക്കോട്ടിൽ യൗസേഫ് റമ്പാച്ചൻ, മാർ ദീവന്നാസിയോസ് എന്ന പേരിൽ മലങ്കര മെത്രാപ്പൊലീത്തയായി വാഴിക്കപ്പെട്ടു.

വേദ പുസ്തകത്തിലെ നാല് സുവിശേഷങ്ങളും മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നതിനും അത് റവ. ഡോ. ബുക്കാനാൻ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുന്നതിനും പുലിക്കോട്ടിൽ യൗസേഫ് കത്തനാർ ചെയ്ത ത്യാഗങ്ങൾ സുപ്രസിദ്ധമാണ്. അങ്ങിനെ മലയാള ഭാഷയിൽ വേദപുസ്തകത്തിന്റെ ആരംഭം കുറിക്കുന്നത് ഈ മഹാനുഭാവന്റെ പരിശ്രമഫലമാണ്. സ്വദേശീയരും വിദേശീയരും അദ്ദേഹത്തിന്റെ ഭക്തിനിർഭരമായ ലളിത ജീവിത ശൈലിയും അമാനുഷിക വ്യക്തി വിലാസവും ഭാവിയെക്കുറിച്ചുള്ള വ്യക്തമായ വീക്ഷണവും ദർശനവും അംഗീകരിച്ചിരുന്നുവെന്നതിന് ഒട്ടനവധി തെളിവുകളുണ്ട്. നൂറ്റാണ്ടുകൾക്ക് മുമ്പുതന്നെ മലങ്കരയിൽ പരിശുദ്ധനായി പ്രഖ്യാപിക്കപ്പെടേണ്ടിയിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത സമീപഭാവിയിലെങ്കിലും മലങ്കര ഓർത്തഡോക്സ് സഭയിൽ പ്രഖ്യാപിത പരിശുദ്ധന്മാരുടെ നിലകളിലേക്ക് ഉയർത്തപ്പെടുമെന്ന് നമുക്കോവർക്കും പ്രത്യാശിക്കാം.

വെറും ഇരുപത് മാസക്കാലമായിരുന്നു അദ്ദേഹം മലങ്കരയുടെ മെത്രാപ്പൊലീത്താ സ്ഥാനം വഹിച്ചതെങ്കിലും വെല്ലുവിളികളും ആപൽസന്ധികളും നിഷ്പ്രയാസം അഭിമുഖീകരിച്ച് മുന്നേറുന്നതിന് അദ്ദേഹത്തിന്റെ പ്രാർഥനാ ജീവിതംകൊണ്ട് സാധിച്ചു. 1816 നവംബർ 25—ാംനു. അദ്ദേഹത്തിന്റെ ജന്മദിനത്തിൽ ത്തന്നെ കോട്ടയം പഴയ സെമനാരിയിൽവെച്ച് ആ പുണ്യ പുരോഹിത ശ്രേഷ്ഠന്റെ ശരീരത്തിൽനിന്ന് ആത്മാവ് ഉയരങ്ങളിലേക്ക് പറന്നുയർന്നു. അടുത്ത ദിവസം രാവിലെ വിശുദ്ധ കുർബാനാനന്തരം പഴയ സിമനാരി ചാപ്പലിനകത്ത് തെക്ക് ഭാഗത്തായി അദ്ദേഹത്തിന്റെ ഭൗതിക ശരീരം കബറടക്കുകയും ചെയ്തുവെങ്കിലും അദ്ദേഹം ജീവിതത്തിലൂടെ കാണിച്ചുതന്ന എന്നും ജ്വലിച്ചുയരുന്ന ജീവനുള്ള സന്ദേശങ്ങൾ എക്കാലവും ക്രൈസ്തവ ലോകത്തെ ധന്യമാക്കിക്കൊണ്ടിരിക്കുകതന്നെ ചെയ്യും.

---

1990 നവംബർ 23 വെള്ളി
മലയാള മനോരമ KTM

# പുലിക്കോട്ടിൽ ചരമവാർഷികം: ഉദ്ഘാടനം നാളെ

---

# പാമ്പാടി തിരുമേനിയുടെ ചരമ രജതജൂബിലി ഇന്നു തുടങ്ങും

1990 ഏപ്രിൽ 5 വ്യാഴം 7

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ കോട്ടയം ഭദ്രാസനാധിപനായി ദീർഘകാലം നേതൃത്വം നൽകുകയും നിരന്തര പ്രാർത്ഥനാ ജീവിതത്തിലൂടെ സന്യാസജീവിതത്തിന്റെ എളിമയും പ്രഭാവവും പ്രകടിപ്പിക്കയും ചെയ്ത പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 25-ാമതു ഓർമ്മപ്പെരുന്നാളും ഒരുവർഷം നീണ്ടുനിൽക്കുന്ന ചരമ രജതജൂബിലിയാഘോഷ ഉദ്ഘാടനവും 5, 6, 7 തീയതികളിൽ നടത്തുന്നതാണ്.

അഞ്ചിനു രാവിലെ ഒൻപതുമണിക്കു പാമ്പാടി ദയറായിൽ ഭക്തജനങ്ങൾക്കു വേണ്ടി നടത്തുന്ന ധ്യാനം മത്തായി റമ്പാൻ, തെയോഫോറോസ് റമ്പാൻ എന്നിവർ നയിക്കും.

ആറിനു രാവിലെ കോട്ടയം ഇടവക മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ഈവാനിയോസ് പാമ്പാടി മാർ യൂഹാനോൻ കത്തീഡ്രലിൽ കുർബാന അർപ്പിക്കും.

അന്നു രണ്ടുമണിക്കു ദയറായിലെ പാമ്പാടി തിരുമേനിയുടെ കബറിങ്കൽനിന്നു കത്തിക്കുന്ന ദീപശിഖ അനേക വാഹന അകമ്പടിയോടെ പാമ്പാടി മാർ യൂഹാനോൻ കത്തീഡ്രലിൽ കൊണ്ടുവരുന്നതും അതിൽനിന്നു നിലവിളക്ക് കൊളുത്തി ഒരുവർഷത്തെ ജൂബിലി പരിപാടികൾ ഉദ്ഘാടനം ചെയ്യുന്നതുമാണ്.

കത്തീഡ്രൽ ഓഡിറ്റോറിയത്തിൽ മൂന്നുമണിക്കു ചേരുന്ന സമ്മേളനത്തിൽ ജൂബിലിയാഘോഷ പരിപാടികൾ കേരള സ്പീക്കർ വർക്കല രാധാകൃഷ്ണൻ ഉദ്ഘാടനം ചെയ്യും. പരിശുദ്ധ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ ചേരുന്ന യോഗത്തിൽ ബിഷപ് പീറ്റർ തുരുത്തിക്കോണത്ത്, കലക്ടർ അൽഫോൻസ് കണ്ണന്താനം, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, സഭാ സെക്രട്ടറി എം. ടി. പോൾ, പാമ്പാടി പഞ്ചായത്ത് പ്രസിഡൻറ് സി. കെ. ജേക്കബ്, ഉമ്മൻ ചാണ്ടി എം.എൽ.എ., ഡോ. സി. കെ. ഹരീന്ദ്രൻനായർ മഠത്തിൽ എന്നിവർ പ്രസംഗിക്കും.

ദയറാ ബുള്ളറ്റിൻ ത്രൈമാസികം സ്പെഷ്യൽ പതിപ്പ് ഉമ്മൻ ചാണ്ടി പ്രകാശിപ്പിക്കും. യോഗാനന്തരം ദയറായിലേക്കു റാസയുണ്ടായിരിക്കും.

പതിനഞ്ചു ലക്ഷം രൂപ ചെലവിൽ ചരമ രജതജൂബിലി സ്മാരകമായി പണിതുകൊണ്ടിരിക്കുന്ന പുതിയ പള്ളിയുടെ താൽക്കാലിക കൂദാശ പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടക്കും. തുടർന്നു നേർച്ച വിളമ്പും. മാർ കുറിയാക്കോസ് സഹദായുടെ ഓർമ്മപ്പെരുനാൾ ദിനമായ ജൂലൈ 15-നു പുതിയ പള്ളിയുടെ പൂർണമായ കൂദാശ നടക്കും. എംജി.എം. അഭയഭവൻ, ഗ്രീഗോറിയോസ് ബാലഭവൻ എന്നിവകളുടെ ജൂബിലി വാർഷികങ്ങൾ ഒക്ടോബർ മാസത്തിൽ നടത്തും. പാമ്പാടി ദയറായോടു ചേർന്നുള്ള ബി.എം.എം. ഇംഗ്ലീഷ് മീഡിയം സ്കൂൾ, മാർ ഈവാനിയോസ് ഐ.ടി.സി., കെ.ജി. കോളജ് എന്നിവകളും ജൂബിലി പരിപാടികൾ സംഘടിപ്പിച്ചിട്ടുണ്ട്. 1991 ഏപ്രിൽ നാലിനു ജൂബിലിയാഘോഷം സമാപിക്കും.

ചരമ രജതജൂബിലി സെക്രട്ടറി പി. സി. യോഹന്നാൻ റമ്പാൻ, പബ്ലിസിറ്റി കൺവീനർ പ്രൊഫ. ടൈറ്റസ് വർക്കി, ഫാ. തോമസ് കുര്യൻ എന്നിവർ ആഘോഷപരിപാടികൾ പത്രസമ്മേളനത്തിൽ വിവരിച്ചു.

---

പഴയ സെമിനാരി: പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ 175-ാമതു ചരമജൂബിലിയാഘോഷ പരിപാടികൾ. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിന്റെ പ്രധാന കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാന - 8.00. പൊതുസമ്മേളനം. ഉദ്ഘാടനം. ഡോ. പി. സി. അലക്സാണ്ടർ - 12.00.

കോട്ടയം പഴയസെമിനാരി ചാപ്പൽ: പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ മെത്രാപ്പോലീത്തായുടെ 175-ാം ചരമവാർഷികാഘോഷം. പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കുന്നു-8.00. സിമ്പോസിയം - 2.30, സന്ധ്യാനമസ്കാരം, പ്രദക്ഷിണം-6.00, പൂർവവിദ്യാർഥിയോഗം-8.30. 23-11-90

---

# പുലിക്കോട്ടിൽ മെത്രാപ്പോലീത്താ സഭയുടെ യശസ് ഉയർത്തി

1990 നവംബർ 24 ശനി Y 3

കോട്ടയം: കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് അടിസ്ഥാനമിടുവാൻ വൈദിക സെമിനാരി സ്ഥാപിച്ചതിലൂടെ മലങ്കര ഓർത്തഡോക്സ് സഭയുടെ പെരുമയെ ആഗോളതലത്തിലുയർത്തിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്താ വലിയ കാന്തദർശിയായിരുന്നുവെന്നു കണ്ടനാടു ഭദ്രാസന മെത്രാപ്പോലീത്താ ജോസഫ് മാർ പക്കോമിയോസ് പ്രസ്താവിച്ചു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ 175-ാമതു ചരമ ജൂബിലിയാഘോഷങ്ങളോടനുബന്ധിച്ചു പഴയ സെമിനാരിയിൽ ഇന്നലെ ഉച്ചകഴിഞ്ഞു നടത്തപ്പെട്ട സിമ്പോസിയത്തിൽ പ്രസംഗിക്കുകയായിരുന്നു മെത്രാപ്പോലീത്താ.

സഭയെ പ്രതിസന്ധികളിലും പ്രയാസഘട്ടങ്ങളിലും പുരോഗതിയിലേക്കു നയിച്ച പുണ്യശ്ലോകനുമായിരുന്നു പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെന്ന് അദ്ദേഹം പറഞ്ഞു.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കുറിലോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഫാ. ജോസഫ് ചീരൻ, ഡോ. സാമുവൽ ചന്ദനപ്പള്ളി എന്നിവർ പ്രബന്ധങ്ങളവതരിപ്പിച്ചു. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ മോഡറേറ്ററായിരുന്നു. ഡോ. എം. എ. മത്തായി റമ്പാൻ സ്വാഗതവും ഫാ. സി. സി. ചെറിയാൻ നന്ദിയും പറഞ്ഞു.

മെത്രാപ്പോലീത്താമാരും വൈദികരും ഉൾപ്പെടെ ഒട്ടുവളരെ സഭാജനങ്ങൾ പങ്കെടുത്ത ചടങ്ങിൽ ഇന്നലെ കുന്നംകുളത്തുനിന്ന് ആഘോഷപൂർവം കൊണ്ടുവന്ന പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ചരമജൂബിലി പതാക പഴയ സെമിനാരി അങ്കണത്തിലെ കൊടിമരത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കുറിലോസ് ഉയർത്തി.

പഴയ സെമിനാരിയിൽ ആഘോഷപൂർവമെത്തിയ ജൂബിലി പതാകയ്ക്കും പഴഞ്ഞിയിൽനിന്നു കൊണ്ടുവന്ന പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ഛായാപടത്തിനും നേരത്തേ സ്വീകരണം നൽകപ്പെട്ടു.

സന്ധ്യാനമസ്കാരത്തിനുശേഷം ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ പൂർവവിദ്യാർഥി സമ്മേളനവും നടത്തപ്പെട്ടു.

ഇന്നു 12 മണിക്കു പൊതുസമ്മേളനം ഡോ. പി. സി. അലക്സാണ്ടർ ഉദ്ഘാടനം ചെയ്യും. നിയുക്ത കാതോലിക്കാ ആധ്യക്ഷ്യം വഹിക്കും.



കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ഒരു വർഷം നീണ്ടുനിൽക്കുന്ന കനകജൂബിലി ആഘോഷങ്ങളുടെയും എക്യുമെനിക്കൽ അസംബ്ലിയുടെയും ഉദ്ഘാടനം പരിശുദ്ധ കാതോലിക്കാബാവാ തിരുവല്ലാ സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ നിർവഹിക്കുന്നു. മുന്നിര ഇടത്തുനിന്ന്: നിയുക്ത നാഗാലാൻഡ് ഗവർണർ ഡോ. എം. എം. തോമസ്, ഡോ. ഡി. ബാബുപോൾ, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ, ബിഷപ്പ് മൈക്കിൾ ജോൺ. പിൻനിര: മേജർ കെ. സി. ജോസഫ്, സി. എസ്. ഐ. സിനഡ് സെക്രട്ടറി പ്രൊഫ. ജോർജ് കോശി, സാറാമ്മ ജേക്കബ് തുടങ്ങിയവർ. -മനോരമ

1990 ഏപ്രിൽ 30 തിങ്കൾ Y 3

# സഹകരണത്തിന്റെ മേഖല വിപുലമാക്കുക

തിരുവല്ല: എല്ലാ രംഗങ്ങളിലും സഹകരണത്തിന്റെ മേഖലകൾ വിപുലപ്പെടുത്തണമെന്നു പരിശുദ്ധ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. ക്രൈസ്തവ മൂല്യങ്ങളും സൗഹൃദവും ഊട്ടി ഉറപ്പിക്കുവാനുള്ള കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ... അദ്ദേഹം ... .

കെ. സി. സി.യുടെ ഒരുവർഷം നീണ്ടുനിൽക്കുന്ന കനകജൂബിലി ആഘോഷങ്ങളും ... എക്യുമെനിക്കൽ അസംബ്ലിയും ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു ബാവാ.

തിരുവല്ലാ സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ നടന്ന സമ്മേളനത്തിൽ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിച്ചു.

ക്രിസ്തീയ സഭകളുടെ സർവപ്രധാനമായ ചുമതല ദൈവത്തെ മഹത്വപ്പെടുത്തുകയും ദൈവസ്നേഹം ലോകത്തിൽ പ്രകടമാക്കുകയുമാണെന്നു മാർത്തോമ്മാ മെത്രാപ്പോലീത്താ പറഞ്ഞു.

ഡോ. ഡി. ബാബു പോൾ എക്യുമെനിക്കൽ പ്രഭാഷണം നടത്തി.

നിയുക്ത നാഗാലാൻഡ് ഗവർണർ ഡോ. എം. എം. തോമസ്, എൻ. സി. സി. സെക്രട്ടറി റവ. സിറിൽ കൊർണേലിയോസ്, കാസാ ഡയറക്ടർ ജോസഫ് പി. ജോൺ, സാറാമ്മ ജേക്കബ് എന്നിവർ പ്രസംഗിച്ചു.

കെ. സി. സി. പ്രസിഡൻറ് ബിഷപ്പ് മൈക്കിൾ ജോൺ സ്വാഗതവും ജനറൽ കൺവീനർ റവ. ഡോ. ഐപ്പ് ജോസഫ് നന്ദിയും പറഞ്ഞു.

കെ. സി. സി. മുൻ പ്രസിഡൻറ് ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, സാൽവേഷൻ ആർമി കമാൻഡർ മേജർ കെ. സി. ജോസഫ്, സി. എസ്. ഐ. സിനഡ് സെക്രട്ടറി പ്രൊഫ. ജോർജ് കോശി എന്നിവരും വേദിയിൽ ഉപവിഷ്ടരായിരുന്നു.

കേരളത്തിലെ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ആദ്യകാല പ്രവർത്തകനായിരുന്ന നിയുക്ത നാഗാലാൻഡ് ഗവർണർ ഡോ. എം. എം. തോമസിനെ സമ്മേളനം അനുമോദിച്ചു.

വിശിഷ്ടാതിഥികളെ കെ. സി. സി. സെക്രട്ടറി എം. കുര്യൻ, വൈസ് പ്രസിഡൻറ് പോൾ മത്തായി, പ്രോഗ്രാം കൺവീനർ റോയി നെല്ലിക്കാല, ട്രഷറർ കെ. എം. ചാക്കോ തുടങ്ങിയവർ ചേർന്നു സ്വീകരിച്ചു.

കെ. സി. സി.യുടെ ആദ്യകാല സാരഥികളെ തിരുവല്ലാ മാർത്തോമ്മാ റസിഡൻഷ്യൽ സ്കൂളിൽ ഇന്നു നടക്കുന്ന സമ്മേളനം ആദരിക്കും. അടുത്ത ഒരു വർഷത്തെ പ്രവർത്തന പരിപാടികൾക്കു സമ്മേളനം രൂപം നൽകും.

# വിദ്യാർഥി പ്രസ്ഥാനം സമ്മേളനം 25 മുതൽ

22-12-91

കോട്ടയം: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനത്തിന്റെ 83-ാമതു വാർഷിക കോൺഫറൻസ് പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ 25 മുതൽ 29 വരെ നടത്തും.

പ്രസ്ഥാനം പ്രസിഡൻറ് ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസിന്റെ അധ്യക്ഷതയിൽ ക്രിസ്മസ്ദിനത്തിൽ വൈകിട്ട് 6.30-നു ചേരുന്ന സമ്മേളനത്തിൽ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഗീവറുഗീസ് മാർ കൂറിലോസ് എപ്പിസ്കോപ്പ, യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. കുര്യൻ ഡാനിയേൽ, ജോസഫ് എം. പുതുശേരി എം.എൽ.എ. എന്നിവർ പ്രസംഗിക്കും.

'വരുവിൻ നമുക്കു യഹോവയുടെ വെളിച്ചത്തിൽ നടക്കാം' എന്നതാണു ചിന്താവിഷയം. റവ. ഡോ. ജോർജ് കുര്യൻ, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, കേരള സാഹിത്യഅക്കാദമി പ്രസിഡൻറ് ഡോ. കെ. എം. തരകൻ എന്നിവരാണു മുഖ്യ പ്രഭാഷകർ.

വിവിധ ദിവസങ്ങളിൽ നടക്കുന്ന ബൈബിൾ പഠനത്തിനു ഡോ. മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്കോപ്പ, വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വാ എന്നിവർ നേതൃത്വം നൽകും.

വിദേശപ്രതിനിധികൾ ഉൾപ്പെടെ 600 വിദ്യാർഥികൾ കോൺഫറൻസിൽ പങ്കെടുക്കും.

പ്രസ്ഥാനത്തിനു 400 യൂണിറ്റുകളിലായി അലക്ഷം അംഗങ്ങളുള്ളതായി പരിപാടികൾ പത്രസമ്മേളനത്തിൽ വിവരിച്ച വറുഗീസ് പടിയറ, ഡീക്കൺ വി. ഐ. ചാക്കോ, കെ. സഖറിയ, ജേക്കബ് സഖറിയ എന്നിവർ പറഞ്ഞു.

വ്യാഴാഴ്ച രണ്ടരയ്ക്കു നടക്കുന്ന സെമിനാറിൽ ഡോ. ജോർജ് സാമുവൽ മോഡറേറ്ററായിരിക്കും. ഡോ. ജോസ് ചുങ്കപ്പുര മാത്യു, മയക്കുമരുന്നു എന്നിവ ... 27-നു രണ്ടരയ്ക്കു വിവിധ വിഷയങ്ങളെക്കുറിച്ചു വർക്ക്ഷോപ്പ് നടക്കും. 29-നു 11-നു നടക്കുന്ന സമാപനത്തിൽ പരിശുദ്ധ കാതോലിക്കാബാവാ, ... മെത്രാപ്പോലീത്താ, ഫിലിപ്പോസ് മാർ ... ജില്ലാ കലക്ടർ ടോം ജോസ് എന്നിവർ പ്രസംഗിക്കും.

കോൺഫറൻസിന്റെ ... ഒരുക്കങ്ങൾ പൂർത്തിയായതായും അവർ അറിയിച്ചു.



മലങ്കരസഭാ ഭാസുരൻ വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചു കോട്ടയം ചെറിയപള്ളിയിൽനിന്നു പഴയ സെമിനാരിയിലെ കബറിങ്കലേക്കു നടത്തിയ റാസ. -മനോരമ

1990 ഫെബ്രുവരി 22 വ്യാഴം

മാതൃഭൂമി 1990 നവംബർ 23 വെള്ളിയാഴ്ച

# പുലിക്കോട്ടിൽ മെത്രാപ്പോലീത്തയുടെ ചരമ ജൂബിലി നാളെ

കോട്ടയം: പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തയുടെ 175-ാം ചരമ ജൂബിലി ശനിയാഴ്ച പഴയ സെമിനാരിയിലെ മാർ ദിവന്നാസിയോസ് നഗറിൽ മുൻ തമിഴ്നാട് ഗവർണർ ഡോ. പി.സി. അലക്സാണ്ടർ ഉദ്ഘാടനം ചെയ്യും.

ഉച്ചയ്ക്ക് പന്ത്രണ്ടിന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് അധ്യക്ഷതവഹിക്കുന്ന സമ്മേളനത്തിൽ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത പരിശുദ്ധ കാതോലിക്കാ ബാവായുടെ സന്ദേശം വായിക്കും. ഛായാപടം അനാച്ഛാദനം ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത നിർവഹിക്കും.

സെമിനാരി ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി നടത്തുന്ന കൗൺസലിംഗ് പരിശീലന പദ്ധതി മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തയും പൂർവ വിദ്യാർഥി സമ്മേളനം ഗീവർഗീസ് മാർ ദിയസ്കോറോസ് മെത്രാപ്പോലീത്തയും ഉദ്ഘാടനം ചെയ്യും. എം.ജി.ഡി.എം. ആർക്കൈവ്സ് ഹാളിന്റെ ഉദ്ഘാടനം തോമസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്ത നിർവഹിക്കും.



പുലിക്കോട്ടിൽ മെത്രാപ്പോലീത്ത

മെത്രാപ്പോലീത്തയുടെ ഛായാപടം കുന്നംകുളം സെൻറ് തോമസ് പുത്തൻപള്ളിയിൽ നിന്നും പതാക പഴഞ്ഞി സെൻറ് മേരീസ് പള്ളിയിൽ നിന്നും പുറപ്പെട്ടു. വെള്ളിയാഴ്ച നാലു മണിക്ക് ദേവലോകം അരമനയിൽ ഇവ എത്തിച്ചേരുമ്പോൾ ഉജ്ജ്വല സ്വീകരണം നൽകുന്നുണ്ട്. വൈകിട്ട് വൈദിക സമ്മേളനം ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ ചേരും. ശനിയാഴ്ച രാവിലെ 8 ന് നിയുക്ത കാതോലിക്കയുടെ കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന നടക്കും.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത പത്ര സമ്മേളനത്തിൽ പരിപാടികൾ വിശദമാക്കി. ആഘോഷ കമ്മിറ്റി വൈസ് പ്രസിഡൻറ് ജോസഫ് മാർ പക്കോമിയോസ്, ട്രസ്റ്റി പി.സി. എബ്രഹാം, പഴയ സെമിനാരി മാനേജർ ഫാ. പി.എ. കുര്യാക്കോസ്, മലങ്കര സഭാ പബ്ലിസിറ്റി കൺവീനർ ഫാ. ടി.ജി. സഖറിയ, ഫാ. വി.എം. ജെയിംസ് എന്നിവരും സംബന്ധിച്ചു.

നവംബർ 25 ന് പുലിക്കോട്ടിൽ മെത്രാപ്പോലീത്തയുടെ ജന്മദേശമായ കുന്നംകുളത്ത് പെരുന്നാളും പൊതുസദ്യയും ഘോഷയാത്രയും ഉണ്ടാവും.



പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമന്റെ 175-ാം ചരമ വാർഷികത്തോടനുബന്ധിച്ചു കോട്ടയത്തു നടക്കുന്ന സമ്മേളനത്തിലേക്കു ഛായാചിത്രവുമായുള്ള ഘോഷയാത്ര കുന്നംകുളത്തു നിന്നു പുറപ്പെട്ടപ്പോൾ

1990 നവംബർ 23 വെള്ളി

# ചരമജൂബിലി ആചരണം നാളെ തുടങ്ങും

സ്വന്തം ലേഖകൻ

കോട്ടയം: പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്തയുടെ 175-ാം ചരമ വാർഷികത്തിന് ഒരു വർഷത്തെ പരിപാടികൾ നടത്തുവാൻ നിയുക്ത കാതോലിക്ക മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേർന്ന ജൂബിലി ആഘോഷ കമ്മിറ്റി യോഗം തീരുമാനിച്ചു.

പരിപാടികളുടെ ഉദ്ഘാടനം നാളെ 12 മണിക്കു പഴയ സെമിനാരിയിലെ മാർ ദിവന്നാസ്യോസ് നഗറിൽ ഡോ. പി. സി. അലക്സാണ്ടർ നിർവഹിക്കും.

നിയുക്ത കാതോലിക്ക മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ ചേരുന്ന ചടങ്ങിൽ സ്മര്യ പുരുഷന്റെ ഛായാപടം ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത അനാഛാദനം ചെയ്യും.

നാളെ എട്ടു മണിക്കു നിയുക്ത കാതോലിക്കയുടെ പ്രധാന കാർമികത്വത്തിൽ മൂന്നിൻമേൽ കുർബാനയും തുടർന്നു ... വിദ്യാർ ... സമ്മേളനം നടക്കും. ... ഉണ്ടായിരിക്കും.

ഇന്നു 2.30-നു പുലിക്കോട്ടിൽ തിരുമേനിയെ കുറിച്ചുള്ള സിമ്പോസിയത്തിൽ ഫിലിപ്പോസ് മാർ യൗസേബിയോസ്, ഫാ. ജോസഫ് ചീരൻ, ഡോ. സാമുവൽ ചന്ദനപ്പള്ളി എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിക്കും. രാത്രി 8.30-നു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ പൂർവ വിദ്യാർ ...

പഴയ സെമിനാരിയിൽ 30 ലക്ഷം രൂപ ചെലവിൽ മൂന്നു നില യിൽ മാനേജിംഗ് കമ്മിററി ഹാൾ, ഓഡിറ്റോറിയം, ലൈബ്രറി എന്നിവയോടു കൂടിയ ബിൽഡിംഗ് കോംപ്ലക്സ് സ്മാരകമായി പണിയും.

ആദ്യം 10 ലക്ഷം രൂപ ചെലവിൽ മാനേജിംഗ് കമ്മിററി ഹാളാണ് പണിയുക. അതോടൊപ്പം പഴയ മാനേജിംഗ് കമ്മിററി ഹാൾ സഭാ മ്യൂസിയമായി രൂപാന്തരപ്പെടുത്തും.

സാമ്പത്തികമായും സാമൂഹ്യമായും പിന്നോക്കാവസ്ഥയിൽ കഴിയുന്ന ഒരു ഗ്രാമം ദത്തെടുത്തു ശ്ലീബാ ദാസ സമൂഹം, മിഷൻ ബോർഡ് എന്നിവയുടെ സഹകരണത്തോടെ ഉദ്ധാരണ പ്രവർത്തനങ്ങൾ നടത്തും. ഇതിന് അഞ്ചു ലക്ഷം രൂപ ചെലവഴിക്കും.

ജൂബിലി സ്മാരകമായി സുവനീർ പ്രസിദ്ധീകരിക്കാനും പുലിക്കോട്ടിൽ തിരുമേനിയുടെ ചിത്രവും ജൂബിലി ആഘോഷ പരിപാടികളും ഉൾപ്പെടുത്തി വീഡിയോ കാസററ് തയ്യാറാക്കുവാനും ഉദ്ദേശ്യമുണ്ട്.




പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ നൂറ്റിയെഴുപത്തഞ്ചാം ചരമവാർഷികാഘോഷങ്ങളിൽ പങ്കെടുക്കാൻ കുന്നംകുളത്തെത്തിയ പരിശുദ്ധ കാതോലിക്കാ ബാവായ്ക്കും അഭിനവ മെത്രാപ്പോലീത്താമാർക്കും ആർത്താറ്റ് - കുന്നംകുളം മഹായിടവക നൽകിയ സ്വീകരണം.

—മനോരമ

# പുലിക്കോട്ടിൽ ദിവന്നാസ്യോസ് 'സഭാ ജ്യോതിസ്'

1991 ഡിസംബർ 2 തിങ്കൾ

സ്വന്തം ലേഖകൻ

കുന്നംകുളം: മാർത്തോമ്മാ ശ്ലീഹാ കൊളുത്തിയ സുവിശേഷത്തിന്റെ ദീപശിഖ കെടാതെ സൂക്ഷിക്കുമെന്നു പ്രഖ്യാപിച്ച ആയിരങ്ങളെ സാക്ഷിനിർത്തി പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായെ 'സഭാ ജ്യോതിസായി' പരിശുദ്ധ കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു. മെത്രാപ്പോലീത്തായുടെ 175-ാം ചരമജൂബിലി ആഘോഷ സമാപനത്തോടനുബന്ധിച്ചു കുർബാനമദ്ധ്യേ ആയിരുന്നു ഈ സുപ്രധാന പ്രഖ്യാപനം.

സഭയുടെ ചൈതന്യകേന്ദ്രമായ ആർത്താറ്റ് സെന്റ് മേരീസ് പള്ളിയിൽ അഞ്ചിന്മേൽ കുർബാനയോടെയായിരുന്നു ആഘോഷപരിപാടികൾക്കു തുടക്കം.

കാതോലിക്കാബാവാ മുഖ്യകാർമികനായിരുന്നു. മെത്രാപ്പോലീത്താമാരായ കുറിയാക്കോസ് മാർ ക്ലിമീസ്, ഇയ്യോബ് മാർ പീലക്സിനോസ്, പൗലൂസ് മാർ മിലത്തിയോസ്, സക്കറിയാസ് മാർ അന്തോണിയോസ് എന്നിവർ സഹകാർമികരായിരുന്നു.

ജൂബിലി സ്മാരകമായി നിർമിക്കുന്ന കെട്ടിടത്തിന്റെ അടിസ്ഥാനശില ബാവാ ആശിർവദിച്ചു.

കാതോലിക്കാബാവായ്ക്കും അഭിനവ മെത്രാപ്പോലീത്താമാർക്കും ആർത്താറ്റ് - കുന്നംകുളം മഹായിടവക പ്രൗഢോജ്ജ്വല സ്വീകരണമാണു നൽകിയത്.

കൊടിതോരണങ്ങളും മുത്തുക്കുടകളും അലുക്കിട്ട നഗരവീഥികൾക്കു ചന്തം ചാർത്തണിയിച്ചു. മഞ്ഞപ്പതാകയേന്തിയ പരശതം സഭാവിശ്വാസികൾ നീങ്ങി.

പാറയിൽ സെന്റ് ജോർജ് പള്ളിയിൽനിന്നായിരുന്നു സഭാ[illegible]താക്കന്മാർക്കു വരവേല്പ്. സഭാമേലദ്ധ്യക്ഷന്റെയും അഭിനവ മെത്രാപ്പോലീത്താമാരുടെയും രാജകീയ എഴുന്നള്ളത്തു വിളംബരം ചെയ്യുന്ന നകാരമായിരുന്നു മുന്നിൽ. മോട്ടോർ സൈക്കിൾ പൈലറ്റുകൾക്കു പിന്നിൽ മഹായിടവകയുടെ ബാനറേന്തിയ പെൺകുട്ടികളും ജനറൽ കൺവീനറുടെ വാഹനവും നീങ്ങി. സ്കൗട്ട്, എൻ.സി.സി., സ്കൂൾ ബാൻഡ്, ഗൈഡ്സ്, ശുഭ്രവസ്ത്രധാരിച്ച സന്നദ്ധഭടന്മാർ എന്നിവർ പിന്നിൽ അണിനിരന്നു.

അലംകൃത രഥത്തിൽ ഉപവിഷ്ടരായിരുന്ന ബാവായ്ക്കും മെത്രാപ്പോലീത്താമാർക്കും അശ്വാരൂഢസേന അകമ്പടി സേവിച്ചു. പൊൻ-വെള്ളിക്കുരിശുകളും നിശ്ചലദൃശ്യങ്ങളും കൊഴുപ്പേകിയ ഘോഷയാത്രയിൽ കോട്ടയത്തു മെത്രാപ്പോലിത്തായുടെ കബറിങ്കൽ നിന്നെത്തിച്ച ദീപശിഖയും ഛായാപടവും ഭക്തിപുരസരം എഴുന്നള്ളിച്ചിരുന്നു.

ടൗൺ സെന്റർ, മെയിൻ റോഡ് പള്ളി, തെക്കേ അങ്ങാടി, നടുപ്പന്തി, ചിറലയം എന്നിവിടങ്ങളിലൂടെ നീങ്ങിയ സ്വീകരണ ഘോഷയാത്ര സമ്മേളനനഗരിയായ വൈ.എം.സി.എ.യിലെ മാർ ദിവന്നാസ്യോസ് നഗറിൽ സമാപിച്ചു.

പ്രാർഥനാജീവിതത്തിലൂടെ സഭയെ ശോഭിപ്പിച്ച അത്യുജ്ജ്വല ജ്യോതിസ്സായിരുന്നു പുലിക്കോട്ടിൽ മെത്രാപ്പോലീത്താ എന്നു കാതോലിക്കാ ബാവാ അനുസ്മരിച്ചു. ഒരു വർഷം നീണ്ട ജൂബിലി ആഘോഷത്തിന്റെ സമാപനസമ്മേളനത്തിൽ അധ്യക്ഷ പ്രസംഗം നടത്തുകയായിരുന്നു ബാവാ.

മലങ്കര മെത്രാപ്പോലീത്തായ്ക്കു ജന്മം നൽകിയ കുന്നംകുളത്തെ 'ഭാഗ്യവതി' എന്നു ബാവാ വിശേഷിപ്പിച്ചു. കർമധീരരായ ഉന്നത വ്യക്തികളെ ഭാരതത്തിനു നൽകാൻ കുന്നംകുളത്തിനു കഴിയട്ടെ എന്ന് അദ്ദേഹം ആശംസിച്ചു.

കൊച്ചി മഹാരാജാവിന്റെപോലും സ്നേഹാദരങ്ങൾ പിടിച്ചുപറ്റിയ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ മതസൗഹാർദ ദർശനം ഉൾക്കൊള്ളാൻ സഭാംഗങ്ങളെ അദ്ദേഹം ആഹ്വാനം ചെയ്തു.

മാർ അപ്രേം മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു. ജൂബിലി സ്മ[illegible]നിക പ്രകാശനം മന്ത്രി ഉമ്മൻ ചാണ്ടിയും വീ[illegible]ുകളുടെ താക്കോൽദാനം മന്ത്രി കെ. പി. വിശ്വനാഥനും നിർവഹിച്ചു.

മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ പീലക്സിനോസ്, മാത്യൂസ് മാർ സേവറിയോസ്, ടി. വി. ചന്ദ്രമോഹൻ എം. എൽ. എ., കെ. എസ്. നാരായണൻ നമ്പൂതിരി എം. എൽ. എ., മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, ഫാ. മത്തായി നൂറനാൽ, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി എം. ടി. പോൾ എന്നിവർ പ്രസംഗിച്ചു.

ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ സ്വാഗതവും ജനറൽ കൺവീനർ ഫാ. ജോസ് പുലിക്കോട്ടിൽ നന്ദിയും പറഞ്ഞു.

സെമിനാരി വിദ്യാർഥി വി. എം. ജോസ് കവിത വായിച്ചു. വൈ. എം. സി. എ. യുടെ ഉപഹാരം പ്രസിഡന്റ് ടി. വി. ബേബി ബാവായ്ക്കു നൽകി.

1991 മാർച്ച് 5 ചൊവ്വ 7

# ആത്മീയജീവിതം മെച്ചമാക്കാൻ പദ്ധതികൾ

സ്വന്തം ലേഖകൻ

കോട്ടയം: സഭാംഗങ്ങളുടെ ആദ്ധ്യാത്മികജീവിതം പുഷ്ടിപ്പെടുത്തുന്നതിനാവശ്യമായ നടപടികൾ ഓർത്തഡോക്സ് സഭയുടെ പഞ്ചവൽസരപദ്ധതിയിൽ ഉൾപ്പെടുത്താൻ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു.

സോഫിയാ സെന്റർ ചാപ്പലിൽ ചേർന്ന യോഗത്തിൽ എപ്പിസ്ക്കോപ്പൽ കൗൺസിൽ പ്രസിഡന്റും നിയുക്ത കാതോലിക്കയുമായ മാത്യൂസ് മാർ കൂറിലോസ് അദ്ധ്യക്ഷത വഹിച്ചു.

സുന്നഹദോസിന്റെ ഭരണത്തിലുള്ള എഴുപതിൽപരം സ്ഥാപനങ്ങളുടെ ബജറ്റ് അംഗീകരിച്ചു. വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതുസംബന്ധിച്ച പ്രാരംഭ കമ്മിറ്റിയുടെ റിപ്പോർട്ട് കൂടുതൽ തെളിവെടുപ്പിനും പഠനത്തിനുമായി മാറ്റിവച്ചു.

നിലയ്ക്കൽ എക്യുമെനിക്കൽ കേന്ദ്രത്തിന്റെ പണിക്കു സഭയുടെ വിഹിതമായി മൂന്നുലക്ഷംരൂപ നൽകും. ഓസ്ട്രേലിയയിലെ കാൻബറയിൽ നടന്ന സഭയുടെ ലോകകൗൺസിൽ യോഗവിവരങ്ങൾ പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ വിശദീകരിച്ചു.

റോമൻ കത്തോലിക്കാ സഭയുമായുള്ള ചർച്ചകളിൽ ക്രിസ്റ്റോളജി സംബന്ധമായ അഭിപ്രായൈക്യത്തെത്തുടർന്നുള്ള ഇടക്കാല റിപ്പോർട്ട് അംഗീകരിച്ചു. കൂടുതൽ ചർച്ച വേണമെന്നു തീരുമാനിച്ചു.

ഗ്രീക്ക് ഓർത്തഡോക്സ് സഭകളും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും കഴിഞ്ഞവർഷം ഉണ്ടാക്കിയ അഭിപ്രായൈക്യത്തെത്തുടർന്നു ജനീവയിലെ എക്യുമെനിക്കൽ പേട്രിയാർക്കേറ്റിൽ എടുത്ത തീരുമാനങ്ങൾ അംഗീകരിച്ചു.

ബസ്ക്യാമ്മമാരുടെ സംഘടനയുടെയും യൂത്ത് ലീഗിന്റെയും ഭരണഘടന അംഗീകരിച്ചു.

മിഷൻ ബോർഡിന്റെ ചുമതലയിൽ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ നിർദേശാനുസരണം പ്രവർത്തിക്കത്തക്കവണ്ണം പോൾ സിനിരാജ് മുഹമ്മദിനെ സുവിശേഷകനായി നിയോഗിച്ചു.

മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ ഗ്രിഗോറിയോസ്, ജോസഫ് മാർ പക്കോമിയോസ്, സ്തേഫാനോസ് മാർ തേവോദോസിയോസ്, സഖറിയാസ് മാർ ദിവന്നാസിയോസ്, മാത്യൂസ് മാർ ബർന്നബാസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നിവർ സുന്നഹദോസിൽ പങ്കെടുത്തു.




മലങ്കര സഭയുടെ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് പ്രഥമൻ മെത്രാപ്പോലീത്തയുടെ 175-ാം ചരമവാർഷികാചരണ സമാപനത്തോടനുബന്ധിച്ച് ഇന്നലെ കുന്നംകുളത്ത് നടന്ന ഘോഷയാത്ര മാർ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവ രഥത്തിലിരുന്ന് നയിക്കുന്നു.

ദീപിക 1991, Dec 2.

# കാതോലിക്കാബാവയ്ക്ക് കുന്നംകുളത്ത് ഉജ്വല സ്വീകരണം

കുന്നംകുളം: മലങ്കരസഭയുടെ ചൈതന്യമായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് പ്രഥമൻ മെത്രാപ്പോലീത്തായുടെ 175-ാം ചരമ വാർഷികാചരണ സമാപനം ഇന്നലെ കുന്നംകുളത്ത് വർണശബളവും ഭക്തിനിർഭരവുമായ ചടങ്ങുകളോടെ നടന്നു.

ഇതോടനുബന്ധിച്ച് മാർ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവായ്ക്കും പുതുതായി വാഴിക്കപ്പെട്ട അഞ്ച് മെത്രാപ്പോലീത്തമാർക്കും സ്വീകരണം നല്കി.

പാറയിൽ സെന്റ് ജോർജ് പള്ളിയിൽനിന്ന് വന്വിച്ച ഘോഷയാത്രയോടെ അലങ്കരിച്ച രഥത്തിൽ കാതോലിക്കാ ബാവയെയും മെത്രാപ്പോലീത്തമാരെയും നഗരപ്രദക്ഷിണത്തോടെ സ്വീകരിച്ച് ആനയിച്ചു. ജോസഫ് മാർ ദിവന്നാസിയോസിന്റെ ഛായാചിത്രം അലങ്കരിച്ച് രഥത്തിൽ ആനയിച്ചിരുന്നു. ഘോഷയാത്രയ്ക്ക് ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത, ഫാ. ജോസ് പുലിക്കോട്ടിൽ, ടി.എം.സൈമൺ, കെ.ടി.പാവുണ്ണി തുടങ്ങിയ ഭാരവാഹികൾ നേതൃത്വം നൽകി.

വൈ.എം.സി.എ. ഗ്രൗണ്ടിൽ നടന്ന പൊതുസമ്മേളനത്തിൽ കാതോലിക്കാ ബാവ അധ്യക്ഷത വഹിച്ചു. മാർ അപ്രേം മെത്രാപ്പോലീത്ത സമ്മേളനം ഉദ്ഘാടനം ചെയ്തു.

മലങ്കരസഭയുടെ 'സഭാ ജ്യോതിസ്' എന്ന ബഹുമതി ജോസഫ് മാർ ദിവന്നാസിയോസിന് നല്കി ആദരിച്ചു. സമ്മേളനത്തിൽ കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത സ്വാഗതം പറഞ്ഞു.

സ്മരണിക പ്രകാശനം മന്ത്രി ഉമ്മൻ ചാണ്ടിയും ഭവനദാനത്തിന്റെ താക്കോൽ വിതരണം മന്ത്രി കെ.പി.വിശ്വനാഥനും നിർവഹിച്ചു.

ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത, ടി.വി.ചന്ദ്രമോഹൻ എം.എൽ.എ., കെ.എസ്.നാരായണൻ നമ്പൂതിരി എം.എൽ.എ., കുന്നംകുളം മുനിസിപ്പൽ ചെയർമാൻ കെ.സി.ബാബു, മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, പൗലോസ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്ത, ഫാ. മത്തായി നൂറനാൽ, പി. സി.ഏബ്രഹാം, എം.ടി.പോൾ എന്നിവർ പ്രസംഗിച്ചു. ഫാ. ജോസ് പുലിക്കോട്ടിൽ നന്ദി പറഞ്ഞു.

# കബറിങ്കലേക്കു തീർഥാടക പ്രവാഹം

വാകത്താനം: വള്ളിക്കാട്ട് ദയറാ ചാപ്പലിൽ കബറടങ്ങിയ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഓർമപ്പെരുനാൾ പ്രമാണിച്ചു നൂറു കണക്കിനു തീർഥാടകർ ഇന്നലെ വൈകിട്ടു കബറിങ്കലെത്തി.

പരിശുദ്ധ കാതോലിക്കാബാവായുടെ കാർമികത്വത്തിൽ സന്ധ്യാനമസ്കാരവും തുടർന്നു മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ പ്രസംഗവും നടന്നു. മാത്യൂസ് മാർ എപ്പിപ്പാനിയോസ്, സഖറിയാസ് മാർ അന്തോനിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാരും സംബന്ധിച്ചിരുന്നു.

തീർഥാടക സംഘത്തെ മാനേജർ ഫാ. സഖറിയാ പരങ്ങാട്ടിന്റെ നേതൃത്വത്തിൽ സ്വീകരിച്ചു.

ഇന്ന് 7.30-നു പ്രഭാതപ്രാർഥനയും തുടർന്നു പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിൻമേൽ കുർബാന, 10.30-നു [illegible]ങ്കൽ ധൂപപ്രാർഥന, തുടർന്നു [illegible] ളമ്പ്. മൂന്നു മണിക്കു റാസ ന[illegible]

# ബാലസമാജം ശില്പശാല ഇന്ന്

17-10-91

പുത്തൻകാവ്: അഖില മലങ്കര ഓർത്തഡോക്സ് ബാലസമാജം സാഹിത്യ ശില്പശാല ഇന്നു നാലിനു പുത്തൻകാവു സെന്റ് മേരീസ് കത്തീഡ്രലിൽ ആരംഭിക്കും.

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ശില്പശാല ഉദ്ഘാടനം ചെയ്യും. ഡാ. കെ. എം. തരകൻ ക്യാമ്പ് ഡയറക്ടറും പോൾ മണലിൽ ജനറൽ കൺവീനറുമായിരിക്കും.

ഫാ. പി. വി. ജോൺ, സിപ്പി പള്ളിപ്പുറം, തുമ്പമൺ തോമസ്, കുര്യൻ തോമസ്, ജോസ് ചെമ്മൺ എന്നിവർ ക്ലാസുകൾക്കു നേതൃത്വം നൽകും.

ശില്പശാലയിൽ പങ്കെടുക്കുന്നവർ നാലുമണിക്കുമുമ്പ് എത്തിച്ചേരണമെന്നു ജനറൽ സെക്രട്ടറി അറിയിച്ചു.

# പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മെത്രാപ്പൊലീത്ത 175-ാം ചരമജൂബിലി, പരിശുദ്ധ കാതോലിക്കാബാവ സ്വീകരണ സപ്ലിമെൻറ്

ഒരു കാലഘട്ടത്തിൻെറ പ്രകാശ ഗോപുരമായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത. കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് വേദിയൊരുക്കുകയും ബൈബിൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുകയും ചെയ്ത ആ മഹാത്മാവിനെ മലങ്കര ഓർത്തഡോക്സ് സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് "സഭാജ്യോതിസ്" എന്ന ബഹുമതി നൽകി ആദരിക്കുന്നു. ഡിസംബർ ഒന്നിന് ജന്മനാടായ കുന്നംകുളത്ത് പുലിക്കോട്ടിൽ മെത്രാപ്പോലീത്തയുടെ 175-ാം ചരമജൂബിലി ആഘോഷത്തിൻെറ സമാപനത്തോടനുബന്ധിച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയാണ് അദ്ദേഹത്തെ 'സഭാ ജ്യോതിസാ'യി പ്രഖ്യാപിക്കുന്നത്.

കുന്നംകുളത്ത് പുലിക്കോട്ടിൽ തറവാട്ടിൽ ചുമ്മാരുടെ സീമന്തപുത്രനായി 1740 നവംബർ 25-നാണ് ജോസഫ് എന്ന ഇട്ടൂപ്പ് ജനിച്ചത്. മല്പാൻ പള്ളിക്കൂടമെന്ന് പുകൾപെറ്റ പഴഞ്ഞി ദേവാലയത്തിൽ പുലിക്കോട്ടിൽ മത്തായി മല്പാൻെറ ശിക്ഷണത്തിൽ ആയിരുന്നു ഇട്ടൂപ്പ് സുറിയാനി ഭാഷ, ആരാധന, സഭാചരിത്രം, സഭാ കാനോനുകൾ, വേദശാസ്ത്രം എന്നിവ പഠിച്ചത്.

മത്തായി മല്പാൻെറ കാലശേഷം നിലച്ചുപോയ മല്പാൻ പള്ളിക്കൂടം ചാട്ടുകുളങ്ങര പള്ളിയിൽ സ്ഥാപിതമായപ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻെറ നേതൃത്വം അവിടെ ലഭിച്ചു. 1789-ൽ ടിപ്പുസുൽത്താൻെറ പടയോട്ടവേളയിൽ ആർത്താറ്റ് (ചാട്ടുകുളങ്ങര) പള്ളിയും പടിപ്പുര മാളികയും അഗ്നിക്കിരയായി. തുടർന്ന് അദ്ദേഹത്തിൻെറ നേതൃത്വത്തിൽ കുന്നംകുളത്തുണ്ടായിരുന്ന കൊച്ചുകുരിശുപള്ളി പൊളിച്ച് വിപുലപ്പെടുത്തി പണിതു. അതാണ് കുന്നംകുളം



ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത

പഴയ പള്ളി. ആർത്താറ്റ് മൂടങ്ങിയ മല്പാൻ പാഠശാല അദ്ദേഹം കുന്നംകുളത്ത് പുനരാരംഭിച്ചു. വൈദികവിദ്യാർത്ഥികൾ അദ്ദേഹത്തിൻെറ ശിക്ഷണത്തിൽ പഠനം നടത്തി.

ആർത്താറ്റ് പള്ളി പ്രൗഢഗംഭീരമായി പുതുക്കി നിർമ്മിച്ചതും അദ്ദേഹമായിരുന്നു.

പ്രസിദ്ധമായ ആർത്താറ്റ് പടിയോലയുടെ ശില്പി പുലിക്കോട്ടിൽ മല്പാനാണ്. 1807-ലെ ആർത്താറ്റ് പടിയോല വിദേശമേധാവിത്വങ്ങളെയെല്ലാം ഒരുപോലെ തിരസ്കരിക്കുന്ന പക്വതയിലേക്ക് മലങ്കര സഭയെ എത്തിച്ചു. (ഈ പടിയോല തിരുവനന്തപുരം മാനുസ്ക്രിപ്റ്റ് ഗ്രന്ഥശാലയിലുണ്ട്)

വൈദിക സെമിനാരിയുടെ പ്രവർത്തനവുമായി നീങ്ങവെ 1815 മാർച്ച് 22-നാണ് അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയത്. തൊഴിയൂർ ഇടവകയുടെ ഗീവറുഗീസ് മാർ പീലക്സിനോസ് (കിടങ്ങൻ) മെത്രാപ്പോലീത്താ പഴഞ്ഞി പള്ളിയിൽവെച്ച് മെത്രാൻ സ്ഥാനം നൽകി.

മെത്രാപ്പോലീത്തയായി ഇരുപത് മാസമേ അദ്ദേഹം പ്രവർത്തിച്ചുള്ളൂ. 1816 നവംബർ 26-ന് അദ്ദേഹം കാലം ചെയ്തു. അദ്ദേഹത്തെ കബറടക്കിയിരിക്കുന്നത് കോട്ടയം പഴയ സെമിനാരിയിൽ തന്നെയാണ്.

പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ജീവിതം കേരളത്തിലെ ക്രൈസ്തവ സമൂഹത്തിന് എന്നും ഒരു പ്രചോദനമാണ്. പ്രതിസന്ധികളിൽ പ്രാർത്ഥനാജീവിതംകൊണ്ട് അദ്ദേഹം സഭാഗാത്രത്തെ ശക്തിപ്പെടുത്തി. ആ ജീവിതം ലളിതമായിരുന്നു. സമസ്ത ജനതക്കും ഉൽക്കർഷം പകരുന്ന ജീവിതദർശനമായിരുന്നു അദ്ദേഹത്തിൻേറത്.

അദ്ദേഹം കൊളുത്തിയ പ്രകാശമാണ് ഇന്ന് മലങ്കര സഭയുടെ ശക്തിസ്രോതസ്സ്.



പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് (പ്രഥമൻ) മലങ്കര മെത്രാപ്പോലീത്ത

കുന്നംകുളം പട്ടണത്തിൻെറ ചരിത്രത്തിൽ തങ്കലിപികളാൽ ആലേഖനം ചെയ്യേണ്ട ഒരു സുദിനമാണ് ഇന്ന്. പുരാതന ക്രൈസ്തവ നഗരത്തിലേക്ക് എഴുന്നെള്ളുന്ന പൗരസ്ത്യ കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തയുമായ പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവയ്ക്കും അഭിനവ തിരുമേനിമാർക്കും ആർഭാടപൂർണ്ണമായ സ്വീകരണം നൽകുന്ന പൊൻസുദിനമാണ് ഇന്ന്. നിരവധി ആദ്ധ്യാത്മിക ആചാര്യന്മാർക്ക് ജന്മം നൽകിയ ഈ കൊച്ചുപട്ടണം, കുന്നംകുളത്തിൻെറ വീര സന്തതിയായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മെത്രാപ്പോലീത്തയുടെ 175-ാം ചരമവാർഷിക ജൂബിലി ആഘോഷത്തിനും ഇന്ന് വേദിയൊരുക്കുന്നു. ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചുകൊണ്ട് ഇന്ന് രാവിലെ ഒമ്പതിനു ആർത്താറ്റ് സെൻറ്മേരീസ് പള്ളിയിൽ പരിശുദ്ധബാവയുടെ പ്രധാന കാർമികത്വത്തിൽ നാലു തിരുമേനിമാരുടെ സഹകാർമ്മികത്വത്തോടെ അഞ്ചിന്മേൽ കുർബാന അർപ്പിക്കും.

വൈകീട്ട് മൂന്നിന് പാറയിൽ സെൻറ് ജോർജ് പള്ളിയിൽ നിന്നു സ്വീകരണ ഘോഷയാത്ര പുറപ്പെടും. അശ്വാരൂഢ വിഭാഗം, മോട്ടോർ സൈക്കിൾ, ശുഭ്രവസ്ത്രധാരികളായ 1001 യുവാക്കളുടെ പ്രത്യേക സന്നദ്ധ സേന എന്നിവ അണിനിരക്കുന്ന ഘോഷയാത്രയ്ക്ക് സ്കൗട്ട് ഗൈഡ്സ്, എൻസിസി എന്നിവ മാറ്റുകൂട്ടും.

കുട്ടികളുടെ ബാൻഡ്മേളത്തിനൊപ്പം വിവിധ വാദ്യവൃന്ദങ്ങളും സ്തുതിഗീതങ്ങൾ ആലപിക്കുന്ന ഭക്തജനങ്ങളും നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്മാരും ഇതിന് അഴകേകും.

അലംകൃത രഥത്തിൽ ഉപവിഷ്ടരാകുന്ന



മഹായിടവക വികാരി ഫാ: ജോസ് പുലിക്കോട്ടിൽ

ബാവയ്ക്കും മെത്രാപ്പോലീത്തമാർക്കും പിന്നിൽ പുലിക്കോട്ടിൽ തിരുമേനിയുടെ ഛായാചിത്രവും ദീപശിഖയും ഭക്തിപുരസരം എഴുന്നള്ളിക്കും.

പാറയിൽ സെൻറർ, മെയിൻറോഡ്, സെൻറ് ഗ്രിഗോറിയോസ് പള്ളി, തെക്കേ അങ്ങാടി, നടുപ്പന്തി പ്രദേശങ്ങളിലൂടെ സഞ്ചരിച്ചു ഘോഷയാത്ര വൈഎംസിഎ ഗ്രൗണ്ടിലെ മാർദിവന്നാസിയോസ് നഗറിൽ സമാപിക്കും.

ജൂബിലി സമാപനസമ്മേളനം മുഖ്യമന്ത്രി കെ. കരുണാകരൻ ഉദ്ഘാടനം ചെയ്യും. ജൂബിലി സ്മരണികയുടെ പ്രകാശനം മന്ത്രി ഉമ്മൻചാണ്ടിയും മഹായിടവക യുവജന പ്രസ്ഥാനം നിർമ്മിച്ചുനൽകുന്ന വീടിൻെറ താക്കോൽദാനം മന്ത്രി കെ.പി. വിശ്വനാഥനും നിർവ്വഹിക്കും. മെത്രാപ്പോലീത്തമാരായ ഡോ. മാർ അപ്രേം, പൗലൂസ് മാർ പീലക്സിനോസ്, ജോസഫ് മാർ കൂറിലോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലൂസ് മാർ ഗ്രിഗോറിയോസ് തുടങ്ങിയവരും രാഷ്ട്രീയ, സാംസ്കാരിക നേതാക്കന്മാരും ആശംസകൾ നേരും. സമ്മേളനാനന്തരം മിമിക്സ് പരേഡും ഉണ്ടാകും.

ഘോഷയാത്ര കടന്നുപോകുന്ന [illegible] ളിലെ വീടുകളും സ്ഥാപനങ്ങളും അലങ്കരിച്ചു സഭാ മേലധ്യക്ഷന്മാരെ ആദരിക്കണമെന്ന് ആഘോഷകമ്മിറ്റി ഭാരവാഹികൾ അഭ്യർത്ഥിക്കുന്നു.

മാർത്തോമ ശ്ലീഹായുടെ സുവിശേഷത്തിൻ ദീപശിഖ തലമുറ തലമുറ കൈമാറി കെടാതെ സൂക്ഷിക്കുന്ന പുത്തൻ തലമുറയിൽ അണിചേർന്ന് സ്വീകരണ ചടങ്ങുകളിൽ പങ്കെടുക്കുവാൻ നിങ്ങളെയും ഞങ്ങൾ സഹർഷം സ്വാഗതം ചെയ്യുന്നു.

ആശംസകൾ ആശംസകൾ ആശംസകൾ ആശംസകൾ ആശംസകൾ ആശംസകൾ

1991 ഡിസംബർ 12 വ്യാഴം Y 3



കോട്ടയം പഴയ സെമിനാരിയിലെ സോഫിയാ സെൻററിൽ ഓർത്തഡോക്സ് സഭയും കത്തോലിക്കാസഭയും തമ്മിൽ വിവിധ വിഷയങ്ങളെപ്പറ്റിയുള്ള ഐക്യചർച്ചയിൽ ആർച്ച്ബിഷപ് പിയറെ ഡുപ്രെ (മധ്യത്തിൽ ഇടത്ത്) പ്രസംഗിക്കുന്നു.

- മനോരമ

# പനയമ്പാല പള്ളി പുതുക്കി പണിയുന്നു

15-7-88

കോട്ടയം: അറുപത്തിമൂന്നു വർഷം പഴക്കമുള്ള പനയമ്പാല സെൻറ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളി (വടക്കേപ്പള്ളി) പുതുക്കി പണിയുന്നതിന് എട്ടുലക്ഷം ക. ചെലവുവരുന്ന പദ്ധതി ഇടവക പൊതുയോഗം രൂപം നൽകി. പള്ളിയും പാരീഷ് ഹാളുമാണു പണിയുക.

പുതുക്കിപ്പണിയുന്ന പള്ളിയുടെ ശിലാസ്ഥാപനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഓഗസ്റ്റ് 14-നു 11 മണിക്കു നിർവഹിക്കും.

## ആദ്യഫലപ്പെരുനാൾ

14-12-91

വാഴൂർ: സെൻറ് പീറ്റേഴ്സ് ഹെർമ്മോൻ മൗണ്ട് ഓർത്തഡോക്സ് പള്ളിയിലെ ആദ്യഫലപ്പെരുനാൾ ഇന്നും നാളെയും ആഘോഷിക്കും. ഇന്നു പത്തുമണി മുതൽ ഇടവകയുടെ വിവിധ ഭാഗങ്ങളിൽ ആദ്യഫലശേഖരണവും സന്ധ്യാനമസ്കാരവും ഞായറാഴ്ച രാവിലെ ഫാ. എം. സി. ജോർജിൻെറ പ്രധാന കാർമികത്വത്തിൽ കുർബാനയും നട

# സൺഡേ സ്കൂൾയോഗം

7-6-91

കോട്ടയം: ഓർത്തഡോക്സ് സൺഡേസ്കൂൾ അസോസിയേഷൻെറ വാർഷികപൊതുയോഗം നാളെ 10.30-നു ദേവലോകത്തു ജൂബിലിസ്മാരകഹാളിൽ നടക്കും.

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിക്കും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെയും പുതുതായി വാഴിച്ച അഞ്ചു മെത്രാപ്പോലീത്താമാരെയും അനുമോദിക്കും.

അഖില മലങ്കരാടിസ്ഥാനത്തിൽ മൽസരപ്പരീക്ഷകളിലും സോണൽ സഹപാഠ്യമൽസരങ്ങളിലും വിജയികളായ കുട്ടികൾക്കുള്ള സമ്മാനങ്ങൾ സമ്മേളനത്തിൽ ബാവാ വിതരണം ചെയ്യും.

# ഇടവകദിനവും താക്കോൽദാനവും

മീനടം: സെൻറ് തോമസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകദിനാഘോഷം നാളെ നടക്കും. സമ്മേളനത്തിൽ ഇടവക ശതാബ്ദി സ്മാരകവീടിൻെറ താക്കോൽദാനം മന്ത്രി ഉമ്മൻ ചാണ്ടി നിർവഹിക്കും. ശതാബ്ദി സ്മരണിക ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, പി. സി. യോഹന്നാൻ റമ്പാനു കോപ്പി നൽകി പ്രകാശനം ചെയ്യും.

കങ്ങഴ എം.ജി.ഡി.എം. ആശുപത്രി മാനേജിംഗ് ട്രസ്റ്റി വർഗീസ് പോൾ പള്ളിയാവശ്യത്തിന് 500 കുർബാനക്രമം ഫാ. എ. സി. ജേക്കബിനെ ഏല്പിക്കും.

ഇന്നു മൂന്നുമണിക്കു പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽനിന്നു വാഹനഘോഷയാത്ര നടത്തും.

# സാഹിത്യ ക്യാമ്പ്

പുത്തൻകാവ്: മെത്രാപ്പോലീത്തൻ ഹൈസ്കൂളിൽ ബാലസമാജം അഖില മലങ്കര സാഹിത്യ ക്യാമ്പ് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഡോ. കെ. എം. തരകൻ, റവ. ഡോ. ജേക്കബ് ചെറിയാൻ, പോൾ മണലിൽ, കെ. കെ. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു.

മിഖായേൽ ഗബ്രിയേൽ ഏബ്രഹാം കോർ എപ്പിസ്കോപ്പാ സ്വാഗതവും ജനറൽ സെക്രട്ടറി ഫാ. മാത്യു കോശി നന്ദിയും പറഞ്ഞു.

ചർച്ചകൾക്കു തുമ്പമൺ തോമസ്, ബോബി തോമസ്, വർഗീസ് പടിയറ, ഫാ. പി. വി. ജോൺ, കുര്യൻ തോമസ് എന്നിവർ നേതൃത്വം നൽകി.

# പെരുനാൾ കൊടികയറി

21-1-92

കൊല്ലാട്: സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളി പെരുനാളിനു ഞായറാഴ്ച കൊടിയേറി. നാളെ ആറുമണിക്കു സന്ധ്യാനമസ്കാരം, ഏഴുമണിക്കു ഫാ. ഇ. കെ. ജോൺ ഇഞ്ചക്കാടിൻെറ സുവിശേഷപ്രസംഗം, എട്ടുമണിക്കു ബോട്ടുജെട്ടി കവല ചുറ്റി റാസയും ഉണ്ടായിരിക്കും.

വ്യാഴാഴ്ച ഒൻപതുമണിക്കു മൂന്നിന്മേൽ കുർബാന, മുൻ വികാരി ഫാ. പി. യു. കുരുവിളയ്ക്കു യാത്രയയപ്പ്, രണ്ടുമണിക്ക് ആദ്യഫല ലേലം, നാലുമണിക്കു റാസ, രാത്രി എട്ടരയ്ക്ക് ആലപ്പി തിയറ്റേഴ്സിൻെറ 'പ്രവാചകന്മാർ' ബൈബിൾ നാടകം എന്നിവ നടക്കും.

# വടക്കൻ മണ്ണൂരിൽ ധ്യാനദിനങ്ങൾ

അമയന്നൂർ: മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വദിനങ്ങളായ 18 മുതൽ 21 വരെ വടക്കൻ മണ്ണൂർ സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ പ്രാർഥനാദിനങ്ങളായി ആചരിക്കും.

നാളെ രാവിലെ 8-നു ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ കുർബാനയോടെ ആരംഭിക്കുന്ന ധ്യാനത്തിൽ 10-നു മെത്രാപ്പോലീത്ത, 2.30-നു ഫാ. ജോബ് കുഴിവയലിൽ, വൈകിട്ട് 7.30-നു സി.കെ. ഏബ്രഹാം മാലം എന്നിവർ പ്രസംഗിക്കും.

ബുധനാഴ്ച ഫാ. തോമസ് പുളിക്കൽ, ഫാ. ജോർജ് തോമസ്, ഫാ. എം.ടി. കുര്യൻ എന്നിവർ നേതൃത്വം നൽകും. 6.30-നു മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്ത പ്രാർഥനയും പ്രസംഗവും നടത്തും.

വ്യാഴാഴ്ച എട്ടിനു കുർബാന നടക്കും. 10.30-നു ബർണബാസ് മെത്രാപ്പോലീത്ത, 2.30-നു ഫാ. പി.എ. മാത്യു മുരുട്ടുപോത്തുങ്കൽ, 7.30-നു ഇ. ജോൺ മാത്യു എന്നിവർ പ്രസംഗിക്കും. വെള്ളിയാഴ്ച എട്ടിനു കുർബാന, എം.ഇ. ഈപ്പൻ കോർഎപ്പിസ്ക്കോപ്പ സമാപന പ്രസംഗം നടത്തും.

# പാമ്പാടിയിൽ സംയുക്ത ക്രിസ്മസ്

9-12-91

പാമ്പാടി: എക്യുമെനിക്കൽ ക്രിസ്ത്യൻ മൂവ്മെൻറിൻെറ ആഭിമുഖ്യത്തിലുള്ള ഒമ്പതാമതു സംയുക്ത ക്രിസ്മസ് ആഘോഷം 21-നു പാമ്പാടിയിൽ നടക്കും.

ക്രിസ്മസ് റാലി, പൊതുസമ്മേളനം, ഗാനശുശ്രൂഷ, കലാപരിപാടികൾ എന്നിവ ഉണ്ടായിരിക്കും. പൊതുസമ്മേളനത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ അധ്യക്ഷത വഹിക്കും. റവ. ഡോ. സേവ്യർ കൂടപ്പുഴ ക്രിസ്മസ് സന്ദേശം നൽകും. ഗോപി കൊടുങ്ങല്ലൂർ പ്രസംഗിക്കും.

ആഘോഷപരിപാടികളുടെ വിജയകരമായ നടത്തിപ്പിനു ഫാ. തോമസ് ഏബ്രഹാം പ്രസിഡൻറും ജോർജ് മാത്യു സെക്രട്ടറിയും പി. എസ്. ജോർജ് ജനറൽ കൺവീനറുമായി കമ്മിറ്റി പ്രവർത്തിക്കുന്നു.

# വിവാഹിതരായി



വാകത്താനം തെക്കേക്കര പാപ്പച്ചൻെറ പുത്രൻ റോയിയും (M.R.F. കോട്ടയം) റാന്നി മാവേലിൽ പേരങ്ങാട്ട് രാജുവിൻെറ പുത്രി ഷീബായും പരിശുദ്ധ ബസേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ പ്രധാനകാർമ്മികത്വത്തിൽ 23-7-'90-ൽ വാകത്താനം വള്ളിക്കാട്ട് ദയറാചാപ്പലിൽവച്ചു വിവാഹിതരായി.

# ജന്മശതാബ്ദി

21-1-92

കോട്ടയം: വേദശാസ്ത്രജ്ഞനും പ്രഭാഷകനും ആലുവ യു.സി. കോളജ് സ്ഥാപക നേതാക്കളിൽ ഒരാളുമായ എ.എം. വർക്കിയുടെ ജന്മശതാബ്ദി ജനുവരി 27-നു സോഫിയാ സെൻററിൽ ആഘോഷിക്കും. രാവിലെ അനുസ്മരണ സെമിനാറിൽ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, റവ. ഡോ. കെ.സി. ജോസഫ്, ഡോ. സാമുവൽ ചന്ദനപ്പള്ളി എന്നിവർ പ്രബന്ധം അവതരിപ്പിക്കും. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ആധ്യക്ഷ്യം വഹിക്കും.

തുടർന്നു പൊതുയോഗത്തിൽ എ.എം. വർക്കി സ്മാരകനിധി ഉദ്ഘാടനം ചെയ്യും. വർക്കിയുടെ ജീവചരിത്രവും പ്രഭാഷണങ്ങളും ഉൾപ്പെടുന്ന 'ഇൻ മെമ്മോറിയം' എന്ന കൃതിയും പ്രകാശനം ചെയ്യും. അന്ന് ആലുവ യു.സി. കോളജിൽ സ്ഥാപകദിനത്തിൻെറ ഭാഗമായി എ.എം. വർക്കി അനുസ്മരണ സമ്മേളനം നടക്കും.

# അക്രമരാഷ്ട്രീയം: വിദ്യാർഥികളെ ഒഴിവാക്കണം

12-9-91

കോട്ടയം: സ്കൂൾ, കോളജ് വിദ്യാർഥികളെ അക്രമരാഷ്ട്രീയങ്ങളിൽ നിന്ന് ഒഴിവാക്കണമെന്നും അവർക്കു വേണ്ട പഠനസൗകര്യങ്ങൾ നൽകണമെന്നും മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനം കേന്ദ്ര- സംസ്ഥാന ഗവൺമെൻറുകളോടാവശ്യപ്പെട്ടു.

വിദ്യാർഥിപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ യൂത്ത് ആക്ഷൻ കൗൺസിൽ പ്രസിഡൻറ് തോമസ് വി. സഖറിയായുടെ അധ്യക്ഷതയിൽ എം. ജി. സർവകലാശാല റാങ്കുജേതാക്കൾക്കു മെഡൽ നൽകുന്ന യോഗം വർഗീസ് മാത്തിൽ ഉദ്ഘാടനം ചെയ്തു. ഫാ. ജോർജ് മട്ടയ്ക്കൽ മെഡൽവിതരണം ചെയ്തു.

ഫാ. വർഗീസ് ഉമ്മൻ, തോമസ് വർഗീസ്, കെ. സി. സഖറിയ എന്നിവർ പ്രസംഗിച്ചു.

1991 ഏപ്രിൽ 13 ശനി

# പാത്രിയർക്കീസ്‌വിഭാഗം പട്ടം കൊടുക്കുന്നതിനു തടസം

സ്വന്തം ലേഖകൻ

ന്യൂഡൽഹി: സഭാക്കേസിൽ കേരള ഹൈക്കോടതി ഫുൾബഞ്ചിന്റെ വിധി നിലനിർത്തിക്കൊണ്ടു സുപ്രീം കോടതി അഞ്ചു താൽക്കാലിക ഉത്തരവുകൾ പുറപ്പെടുവിച്ചു.

ഹൈക്കോടതി വിധിക്കെതിരേ പാത്രിയർക്കീസ് വിഭാഗം ഫയൽ ചെയ്ത ഹർജിയിന്മേലാണു ജസ്റ്റിസ് കെ. ജഗന്നാഥ ഷെട്ടി, ജസ്റ്റിസ് യോഗേശ്വർ ദയാൽ എന്നിവരടങ്ങിയ സുപ്രീം കോടതി ബഞ്ച് ഈ ഉത്തരവുകൾ പുറപ്പെടുവിച്ചത്.

കേരള ഹൈക്കോടതി വിധിക്കെതിരേ പാത്രിയർക്കീസ് വിഭാഗം ഫയൽ ചെയ്ത അപ്പീലുകൾ സുപ്രീംകോടതി ഫയലിൽ സ്വീകരിച്ചിട്ടുണ്ട്. അതിന്മേൽ ഇനി എന്നു വാദം കേൾക്കുമെന്നു കോടതി പറഞ്ഞില്ല.

അപ്പീലുകളിൽ അവസാനതീരുമാനം ഉണ്ടാകുന്നതുവരെ ഇന്നലത്തെ അഞ്ച് ഉത്തരവുകൾ നിലനിൽക്കും.

സംസ്ഥാനത്തു വിവിധ കോടതികളിൽ നിലവിലുള്ള ബന്ധപ്പെട്ട കേസുകളുടെ വിചാരണ സ്റ്റേ ചെയ്തിട്ടുമുണ്ട്.

സുപ്രീംകോടതി ഉത്തരവിന്റെ പ്രവർത്തനഭാഗം ഇങ്ങനെയാണ്:

കീഴ്ക്കോടതിവിധി താഴെപ്പറയുന്നിടത്തോളം മാത്രം സ്റ്റേ ചെയ്യുന്നു.

ഒന്ന്: ബന്ധപ്പെട്ട കക്ഷികൾ ഓരോ പള്ളിയിലും മതപരമായ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്നതിനാവശ്യമായ ഭരണച്ചുമതല ഇപ്പോഴുള്ള നിലയിൽത്തന്നെ തുടരണം.

രണ്ട്: സുപ്രീം കോടതിയുടെ അനുമതി കൂടാതെ പരാതിക്കാരോ (പാത്രിയർക്കീസ്‌വിഭാഗം) അവർക്കുവേണ്ടി മറ്റാരെങ്കിലുമോ പുതുതായി മെത്രാപ്പോലീത്താ, വികാരി, ബിഷപ്പ്, പുരോഹിതൻ മുതലായവരെ വാഴിക്കാനോ പട്ടംകൊടുക്കാനോ പാടില്ല.

മൂന്ന്: ഫാ. രാജൻ ജോൺ (യൂഹാനോൻ മാർ മിലിത്തിയോസ്), ഫാ. എം. കെ. തോമസ് (തോമസ് മാർ തിമോത്തിയോസ്) എന്നിവരെ ബിഷപ്പുമാരായി പാത്രിയർക്കീസ്‌വിഭാഗം വാഴിച്ചതു ഹൈക്കോടതി ഡിവിഷൻ ബഞ്ചിന്റെ തീരുമാനം വന്നതിനുശേഷം സുപ്രീം കോടതിയുടെ അനുവാദം കൂടാതെയാണ് എന്നിരുന്നാലും അവർക്കു ബിഷപ്പുമാരായി തുടരാം. എന്നാൽ അവരെ ആരുടെ പിൻഗാമികളായിട്ടാണോ വാഴിച്ചത്, ആ മുൻഗാമികളുടെ പ്രവർത്തനങ്ങൾമാത്രം തുടരാം.

നാല്: ഒരു പള്ളിയിലെ ഇടവകക്കാരുടെ ശവസംസ്കാരത്തിന് ഏതെങ്കിലും കോടതി ഉത്തരവു നിലവിലുണ്ടെങ്കിൽ അതു തുടരാം. മറ്റു കേസുകളിൽ ബന്ധപ്പെട്ടവർക്കു മതിയായ നിർദേശങ്ങൾ

(ശേഷം പേജ് 7 കോളം 5

ജില്ലാ കോടതിയെ

## ജില്ലാകോടതിയെ സമീപിക്കാം

(പാത്രിയർക്കീസ്... ഒന്നാം പേജിൽ നിന്ന്)

ക്കായി ആ പള്ളി ഇരിക്കുന്ന സ്ഥലത്തെ കോടതിയെയോ അല്ലെങ്കിൽ എറണാകുളം ഒന്നാം അഡീഷനൽ ജില്ലാ കോടതി (സ്പെഷൽ) യെയോ സമീപിക്കാം.

അഞ്ച്: സംസ്ഥാനത്തു വിവിധ കോടതികളിൽ നിലവിലിരിക്കുന്ന കേസുകൾ ഈ അപ്പീലുകളുടെ തീർപ്പുവരുന്നതുവരെ സ്റ്റേ ചെയ്തിരിക്കുന്നു. എന്നാൽ വ്യവഹാരമധ്യേയുള്ള അപേക്ഷകൾക്കു (ഇൻറർ ലൊക്യൂട്ടറി ആപ്ലിക്കേഷൻ) ഇതു തടസമാകുന്നില്ല. കോടതികൾക്ക് അവയിൽ ഉത്തരവു പുറപ്പെടുവിക്കുന്നതിന് ഇതു തടസ്സമല്ല.

മലങ്കര ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി അഭിഭാഷകരായ എഫ്. എസ്. നരിമാൻ, കെ. ജോർജ്, സി. ടി. ജോസഫ്, സദ്രുൾ അനം എന്നിവരും യാക്കോബായ സഭയ്ക്കുവേണ്ടി സോളി സൊറാബ്ജി, എം. സി. ഭണ്ഡാരെ, സി. എസ്. വൈദ്യനാഥൻ, സന്തോഷ് ഹെഗ്ഡെ, പി. ചിദംബരം, പി. ജെ. ഫിലിപ്പ്, രഞ്ജിത് തോമസ് എന്നിവരും ഹാജരായി.

# പുലിക്കോട്ടിൽ ദിവന്നാസ്യോസ് 'സഭാ ജ്യോതിസ്'

സ്വന്തം ലേഖകൻ

കുന്നംകുളം: മാർത്തോമ്മാ ശ്ലീഹാ കൊളുത്തിയ സുവിശേഷത്തിന്റെ ദീപശിഖ കെടാതെ സൂക്ഷിക്കുമെന്നു പ്രഖ്യാപിച്ച ആയിരങ്ങളെ സാക്ഷിനിർത്തി പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായെ 'സഭാ ജ്യോതിസായി' പരിശുദ്ധ കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു. മെത്രാപ്പോലീത്തായുടെ 175-ാം ചരമജൂബിലി ആഘോഷ സമാപനത്തോടനുബന്ധിച്ചു കുർബാനമദ്ധ്യേ ആയിരുന്നു ഈ സുപ്രധാന പ്രഖ്യാപനം.

സഭയുടെ ചൈതന്യകേന്ദ്രമായ ആർത്താറ്റ് സെൻറ് മേരീസ് പള്ളിയിൽ അഞ്ചിന്മേൽ കുർബാനയോടെയായിരുന്നു ആഘോഷപരിപാടികൾക്കു തുടക്കം.

കാതോലിക്കാബാവാ മുഖ്യകാർമികനായിരുന്നു. മെത്രാപ്പോലീത്താമാരായ കുറിയാക്കോസ് മാർ ക്ലിമീസ്, ഇയ്യോബ് മാർ പീലക്സിനോസ്, പൗലൂസ് മാർ മിലത്തിയോസ്, സക്കറിയാസ് മാർ അന്തോണിയോസ് എന്നിവർ സഹകാർമികരായിരുന്നു.

ജൂബിലി സ്മാരകമായി നിർമിക്കുന്ന കെട്ടിടത്തിന്റെ അടിസ്ഥാനശില ബാവാ ആശിർവദിച്ചു.

കാതോലിക്കാബാവായ്ക്കും അഭിനവ മെത്രാപ്പോലീത്താമാർക്കും ആർത്താറ്റ് - കുന്നംകുളം മഹായിടവക പ്രൗഢോജ്ജ്വല സ്വീകരണമാണു നൽകിയത്.

കൊടിതോരണങ്ങളും മുത്തുക്കുടകളും അലങ്കരിച്ച നഗരവീഥികൾക്കു ചന്തം ചാർത്തണിയിച്ചു. മഞ്ഞപ്പതാകയേന്തിയ പരശതം സഭാവിശ്വാസികൾ നിങ്ങി.

പാറയിൽ സെൻറ് ജോർജ് പള്ളിയിൽനിന്നായിരുന്നു സഭാപിതാക്കന്മാർക്കു വരവേല്പ്. സഭാമേലദ്ധ്യക്ഷൻെറയും അഭിനവ മെത്രാപ്പോലീത്താമാരുടെയും രാജകീയ എഴുന്നള്ളത്തു വിളംബരം ചെയ്യുന്ന നകാരമായിരുന്നു മുന്നിൽ. മോട്ടോർ സൈക്കിൾ പൈലറ്റുകൾക്കു പിന്നിൽ മഹായിടവകയുടെ ബാനറേന്തിയ പെൺകുട്ടികളും ജനറൽ കൺവീനറുടെ വാഹനവും നീങ്ങി. സ്കൗട്ട്, എൻ.സി.സി., സ്കൂൾ ബാൻഡ്, ഗൈഡ്സ്, ശുഭ്രവസ്ത്രം ധരിച്ച സന്നദ്ധഭടന്മാർ എന്നിവർ പിന്നിൽ അണിനിരന്നു.

അലംകൃത രഥത്തിൽ ഉപവിഷ്ടരായിരുന്ന ബാവായ്ക്കും മെത്രാപ്പോലീത്താമാർക്കും അശ്വാരൂഢസേന അകമ്പടി സേവിച്ചു. പൊൻ-വെള്ളിക്കുരിശുകളും നിശ്ചലദൃശ്യങ്ങളും കൊഴുപ്പേകിയ ഘോഷയാത്രയിൽ കോട്ടയത്തു മെത്രാപ്പോലീത്തായുടെ കബറിങ്കൽ നിന്നെത്തിച്ച ദീപശിഖയും ഛായാപടവും ഭക്തിപുരസരം എഴുന്നള്ളിച്ചിരുന്നു.

ടൗൺ സെൻറർ, മെയിൻ റോഡ് പള്ളി, തെക്കേ അങ്ങാടി, നടുപ്പന്തി, ചിറളയം എന്നിവിടങ്ങളിലൂടെ നീങ്ങിയ സ്വീകരണ ഘോഷയാത്ര സമ്മേളനനഗരിയായ വൈ.എം.സി.എ.യിലെ മാർ ദിവന്നാസ്യോസ് നഗറിൽ സമാപിച്ചു.

പ്രാർഥനാജീവിതത്തിലൂടെ സഭയെ ശോഭിപ്പിച്ച അത്യുജ്ജ്വല ജ്യോതിസ്സായിരുന്നു പുലിക്കോട്ടിൽ മെത്രാപ്പോലീത്താ എന്നു കാതോലിക്കാ ബാവാ അനുസ്മരിച്ചു. ഒരു വർഷം നീണ്ട ജൂബിലി ആഘോഷത്തിന്റെ സമാപനസമ്മേളനത്തിൽ അധ്യക്ഷ പ്രസംഗം നടത്തുകയായിരുന്നു ബാവാ.

മലങ്കര മെത്രാപ്പോലീത്തായ്ക്കു ജന്മം നൽകിയ കുന്നംകുളത്തെ 'ഭാഗ്യവതി' എന്നു ബാവാ വിശേഷിപ്പിച്ചു. കർമധീരരായ ഉന്നത വ്യക്തികളെ ഭാരതത്തിനു നൽകാൻ കുന്നംകുളത്തിനു കഴിയട്ടെ എന്ന് അദ്ദേഹം ആശംസിച്ചു.

കൊച്ചി മഹാരാജാവിന്റെപോലും സ്നേഹാദരങ്ങൾ പിടിച്ചുപറ്റിയ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ മതസൗഹാർദ ദർശനം ഉൾക്കൊള്ളാൻ സഭാംഗങ്ങളെ അദ്ദേഹം ആഹ്വാനം ചെയ്തു.

മാർ അപ്രേം മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു. ജൂബിലി സ്മരണിക പ്രകാശനം മന്ത്രി ഉമ്മൻ ചാണ്ടിയും വീടുകളുടെ താക്കോൽദാനം മന്ത്രി കെ. പി. വിശ്വനാഥനും നിർവഹിച്ചു.

മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ പീലക്സിനോസ്, മാത്യൂസ് മാർ സേവേറിയോസ്, ടി. വി. ചന്ദ്രമോഹൻ എം. എൽ. എ., കെ. എസ്. നാരായണൻ നമ്പൂതിരി എം. എൽ. എ., മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, ഫാ. മത്തായി നൂറനാൽ, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, സഭാ സെക്രട്ടറി എം. ടി. പോൾ എന്നിവർ പ്രസംഗിച്ചു.

ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ സ്വാഗതവും ജനറൽ കൺവീനർ ഫാ. ജോസ് പുലിക്കോട്ടിൽ നന്ദിയും പറഞ്ഞു.

സെമിനാരി വിദ്യാർഥി വി. എം. ജോസ് കവിത വായിച്ചു. വൈ. എം. സി. എ. യുടെ ഉപഹാരം പ്രസിഡൻറ് ടി. വി. ബേബി ബാവായ്ക്കു നൽകി.

## ബിഷപ്പുമാരുടെ സംഖ്യ കൂട്ടാതെ പകരം വാഴിക്കാം

6-12-91

സ്വന്തം ലേഖകൻ

ന്യൂഡൽഹി: നിലവിലുള്ള ബിഷപ്പുമാരുടെ സംഖ്യയിൽ വർധന വരാതെ പകരം വാഴിക്കാൻ പാത്രിയർക്കീസ് വിഭാഗത്തിനു സുപ്രീംകോടതി അനുമതി നൽകി. സഭാകേസിൽ ഇതുസംബന്ധിച്ച് ഒക്ടോബർ 31-നു പുറപ്പെടുവിച്ച ഉത്തരവു ബിഷപ്പുമാർക്കുകൂടി ബാധകമാണെന്നു സുപ്രീം കോടതി ഉത്തരവായി.

ഉന്നതമതാധ്യക്ഷന്മാരെയും ബിഷപ്പുമാരെയും നിയമിക്കുന്നതിനുകൂടി അനുമതി നൽകണമെന്നാവശ്യപ്പെട്ടു പാത്രിയർക്കീസ്‌വിഭാഗം നൽകിയ അപേക്ഷയിലാണു ജസ്റ്റിസ് കെ. ജഗന്നാഥഷെട്ടി, ജസ്റ്റിസ് എസ്. സി. അഗർവാൾ, ജസ്റ്റിസ് ആർ. സി. പട്നായിക് എന്നിവരടങ്ങിയ സുപ്രീംകോടതി ബഞ്ച് ഇങ്ങനെ ഉത്തരവായത്.

ഈ അപേക്ഷകളിൽ ഒരു പ്രത്യേക ഉത്തരവിന്റെ ആവശ്യമുണ്ടെന്നു തോന്നുന്നില്ലെന്നു കോടതി ചൂണ്ടിക്കാട്ടി. ഒക്ടോബർ 31-ന്റെ ഉത്തരവു ബിഷപ്പുമാർക്കുകൂടി ബാധകമാണ്. എന്നാൽ ഇപ്പോൾ നിലവിലുള്ള ബിഷപ്പുമാരുടെ സംഖ്യയിൽ ഒരു കാരണവശാലും വർധന വരാൻ പറ്റില്ലെന്നു കോടതി നിർദേശിച്ചു. ഒക്ടോബർ 31-നു പുറപ്പെടുവിച്ച ഉത്തരവിൽ പാത്രിയർക്കീസ് വിഭാഗത്തിന് ഒഴിവുവരുന്ന സ്ഥാനങ്ങളിലേക്കു പുരോഹിതന്മാരെയും ഡീക്കന്മാരെയും നിയമിക്കാൻ അനുവാദം നൽകിയിരുന്നു.

സുപ്രീം കോടതിയിൽ പാത്രിയർക്കീസ് വിഭാഗത്തിനു വേണ്ടി എം. സി. ഭണ്ഡാരെ, രഞ്ജിത് തോമസ് എന്നിവരും കാതോലിക്കേറ്റ് വിഭാഗത്തിനുവേണ്ടി എഫ്.എസ്. നരിമാൻ, സദ്ദുൽ അനം, കെ. ജോർജ് എന്നീ അഭിഭാഷകരും ഹാജരായി.





## കത്തോലിക്ക-യാക്കോബായ ചർച്ചയിൽ പുരോഗതി

സ്വന്തം ലേഖകൻ

## ലിറ്റർജിക്കൽ മ്യൂസിക് സ്കൂൾ

12-9-91

കോട്ടയം: ഓർത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിലുള്ള സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിന്റെ രണ്ടാമതു ബാച്ച് ശനിയാഴ്ച തുടങ്ങും. 10 മണിക്കു സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വായുടെ അധ്യക്ഷതയിൽ ചേരുന്ന യോഗത്തിൽ വനിത ചീഫ് എഡിറ്റർ മിസിസ് കെ. എം. മാത്യു ഉദ്ഘാടനം നിർവഹിക്കും.

ആരാധനാസംഗീതം ശാസ്ത്രീയമായി പരിശീലിപ്പിക്കുന്ന ഈ ദ്വിവൽസര കോഴ്സിൽ 30 സ്ത്രീപുരുഷന്മാർക്കാണു പ്രവേശനം നൽകിയിട്ടുള്ളത്.

## സൗത്ത് പാമ്പാടി പള്ളിയിൽ തിരുനാൾ

14-1-92

സൗത്ത് പാമ്പാടി: സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ ഇന്നും നാളെയും പെരുനാൾ ആഘോഷിക്കും.

ഇന്നു സന്ധ്യാനമസ്കാരം 6.30-ന്, സുവിശേഷപ്രസംഗം-പി. എം. ഗീവർഗീസ് റമ്പാൻ 7.30-ന്. പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ കുറ്റിക്കൽ സ്ഥാപിച്ചിട്ടുള്ള കുരിശിൻതൊട്ടിയിലേക്കു റാസ 8.30-ന്. പരിചമുട്ടുകളി 9.30-ന്.

നാളെ രാവിലെ ഒൻപതിനു പി. എം. ഗീവർഗീസ് റമ്പാന്റെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന, രണ്ടുമണിക്കു റാസ, നേർച്ചവിളമ്പ്, ആദ്യഫല ലേലം.

## ചർച്ച് ബസാർ ഞായറാഴ്ച

20-12-91

കോട്ടയം: കാരപ്പുഴ മാർ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് ചാപ്പലിന്റെ ആഭിമുഖ്യത്തിൽ 22, 23 തീയതികളിൽ തിരുവാതുക്കൽ മുനിസിപ്പൽ മൈതാനത്തു ചർച്ച് ബസാർ സംഘടിപ്പിക്കും.

കാർഷികോൽപന്നങ്ങൾ, ഗൃഹാലങ്കാരവസ്തുകൾ, റെഡിമേഡ് വസ്ത്രങ്ങൾ, ക്രിസ്മസ്‌വിഭവങ്ങൾ തുടങ്ങിയവ ബസാറിൽ വില്പനയ്ക്കു വയ്ക്കും. വിവിധ വിനോദപരിപാടികളും ഏർപ്പെടുത്തും.

വിവിധ ജീവകാരുണ്യപ്രവർത്തനങ്ങൾക്കുള്ള ധനശേഖരണാർഥമാണു പരിപാടി സംഘടിപ്പിക്കുന്നതെന്നു വികാരി ഫാ. ഏബ്രഹാം കോരയും മറ്റു ഭാരവാഹികളും അറിയിച്ചു.

ഞായറാഴ്ച 10.30-ന് കലക്ടർ സാജൻ പീറ്റർ ഉദ്ഘാടനം നിർവഹിക്കും. മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ അധ്യക്ഷത വഹിക്കും. സമാപനചടങ്ങിൽ കൂപ്പണുകളുടെ നറുക്കെടുപ്പും നടക്കും.

## പള്ളിയുടെ രജതജൂബിലി ആഘോഷിച്ചു

STILT ROOTS



ഏറ്റവും മികച്ച മദ്യവർജന പ്രവർത്തകന് അഖിലകേരള സംയുക്ത ക്രൈസ്തവ മദ്യവർജന സമിതി നല്കുന്ന 'കുര്യാക്കോസ് പാറയ്ക്കൽ കോർ എപ്പിസ്കോപ്പ അവാർഡ്' ബിഷപ് മാർ സെബാസ്റ്റ്യൻ വള്ളോപ്പിള്ളിക്ക് ബിഷപ് മാർ ജോസഫ് പള്ളിക്കാപറമ്പിൽ നല്കുന്നു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത, ഫാ. ജി. കോലത്ത് തുടങ്ങിയവർ സമീപം.

# അക്കാദമികൾക്കു പുതിയ സാരഥികൾ

5-12-91

സ്വന്തം ലേഖകൻ

തിരുവനന്തപുരം: സാഹിത്യ അക്കാദമി പ്രസിഡൻറായി പ്രശസ്ത സാഹിത്യകാരൻ കെ. എം. തരകനെ നിയമിച്ചു. സംഗീത നാടക അക്കാദമി ചെയർമാൻ ടി. എൻ. ഗോപിനാഥൻനായരാണ്. ലളിതകലാ അക്കാദമി ചെയർമാനായി പ്രശസ്ത ചിത്രകാരനായ എ. രാമചന്ദ്രനും കലാമണ്ഡലത്തിൻെറ അധ്യക്ഷനായി ഒളപ്പമണ്ണയും നിയമിതനായി.

സാഹിത്യ അക്കാദമി വൈസ് പ്രസിഡൻറ് സി. പി. ശ്രീധരനും സെക്രട്ടറി പായിപ്ര രാധാകൃഷ്ണനുമാണ്. പ്രശസ്ത കാർട്ടൂണിസ്റ്റ് യേശുദാസനാണു ലളിതകലാ അക്കാദമി വൈസ് ചെയർമാൻ.

പുനഃസംഘടിപ്പിച്ച അക്കാദമികളിലെ അംഗങ്ങൾ: സാഹിത്യ അക്കാദമി: മാധവിക്കുട്ടി, എം. അച്യുതൻ, ജോസ് പനച്ചിപ്പുറം, പെരുമ്പടവം ശ്രീധരൻ, എം. ആർ. ചന്ദ്രശേഖരൻ, ഉണ്ണികൃഷ്ണൻ പുതൂർ, യൂസഫലി കേച്ചേരി, സാറാ തോമസ്, കരൂർ ശശി, ജോസഫ് വൈറ്റില, തേക്കിൻകാട് ജോസഫ്, യു. കെ. കുമാരൻ, വി. പി. മുഹമ്മദ് പള്ളിക്കര, ഇബ്രാഹിം ബേവിഞ്ച.

ലളിതകലാ അക്കാദമി: എം. ആർ. ഡി. ദത്തൻ, കെ. എ. ഫ്രാൻസിസ്, ജെ. ശശികുമാർ, രവിശങ്കർ, ജെ. ആർ. പ്രസാദ്.

സംഗീതനാടക അക്കാദമി: എൽ. പി. ആർ. വർമ, എം. ജി. രാധാകൃഷ്ണൻ, സി. എൽ. ജോസ്, വി. എം. കുട്ടി, ബിച്ചു തിരുമല.

കലാമണ്ഡലം: അമ്പലപ്പുഴ രാമവർമ, കെ. വാസുദേവനുണ്ണി, വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള, പി. നാരായണക്കുറുപ്പ്, സി. അച്യുതക്കുറുപ്പ്, എം. എൻ. സുകുമാരൻനായർ, ഗുരു ചന്ദ്രശേഖരൻ, ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി, ശങ്കരൻ എമ്പ്രാന്തിരിയാണു വിദഗ്ദ്ധ അംഗം.



കെ. എം. തരകൻ
(സാഹിത്യ അക്കാദമി)



ടി. എൻ. ഗോപിനാഥൻനായർ
സംഗീത നാടക അക്കാദമി



എ. രാമചന്ദ്രൻ
ലളിതകലാ അക്കാദമി



ഒളപ്പമണ്ണ
കലാമണ്ഡലം

കലാമണ്ഡലത്തിലേക്കുള്ള പാർലമെൻറ് അംഗം സാവിത്രി ലക്ഷ്മണനാണ്. നിയമസഭാംഗം മാത്യു സ്റ്റീഫനും.

മഹാകവി പുത്തൻകാവ് മാത്തൻ തരകൻെറ പുത്രനാണ് സാഹിത്യ

(ശേഷം പേജ് 7 കോളം 1)
രാമചന്ദ്രൻ...

# സഭാക്കേസ്: യാക്കോബായ വിഭാഗം അപ്പീലിന്

സ്വന്തം ലേഖകൻ

കൊച്ചി: സമുദായക്കേസിൽ ഹൈക്കോടതി ഡിവിഷൻബഞ്ച് വിധിക്കെതിരേ സുപ്രീംകോടതിയിൽ അപ്പീൽ സമർപ്പിക്കാൻ യാക്കോബായ സഭാസുന്നഹദോസ് തീരുമാനിച്ചു.

പുത്തൻകുരിശു മാർ ഏലിയാ ചാപ്പലിൽ ചേർന്ന സുന്നഹദോസ് ഇതിനായി ഏബ്രഹാം മാർ ക്ലിമീസ് മെത്രാപ്പോലീത്ത പ്രസിഡൻറും സമുദായ സെക്രട്ടറി ടി. പി. മാത്യു കൺവീനറുമായി കമ്മിറ്റി രൂപവൽക്കരിച്ചു. അനാരോഗ്യം മൂലം ശ്രേഷ്ഠ കാതോലിക്കാബാവാ പങ്കെടുത്തില്ല.

സുന്നഹദോസ് സെക്രട്ടറി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയാണ് അധ്യക്ഷത വഹിച്ചത്.

സത്യവിശ്വാസം സംരക്ഷിക്കാൻ ഒറ്റക്കെട്ടായി സഹനശക്തിയോടും ദൈവാശ്രയത്തോടും പ്രാർത്ഥനയോടും പ്രവർത്തിക്കാൻ ശ്രേഷ്ഠ കാതോലിക്കാ ആഹ്വാനം ചെയ്തതായി സുന്നഹദോസ് സെക്രട്ടറി അറിയിച്ചു.

ഇടവക-ഭദ്രാസന തലങ്ങളിൽ വിശ്വാസപ്രഖ്യാപനറാലി നടത്താനും സുന്നഹദോസ് നിർദ്ദേശിച്ചു.

അഖിലമലങ്കര അടിസ്ഥാനത്തിൽ വിശ്വാസപ്രഖ്യാപനറാലി നടത്തുന്നതിനെപ്പറ്റിയും ചർച്ചചെയ്തു. അടുത്തുതന്നെ സുന്നഹദോസ് വീണ്ടും ചേരും.

സഭാ മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി, ഭക്തസംഘടനകൾ എന്നിവയുടെ പ്രതിനിധികളുടെ സംയുക്തയോഗം നേരത്തെ ചേർന്ന് അപ്പീൽ നൽകാൻ തീരുമാനിച്ചു.

ഏബ്രഹാം മാർ ക്ലിമീസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ ചേർന്ന യോഗം പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തോടും ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായോടും മെത്രാപ്പോലീത്താമാരോടും കൂറും വിശ്വാസവും പ്രഖ്യാപിച്ചു.

മെത്രാപ്പോലീത്തമാരായ തോമസ് മാർ ദീവന്നാസിയോസ് കുര്യാക്കോസ് മാർ കൂറിലോസ്, തോമസ് മാർ തെയോഫിലോസ്, തോമസ് മാർ അത്താനാസിയോസ് എന്നിവരും സുന്നഹദോസിലും സംയുക്തയോഗത്തിലും സംബന്ധിച്ചു. സമുദായ സെക്രട്ടറി ടി. പി. മാത്യു, വൈദികട്രസ്റ്റി കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പ, പബ്ലിസിറ്റി കൺവീനർ ഫാ. വറുഗീസ് കല്ലാപ്പാറ, കോർ എപ്പിസ്കോപ്പമാരായ ഔസേഫ് പാത്തിക്കൽ, പി. പി. ജോസഫ് പുളിക്കപ്പറമ്പിൽ, ഭദ്രാസന സെക്രട്ടറിമാർ എന്നിവരും സംയുക്ത യോഗത്തിൽ സംബന്ധിച്ചു.

സത്യവിശ്വാസസംരക്ഷണത്തിനു പള്ളിതോറും സന്നദ്ധസേന രൂപവൽക്കരിക്കുവാൻ തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ ചേർന്ന യൂത്ത് അസോസിയേഷൻ യോഗം തീരുമാനിച്ചു. സെക്രട്ടറി ബേബി മാന്തറ പ്രസംഗിച്ചു.

1990 ജൂൺ 3 ഞായർ



കഞ്ഞഴ എം.ജി.ഡി.എം. ആശുപത്രിയുടെ രജതജൂബിലി ഉദ്ഘാടനം രാജ്യസഭാ ഡപ്യൂട്ടി ചെയർമാൻ നജ്മ ഹെപ്തുള്ള നിർവഹിക്കുന്നു. മുൻനിര ഇടത്തുനിന്ന്: മലയാള മനോരമ എഡിറ്ററും മാനേജിംഗ് ഡയറക്ടറുമായ മാമ്മൻ മാത്യു, രമേശ് ചെന്നിത്തല എം.പി., പരിശുദ്ധ കാതോലിക്കാബാവാ, മന്ത്രി ഇ. ചന്ദ്രശേഖരൻനായർ, നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ. പിൻനിര: കെ. സി. ജോസഫ് എം.എൽ.എ., കാനം രാജേന്ദ്രൻ എം.എൽ.എ., മാനേജിംഗ് ട്രസ്റ്റി വർഗീസ് പോൾ, പഞ്ചായത്തു പ്രസിഡൻറ് വി. കെ. കൃഷ്ണപ്പണിക്കർ. -മനോരമ.

# കഞ്ഞഴ ആശുപത്രി ജൂബിലി തുടങ്ങി

കഞ്ഞഴ: ആതുരശുശ്രൂഷാരംഗത്ത് വലിയ പ്രസ്ഥാനമായി വളർന്ന എം. ജി. ഡി. എം. ആശുപത്രിയുടെ രജതജൂബിലി ആഘോഷങ്ങൾ രാജ്യസഭാ ഡപ്യൂട്ടി ചെയർമാൻ ഡോ. നജ്മഹെപ്തുള്ള നിലവിളക്കു കൊളുത്തി ഉദ്ഘാടനം ചെയ്തു.

ആധുനിക സൗകര്യങ്ങളേക്കാളുപരി മാനുഷികതയിലൂന്നിയ അർപ്പണബോധത്തോടെയുള്ള സേവനമാണു നല്ല ഒരു ആശുപത്രിക്കു വേണ്ട ഗുണം. അതുള്ളതുകൊണ്ടാണ് എം. ജി. ഡി. എം. ആശുപത്രിക്ക് ഇത്രത്തോളം ഉയരാൻ കഴിഞ്ഞതെന്നു നജ്മഹെപ്തുള്ള ഉദ്ഘാടന പ്രസംഗത്തിൽ പറഞ്ഞു.

ഗജറൗളയിലെ സെൻറ് മേരീസ് കോൺവെൻറ് കൊള്ള ചെയ്തതും, പാവനചരിതരായ കന്യാസ്ത്രീകളെ അപമാനിച്ചതും തന്നിൽ വേദനയും ഞെട്ടലും ഉളവാക്കിയെന്ന് അവർ പറഞ്ഞു. "മനുഷ്യൻെറ ക്രൂരത ഇത്രത്തോളമാകാമോ? അത്യന്തം ഹീനമായ ഇത്തരം സംഭവങ്ങൾ ഇനി ആവർത്തിക്കാതിരിക്കട്ടെ"-ഡോ. ഹെപ്ത്തുള്ള പറഞ്ഞു

വിദേശശക്തികളിൽനിന്നു രാജ്യത്തിനു ഗുരുതരമായ ഭീഷണി ഉയർന്നിരിക്കുന്നു. പാക്കിസ്ഥാൻ ഭീകരർക്കു പരിശീലനം നൽകി അന്തഃഛിദ്രമുണ്ടാക്കാൻ ശ്രമിക്കുന്നു. ഇത്തരം കുതന്ത്രങ്ങൾക്കെതിരേ കരുതിയിരിക്കണമെന്ന് അവർ ഓർമ്മിപ്പിച്ചു.

കഞ്ഞഴ ആശുപത്രിക്കു ഭാവിയിൽ അനേകം ജൂബിലികൾ ആഘോഷിക്കാൻ അവസരമുണ്ടാകട്ടെയെന്ന് അവർ ആശംസ നേർന്നു.

പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രസംഗം ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ വായിച്ചു.

"ആധുനിക സൗകര്യങ്ങളുള്ള ആശുപത്രികൾ ഇതുപോലുള്ള കുഗ്രാമങ്ങളിൽ വിരളമാണ്. സ്നേഹത്തിൽ അധിഷ്ഠിതമായ നിസ്വാർത്ഥ സേവനം മൂലമാണു കേരളത്തിലെ പ്രധാന സ്വകാര്യ ആശുപത്രികളിൽ ഒന്നായി ഇതിനു വളരാൻ കഴിഞ്ഞത്"-കാതോലിക്കാബാവാ അഭിപ്രായപ്പെട്ടു.

"ഈശ്വരനിലുള്ള അചഞ്ചലമായ വിശ്വാസവും, കരുണാർദ്രമായ ഹൃദയവുമുള്ള ഒരു വ്യക്തിയുടെ സ്വപ്നസാക്ഷാത്കാരമാണ് ഈ ആശുപത്രി. ആതുരശുശ്രൂഷയ്ക്കു പുറമേയുള്ള സാമൂഹ്യസേവനം ഇതിനെ മറ്റ് ആശുപത്രികളിൽനിന്നു വേർതിരിച്ചുനിർത്തുന്നു"-അദ്ദേഹം പറഞ്ഞു.

മലയാള മനോരമ മാനേജിംഗ് ഡയറക്ടറും എഡിറ്ററുമായ മാമ്മൻ മാത്യു ഡോ. നജ്മ ഹെപ്തുള്ളയെ ഉദ്ഘാടനച്ചടങ്ങു നടത്താൻ ക്ഷണിച്ചു. "പാക്ക് പ്രധാനമന്ത്രി ബേനസീർ ഭൂട്ടോയ്ക്ക് ഇന്ത്യയുടെ മറുപടി" എന്ന് അദ്ദേഹം നജ്മഹെപ്തുള്ളയെ വിശേഷിപ്പിച്ചു.

രജതജൂബിലി വർഷത്തിലുള്ള വികസനപദ്ധതികളുടെ ഭാഗമായ അൾട്രാസൗണ്ട് സ്കാനറുടെ (ശബ്ദതരംഗങ്ങൾ, ശരീരത്തിനുള്ളിൽ കടത്തിവിട്ട് ആന്തരികാവയവങ്ങളുടെ ചിത്രം നേരിട്ടുകാണാൻ സാധ്യമാക്കുന്ന ഉപകരണം) ഉദ്ഘാടനം ഭക്ഷ്യ സിവിൽസപ്ലൈസ് മന്ത്രി ഇ. ചന്ദ്രശേഖരൻനായർ നിർവഹിച്ചു.

"ഉദ്ഘാടനം ചെയ്യുന്ന ഉപകരണത്തെപ്പറ്റി ഒന്നുമറിയില്ല. എന്നാൽ ഇത് എൻെറ ശരീരത്തിൽ പ്രയോഗിക്കാനുള്ള ഇടവരാതിരിക്കട്ടെ" ഹാളിലുയർന്ന പൊട്ടിച്ചിരിക്കിടയിൽ അദ്ദേഹം പറഞ്ഞു.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, രമേശ് ചെന്നിത്തല എം. പി., എം. എൽ. എ.മാരായ ഉമ്മൻ ചാണ്ടി, കാനം രാജേന്ദ്രൻ, കെ. സി. ജോസഫ്, കഞ്ഞഴ പഞ്ചായത്ത് പ്രസിഡൻറ് വി. കെ. കൃഷ്ണപ്പണിക്കർ എന്നിവർ പ്രസംഗിച്ചു.

പരിശുദ്ധ കാതോലിക്കാബാവാ മുഖ്യാതിഥിയായ ഡോ. നജ്മാഹെപ്ത്തുള്ളയ്ക്ക് ഉപഹാരം സമ്മാനിച്ചു.

സാമൂഹ്യസേവനപരിപാടികളുടെ ഭാഗമായി രണ്ടു കൃത്രിമ കാലുകളുടെയും ശ്രവണസഹായിയുടെയും വിതരണവുമുണ്ടായിരുന്നു.

ആശുപത്രി സൂപ്രണ്ട് ഡോ. എസ്. ജോസഫ് സ്വാഗതവും, മാനേജിംഗ് ട്രസ്റ്റി വർഗീസ്പോൾ നന്ദിയും പറഞ്ഞു.

ആശുപത്രി അങ്കണത്തിൽവച്ചു വിശിഷ്ടാതിഥികൾക്കു നൽകിയ സ്വീകരണത്തിനു നെറ്റിപ്പട്ടം കെട്ടിയ കൊമ്പനാനകളും, പാഞ്ചാരിമേളവും അകമ്പടിയായി. ശുഭ്രവസ്ത്രധാരികളായ നഴ്സുമാരുടെ താലപ്പൊലിയുമുണ്ടായിരുന്നു.

1990 ജൂലൈ 31 ചൊവ്വ Y 3

## തെയോഫിലോസ് മെത്രാപ്പോലീത്ത: ജന്മദിനാശംസ

ആലുവ: മതങ്ങളെയും സമൂഹത്തെയും ബന്ധിപ്പിക്കുന്ന കേരളത്തിൻെറ സംസ്കാരം പ്രശംസനീയമാണെന്ന് ഗവർണ്ണർ ഡോ. സരൂപ്സിംഗ് പ്രസ്താവിച്ചു.

ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 80-ാം ജന്മദിനാഘോഷത്തോടനുബന്ധിച്ച് ആലുവ ടൗൺഹാളിൽ നടന്ന സർവമത സൗഹൃദസമ്മേളനവും ജന്മദിനാശംസായോഗവും ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

മാർ തെയോഫിലോസിൻെറ സാമൂഹിക സാംസ്കാരികപ്രവർത്തനങ്ങൾ പ്രത്യേകിച്ച് അന്ധവിദ്യാലയം, തൊഴിൽരഹിതർക്കായുള്ള സ്മോൾപ്രോജക്ട് ഫണ്ട് എന്നിവയിലൂടെയുള്ള സേവനങ്ങൾ പ്രശംസനീയമാണെന്നു ഗവർണർ പറഞ്ഞു.

മതസൗഹൃദം മനുഷ്യസ്നേഹത്തിൻെറ ചവിട്ടുപടിയാണെന്നും ദൈവത്തിൽ ഉറച്ചവിശ്വാസവും ദൈവത്തെക്കുറിച്ചുള്ള ആഴമായ അറിവും മതസൗഹാർദ്ദത്തിൻെറ അത്യന്താപേക്ഷിതഘടകങ്ങളാണെന്നും ചടങ്ങിൽ അധ്യക്ഷത വഹിച്ച പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ പറഞ്ഞു.

മാർ തെയോഫിലോസ് സഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനങ്ങൾ മഹനീയമാണെന്നും മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു പറഞ്ഞു.

ബിഷപ് ജോർജ് പുന്നക്കോട്ടിൽ, സ്വാമി പുരന്ദരാനന്ദ, കെ. മുഹമ്മദാലി എം. എൽ. എ., സക്കറിയാസ് മാർ തെയോഫിലോസ് എപ്പിസ്ക്കോപ്പാ, ബിഷപ്പുമാരായ എം. സി. മാണി, മാർ അപ്രേം, മാത്യൂസ് മാർ ബർന്നബാസ്, പൗലൂസ് മാർ മിലിത്തിയോസ്, മുനിസിപ്പൽ ചെയർമാൻ കെ. ടി. ജോയി എന്നിവരും പ്രസംഗിച്ചു. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ മറുപടി പറഞ്ഞു. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പാ സ്വാഗതവും എം. ടി. പോൾ നന്ദിയും പറഞ്ഞു.

ഡോ. സാമുവൽ ചന്ദനപ്പള്ളി എഴുതിയ 'മാർ തെയോഫിലോസിൻെറ പ്രബന്ധങ്ങൾ' എന്ന പുസ്തകത്തിൻെറ പ്രകാശനം കാതോലിക്കാബാവാ, മുൻ കേന്ദ്രമന്ത്രി എ. എം. തോമസിനു നല്കി നിർവഹിച്ചു.

### കഴുന്നുവലം പള്ളി

അമയന്നൂർ: കഴുന്നുവലം സെൻറ് തോമസ് ഓർത്തഡോക്സ് പള്ളി പെരുനാൾ 29, 30 തീയതികളിൽ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ നടത്തും. വെള്ളിയാഴ്ച 6.30-ന് സന്ധ്യാപ്രാർത്ഥന, പ്രസംഗം (ഫാ. എം. ടി. കുര്യൻ), 9-ന് പുതിരിക്കൽ കുരിശുങ്കലേക്കു റാസ, മാർഗംകളി, കരിമരുന്നു പ്രയോഗം, ശനിയാഴ്ച 9-ന് മെത്രാപ്പോലീത്തായുടെ കാർമികത്വത്തിൽ കുർബാന, മൂന്നിനു റാസ, നേർച്ചവിളമ്പ്. 27-12-89

## പെരുനാൾ കൊടിയേറ്റ്

27-12-89

കോട്ടയം: ദേവലോകം അരമനയിൽ കബറടങ്ങിയ പരിശുദ്ധ കാതോലിക്കാ ബാവാമാരുടെ ഓർമപ്പെരുനാളിൻെറ കൊടിയേറ്റ് ഇന്നു രാവിലെ 8.15-ന് കുർബാനയ്ക്കുശേഷം പരിശുദ്ധ കാതോലിക്കാബാവാ നിർവഹിക്കും.

## താഴത്തങ്ങാടിപ്പള്ളി പെരുനാൾ

31-12-91

കോട്ടയം: താഴത്തങ്ങാടി ബസേലിയോസ് ഗ്രീഗോറിയോസ് പള്ളി പെരുനാൾ ഇന്നും നാളെയുമായി ആഘോഷിക്കും. ഇന്നു സന്ധ്യാനമസ്കാരത്തെ തുടർന്നു സുവിശേഷപ്രസംഗവും റാസയും നടക്കും. നാളെ 8.30-നു തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ കാർമികത്വത്തിൽ കുർബാനയ്ക്കുശേഷം റാസ, നേർച്ചവിളമ്പ് എന്നിവ നടത്തും.

# പുതിയസംസ്ക്കാരത്തിന്റെ ദൗത്യനിർവഹണം

സയ്യദ് നഗറിലെ കെ. ഫാത്തിമ്മയ്ക്കു മുമ്പു 'കൊതുക്' എന്നു പറയാൻ അറിയില്ലായിരുന്നു. അതിനെ 'പിർക്... പിർക്' എന്നു വിളിച്ചു. ഡോക്ടറെന്നു പറയാനും അവർക്കറിയില്ലായിരുന്നു. 'ദരസർക്ക്' എന്നാണു ഡോക്ടറെ വിളിച്ചത്.

ഉദയഗിരിയിലെ കുഞ്ഞമ്പുവും ചെമ്മരനും രാഘവനും കേളനും ഒക്കെ ഇപ്പോൾ പഴയ മനുഷ്യരല്ല. ആകെ മാറിയിരിക്കുന്നു. അവരിപ്പോൾ എന്നും കുളിക്കും പല്ലുതേക്കും. മുടിയും നഖവും വെട്ടും. ഭംഗിയായി വസ്ത്രം ധരിക്കും. എന്തിനേറെ അവരിപ്പോൾ കള്ളു കുടിയും നിർത്തി.

ഞാറ്റുവയലിൽ ബീവാത്തു ഇപ്പോൾ ദുബായിലുള്ള ഭർത്താവിനു സ്വന്തം കൈപ്പടയിൽ കത്തെഴുതും. ചുഴലിയിലെ ഊമയായ രാജനാകട്ടെ എഴുത്തിലും വായനയിലും കണക്കിലും ബഹുകേമനായിരിക്കുന്നു. പന്നിയൂരിലെ എൻ. യു. സിദ്ദിഖ് കാലിനു സ്വാധീനം ഇല്ലാത്തവനാണ്. എങ്കിലെന്താ സിദ്ദിഖ് ഇപ്പോൾ കാലുള്ളവരേക്കാൾ മുന്നിലാണ്.

അവരുടെ അജ്ഞതയൊക്കെ ഇനി പുരാവൃത്തം അക്ഷരത്തിന്റെ അരം കൈയിൽ കിട്ടിയപ്പോൾ അവരൊക്കെ പുത്തൻ മനുഷ്യരായിരിക്കുന്നു. സയ്യദ്നഗറിലെ പാത്തുമ്മയുടെയും നഫീസയുടെയും വാക്കുകളിൽ പറഞ്ഞാൽ, "ആദ്യമായി അക്ഷരം വായിച്ചപ്പോൾ വയറുനിറഞ്ഞ അനുഭവം." പ്രകാശത്തിന്റെ കുളിർമ്മ. വിവേകവും വിവേചനാശക്തിയും അവർക്കു ലഭ്യമായിരിക്കുന്നു. അക്ഷരങ്ങളുടെ സൗന്ദര്യവും.

ഉത്തരകേരളത്തിലെ പിന്നോക്കവിഭാഗക്കാരുടെ ഒരു കോളനിയായ ലഡാക്കിൽ അക്ഷരം പഠിച്ച കോരനോട് ഒരാൾ ചോദിച്ചു:

"ഇന്ത്യയുടെ പ്രധാനമന്ത്രി ആരാണ്?"

പെട്ടെന്നു മറുപടിയുണ്ടായി:

"എങ്ങനെ തറപ്പിച്ചു പറയും സാറെ? ഇവിടെ പ്രധാനമന്ത്രിമാർ മാറിക്കൊണ്ടിരിക്കുകയല്ലേ?"

ഇതാണ് 'അക്ഷരകേരളം'. കേരളത്തിൽ നിരക്ഷരരായിരുന്ന 19 ലക്ഷത്തോളം ജനങ്ങളെ അജ്ഞതയുടെ ഇരുട്ടിൽനിന്നു വിജ്ഞാനത്തിന്റെ സ്വർഗത്തിലേക്കു നയിച്ചത് 'അക്ഷരകേരള'മാണ് 1990 ജൂൺ ഒന്നിനു തെളിഞ്ഞ അക്ഷരദീപമാലയിലൂടെ കേരള സാക്ഷരതാസമിതി തുടക്കംകുറിച്ച ഈ പദ്ധതി ഇന്നു സമാപിക്കുകയാണ്. സമ്പൂർണ സാക്ഷരത നേടുന്ന ആദ്യത്തെ സംസ്ഥാനമെന്ന പദവി കേരളത്തിനു വളരെ അടുത്തെത്തിയിരിക്കുന്നു.

ഈ വർഷത്തെ സെൻസസ് റിപ്പോർട്ടിന്റെ (ഫെബ്രുവരി ഒമ്പതിനും മാർച്ച് ഒന്നിനും ഇടയ്ക്കു നടത്തിയത്.) താൽക്കാലിക കണക്കനുസരിച്ചു കേരളത്തിൽ 90.59% ജനങ്ങൾ സാക്ഷരരാണ്. 1981-ലെ സെൻസസിൽ കേരളത്തിന്റെ സാക്ഷരത 81.56 ശതമാനമായിരുന്നു. അന്ന് അഞ്ചുവയസിനു മുകളിൽ ഉള്ളവരെയായിരുന്നു. സാക്ഷരതയ്ക്കു കണക്കിലെടുത്തിരുന്നത്. ഇത്തവണ അതിന്റെ പരിധി ഏഴുവയസാക്കി.

പ്രോജക്ടുകളായി തിരിച്ചായിരുന്നു ഈ യത്നം. ഓരോ പ്രോജക്ടിന്റെയും കീഴിൽ 20 സബ് പ്രോജക്ട്. വീതം പ്രവർത്തിച്ചു. 1990 ഏപ്രിൽ എട്ടിന് ആദ്യസർവേ നടത്തി. ഇവിടെ 28,53,078 നിരക്ഷരർ ഉള്ളതായി അന്നു കണ്ടെത്തി. എന്നാൽ, വീണ്ടും നടത്തിയ സർവേയിൽ 'ടാർഗറ്റ് ഗ്രൂപ്പി'ലുള്ള (ആറുവയസിനിനും 60 വയസിനും ഇടയ്ക്കുള്ളവർ) നിരക്ഷരരുടെ സംഖ്യ 19 ലക്ഷമാണെന്ന് ഉറപ്പിച്ചു. അവരിൽ 1991 ജനുവരി ഒന്നുവരെ 16 ലക്ഷം പേരെയാണു സാക്ഷരതാക്ലാസിൽ എത്തിച്ചത്. ബാക്കി മൂന്നുലക്ഷവും പദ്ധതിയിലുണ്ട്.

പോൾ മണലിൽ

കേരളത്തിൽ ഇപ്പോൾ 95 ശതമാനത്തിലധികം സാക്ഷരതയുള്ള ജില്ലകൾ നാലാണ്. കോട്ടയത്തിനാണ് ഒന്നാംസ്ഥാനം - 99.17 ശതമാനം, പത്തനംതിട്ട (97.73), ആലപ്പുഴ (96.98), എറണാകുളം (95.26) എന്നിവയാണു പിന്നിൽ.

എന്നാൽ, ഈ നാലു ജില്ലകളും ഇപ്പോൾ സമ്പൂർണ സാക്ഷരത നേടിയ ജില്ലകളായിട്ടാണു കണക്കിലെടുത്തിരിക്കുന്നത്. ഇതിൽ ഔദ്യോഗികമായി എറണാകുളം ജില്ലയായിരുന്നു സമ്പൂർണ സാക്ഷരത നേടിയ ജില്ലയായി പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളത്. ആ ജില്ലയുടെ മാതൃക അംഗീകരിച്ചാണു 'അക്ഷരകേരളം' പദ്ധതി വിഭാവനം ചെയ്തത്.

കേരളത്തിലെ 13 ജില്ലകളെ 42 പ്രോജക്ടുകളായി ...

പുസ്തകങ്ങളുടെ കാര്യമെടുത്ത് 'അക്ഷരങ്ങൾ' മരിക്കുന്നു എന്ന കോലാഹലം കേരളത്തിൽ അരങ്ങു തകർക്കുമ്പോൾ അതിൽനിന്നൊക്കെ മാറി അക്ഷരത്തിന് ആത്മാവിൽ ജീവൻ നൽകുന്നവരുടെ ഒരു പരമ്പര ഇവിടെ ഉയിർകൊള്ളുന്നത് അധികമാരും കാണാതെ പോയി. കേരളത്തിൽ സമ്പൂർണ സാക്ഷരതയ്ക്കുവേണ്ടി നടത്തിയ ഒരുപറ്റം അക്ഷരസ്നേഹികളുടെ നിശബ്ദസേവനം കക്ഷി രാഷ്ട്രീയങ്ങളുടെ പരിധികൾക്കും അപ്പുറത്തുതന്നെയായിരുന്നു. (ചിലേടങ്ങളിൽ കക്ഷിരാഷ്ട്രീയത്തെപ്പറ്റി ആരോപണങ്ങൾ തകർക്കുകയും ചെയ്തു.)

ഓരോ പൗരനും ഓരോ സാമൂഹിക ഉല്പന്നമാണെന്ന ബോധത്തോടെയുള്ള പരിപാടികളിലൂടെയാണ് അക്ഷരകേരളം പദ്ധതി നടപ്പാക്കിയത്. ഉദ്യോഗസ്ഥന്മാരും ജനങ്ങളും സ്വാർത്ഥതാൽപര്യം കൂടാതെ നിശബ്ദമായ ആവേശത്തോടെ സഹകരിച്ചു പ്രവർത്തിച്ച ഒരു പദ്ധതിയാണിത്. നാലുലക്ഷം സന്നദ്ധപ്രവർത്തകരാണ് ഇതിൽ പങ്കാളികളായത്.

ഇൻസ്ട്രക്ടർമാർ, മാസ്റ്റർ ട്രെയിനർമാർ, റിസോഴ്സ് പേഴ്സൺസ് എന്നിങ്ങനെ നീളുന്നു സന്നദ്ധപ്രവർത്തകരുടെ ശൃംഖല. ഓരോ സന്നദ്ധപ്രവർത്തകനെയും പത്തുദിവസത്തെയെങ്കിലും പരിശീലനം നൽകിയിട്ടാണ് ഈ യത്നത്തിന് അയച്ചത്. നവസാക്ഷരരുടെ - തുടർവിദ്യാഭ്യാസത്തിനു നേതൃത്വം നൽകുന്നതും അവർ തന്നെയാകും.

'അക്ഷരകേരള'ത്തിന്റെ പിന്നിൽ പ്രവർത്തിച്ച സന്നദ്ധസേനയിൽ 70 ശതമാനവും വനിതകളായിരുന്നു. പഠിതാക്കളിൽ 65 ശതമാനവും അവർതന്നെ. ഈ യത്നത്തിന്റെ പ്രവർത്തനശൈലി തീരെ വ്യത്യസ്തമായിരുന്നു. സാക്ഷരതാസമിതിയുടെ ജനറൽ കൗൺസിലിന്റെ നിർദേശപ്രകാരം ജനാധിപത്യരീതിയിൽ പ്രവർത്തിച്ച ഗ്രൂപ്പുകളാണ് ഇതിന്റെ പ്രവർത്തനം ഏകോപിപ്പിച്ചത്. ഏറ്റവും താഴെ പ്രവർത്തിച്ച വാർഡ് സാക്ഷരതാസമിതിവരെ അതിന്റെ പ്രവർത്തനം വിഭജിച്ചു നീങ്ങി.

**അമേരിക്കയിൽ സാക്ഷരത 89.07 ശതമാനമാണ്. സോവിയറ്റ് യൂണിയനിൽ 90-91 ശതമാനവും. കേരളത്തിലത് 90.59 ശതമാനമാണ്. എറണാകുളം സമ്പൂർണ സാക്ഷരജില്ലയായി പ്രഖ്യാപിച്ചപ്പോൾ 'ന്യൂയോർക്ക് ടൈംസ് ഇൻറർനാഷനൽ' വിശേഷിപ്പിച്ചത് ഇങ്ങനെ: 'അദ്ഭുതം വേണ്ട, ഇതൊരു വിപ്ളവമായിരുന്നു'. അദ്ഭുതം വേണ്ട, അക്ഷരത്തിന്റെ അരം കൈയിൽ കിട്ടിയപ്പോൾ കുഞ്ഞമ്പുവും ചെമ്മരനും ഞാറ്റുവയലിൽ ബീവാത്തുവും ഒക്കെ പുതിയ മനുഷ്യരായിരിക്കുന്നു.**



എറണാകുളം സമ്പൂർണ സാക്ഷരജില്ലയായി പ്രഖ്യാപിച്ചപ്പോൾ 'ന്യൂയോർക്ക് ടൈംസ് ഇൻറർനാഷനൽ' എഴുതിയത് - "അദ്ഭുതം വേണ്ട, ഇതൊരു വിപ്ലവമായിരുന്നു" എന്നാണ്. അക്ഷരകേരളത്തിലൂടെ കേരളത്തിൽ ഇത്തരമൊരു സമ്പൂർണ വിപ്ലവം നടത്തിയതു ഘട്ടംഘട്ടമായി നടത്തിയ കർമ്മപരിപാടികളിലൂടെയാണ്.

കുടുംബസദസ്സുകൾ, കോളജ് സാക്ഷരതാദിനം, ലോകസാക്ഷരതാദിനം, പഠിതാക്കളുടെ കലാമേള, അക്ഷരപ്പൂക്കളം, സ്ക്വാഡ് പ്രവർത്തനം, അദ്ധ്യാപകയോഗം, സാക്ഷരതാഗാനകാസറ്റ്, സ്കൂൾ അക്ഷരഗാനസദസ്, ഗ്രാമപാർലമെന്റ് ശാസ്ത്രപ്രദർശനം, ആദിവാസി സാക്ഷരതാപദ്ധതി, വിളംബരജാഥകൾ, അക്ഷര കരോളുകൾ, അക്ഷരമേള, അക്ഷരകേരളം വാർത്താപത്രിക, അക്ഷരസൗഹൃദസംഗമം, നവസാക്ഷരപാഠാവലി, പഠനക്ലാസ്, അക്ഷരജാഥ, അക്ഷരസംഗമം എന്നിങ്ങനെ നീളുന്നു ഈ യത്നത്തിന്റെ ഘടന.

സ്വന്തം പേരെഴുതി ഒപ്പുവയ്ക്കാൻ മാത്രമല്ല സാമാന്യബോധം ലഭിക്കത്തക്കരീതിയിലുള്ള പാഠങ്ങൾക്കൂടി നവസാക്ഷരർ പഠിച്ചു. ഒരു സമഗ്രബോധവൽക്കരണമായിരുന്നു ലക്ഷ്യം. അതവർ ആർജിച്ചു. സെൻസസ് പ്രവർത്തകർ ഏഴുവയസ് അടിസ്ഥാനമാക്കിയപ്പോൾ 'അക്ഷരകേരളം' പ്രവർത്തകർ ആറുവയസുകാരെയും പട്ടികയിൽ ഉൾപ്പെടുത്തി.

നവസാക്ഷരർ എന്തൊക്കെ പഠിച്ചു? ഈ പദ്ധതിയുടെ ബാഹ്യമൂല്യനിർണയം സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസ് നടത്തുന്നുണ്ട്. നവസാക്ഷരർക്കുള്ള സാക്ഷരാനന്തരപരിപാടികളും. തുടർവിദ്യാഭ്യാസ പരിപാടികളും വേറെ ആസൂത്രണം ചെയ്യുന്നുണ്ട്. അതിനുമുമ്പാണു പുനർനിർണയം.

**പുസ്തകങ്ങളുടെ കാര്യമെടുത്തു അക്ഷരങ്ങൾ മരിക്കുന്നു എന്ന കോലാഹലം കേരളത്തിൽ അരങ്ങുതകർക്കുമ്പോൾ അതിൽനിന്നൊക്കെ അകന്ന് അക്ഷരത്തിന് ആത്മാവിൽ ജീവൻ നൽകുന്നവരുടെ ഒരു പരമ്പര ഇവിടെ ഉയിർകൊള്ളുന്നത് അധികമാരും കാണാതെ പോയി. ഒരുപറ്റം അക്ഷരസ്നേഹികളുടെ നിശബ്ദസേവനം. ഈ ശ്രമഫലമായി അക്ഷരങ്ങളെ സ്നേഹിക്കുന്ന, മനുഷ്യനെ സ്നേഹിക്കുന്ന തലമുറ രൂപമെടുത്തുകഴിഞ്ഞു.**

അക്ഷരകേരളം പദ്ധതിയുടെ ബഹുജനപങ്കാളിത്വം, നിരക്ഷരതാ സർവേയുടെ പര്യാപ്തത, ഇൻസ്ട്രക്റ്റർമാർക്കു ലഭിച്ച പരിശീലനത്തിന്റെ ഗുണമേന്മ, പഠിതാക്കൾ കൈവരിച്ച അടിസ്ഥാന സാക്ഷരതയുടെ തോത് എന്നിവയാണു മൂല്യനിർണയത്തിന്റെ പരിധിയിൽ വരുന്നത്.

**ആദ്യമായി അക്ഷരം വായിച്ചപ്പോൾ വയറുനിറഞ്ഞ അനുഭവം. പ്രകാശത്തിന്റെ കുളർമ. വിവേകവും വിവേചനശക്തിയും അവർക്ക് ലഭ്യമായിരിക്കുന്നു. അക്ഷരങ്ങളുടെ സൗന്ദര്യവും.**

സാക്ഷരതാകേന്ദ്രങ്ങളിൽ എത്തിയ പഠിതാക്കൾ നിശ്ചിത നിലവാരം നേടിയിട്ടുണ്ടോ എന്നറിയാൻ മൂല്യനിർണയപരിപാടി ഇതിനകം തുടങ്ങിയിട്ടുണ്ട്. ദേശീയ സാക്ഷരതാമിഷൻ വിഭാവനം ചെയ്തിട്ടുള്ളതുപോലെ വായന, എഴുത്ത്, കണക്ക്, പൊതുവിജ്ഞാനം, ഗുണപരമായ വർത്തനവ്യതിയാനം എന്നീ കാര്യങ്ങളിലുള്ള നേട്ടങ്ങളാണു വിലയിരുത്തലിനു വിധേയമാകുന്നത്.

'അക്ഷരകേരളത്തിന്റെ അടുത്തഘട്ടം 'അക്ഷരസംഘ'ങ്ങളാണ്. ഇപ്പോഴത്തെ 40,000 സാക്ഷരതാകേന്ദ്രങ്ങൾ അക്ഷരസംഘങ്ങളായി മാറ്റും. നവസാക്ഷരർക്കുള്ള തുടർപരിപാടികൾ അവിടെയായിരിക്കും. പ്രതിഫലം പറ്റാതെ പ്രവർത്തിക്കുന്ന ഇപ്പോഴത്തെ ഇൻസ്ട്രക്ടർമാരും മറ്റും അക്ഷരസംഘങ്ങളുടെ കൺവീനർമാരായിരിക്കും. അക്ഷരസംഘത്തിന്റെ പ്രവർത്തനത്തോടൊപ്പം സ്കൂളിൽനിന്നു പഠനം നിർത്തിയിരിക്കുന്നവർക്കുവേണ്ടി 'വിജ്ഞാനവേദി'കൾ രൂപവൽക്കരിക്കും. വനിതാവേദി, വികസനവേദി, പഠനസംഘം എന്നിവ അതുമായി ബന്ധപ്പെട്ടു വിഭാവനം ചെയ്തിട്ടുള്ള മറ്റു പദ്ധതികളാണ്.

'അക്ഷരകേരളം' ഒരു പുതിയ സംസ്കാരത്തിന്റെ ദൗത്യനിർവഹണമാണ്. നിരക്ഷരരായിരുന്ന ഒരുപറ്റം ജനങ്ങൾക്ക് ഇതോടെ അറിവിന്റെ വാതായനം തുറക്കുന്നു. ഈ യത്നം നവരാഷ്ട്രനിർമാണത്തിന്റെ യത്നം കൂടിയാണ്. ഇതു പ്രദാനം ചെയ്യുന്നത് ഒരു പുതിയ സമൂഹത്തിന്റെ സദാചാരമാണ്. ജനങ്ങളുടെ ആവശ്യങ്ങൾ ഇനി വർധിക്കും. അവരുടെ പ്രവർത്തനമണ്ഡലം ഇനി വ്യാപിക്കും.

സമൂഹത്തിന്റെ ജീവിതനിലവാരം ഉയരുകയാണ്. ഗ്രാമീണസാക്ഷരതയും വനിതാസാക്ഷരതയും വർധിച്ചിരിക്കുന്നു. 'അക്ഷരകേരള'ത്തിന് അഭിമാനിക്കാൻ വകയുള്ള ഒരു കാര്യമാണിത്. പട്ടണവാസിയും ഗ്രാമവാസിയും തമ്മിൽ ഇനി എന്തുവ്യത്യാസമാണ് ഉണ്ടാവുക? നാട്ടിൽ ഉയർന്നുവന്നിട്ടുള്ള വർഗീയതയ്ക്ക് ഇനി എത്രനാൾ നിലനില്പുണ്ടാവും? ജനതയോടുള്ള ചൂഷണം അവസാനിക്കുകയാണ്.

'അക്ഷരകേരളം' മലയോരത്തും കടലോരത്തും എത്തി. ആദിവാസികളുടെ കുടിലുകളിലും ദുർഗുണപരിഹാരപാഠശാലകളിലും അതിന്റെ പ്രവർത്തനം കടന്നുചെന്നു. നവസാക്ഷരർക്കു വായിക്കാൻ ഒട്ടേറെ പുസ്തകങ്ങൾ വരുന്നു. അക്ഷരത്തെയും അറിവിനെയും സ്നേഹിക്കുന്ന ഒരു തലമുറയെ ഈ യജ്ഞം സംഭാവന ചെയ്തു എന്നു പറഞ്ഞാൽ അതിശയോക്തിയില്ല. അമേരിക്കയിൽ സാക്ഷരത 89.07 ശതമാനമാണ്. സോവിയറ്റ് യൂണിയനിൽ 90 - 91 ശതമാനവും. കേരളത്തിൽ അതു 90.59 ശതമാനമാണ്. 'അക്ഷരകേരള'ത്തിലൂടെ 95.96 ശതമാനത്തിൽ എല്ലാ ജില്ലകളെയും എത്തിച്ചാൽ അത് ഒരു വൻവിജയമായി കരുതണം.

## അനുദിന ചിന്തകൾ

**അനുദിന ചിന്തകൾ:** മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്ത. ശാന്തി പകരുന്ന ആത്മീയചിന്തകൾ. ഓരോ ദിവസവും വായിക്കാനുള്ള വേദപുസ്തക വാക്യവും അതിന്റെ ധ്യാനചിന്തകളും. എം. ഒ. സി. പബ്ളിക്കേഷൻസ്, കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം. 12 രൂപ.

**മനുഷ്യപുത്രനായ യേശു:** നിത്യചൈതന്യയതി. യേശു ക്രിസ്തുവിന്റെ സ്നേഹസ്വരൂപം. വെളിപ്പെടുത്തുന്ന വാങ്മയം. കാനായിലെ മണവാട്ടി, സുവിശേഷകനായ മത്തായി, മഗ്ദലനമറിയം, സെബദി പുത്രനായ ജെയിംസ്, മറിയത്തിന്റെ അമ്മ അന്ന, ടയറിലെ പ്രഭാഷകൻ അസാഫ്, പത്രോസ് എന്ന ശീമോൻ, സുവിശേഷകനായ ശീമോൻ ലബനോനിലെ ആട്ടിടയൻ, അരിമത്തേയിലെ ജോസഫ് എന്നിവരെപ്പറ്റിയുള്ള സ്മൃതിഭാവനകൾ. നാരായണ ഗുരുകുലം, ഫേൺഹിൽ - 643 004, നീലഗിരി. മൂന്നുരൂപ.

**ഓർത്തഡോക്സ് പഠനങ്ങൾ:** ഡോ. കെ. എം. തരകൻ. മലങ്കര ഓർത്തഡോക്സ് സഭയിലെ ആധുനിക ചിന്തകരെപ്പറ്റിയുള്ള പ്രബന്ധങ്ങൾ. എം. ഒ. സി. പബ്ളിക്കേഷൻസ്, കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം. 16 രൂപ.

**പുതിയ ലോകം പുതിയ വഴി:** ഡി. പങ്കജാക്ഷൻ. അടിസ്ഥാന പരിവർത്തനം എങ്ങനെ കൈവരുത്താമെന്ന ആലോചന. സ്വാമി രംഗനാഥാനന്ദ, ഗുരുനിത്യചൈതന്യയതി, സുകുമാർ അഴീക്കോട് എന്നിവരുടെ ആമുഖം. ദർശനം, കഞ്ഞിപ്പാടം പി.ഒ., ആലപ്പുഴ. 15 രൂപ.

## പുസ്തകങ്ങൾ

**ഇസ്ലാമിന്റെ പ്രസക്തി:** അസ്ഗർ അലി എൻജിനീയർ. പഠനം. ഖുറാനിലെ തത്വങ്ങളെ ആധുനിക ദർശനങ്ങളുമായി സമന്വയിപ്പിക്കുന്ന ഗ്രന്ഥകാരന്റെ നിരീക്ഷണം ഇസ്ലാമിക സംസ്കാരത്തെക്കുറിച്ച് വായനക്കാരന് പുതിയ ഉൾക്കാഴ്ച നൽകുന്നതായി പ്രസാധകരായ ഡയലോഗ് ബുക്സ് (കണ്ണൂർ) രേഖപ്പെടുത്തുന്നു. 22 രൂപ.

**നീർച്ചാലുകൾ:** ടി. സി. കെ. പൊതുവാൾ. കവിയുടെ രണ്ടാമത്തെ കവിതാസമാഹാരം. ഭാവഗീതങ്ങളുടെ വൈവിധ്യമാർന്ന നിരയാണിതിൽ. എൻ. ബി. എസ്. 9.00 രൂപ.

**ഭരതവാക്യം:** ജി. ശങ്കരപ്പിള്ള. കഥാകാരന്റെ ജീവിതം കേന്ദ്രബിന്ദുവാക്കി ശങ്കരപ്പിള്ള 1969-ൽ തയ്യാറാക്കിയ നാടകത്തിന്റെ മൂന്നാംപതിപ്പ്. എൻ. ബി. എസ്. 8.50 രൂപ.

**വിദേശി:** പുത്തേഴത്ത് ഭാസ്കരമേനോൻ. മലയാളകഥ ആധുനികതയുടെ പുത്തൻകുപ്പായം തുന്നുന്നതിനു മുൻപുള്ള ശൈലിയിൽ രചിക്കപ്പെട്ട ഏതാനും കഥകളുടെ സമാഹാരം. എൻ. ബി. എസ്. 16 രൂപ.

**പാളയം:** വൽസല. 'ആഗ്നേയ'ത്തിന്റെ കഥാകാരി അത്രതന്നെ തീക്ഷ്ണമല്ലാത്ത പശ്ചാത്തലത്തിൽ ഒരു ദശകം മുൻപു രചിച്ച നോവലിന്റെ മൂന്നാംപതിപ്പ്. എൻ. ബി. എസ്. 53 രൂപ.

മലയാള മനോരമ KTM 1989 സെപ്റ്റംബർ 21 വ്യാഴം



അമൂല്യനിധി: തൊഴിയൂർ ഭദ്രാസന ദേവാലയത്തിലെ ഗ്രന്ഥശേഖരത്തിൽ കണ്ടെത്തിയ സ്ഥാത്തിക്കോൻെറ അസൽ കൈയെഴുത്തുപ്രതി ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും ഫാ. ജോസഫ് ചീരനും പരിശോധിക്കുന്നു.

# 3 നൂറ്റാണ്ടു മുമ്പത്തെ സഭാരേഖ കണ്ടെത്തി

-സ്വന്തം ലേഖകൻ

തൃശൂർ: മലങ്കര സുറിയാനി സഭയ്ക്ക് അമൂല്യമായി മാറാവുന്ന ചരിത്രരേഖ കണ്ടുകിട്ടി. മൂന്നേകാൽ നൂറ്റാണ്ടു പഴക്കമുള്ള രേഖ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ആസ്ഥാനമായ തൊഴിയൂർ ഭദ്രാസന ദേവാലയത്തിലെ ഗ്രന്ഥശേഖരത്തിലാണു കണ്ടെത്തിയത്.

ജറുസലമിൽനിന്ന് 1665-ൽ മലങ്കരയിലെത്തിയ ഊർശ്ലേമിൻെറ മാർ ഗ്രിഗോറിയോസ് അബ്ദുൾ ജലീൽ ബാവാ, മാർത്തോമ്മാ ഒന്നാമൻെറ മെത്രാൻ സ്ഥാനം സംബന്ധിച്ചു നൽകിയ സ്ഥാത്തിക്കോൻെറ അസൽ കൈയെഴുത്തു പ്രതിയാണ് ഇതെന്ന് ഇതുവരെ നടത്തിയ പഠനത്തിൽ വ്യക്തമായിട്ടുണ്ട്.

രേഖയെപ്പറ്റി ഇനിയും വിശദമായ പഠനം നടത്തിയാലേ ഇതിന് ആധികാരിക സ്വഭാവം കൈവരു. അറബിക്കും സുറിയാനിയും ഒരുപോലെ അറിയാവുന്ന ബഹുഭാഷാ പണ്ഡിതർക്കേ ഇതിനു കഴിയൂ.

മലങ്കരയുടെ ആരാധനാക്രമങ്ങളെപ്പറ്റി ഗവേഷണം നടത്തുന്ന ആലുവ യു. സി. കോളജ് അധ്യാപകൻ ഫാ. ജോസഫ് ചീരൻ ഗവേഷണ സംബന്ധിയായ അന്വേഷണത്തിനിടയിലാണ് ഈ രേഖ കണ്ടെത്തിയത് അദ്ദേഹവും മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ പരമാധ്യക്ഷൻ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്തായും രേഖ സസൂക്ഷ്മം പരിശോധിച്ചതിൽനിന്നാണ് അബ്ദുൽ ജലീൽ ബാവാ നൽകിയ സ്ഥാത്തിക്കോനാണ് ഇതെന്ന നിഗമനത്തിലെത്തിയത്.

സുറിയാനി ലിപിയിൽ അറബി ഭാഷയിൽ എഴുതിയിട്ടുള്ള നിയമനപത്രത്തിൻെറ അൽപം ചില ഭാഗം ദ്രവിച്ചു നഷ്ടപ്പെട്ടു. അറബി ഭാഷയിലാണു സ്ഥാനപത്രം എഴുതിയിട്ടുള്ളതെങ്കിലും സുറിയാനി പദങ്ങൾ പലതും ഉപയോഗിച്ചിട്ടുള്ളതിനാലും അബ്ദുൽ ജലീൽ ബാവായുടെ പേരു പലേടത്തും എഴുതിയിട്ടുള്ളതിനാലും അദ്ദേഹം മാർത്തോമ്മാ [illegible]

[illegible] നാണ് ഇതെന്നു മനസിലാക്കാം. 1665-ൽ എത്തിയ അദ്ദേഹം മറ്റാർക്കും സ്ഥാത്തിക്കോൻ നൽകിയിട്ടില്ല എന്നതു ചരിത്ര സത്യമാണ്.

ഇ. എം. ഫിലിപ്പിൻെറയും ഇട്ടൂപ്പ് റൈട്ടറുടെയും സെഡ് എം. പാറേട്ടിൻെറയും സഭാ ചരിത്രങ്ങളിൽ ഈ സ്ഥാത്തിക്കോനെപ്പറ്റി രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും അതിനാധാരമായ ഒരു രേഖയും ഇതുവരെ ലഭ്യമായിട്ടില്ല. പരമ്പരയായി കൈമാറിയ വിവരങ്ങളുടെ അടിസ്ഥാനത്തിൽ സഭാചരിത്രകാരന്മാർ രേഖപ്പെടുത്തിയതു അക്ഷരംപ്രതി ശരിയാണെന്നു തെളിയിക്കാനുതകുന്ന ഈ രേഖ അതുകൊണ്ടു തന്നെ മലങ്കര സഭയ്ക്ക് അതിപ്രധാനമാവും.

മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച മലങ്കരസഭ 1599 വരെ അവിഭക്തമായിരുന്നു. മേൽപ്പട്ടക്കാർ ഇല്ലാതിരുന്നതിനാൽ അന്നു മേൽപ്പട്ടക്കാരനെ വാഴിക്കുന്നതിനായി സഭാ ലോക ക്രൈസ്തവ സഭാ കേന്ദ്രങ്ങളുടെ സഹായം തേടി. 1653-ൽ ഇതിനായി അഹത്തുള്ള ബാവ എത്തിയെങ്കിലും അദ്ദേഹത്തെ കപ്പലിറങ്ങാൻ സമ്മതിക്കാതെ അപകടപ്പെടുത്തി. ഈ ദുരന്തവാർത്തകേട്ടു മലങ്കര നസ്രാണികൾ സടകുടഞ്ഞെണീറ്റതിൻെറ ഫലമാണ് 1653-ലെ കൂനൻകുരിശു സത്യം. റോമൻ അധീശത്വം വലിച്ചെറിയുന്നുവെന്നതായിരുന്നു കൂനൻ കുരിശു സത്യത്തിൻെറ പ്രധാനഭാഗം.

പൂർവിക വിശ്വാസത്തിലേക്കു തിരിച്ചുവന്ന അവിഭക്ത മലങ്കര സഭക്കാർ അന്നത്തെ തോമാ അർക്കദയാക്കോനെ ആലങ്ങാട്ടു പള്ളിയിൽവച്ചു മാർത്തോമ്മാ ഒന്നാമനായി വാഴിച്ചു. മേൽപ്പട്ടക്കാരനില്ലാതിരുന്നതിനാൽ 12 കശീശമാർ ചേർന്നു നടത്തിയ ഈ വാഴിക്കലിൻെറ സാധുതയെപ്പറ്റി തർക്കങ്ങളുണ്ടായി. ഇതു പരിഹരിക്കാൻ വീണ്ടും ലോക ക്രൈസ്തവസഭാ കേന്ദ്രങ്ങളുടെ സഹായം തേടി.

[illegible]

എത്തിയത് അബ്ദുൽ ജലീൽ ബാവായായിരുന്നു. അദ്ദേഹം മാർത്തോമ്മാ ഒന്നാമൻെറ സ്ഥാനം സ്ഥിരീകരിച്ചുകൊണ്ടും മെത്രാനടുത്ത കർമ്മങ്ങൾ നടത്താൻ അധികാരപ്പെടുത്തിക്കൊണ്ടും നൽകിയ സ്ഥാത്തിക്കോനാണ് ഇപ്പോൾ കണ്ടുകിട്ടിയ രേഖ.

നിഖ്യായിൽ എ.ഡി. 325-ൽ ചേർന്ന സാർവത്രിക സുന്നഹദോസിൻെറ തീരുമാനപ്രകാരം അഞ്ചാമത്തെ പാത്രിയർക്കീസ് എന്ന സ്ഥാന ബഹുമതി സിദ്ധിച്ച ഊർശ്ലേം പാത്രിയർക്കാ സ്ഥാനത്തിൻെറ അധിപതികൂടിയാണ് അബ്ദുൽ ജലീൽ ബാവാ.

മലങ്കര സഭയുടെയും മലബാർ സ്വതന്ത്ര സുറിയാനി സഭയുടെയും ചരിത്രവും പാരമ്പര്യവും 1769 വരെ ഒന്നാണ്. മാർത്തോമ്മാ ആറാമനെ 1770-ൽ സ്ഥിരീകരിച്ച മാർ ഗ്രിഗോറിയോസുമായി അദ്ദേഹം പിന്നീടു നീരസത്തിലായതാണു സഭാചരിത്രം മാറ്റിമറിച്ചത്. മാർ ഗ്രിഗോറിയോസ് 1772-ൽ തൻെറ ശുശ്രൂഷകനായ കാട്ടുമങ്ങാട്ട് ഏബ്രഹാം റമ്പാനെ മാർ കൂറിലോസ് എന്ന സ്ഥാനപ്പേരിൽ മെത്രാനായി വാഴിച്ചു.

മാർത്തോമ്മാ ആറാമനായ മാർ ദീവന്നാസ്യോസും മാർ കൂറിലോസും തമ്മിൽ പിന്നീടു മലങ്കര മെത്രാൻ സ്ഥാനത്തേക്കുറിച്ചുണ്ടായ തർക്കത്തിൽ മാർ കൂറിലോസ് പരാജയപ്പെട്ടു. തിരുവിതാംകൂർ, കൊച്ചി പ്രദേശങ്ങളിൽനിന്നു നിഷ്കാസിതനായ മാർ കൂറിലോസ് അന്നു ബ്രിട്ടീഷ് മലബാറിലായിരുന്ന അഞ്ഞൂരിലെത്തി ആസ്ഥാനമുറപ്പിച്ചു. അദ്ദേഹമാണു മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ സ്ഥാപകൻ. കൂനൻകുരിശു സത്യത്തിൻെറ കാലം മുതൽ മലങ്കര സഭയുടെ ചരിത്രരേഖകൾ മാർ കൂറിലോസിനു മാർ ഗ്രിഗോറിയോസ് കൈമാറിയിരുന്നു [illegible] ഇതിനു രേഖകളുണ്ട്. ഇപ്രകാരം കിട്ടിയ രേഖകളിൽ ഉൾപ്പെട്ടിരുന്ന സ്ഥാത്തിക്കോനും ഇങ്ങനെ അഞ്ഞൂരെത്തി. അതാണു തൊഴിയൂർ ഭദ്രാസന ദേവാലയത്തിൽ ഈ പുരാതന രേഖയെത്താൻ കാരണം [illegible]

## 'ഡോ. തരകൻ: സാഹിത്യത്തിലെ അപൂർവ 'പ്രതിഭ'

സ്വന്തം ലേഖകൻ

കോതമംഗലം: മലയാള സാഹിത്യത്തെ ഉയരങ്ങളിലേക്കു കൈപിടിച്ചുയർത്തിയ അപൂർവം വ്യക്തികളിൽ ഒരാളാണു ഡോ. കെ. എം. തരകനെന്നു വിദ്യാഭ്യാസമന്ത്രി കെ. ചന്ദ്രശേഖരൻ പ്രസ്താവിച്ചു.

സോഫിയാ കോളജിൽ ഡോ. കെ. എം. തരകൻെറ ഷഷ്ടിപൂർത്തി ആഘോഷങ്ങളുടെ സമാപനസമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു മന്ത്രി.

ദീർഘകാലത്തെ സാഹിത്യ സപര്യയിലൂടെ സമൂഹത്തിനു വിലപ്പെട്ട സംഭാവനകൾ അർപ്പിച്ച വ്യക്തിയാണു ഡോ. തരകനെന്ന് ഡോ. ഏബ്രഹാം മാർ സേവേറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

ടി. എം. ജേക്കബ് എം.എൽ.എ. അധ്യക്ഷനായിരുന്നു. ഡോ. എ. വി. ഐസക് എം.എൽ.എ. എം. പി. വർഗീസ്, സി. പി. ശ്രീധരൻ, പുനത്തിൽ കുഞ്ഞബ്ദുള്ള, ശ്രീമന്ദിരം കെ. പി., മാത്യു ഉലകംതറ, സി. ജെ. റോയി, പി. ടി. നരേന്ദ്രമേനോൻ, ഇ. എം. പൗലൂസ് എന്നിവർ പ്രസംഗിച്ചു.

ഇത്തരം ആഘോഷങ്ങൾ വ്യക്തിപൂജയ്ക്കുവേണ്ടിയാകാതെ സാംസ്കാരികമായ പ്രയത്നങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും നിമിത്തമായിത്തീരണമെന്നു മറുപടി പ്രസംഗത്തിൽ ഡോ. കെ. എം. തരകൻ പറഞ്ഞു.

പോൾ മണലിൽ തയ്യാറാക്കിയ 'ദാർശനിക വിമർശനത്തിൻെറ ഉപാസനകൻ' എന്ന ഗ്രന്ഥത്തിൻെറ പ്രതി സി. പി. ശ്രീധരനും ഡോ. കെ. എം. തരകൻ രചിച്ച 'ബ്രീഫ് സർവേ ഓഫ് മലയാളം ലിറ്ററേച്ചർ' എന്ന ഗ്രന്ഥത്തിൻെറ പ്രതി എം. പി. വർഗീസിനും നൽകി ബിഷപ് ഡോ. ജോർജ് പുന്നക്കോട്ടിൽ പ്രകാശനം ചെയ്തു.

കെ. എം. തരകനെ മുനിസിപ്പൽ ചെയർമാൻ പി. കെ. പൗലൂസ് പൊന്നാട അണിയിച്ചു. ഫാ. ജോർജ് കോട്ടാലിൽ, പി. സി. ഏലിയാസ്, ഡോ. സി. ജെ. റോയി, ഏബ്രഹാം മാത്യു എന്നിവർ ഉപഹാരങ്ങൾ സമർപ്പിച്ചു. അലിക്കുഞ്ഞ് സ്വാഗതവും കെ. വി. മാത്യു നന്ദിയും പറഞ്ഞു.

ഡോ. തരകൻെറ പിതാവു മഹാകവി പുത്തൻകാവു മാത്തൻതരകനും ചടങ്ങിൽ സന്നിഹിതനായിരുന്നു.

രാവിലെ മാർ അത്തനേഷ്യസ് കോളജ് ചാപ്പലിൽ നടന്ന സ്തോത്രശുശ്രൂഷയിൽ സാമുവൽ ചന്ദനപ്പള്ളി പ്രസംഗിച്ചു.

സാഹിത്യ സെമിനാറിൽ ഗോപി കൊടുങ്ങല്ലൂർ, പായിപ്ര രാധാകൃഷ്ണൻ എന്നിവർ പ്രബന്ധം അവതരിപ്പിച്ചു. കെ.എസ്.പി. കർത്താവ്, തുമ്പമൺ തോമസ് എന്നിവർ മോഡറേറ്റർമാരായിരുന്നു. തേക്കിൻകാട് ജോസഫ്, റോയി നെല്ലിക്കാല, റവ. മാത്യു ഡാനിയൽ, നളിനി ബേക്കൽ, മണർകാടു വിജയൻ, ഏബ്രഹാം മാത്യു, പോൾ മണലിൽ എന്നിവർ പ്രസംഗിച്ചു.

1990 ഒക്ടോബർ 8 തിങ്കൾ

## ആദ്യഫലപെരുന്നാൾ

24-12-91

പാമ്പാടി: സെൻറ് ജോൺസ് ഓർത്തഡോക്സ് ചെറിയപള്ളിയിലെ ആദ്യഫലപ്പെരുന്നാൾ 26, 27 തീയതികളിൽ ആഘോഷിക്കും.

വ്യാഴാഴ്ച ഫാ. ജോർജ് തോമസ് പോത്താനിക്കലിൻെറ സുവിശേഷപ്രസംഗം, 11-ാം മൈലിലുള്ള കുരിശിങ്കലേക്കു റാസ, വെള്ളിയാഴ്ച പരിശുദ്ധ [illegible] പ്രധാന [illegible]



ദേവലോകത്തു പുതുക്കിപ്പണിത കബറിടങ്ങൾ

—മനോരമ

# കബറിടങ്ങൾ പുതുക്കി പണിതു

കോട്ടയം: പരിശുദ്ധരായ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെയും ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും ദേവലോകത്തുള്ള കബറിടങ്ങൾക്കു തേക്കുതടിയിൽ നിർമ്മിച്ച മേൽക്കൂടുകൾ സ്ഥാപിച്ചു.

ആർക്കിടെക്ട് സൂസൻ പോൾ തോമസാണു മേൽക്കൂടു രൂപകൽപ്പന ചെയ്തത്. പള്ളത്തെ 'ദാരുശില്പ'യുടെ മേൽനോട്ടത്തിൽ ചങ്ങനാശേരി പാറയ്ക്കൽ ചാക്കോ സെബാസ്റ്റ്യനും വെള്ളൂത്തുരുത്ത് ഇ. എൻ. നാരായണൻ ആശാരിയും ചേർന്നാണു നിർമ്മാണം പൂർത്തിയാക്കിയത്.

രണ്ടു തട്ടുകളായാണു മേൽക്കൂടുകൾ നിർമ്മിച്ചിരിക്കുന്നത്. താഴത്തെ തട്ടിൻെറ മുൻഭാഗത്തു ബാവാമാരുടെ ചിത്രം. ഇരുവശങ്ങളിലും പന്ത്രണ്ട് അപ്പസ്തോലൻമാരുടെ രൂപവും. പിൻഭാഗത്തു സഭാമുദ്ര ആലേഖനം ചെയ്തിട്ടുണ്ട്.

മേൽതട്ടിൻെറ മുൻഭാഗത്ത് അതതു ബാവാമാരുടെ മുദ്രകൾ കൊത്തിയിരിക്കുന്നു. നാലു മൂലകളിലും മാലാഖമാരുടെ രൂപങ്ങൾ. 132 സെ.മീറ്റർ സമചതുരത്തിൽ 220 സെ.മീറ്റർ ഉയരമുള്ള മേൽക്കൂടുകളിൽ ഓരോന്നിനും ഇരുപത്തിരണ്ടു ക്യൂബിക് അടി തേക്കിൻതടി വീതം വേണ്ടിവന്നു. പതിനഞ്ചു പേരടങ്ങിയ സംഘത്തിൻെറ രണ്ടര മാസത്തെ പ്രയത്നവും.

തച്ചുപണികൾ നാരായണൻ ആശാരിയുടെ മേൽനോട്ടത്തിൽ നടന്നപ്പോൾ കൊത്തുപണികൾ ചാക്കോ സെബാസ്റ്റ്യൻ തനിച്ചാണു നിർവഹിച്ചത്.

കോട്ടയം മെഡിക്കൽ കോളജിലും പൂനെ ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിലും മറ്റും ശില്പവേല ചെയ്തിട്ടുള്ള ചാക്കോ സെബാസ്റ്റ്യൻ ചങ്ങനാശേരിയിൽ കേരള കലാമന്ദിർ എന്ന സ്ഥാപനം നടത്തിവരുന്നു.

## കാസറ്റ് ഉദ്ഘാടനം

കോട്ടയം: പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജീവിതവും കാതോലിക്കാ സിംഹാസന ചരിത്രവും ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ രചിച്ച ഗാനങ്ങളും ഉൾക്കൊള്ളുന്ന 'പാവന സ്മരണ' എന്ന കാസറ്റ് ദേവലോകം അരമനയിൽവച്ചു പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.

## അഖിലേന്ത്യാ സെമിനാർ

7-6-91

കോട്ടയം: വിമോചന ദൈവശാസ്ത്രത്തിൻെറ പ്രചാരണത്തിനു പ്രവർത്തിക്കുന്ന ജീവധാരമാസികയുടെ ഇരുപതാം വാർഷികാഘോഷങ്ങളുടെ ഭാഗമായി ജൂൺ എട്ടുമുതൽ 11 വരെ 'ജനകീയ ദൈവശാസ്ത്ര'ത്തെക്കുറിച്ച് ഒരു അഖിലേന്ത്യാ സെമിനാർ നടത്തും. പുല്ലരിക്കുന്നിലുള്ള ജീവധാരയിൽ നടക്കുന്ന ഈ സെമിനാർ ശനിയാഴ്ച വൈകിട്ട് 6.30-നു ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യും. ജൂൺ ഒമ്പതിനു രാവിലെ ഒമ്പതു മണിക്കു ഡോ. സാമുവൽ റായൻ, 2.30-നു സിസ്റ്റർ യെറോണ, അഞ്ചുമണിക്ക് അസ്ഗർ അലി എൻജിനീയർ, തിങ്കളാഴ്ച രാവിലെ 8.30-നു സുകുമാർ അഴീക്കോട് എന്നിവർ പ്രബന്ധങ്ങളവതരിപ്പിക്കുമെന്നു പരിപാടികൾ ഒരു പത്രസമ്മേളനത്തിൽ അറിയിച്ച ജീവൻ [illegible]

## മാനേജിംഗ് കമ്മിറ്റി യോഗം 17-ന്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി യോഗം ഈ 17-നു രണ്ടരയ്ക്കു പഴയ സെമിനാരിയിൽ ചേരും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിക്കും.

8-2-92

## യുവജന പ്രസ്ഥാനം സമ്മേളനം തുടങ്ങി

18-5-90

പരുമല: ഓർത്തഡോക്സ് യുവജന പ്രസ്ഥാനം 54-ാമതു ത്രിദിന വാർഷിക കോൺഫറൻസ് പരുമല സെമിനാരിയിൽ ആരംഭിച്ചു.

ജീവിതത്തിൻെറ എല്ലാ രംഗങ്ങളിലും മുൻനിരക്കാരാകാനുള്ള ശ്രമം യുവാക്കളിലുണ്ടാകണമെന്നു സമ്മേളനം ഉദ്ഘാടനം ചെയ്ത തുമ്പമൺ ഭദ്രാസന സഹായമെത്രാൻ ഫിലിപ്പോസ് മാർ യൗസേബിയോസ് പ്രസ്താവിച്ചു.

ജീവിതത്തിൻെറ വെല്ലുവിളികളെ നേരിടാൻ സഭാനേതാക്കളുടെ ജീവിതം മാതൃകയാക്കണമെന്നും അദ്ദേഹം പറഞ്ഞു.

പ്രസ്ഥാനത്തിൻെറ പ്രസിഡൻറ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. ഡോ. അലക്സ് പോൾ, ജോൺ ജേക്കബ് വള്ളക്കാലിൽ, ഫാ. പി. വി. ഏബ്രഹാം, ഫാ. ജോർജ് പനയ്ക്കമറ്റം എന്നിവർ പ്രസംഗിച്ചു. ഫാ. മത്തായി ഉമ്മൻ സ്വാഗതവും ഫാ. ഒ. തോമസ് നന്ദിയും പറഞ്ഞു.

കാലംചെയ്ത യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായ്ക്ക് ആദരാഞ്ജലികൾ അർപ്പിച്ച ശേഷമാണു യോഗം ആരംഭിച്ചത്.

# നിയുക്തമെത്രാന്മാർക്കു മാർച്ച് 31-നു റമ്പാൻ സ്ഥാനം നൽകുന്നു

സ്വന്തം ലേഖകൻ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ കഴിഞ്ഞ ഡിസംബറിൽ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുത്ത വൈദികരായ പി. എം. കുര്യാക്കോസ്, ജോബ് തോമസ്, ഡബ്ളിയു. എ. ചെറിയാൻ, എം. എ. മത്തായി, ജോർജ് കുര്യൻ എന്നിവർക്ക് മാർച്ച് 31-ന് പരുമല സെമിനാരിയിൽവച്ച് റമ്പാൻസ്ഥാനം നൽകാൻ എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു.

പഴയ സെമിനാരിയിലെ സോഫിയാ സെൻററിൽ ചേർന്ന സുന്നഹദോസിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു.

സഭയുടെ വിശ്വാസാചാരാനുഷ്ഠാനങ്ങൾ സംബന്ധിച്ച് ഞായറാഴ്ച തോറും പള്ളികളിൽ പ്രസംഗിക്കുന്നതിനുവേണ്ടി തയ്യാറാക്കിയ പ്രഭാഷണക്കുറിപ്പുകൾ പരിശോധിച്ചു പ്രസിദ്ധപ്പെടുത്തുന്നതിന് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

[illegible] ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതു സംബന്ധിച്ചുള്ള കമ്മിറ്റിയുടെ പ്രാരംഭ റിപ്പോർട്ട് അഭിപ്രായം അറിയാൻവേണ്ടി പ്രസിദ്ധപ്പെടുത്തുന്നതിനു ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

ഓർത്തഡോക്സ് സഭകളും ഓറിയൻറൽ ഓർത്തഡോക്സ് സഭകളും തമ്മിൽ വിശ്വാസസംബന്ധമായി നിലവിലിരുന്ന ഭിന്നതകളെപ്പറ്റിയുള്ള സംയുക്ത കമ്യൂണിക്കേ സുന്നഹദോസ് അംഗീകരിച്ചു.

റോമൻ കത്തോലിക്കാ സഭയും മലങ്കര സഭയും തമ്മിൽ നടത്തിയ ക്രിസ്റ്റോളജി ഡയലോഗു സംബന്ധിച്ച സംയുക്ത വിജ്ഞാപനവും സുന്നഹദോസ് സ്വീകരിച്ചു.

വൈദിക സെമിനാരിയുടെ 175-ാം വാർഷികത്തെപ്പറ്റി പ്രിൻസിപ്പൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സമർപ്പിച്ച പരിപാടികളും സുന്നഹദോസ് അംഗീകരിച്ചു.

നിലയ്ക്കൽ എക്യുമെനിക്കൽ കേന്ദ്രത്തിനടുത്ത് സഭ നിർമ്മിക്കുന്ന വിശ്രമകേന്ദ്രത്തിന് എല്ലാ സഹായവും സഭാംഗങ്ങളിൽനിന്ന് സ്വീകരിക്കണമെന്നും തീരുമാനിച്ചു.



കത്തോലിക്കാ - മലങ്കര ഓർത്തഡോക്സ് സഭകളുടെ ഐക്യത്തെപ്പറ്റി കോട്ടയം മാങ്ങാനം സ്പിരിചാലിറ്റി സെൻററിൽ സഭാ നേതാക്കൾ ഇന്നലെ നടത്തിയ ചർച്ചയ്ക്ക് ആർച്ച്ബിഷപ് പിയർ ഡ്യുപ്രേ (വലത്തേയറ്റം), ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ എന്നിവർ നേതൃത്വം നൽകുന്നു.

## മണർകാടുപള്ളി തെരഞ്ഞെടുപ്പു സ്റ്റേ ചെയ്തു

കോട്ടയം: മണർകാടു സെൻറ് മേരീസ് പള്ളി ട്രസ്റ്റി, സെക്രട്ടറി സ്ഥാനങ്ങളിലേക്കു കഴിഞ്ഞ രണ്ടാംതീയതി നടന്ന തെരഞ്ഞെടുപ്പു കോട്ടയം അഡീഷനൽ സബ് ജഡ്ജി കെ. ശകുന്തള സ്റ്റേചെയ്തു.

ഒരു മാസത്തിനകം പുതിയ തെരഞ്ഞെടുപ്പു നടത്തണമെന്നും കോടതി നിയോഗിക്കുന്ന കമ്മീഷൻെറ സാന്നിധ്യത്തിലായിരിക്കണം തെരഞ്ഞെടുപ്പെന്നും ഉത്തരവിൽ പറഞ്ഞു.

കഴിഞ്ഞ രണ്ടാംതീയതി ട്രസ്റ്റി, സെക്രട്ടറി സ്ഥാനങ്ങളിലേക്കു തെരഞ്ഞെടുപ്പു നടത്താൻ ചേർന്ന യോഗം വഴക്കിട്ടുപിരിയുകയായിരുന്നു. ഈ യോഗത്തിൽ തെരഞ്ഞെടുപ്പു നടന്നതായി പിന്നീടു പ്രഖ്യാപനമുണ്ടായി.

ഇതിനെതിരേ, തുരുത്തിയിൽ മാത്യു വർക്കി, കണിയാമ്പറമ്പിൽ ബേബി സ്കറിയാ എന്നിവർ അഡീഷനൽ സബ് ജഡ്ജിമുമ്പാകെ റിട്ട് നൽകി. റിട്ട് നിലവിലിരിക്കെ കഴിഞ്ഞ ഒമ്പതാംതീയതി പള്ളിപ്പൊതുയോഗം ചേർന്നു രണ്ടാംതീയതി നടന്ന തെരഞ്ഞെടുപ്പു ശരിവച്ചു.

ഇതിനെതിരേ ഹർജിക്കാർ വീണ്ടും നൽകിയ പരാതിയിലാണു തെരഞ്ഞെടുപ്പു സ്റ്റേ ചെയ്തുകൊണ്ട് ഉത്തരവായത്.

## കൂദാശകളിൽ ഐകരൂപ്യം: കമ്മീഷനെ നിയോഗിച്ചു

കോട്ടയം: കുർബാന ഉൾപ്പെടെയുള്ള കൂദാശകളുടെ കാര്യത്തിൽ ഐകരൂപ്യത്തിലെത്തിച്ചേരാൻ നിർദേശങ്ങൾ മുന്നോട്ടുവയ്ക്കുന്നതിനു മലങ്കര ഓർത്തഡോക്സ് - കത്തോലിക്കാസഭകളുടെ ചർച്ചായോഗം സബ് കമ്മീഷനെ നിയോഗിച്ചു. രണ്ടാംവട്ട ചർച്ചകൾ ഇന്നലെ സ്പിരിചാലിറ്റി സെൻററിൽ സമാപിച്ചു.

ഓർത്തഡോക്സ് - കത്തോലിക്കാ വിഭാഗങ്ങളിൽപ്പെടുന്നവർ തമ്മിലുള്ള വിവാഹങ്ങൾ അംഗീകരിക്കുന്നതു സംബന്ധിച്ചും കമ്മീഷൻ നിർദേശം നൽകും.

വികസനാത്മക സാമൂഹികപ്രവർത്തനമേഖലകളിൽ സഹകരിച്ചു പ്രവർത്തിക്കാൻ ഇരു സഭാനേതൃത്വവും തീരുമാനത്തിലെത്തി. നിരക്ഷരതാനിർമാർജനം, മയക്കുമരുന്നു വിരുദ്ധ, മദ്യവിരുദ്ധ പ്രവർത്തനങ്ങൾ, ദേശീയോദ്ഗ്രഥന പ്രവർത്തനങ്ങൾ, സാമുദായിക വർഗീയ വിരുദ്ധപ്രവർത്തനങ്ങൾ എന്നീ മേഖലകളിലെല്ലാം യോജിച്ചു പ്രവർത്തിക്കും.

വിദ്യാലയങ്ങൾ, ആതുരാലയങ്ങൾ എന്നിവയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളിൽ സഹകരിക്കും.

കത്തോലിക്കാ വിഭാഗത്തിനുവേണ്ടി ആർച്ച്ബിഷപ് പിയർ ഡ്യൂപ്രെ, ചങ്ങനാശേരി ആർച്ച്ബിഷപ് ജോസഫ് പവ്വത്തിൽ, കോട്ടയം ബിഷപ് കുര്യാക്കോസ് കുന്നശേരി, വാരാണസി ബിഷപ് പാട്രിക് ഡിസൂസ, ബത്തേരി ബിഷപ് സിറിൽ മാർ ബസേലിയോസ്, മോൺ. ജരാർദ് ദൗങ്ങർ, റവ. ഡോ. മാത്യു വെള്ളാനിക്കൽ, റവ. ഡോ. സേവ്യർ കൂടപ്പുഴ, റവ. ഡോ. ഗീവർഗീസ് ചേടിയാത്ത് എന്നിവർ പങ്കെടുത്തു.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, മെത്രാപ്പോലീത്താമാരായ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ്, തോമസ് മാർ അത്താനാസിയോസ് എന്നിവരും തെയോഫോറസ് റമ്പാൻ, എം. എ. മത്തായി റമ്പാൻ, റവ. ഡോ. ജേക്കബ് കുര്യൻ, പി. സി. ഏബ്രഹാം, പോൾ മത്തായി എന്നിവരുമാണ് ഓർത്തഡോക്സ് വിഭാഗത്തിനുവേണ്ടി പങ്കെടുത്തത്.

പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും വത്തിക്കാനിലെ സഭാ ഐക്യത്തിനുള്ള പൊന്തിഫിക്കൽ കൗൺസിൽ സെക്രട്ടറി ആർച്ച്ബിഷപ് പിയർ ഡ്യുപ്രെയും ചർച്ചകൾക്ക് ആധ്യക്ഷ്യം വഹിച്ചു.

## 'പുതിയ എഴുത്തുകാ... കപടനാട്യം മാറ്റണം'

കോട്ടയം: കപടനാട്യം ഒഴിവാക്കി അനുഭവങ്ങളുടെ ചൂരുള്ള കഥകൾ ലളിതഭാഷയിലൂടെ പ്രതിപാദിക്കുവാൻ പുത്തൻ തലമുറയിലെ എഴുത്തുകാർ സന്നദ്ധമാകണമെന്നു പ്രശസ്ത കഥാകൃത്ത് എം. മുകുന്ദൻ അഭിപ്രായപ്പെട്ടു.

ലളിതമായി എഴുതുന്നതിനെയെല്ലാം പൈങ്കിളിസാഹിത്യമെന്നടച്ചാക്ഷേപിക്കുന്ന പ്രവണതയെ അദ്ദേഹം അപലപിച്ചു. പക്ഷേ എഴുത്തുകാർക്ക് ഒരു ദർശനമുണ്ടായിരിക്കണമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

മാത്തൻ തരകൻ ട്രസ്റ്റ് ഏർപ്പെടുത്തിയ ഈ വർഷത്തെ 'വിശ്വദീപം പുരസ്കാരം', മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവിൽനിന്ന് ഏറ്റുവാങ്ങി പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

കെ. എം. മാത്യുവിൻെറ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ മുകുന്ദൻ ആശംസകളർപ്പിച്ചു. സേതു, ഡോ. പുനത്തിൽ കുഞ്ഞബ്ദുള്ള, ഡി.സി. കിഴക്കെമുറി, ശ്രീമന്ദിരം കെ.പി., ഡോ. കെ. എം. ജോസഫ്, പി. ടി. നരേന്ദ്രമേനോൻ, സാമുവൽ ചന്ദനപ്പള്ളി എന്നിവർ പ്രസംഗിച്ചു. പി. സി. ഏലിയാസ് പ്രശസ്തിപത്രം വായിച്ചു.

എൺപത്തെട്ടാമതു ജന്മദിനമാഘോഷിക്കുന്ന പുത്തൻകാവ് മാത്തൻ തരകനു ചടങ്ങിൽ ഫാ. ടി. ജെ. ജോഷ്വാ, കെ. കെ. നായർ എം.എൽ.എ. എന്നിവർ ആശംസകൾ നേർന്നു. പുത്തൻകാവ് മാത്തൻ തരകൻ മറുപടിപ്രസംഗം നടത്തി. ട്രസ്റ്റ് വൈസ് പ്രസിഡൻറ് ഡോ. സി. ജെ. റോയി സ്വാഗതവും സെക്രട്ടറി പോൾ മണലിൽ നന്ദിയും പറഞ്ഞു.

നേരത്തേ ഡോ. കെ. എം. തരകൻെറ അധ്യക്ഷതയിൽ നടന്ന സാഹിത്യസമ്മേളനത്തിൽ 'ദേശീയോദ്ഗ്രഥനവും സാഹിത്യകാരനും' എന്ന വിഷയത്തെക്കുറിച്ചുള്ള ചർച്ചയിൽ മാത്യു ഉലകംതറ, സി. ജെ. മണ്ണുമ്മൂട്, എം. പി. മത്തായി, ബാബു കുഴിമറ്റം, തേക്കിൻകാട് ജോസഫ്, ബേബി എം. വർഗീസ് എന്നിവർ പ്രസംഗിച്ചു. ഗോപി കൊടുങ്ങല്ലൂർ സമ്മേളനം ഉദ്ഘാടനം ചെയ്തു. തുമ്പമൺ തോമസ് മുഖ്യപ്രഭാഷണം നടത്തി.



വിശ്വദീപം അവാർഡ് മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു എം. മുകുന്ദനു സമ്മാനിക്കുന്നു. —മനോരമ

## കാതോലിക്കേറ്റ് അരമനയിൽ സ്വീകരണം

1991 സെപ്റ്റം. 25 ഞായർ

കോട്ടയം: സിറിയ, പാലസ്തീൻ, ടർക്കി, ജോർജിയ, ലബനൻ, ഈജിപ്ത് എന്നീ രാജ്യങ്ങളിൽനിന്നു കേരള സന്ദർശനത്തിനെത്തിയ 12 അംഗ എക്യുമെനിക്കൽ സംഘം കാതോലിക്കേറ്റ് അരമനയിൽ എത്തി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെയും മാത്യൂസ് ദ്വിതീയൻ ബാവായെയും സന്ദർശിച്ചു.

അരമനയിൽ സ്വീകരണ ചടങ്ങിൽ മാത്യൂസ് ദ്വിതീയൻ ബാവാ അധ്യക്ഷത വഹിച്ചു.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, തെയോഫോറസ് റമ്പാൻ, സി. കെ. ജോസഫ് റമ്പാൻ, അത്മായ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, മാമ്മൻ വർഗീസ്, മാമ്മൻ മാത്യു, കെ. സി. സി. സെക്രട്ടറി എം. കുര്യൻ, ഏബ്രഹാം ഇട്ടിച്ചെറിയ തുടങ്ങിയവർ സന്നിഹിതരായിരുന്നു.

സംഘത്തിൻെറ നേതാവ് പീറ്റർ ഡേവീസ് മറുപടിപ്രസംഗം നടത്തി.

## വള്ളിക്കാട്ട് കബറിങ്കലേക്ക് തീർത്ഥാടകപ്രവാഹം

1990 ഡിസംബർ 17 തിങ്കൾ Y

കോട്ടയം: വാകത്താനം വള്ളിക്കാട്ട ദയറായിൽ കബറടങ്ങിയ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാബാവായുടെ 62-ാം ഓർമപ്പെരുനാൾ പ്രമാണിച്ച് ഇന്നലെ വൈകിട്ടു പദയാത്രയായി എത്തിയ തീർഥാടകരെ ദയറാ മാനേജർ ഫാ. സഖറിയാ പേരങ്ങാട്ട് സ്വീകരിച്ചു.

കുഴിമറ്റം, പാത്താമുട്ടം, വെള്ളൂത്തുരുത്തി, തൃക്കോതമംഗലം, തെങ്ങണ, ചീരംചിറ, പുത്തൻചന്ത തുടങ്ങിയ സ്ഥലങ്ങളിൽനിന്നു കത്തിച്ച മെഴുകുതിരികളുമായി എത്തിയ ഭക്തജനങ്ങളുടെ പ്രാർഥനാഗാനങ്ങൾ ദയറാപരിസരം ഭക്തിസാന്ദ്രമാക്കി.

നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിൻെറ നേതൃത്വത്തിൽ സന്ധ്യാനമസ്കാരം നടന്നു. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായും സംബന്ധിച്ചു.

ഇന്ന് ഏഴരയ്ക്കു പ്രഭാതനമസ്കാരവും നിയുക്ത കാതോലിക്കായുടെ മുഖ്യകാർമികത്വത്തിൽ മൂന്നിന്മേൽ കുർബാനയും നടക്കും. തുടർന്നു നേർച്ചവിളമ്പും സാധുജനങ്ങൾക്കുള്ള വസ്ത്രദാനവും മൂന്നുമണിക്കു റാസയും ഉണ്ടായിരിക്കും.

## എം. ഡി. ഹൈസ്കൂൾ ശതാബ്ദിക്ക് ഒരുങ്ങുന്നു

17-9-91

കോട്ടയം: എം. ഡി. സെമിനാരി ഹൈസ്കൂൾ ശതാബ്ദി ആഘോഷത്തിന് ഒരുങ്ങുന്നു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായാണ് 1893-ൽ സ്കൂൾ സ്ഥാപിച്ചത്.

ആഘോഷപരിപാടികളെപ്പറ്റി ആലോചിക്കുന്നതിന് 21-നു നാലുമണിക്കു സ്കൂളിൽ യോഗം ചേരും.

മുൻ അധ്യാപകരും പൂർവവിദ്യാർഥികളും മറ്റും യോഗത്തിൽ പങ്കെടുക്കണമെന്നു ഹെഡ്മാസ്റ്റർ കെ. കെ. ഏബ്രഹാം അഭ്യർഥിച്ചു.

## ചരമ ജൂബിലി കോട്ടയത്ത്

22-11-91

കോട്ടയം: പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 175-ാം ചരമജൂബിലി അദ്ദേഹം കബറടങ്ങിയിരിക്കുന്ന പഴയ സെമിനാരിയിൽ 24, 25 തീയതികളിൽ ആചരിക്കും. 24-നു സന്ധ്യാപ്രാർഥനയും റാസയും പ്രസംഗവും 25-നു പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ കുർബാനയും നടത്തും.

ജൂബിലിയാഘോഷത്തിൻെറ ഭാഗമായി 30-നു കുന്നംകുളം ആർത്താറ്റ് സെൻറ് മേരീസ് കത്തീഡ്രലിൽ അഖില മലങ്കരാടിസ്ഥാനത്തിൽ പ്രസംഗം, ഉപന്യാസം, ക്വിസ് എന്നിവയിൽ മൽസരം നടത്തും. പങ്കെടുക്കുന്നവർ ഫാ. ജോസഫ് ചീരൻ, കൺവീനർ, തെക്കുംകര പി.ഒ., പിൻ: 680 608, തൃശൂർ എന്ന വിലാസത്തിൽ പേരു നൽകണം.



## കുമരംകോടു പള്ളിയിൽ കൺവെൻഷൻ

21-1-92

പുതുപ്പള്ളി: കുമരംകോടു മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ കൺവെൻഷൻ, ഇടവകദിനം, ആദ്യഫല പെരുനാൾ ഇവ വ്യാഴാഴ്ചമുതൽ 26 ഞായറാഴ്ചവരെ നടത്തും. വ്യാഴാഴ്ച സന്ധ്യാനമസ്കാരത്തെത്തുടർന്ന് ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം നടത്തുന്നു. ഓമത്തിൽ ഫാ. ഒ.ടി. കുര്യാക്കോസ് കൺവെൻഷൻെറ ഉദ്ഘാടനം നിർവഹിക്കും. സുവിശേഷ യോഗങ്ങളിൽ ഫാ. ജി. ജോൺ, ഫാ. പി.ഐ. വർഗീസ് പല്ലാട്ട്, ടി.ടി. കുര്യാക്കോസ് എന്നിവർ പ്രസംഗിക്കും. ശനിയാഴ്ച വൈകുന്നേരം ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സന്ധ്യാനമസ്കാര...

## കുരിശുപള്ളി കൺവെൻഷൻ ഇന്ന്

18-12-91

കോട്ടയം: കുരിശുപള്ളി കൺവെൻഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഇന്നു വൈകിട്ടു 6.30-ന് ഉദ്ഘാടനം ചെയ്യും. തുടർന്നു മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രസംഗിക്കും.

## ക്രിസ്ത്യൻ പിന്തുടർച്ച: പ്രശ്നം തീർക്കും

9-12-91

ന്യൂഡൽഹി: സുപ്രീം കോടതി വിധിയെ തുടർന്നു ക്രിസ്ത്യൻ പിന്തുടർച്ചാവകാശം സംബന്ധിച്ചുണ്ടായിട്ടുള്ള പ്രശ്നങ്ങൾ പരിഹരിക്കാൻ നടപടികൾ സ്വീകരിച്ചു കഴിഞ്ഞതായി നിയമ സഹമന്ത്രി രംഗരാജൻ കുമാരമംഗലം ലോക്സഭയിൽ പ്രസ്താവിച്ചു.

ഇന്ത്യൻ പിന്തുടർച്ചാവകാശ (ഭേദഗതി) ബില്ലിനെക്കുറിച്ചുള്ള ചർച്ചയ്ക്കു മറുപടി പറയുകയായിരുന്നു.

ക്രിസ്ത്യൻ സ്ത്രീകൾക്കു പുരുഷന്മാരോടൊപ്പം എല്ലാ കാര്യങ്ങളിലും സമത്വവും അവകാശങ്ങളും ഉണ്ടായിരിക്കണമെന്നു ചർച്ചയിൽ പങ്കെടുത്തു പാലാ കെ. എം. മാത്യു നിർദേശിച്ചു.

സ്ത്രീകളുടെ അവകാശം ഉറപ്പാക്കുന്നതിനും ചൂഷണം അവസാനിപ്പിക്കുന്നതിനുമുള്ള ഏതു നടപടിയും ക്രിസ്ത്യൻ സമുദായം പൂർണമായി സ്വാഗതം...

എന്നാൽ അടുത്തകാലത്തുണ്ടായ സുപ്രീംകോടതി വിധിപ്രകാരം 1951 മുതലുള്ള പിന്തുടർച്ചാവകാശം സംബന്ധിച്ച ഇടപാടുകൾക്കുകൂടി ഇന്ത്യൻ പിന്തുടർച്ചാവകാശനിയമം ബാധകമാകും. തിരുവിതാംകൂർ - കൊച്ചി പിന്തുടർച്ചാവകാശ നിയമമാണു തിരു - കൊച്ചി പ്രദേശങ്ങളിൽ നിലവിലിരുന്നത്. തിരുവിതാംകൂർ, കൊച്ചി, മദ്രാസ് കോടതികളുടെ അനേകം വിധികളും സംസ്ഥാന നിയമത്തിൻെറ അടിസ്ഥാനത്തിലും അത് അംഗീകരിച്ചുകൊണ്ടുള്ളതാണ്.

പൂർവകാല പ്രാബല്യത്തോടുകൂടി ഇന്ത്യൻ നിയമം ബാധകമാക്കിയാൽ സംസ്ഥാന നിയമത്തിൻെറ അടിസ്ഥാനത്തിലുള്ള ഇടപാടുകളും വിധികളും അസാധുവാകും. ഇത് എണ്ണമറ്റ കേസുകൾക്കും സുസംഘടിതവും കെട്ടുറപ്പുള്ളതുമായ ക്രൈസ്തവ സമൂഹത്തിൻെറ ശൈഥില്യത്തിനും ഇടയാക്കുമെന്നു കെ. എം. മാത്യു ചൂണ്ടിക്കാട്ടി. ഇക്കാര്യം സംബന്ധിച്ചു വിശദമായ നിവേദനങ്ങൾ ക്രൈസ്തവസമിതികൾ നൽകിയിട്ടുണ്ട്. പാർസി പിന്തുടർച്ചാവകാശ നിയമത്തിന് ആ സമുദായത്തിൻെറ ആവശ്യമനുസരിച്ച് ഇപ്പോഴത്തെ ഭേദഗതി കൊണ്ടുവന്നിട്ടുള്ളതുപോലെ ക്രൈസ്തവ സമുദായത്തിൻെറ ഒന്നടങ്കമുള്ള താൽപര്യമനുസരിച്ച് ഈ 'പൂർവകാല പ്രാബല്യ' പ്രശ്നത്തിനു പരിഹാരമുണ്ടാക്കണം. സ്ത്രീകൾക്കു കൂടുതൽ പദവിയും പുരുഷന്മാർക്കു തുല്യമായ അവകാശങ്ങളും നൽകുന്ന നിയമങ്ങൾ ഉടനെ നടപ്പാക്കണമെന്നും പാലാ കെ. എം. മാത്യു ആവശ്യപ്പെട്ടു.

ഈ പ്രശ്നം സംബന്ധിച്ചു വിശദമായ ഒരു മറുപടി രേഖാമൂലം മാത്യുവിനു നൽകാമെന്നു മന്ത്രി കുമാരമംഗലം അറിയിച്ചു.

1989 ഡിസംബർ 28

# സഭാ സ്വാതന്ത്ര്യത്തിന്റെ മാഗ്നാകാർട്ട

**കാതോലിക്കാസ്ഥാനംകൂടി വഹിക്കുന്ന മലങ്കരമെത്രാപ്പോലീത്തായുടെ അധികാരത്തിൻകീഴിലുള്ള വ്യവസ്ഥാപിതമായ സഭയാണു മലങ്കരസഭ. പ്രത്യേകമായും സ്വതന്ത്രമായും നിൽക്കുന്ന ഇടവകകളോ മെത്രാസനങ്ങളോ ഉൾപ്പെട്ട ഒരു സംഘമല്ല അത്. ഇന്നു പത്തനംതിട്ടയിൽ നടക്കുന്ന മലങ്കര അസോസിയേഷന്റെ പശ്ചാത്തലത്തിൽ സഭാഭരണഘടനയിലെ സവിശേഷതകളെപ്പറ്റി:**

**അഡ്വ. കെ. ജോർജ്**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടനാ പശ്ചാത്തലവും സവിശേഷതകളും പ്രത്യേക ശ്രദ്ധയർഹിക്കുന്നു. സഭയുടെ ഭരണഘടന എഴുതപ്പെട്ട്, പ്രഖ്യാപിക്കപ്പെട്ടു നിലവിലിരിക്കുന്ന ഒന്നാണ്. അതു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പാസാക്കി മലങ്കര സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു നടപ്പാക്കിയിട്ടുള്ളതുമാണ്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അല്ലെങ്കിൽ മലങ്കര അസോസിയേഷനും അതിന്റെ പ്രവർത്തകസമിതിയായ മാനേജിംഗ് കമ്മിറ്റിയും രൂപംകൊണ്ടതു മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ മൂലമാണ്. 1876-ൽ മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽവച്ചാണു സുന്നഹദോസ് കൂടിയത്. ഈ സുന്നഹദോസിൽ മലങ്കര സഭയിലെ ഇടവക പള്ളികളിൽനിന്നുള്ള വൈദികരും അത്മായ പ്രതിനിധികളും പങ്കെടുത്തിരുന്നു.

മലങ്കര സഭയുടെ പ്രതിനിധി മണ്ഡലമായ മലങ്കര അസോസിയേഷനിൽ ഇപ്പോൾ പള്ളി ഇടവക യോഗങ്ങൾ തെരഞ്ഞെടുത്തയയ്ക്കുന്ന ഒരു വൈദികനും രണ്ട് അത്മായ പ്രതിനിധികളുമാണു സംബന്ധിക്കുന്നത്. മാനേജിംഗ് കമ്മിറ്റിയെ ഈ അസോസിയേഷൻ തെരഞ്ഞെടുക്കുന്നു. ഈ കമ്മിറ്റി മലങ്കര അസോസിയേഷന്റെ സ്റ്റാൻഡിംഗ് കമ്മിറ്റിയായി സ്ഥിരസ്വഭാവത്തോടെ പ്രവർത്തിക്കും. അസോസിയേഷന്റെ പ്രാതിനിധ്യസ്വഭാവവും മലങ്കരസഭയ്ക്കും അതിലെ ഇടവകകൾക്കുംവേണ്ടി കാര്യങ്ങൾ നടത്തുന്നതിനുള്ള അധികാരവും മറ്റും കോടതിയിൽ തർക്കവിഷയങ്ങളായിട്ടുണ്ട്.

മുളന്തുരുത്തി സുന്നഹദോസിൽ ഉത്ഭവിച്ച മലങ്കര അസോസിയേഷൻ സമുദായത്തെ സംബന്ധിക്കുന്ന തീരുമാനങ്ങൾ എടുക്കുന്നതിന് അവകാശമുള്ള പ്രതിനിധിസഭ ആണെന്നു സുപ്രീംകോടതി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. വട്ടിപ്പണകേസിന്റെ തീരുമാനത്തിനുശേഷം മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയിൽ സഭയ്ക്ക് ഒരു ഭരണഘടന ഉണ്ടാക്കണമെന്നു തീരുമാനമുണ്ടായി. അതനുസരിച്ചുണ്ടാക്കിയ ഭരണഘടന 1934 ഡിസംബർ 26-നു കൂടിയ മലങ്കര അസോസിയേഷൻ പാസാക്കി. ഈ ഭരണഘടന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു നടപ്പാക്കി.

മലങ്കര അസോസിയേഷൻ (1934-ലെ യോഗം) നിയമാനുസരണം വിളിച്ചുകൂട്ടിയ ഒന്നായിരുന്നുവെന്നും അതിൽ നടത്തിയ തെരഞ്ഞെടുപ്പു നിയമവിധേയവും മലങ്കര സഭയെ ആകമാനം ബന്ധിക്കുന്നതും ആണെന്നും1958-ൽ സുപ്രീംകോടതി വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്.

സഭാ ഭരണഘടനയിൽ ഏതാനും ഭേദഗതികൾ സമുദായക്കേസ് നിലവിലിരുന്ന കാലത്തു വരുത്തിയിട്ടുണ്ട്. ആ ഭേദഗതികൾ 1951-ൽ കൂടിയ മലങ്കര അസോസിയേഷനും എപ്പിസ്ക്കോപ്പൽ സുന്നഹദോസും അംഗീകരിച്ചു. അതിനുശേഷമാണു (സുപ്രീംകോടതി വിധിക്കുശേഷം) സഭയിൽ യോജിപ്പുണ്ടായത്. ഈ ഭരണഘടനയ്ക്കു വിധേയമായിട്ടാണു മലങ്കരസഭ പാത്രിയർക്കീസിനെ സ്വീകരിച്ചത്. പാത്രിയർക്കീസ് അന്നത്തെ കാതോലിക്കായെയും സ്വീകരിച്ചു. തുടർന്നു പാത്രിയർക്കീസ് പക്ഷത്തുനിന്നിരുന്ന മെത്രാപ്പോലീത്താമാരേക്കൂടി ഉൾപ്പെടുത്തി മെത്രാസന ഇടവകകളുടെ ഭരണത്തിനും വ്യവസ്ഥ ചെയ്തു. അങ്ങനെ ഭരണഘടന പാത്രിയർക്കീസും അംഗീകരിച്ചു.

പള്ളി ഇടവക ഭരണം സംബന്ധിച്ച ഭരണഘടനാ വ്യവസ്ഥകൾ ഇരുകക്ഷികളും ചേർന്ന മലങ്കര അസോസിയേഷൻ വീണ്ടും ഭേദഗതി ചെയ്തു. അതു എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. ആ ഭേദഗതി 1967-ൽ നടപ്പാക്കി.

സഭയുടെ ഭരണഘടനാ വ്യവസ്ഥകളിൽനിന്നു വ്യക്തമാകുന്ന ചിലകാര്യങ്ങൾ എടുത്തുപറയേണ്ടതായിട്ടുണ്ട്. മലങ്കരസഭ എന്നുപറഞ്ഞുവരുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ സത്യവിശ്വാസം പാലിക്കുന്ന ഏകവും വിശുദ്ധവും ആയ സഭയുടെ സ്വയംശീർഷകത്വമുള്ള വിഭാഗമാണ്. സഭയ്ക്കു അതിന്റേതായ മേലദ്ധ്യക്ഷനുണ്ട്. ആ മേലദ്ധ്യക്ഷനെ സഭയിൽതന്നെ വാഴിക്കുന്നതിനും അദ്ദേഹത്തിന്റെകീഴിൽ ഭരണം നടത്തുന്നതിനുമുള്ള പൂർണമായ അവകാശവുമുണ്ട്. മലങ്കര എപ്പിസ്ക്കോപ്പൽ സിനഡിൽ വിശ്വാസം സംബന്ധിച്ച തർക്കമുണ്ടായാൽ അവസാന തീരുമാനം ആകമാനസുന്നഹദോസിനാണ്. ഓർത്തഡോക്സ് വിശ്വാസം പാലിക്കുന്നവയും മലങ്കര സഭയുമായി കൂദാശാപരമായ സംസർഗം ഉള്ളതുമായ മറ്റു സഭകളിലെ എപ്പിസ്ക്കോപ്പാമാർകൂടി ഉൾപ്പെടുന്നതാണ് ആകമാന സുന്നഹദോസ്.

മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കുന്ന ആളെ കാതോലിക്കാസ്ഥാനത്തേക്കു മലങ്കര എപ്പിസ്ക്കോപ്പൽ സിനഡ് അംഗീകരിക്കുന്നപക്ഷം സിനഡ് വാഴിക്കുന്നു. അങ്ങനെ വാഴിക്കുന്ന സിനഡിൽ മലങ്കരസഭ അംഗീകരിക്കുന്ന പാത്രിയർക്കീസുണ്ടെങ്കിൽ അദ്ദേഹത്തെ ക്ഷണിക്കണം. അദ്ദേഹത്തിന് അധ്യക്ഷനായിരുന്നു കാതോലിക്കാവാഴ്ചയിൽ പങ്കെടുക്കാം. എന്നാൽ പാത്രിയർക്കീസ് ക്ഷണം സ്വീകരിക്കാതിരിക്കുകയോ സ്വീകരിച്ചിട്ടു വരാതിരിക്കുകയോ ചെയ്താലും മലങ്കര എപ്പിസ്ക്കോപ്പൽ സിനഡിനു കാതോലിക്കായെ വാഴിക്കാം. മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സിനഡാണു വാഴ്ച നടത്തുന്നത്.

മലങ്കര സഭയ്ക്ക് ആവശ്യമുള്ള മേല്പട്ടക്കാരെ വാഴിക്കുന്നതു ഭരണഘടനാ വ്യവസ്ഥകൾ പാലിച്ചു കാതോലിക്കോസ് അധ്യക്ഷനായുള്ള മലങ്കരയിലെ പരിശുദ്ധ സുന്നഹദോസാണ്. അവർക്ക് ഇടവകയുടെ ചുമതല മാനേജിംഗ് കമ്മിറ്റിയുടെ ശുപാർശപ്രകാരം മലങ്കര മെത്രാപ്പോലിത്താകൂടിയായ കാതോലിക്കോസാണു നടത്തുന്നത്. കാതോലിക്കായെപ്പറ്റി പരാതി ഉണ്ടായാൽ അതു വിചാരണ ചെയ്യേണ്ടതു മലങ്കര സഭയുടെ സുന്നഹദോസാണ്. അതിനു കൂടുന്ന സുന്നഹദോസിൽ പങ്കെടുക്കുന്നതിനു മലങ്കര സഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ ആ പാത്രിയർക്കീസിനെകൂടി ക്ഷണിക്കണം. വന്നിരുന്നാലും, പാത്രിയർക്കീസ് സിനഡിന്റെ പ്രസിഡന്റ് മാത്രമാണ്. വിധി കല്പിക്കുന്നതു സിനഡ് തന്നെയാണ്.

കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിക്കുന്നതിനു മുമ്പ് അപ്പോസ്തോലിക കൈവയ്പോടുകൂടി മേല്പട്ടക്കാരെ വാഴിച്ചുകിട്ടുന്നതിനു മലങ്കര സഭയുമായി കുർബാന ഐക്യമുള്ള വിദേശസഭകളെ ആശ്രയിച്ചിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹായമാണു കൂടുതലായി ലഭിച്ചത്. അതുമൂലം ഉണ്ടായിരുന്ന ബന്ധം മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായതോടെ ഇല്ലാതായി. മലങ്കരസഭ പരിപൂർണ സ്വയംശീർഷകത്വം പ്രാപിച്ചു.

മലങ്കരസഭയാൽ അംഗീകരിക്കപ്പെട്ട പാത്രിയർക്കീസ് എന്നതും പ്രധാനമാണ്. മലങ്കരസഭയുടെ കാനോനും ഭരണഘടനയും അനുസരിച്ചു മപ്രിയാനാ (കാതോലിക്ക) ജീവിച്ചിരിക്കെ അദ്ദേഹത്തിന്റെ സമ്മതംകൂടാതെ പാത്രിയർക്കീസിനെ വാഴിക്കുവാൻ പാടില്ല. അതുകൊണ്ട് അങ്ങനെ കാതോലിക്കായുടെ സമ്മതത്തോടുകൂടി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെമാത്രം മലങ്കരസഭ അംഗീകരിക്കുന്നതാണ്. അപ്രകാരമുള്ള പാത്രിയർക്കീസിനെയാണു മലങ്കരസഭാ ഭരണഘടന വിവക്ഷിക്കുന്നത്.

മലങ്കരസഭയുടെ ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മലങ്കര മെത്രാപ്പോലിത്തായിൽ നിക്ഷിപ്തമാണ്. കാതോലിക്കായ്ക്കു തന്നെ മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം വഹിക്കാവുന്നതും കാതോലിക്കായും മലങ്കര മെത്രാപ്പോലിത്തായും രണ്ടു വ്യക്തികളായി വരുമ്പോൾ അവരുടെ അധികാരാവകാശങ്ങൾ സംബന്ധിച്ച ആവശ്യമായ വ്യവസ്ഥകൾ ചെയ്യേണ്ടതും ആകുന്നു.

കാതോലിക്കാസ്ഥാനം പ്രധാനമായും ആത്മീയകാര്യങ്ങൾ നിർവഹിക്കുന്നതിനുള്ളതാണ്. മുമ്പു പാത്രിയർക്കീസ് മലങ്കരസഭയിൽ നിർവഹിച്ചിരുന്ന ചുമതലകൾ നിർവഹിക്കുന്നതിനുള്ള അധികാരമുള്ള ഒരു സ്ഥാനിയാണു കാതോലിക്ക. രണ്ടു സ്ഥാനികൾ തമ്മിൽ ഉണ്ടായേക്കാവുന്ന ഉരസലുകൾ ഒഴിവാക്കുന്നതിനാണു മലങ്കര മെത്രാപ്പോലീത്താ സ്ഥാനംവഹിക്കുന്ന ആൾതന്നെ കാതോലിക്കാ സ്ഥാനംകൂടി വഹിക്കുന്നതിനു വ്യവസ്ഥ ചെയ്തിട്ടുള്ളത്. മലങ്കര മെത്രാപ്പോലീത്തായ്ക്ക് എല്ലാ പള്ളികളും ഔദ്യോഗികമായി സന്ദർശിക്കാം. വേണമെന്നു തോന്നിയാൽ ഇടവക മെത്രാപ്പോലീത്തായെ വിവരം അറിയിച്ചു പള്ളി ഇടവകയോഗവും മെത്രാസന ഇടവകയോഗവും വിളിച്ചുകൂട്ടാവുന്നതുമാണ്.

മെത്രാസന മെത്രാപ്പോലീത്താമാർ അവരുടെ കീഴിലുള്ള ഇടവകകൾ മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ ഭരിക്കുന്നു. ഇടവക മെത്രാപ്പോലീത്തായുടെ തീരുമാനത്തിന്മേൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അപ്പീൽ അധികാരമുണ്ട്. അങ്ങനെ മലങ്കരസഭ കാതോലിക്കാസ്ഥാനംകൂടി വഹിക്കുന്ന മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തിൽകീഴിൽ ഉള്ള വ്യവസ്ഥാപിതമായ സഭയാണ്. അല്ലാതെ പ്രത്യേകമായും സ്വതന്ത്രമായും നിൽക്കുന്ന ഇടവകകളോ മെത്രാസനങ്ങളോ ഉൾപ്പെട്ട ഒരു സംഘമല്ല. മലങ്കരസഭ അതിന്റെ പ്രധാനമേലധ്യക്ഷന്റെ ഭരണാധികാരത്തിനു വിധേയമായ - ഒന്നാകെയുള്ള ഭരണത്തിനു വിധേയമായ - ഒരു സഭയാണ്.

മലങ്കരസഭ എപ്പിസ്ക്കോപ്പൽ സഭയാണ്. എപ്പിസ്ക്കോപ്പൽ സഭ എന്നാൽ എപ്പിസ്ക്കോപ്പാമാരുടെ ഭരണാധികാരത്തിനു വഴങ്ങിയുള്ള ഭരണ സമ്പ്രദായം അംഗീകരിച്ചിട്ടുള്ള സഭയെന്നു പൊതുവെ പറയാം. എപ്പിസ്ക്കോപ്പാമാരുടെ ഭരണാധികാരം അപ്പോസ്തോലിക കൈവയ്പോടുകൂടി നടത്തുന്ന പട്ടംകൊടയിൽനിന്നു ലഭിക്കുന്ന ദൈവിക അധികാരമാണ്. എപ്പിസ്ക്കോപ്പയുടെ അധികാരങ്ങൾ അദ്ദേഹത്തെ സ്വീകരിക്കുന്ന വിശ്വാസികൾ നൽകുന്നതല്ല. സഭ അംഗീകരിച്ചിട്ടുള്ള കാനോനിൽ "വിശ്വാസികളുടെ വിലയേറിയ ആത്മാക്കളെ എപ്പിസ്ക്കോപ്പായുടെ പക്കൽ വിശ്വസിച്ചേല്പിക്കാമെങ്കിൽ പള്ളിയുടെ വസ്തുക്കളിന്മേലും അദ്ദേഹം അധികാരം വഹിക്കുന്നത് ഏറ്റവും യുക്തമായിരിക്കും" എന്നാണു നിഷ്ക്കർഷിക്കുന്നത്. അങ്ങനെ ആത്മീയനൽവരം മുഖാന്തിരം ലഭിച്ചിട്ടുള്ള എപ്പിസ്ക്കോപ്പാമാരുടെ ഭരണാധികാരത്തിനു വിശ്വാസികളായ സഭാംഗങ്ങൾ വിധേയരാണ്.

സഭയുടെ ഭരണത്തിൽ സഭാംഗങ്ങളെകൂടി സഹകരിപ്പിച്ച് ഒരു പരിധിവരെ അതിൽ അവരെ ഭാഗഭാക്കുകളാക്കേണ്ടതു സഭയുടെ പുരോഗതിക്കും കാര്യക്ഷമമായ ഭരണത്തിനും അത്യന്താപേക്ഷിതമാണ്. ഈ വസ്തുതയ്ക്ക് ഊന്നൽ നൽകി എപ്പിസ്ക്കോപ്പൽ അധികാരത്തിന്റെ അടിസ്ഥാനതത്വങ്ങൾക്കു ക്ഷതമേൽക്കാത്ത തരത്തിലുള്ള ഇടവക ഭരണവ്യവസ്ഥകളും മറ്റു സഭാഭരണ വ്യവസ്ഥകളുമാണു മലങ്കരസഭാ ഭരണഘടനയിൽ ഉൾപ്പെടുത്തിയിട്ടുള്ളത്. ജനായത്തപരമായ തത്വങ്ങൾ എപ്പിസ്ക്കോപ്പൽ ഭരണസമ്പ്രദായത്തിന്റെ അടിസ്ഥാന തത്വങ്ങൾക്കു ഹാനി തട്ടാതെ ഭരണഘടനയിൽ ഉടനീളം ചേർത്തിരിക്കയാണ് - ഇതാണു മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടനാ സവിശേഷത.

അത്യാവശ്യ സന്ദർഭങ്ങളിൽ ഇടവക മെത്രാപ്പോലീത്തായ്ക്കു തനിച്ചു പള്ളി ഇടവകയോഗം വിളിച്ചുകൂട്ടുന്നതിനും അധികാരമുണ്ട്. അങ്ങനെ ഇടവക പള്ളികളുടെ ഭരണത്തിൽ ഇടവക മെത്രാപ്പോലീത്തായ്ക്കു അന്തിമമായ അധികാരമുണ്ട്. എന്നാൽ 'സാധാരണ കൂടുന്ന ഇടവകയോഗത്തിന്റെ തീരുമാനത്തിന് അർഹമായ പ്രാധാന്യം കൊടുക്കുന്നുമുണ്ട്. സഭാംഗങ്ങൾക്ക് അർഹമായ സ്ഥാനം നൽകി സഭാഭരണകാര്യങ്ങളിലും മറ്റും അവരെ പങ്കാളികളാക്കുന്ന വ്യവസ്ഥ ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അതു മലങ്കര അസോസിയേഷൻ പാസാക്കി എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ നടപ്പാക്കുന്നു.

ഭരണഘടനപ്രകാരം കൂടുന്ന മലങ്കര അസോസിയേഷൻ യോഗങ്ങൾ പ്രാധാന്യമർഹിക്കുന്നതാണ്. അവിടെ എടുക്കുന്ന തീരുമാനങ്ങൾ സഭയെ ആകമാനം ബാധിക്കും. അതുസംബന്ധിച്ചുള്ള ഭാരിച്ച ചുമതലകളും ഉത്തരവാദിത്തങ്ങളും ശരിയായും ഉത്തമവിശ്വാസത്തോടും തികഞ്ഞ ദൈവാശ്രയത്തോടും നിറവേറ്റുന്നതിന് അസോസിയേഷൻ അംഗങ്ങൾക്കു കടമയുണ്ട്.





**പുണ്യസ്മരണയിൽ:** പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കതോലിക്കാ ബാവായുടെ ചരമ രജതജൂബിലി ആഘോഷം ഉദ്ഘാടനം ചെയ്തുകൊണ്ടു റുമേനിയൻ പാത്രിയർക്കീസ് തെയോക്ടിസ്റ്റ് പ്രസംഗിക്കുന്നു. മുൻനിരയിൽ ഇടത്തുനിന്ന്: നിയുക്ത കതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, പരിശുദ്ധ കാതോലിക്കാബാവാ, ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, സുരേഷ് കുറുപ്പ് എം. പി., ബിഷപ് പീറ്റർ തുരുത്തിക്കോണത്ത്, കേന്ദ്രമന്ത്രി എസ്. കൃഷ്ണകുമാർ, ബിഷപ് എം. സി. മാണി എന്നിവർ. -മനോരമ

# സഭാസ്വാതന്ത്ര്യത്തിനു പോരാടി

(സഭകൾ: ഒന്നാം പേജിൽ നിന്ന്)

കാതോലിക്കാ ബാവയ്ക്ക് പാത്രിയർക്കീസ് ചില സമ്മാനങ്ങൾ നൽകി. മുകളിൽ ക്രിസ്തുവിൽനിന്നു ചൊരിയുന്ന ദിവ്യപ്രഭയിൽ മുങ്ങിനിൽക്കുന്ന തോമ്മാശ്ലീഹായുടെയും അന്ത്രയോസ് ശ്ലീഹായുടെ ചിത്രാങ്കിതമായ ഒരു ഫോട്ടോയും റുമേനിയൻ കുരിശും റുമേനിയൻ മൊണാസ്റ്ററിയിൽ നെയ്ത മേലങ്കിക്കുള്ള തുണിയും മറ്റും കാതോലിക്കാ ബാവാ സ്വീകരിച്ചു.

ഭൗതിക സാന്നിദ്ധ്യംകൊണ്ട് 35 കൊല്ലം നമ്മെ നയിച്ച പരിശുദ്ധ ബസേലിയസ് ഗീവർഗീസ് ദ്വിതീയൻ ബാവാ കഴിഞ്ഞ 25 വർഷമായി സ്വർഗീയ ദിവ്യരുടെ സവിധത്തിലിരുന്നു സഭാജനങ്ങൾക്കുവേണ്ടി മധ്യസ്ഥത വഹിക്കുകയാണെന്ന് ആധ്യക്ഷപ്രസംഗത്തിൽ കാതോലിക്കാ ബാവാ പറഞ്ഞു. അദ്ദേഹം സഭയെ നയിച്ചിരുന്ന കാലഘട്ടത്തെക്കാളും മികവാർന്ന ആദരത്തോടെയാണ് സഭാജനങ്ങളിന്നും അദ്ദേഹത്തെ സ്മരിക്കുന്നതെന്നും ബാവാ പ്രസ്താവിച്ചു.

സഹോദര സഭകളായ റുമേനിയൻ ഓർത്തഡോക്സ് സഭയോടും അർമ്മീനിയൻ സഭയോടും അവയുടെ സഭാനേതാക്കളോടുമുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ ആത്മബന്ധത്തെ പരിശുദ്ധ കാതോലിക്കാ ബാവായും അനുസ്മരിച്ചു.

ചരമ ജൂബിലിയാഘോഷങ്ങൾ ഉദ്ഘാടനം ചെയ്യേണ്ടിയിരുന്നത് കേരള ഗവർണർ റാം ദുലാരി സിൻഹ ആയിരുന്നു. എന്നാൽ ജപ്പാൻ ചക്രവർത്തിയുടെ നിര്യാണത്തിലുള്ള ഔദ്യോഗിക ദുഃഖാചരണം മൂലം പൊതുച്ചടങ്ങുകൾ ഉപേക്ഷിച്ചതിനാൽ എത്തിച്ചേർന്നില്ല. ഗവർണറുടെ സന്ദേശം ജില്ലാ കലക്ടർ അൽഫോൺസ് കണ്ണന്താനം വായിച്ചു.

വികസ്വര ഭാരതത്തിൽ ക്രൈസ്തവ സഭയും ദേശീയതയിലൂന്നിയ ക്രൈസ്തവ മൂല്യങ്ങൾ ഉജ്ജ്വലിപ്പിച്ച് ഒരു നവ ദേശീയ വ്യവസ്ഥിതിക്കുവേണ്ടി നേതൃത്വം നൽകാൻ മുന്നോട്ടുവരണമെന്നു ഗവർണർ റാം ദുലാരി സിൻഹ ഉദ്ബോധിപ്പിച്ചു.

സാമൂഹിക സാമ്പത്തിക രംഗങ്ങളിൽ നീതിക്കുവേണ്ടിയുള്ള അഭിലാഷം ക്രൈസ്തവ പ്രതിബദ്ധതയിൽ ഫലപ്രദമായി സന്നിവേശിപ്പിക്കണമെന്നും ഗവർണർ പറഞ്ഞു.

സഭയുടെ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ വൈദിക മേലദ്ധ്യക്ഷന്മാരുടെ ജീവിതമാതൃകകളെ ആശ്രയിച്ചാണ് ഒട്ടൊക്കെ നിലകൊള്ളുന്നതെന്നു സ്മര്യപുരുഷനായ ബസേലിയസ് ഗീവർഗീസ് ദ്വിതീയന്റെ ജീവിതം ഉദാഹരിക്കുന്നു. അദ്ദേഹം കേരളത്തിന്റെ മാത്രമല്ല പൊതുവേ മാനവരാശിയുടെ അഭിമാനമാണെന്നും ഗവർണർ പറഞ്ഞു.

ക്രിസ്തുവിന്റെ കാലഘട്ടത്തോളം നീളുന്ന ഭാരതീയ ക്രൈസ്തവ പാരമ്പര്യത്തെ പരാമർശിച്ച ഗവർണർ അന്നു മുതൽ ഭാരത ജനജീവിതത്തിലും ചരിത്രത്തിലും ക്രൈസ്തവസഭ അലിഞ്ഞു ചേർന്നിട്ടുണ്ടെന്നും ചൂണ്ടിക്കാട്ടി.

ഇന്ത്യയുടെ സാംസ്കാരിക - സാമൂഹിക മേഖലകളിൽ ക്രൈസ്തവ സഭകളുടെ പങ്ക് പ്രശംസനീയമാണ്. വിദ്യാഭ്യാസ പ്രചാരണത്തിലും പത്രപ്രവർത്തന മേഖലയിലും ആതുരശുശ്രൂഷാ രംഗത്തും മറ്റു സാമൂഹിക രംഗങ്ങളിലുമെന്നപോലെ സ്വാതന്ത്ര്യസമ്പാദന പോരാട്ടത്തിലും മികച്ച സേവനം ക്രൈസ്തവ സഭകൾ വഹിച്ചിട്ടുണ്ടെന്നും ഗവർണർ പറഞ്ഞു.

പ്രധാനമന്ത്രിയുടെ അർമ്മീനിയൻ ദുരിതാശ്വാസനിധിയിലേക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ സംഭാവനയുടെ ആദ്യഗഡുവായി ഒരു ലക്ഷം രൂപയുടെ ചെക്ക് കാതോലിക്കാ ബാവാ ഗവർണറുടെ അസാന്നിദ്ധ്യത്തിൽ ജില്ലാ കലക്ടറെ ഏല്പിച്ചു.

കാലം ചെയ്ത ബാവായുടെ കാലം മുതൽ അർമ്മീനിയൻ സഭയും മലങ്കര സഭയും തമ്മിലുള്ള ആത്മ ബന്ധത്തെ അർമ്മീനിയൻ ബിഷപ് ആഖാൻ ബലിയോസിയൻ അനുസ്മരിച്ചു. അർമ്മീനിയൻ പാത്രിയർക്കീസ് വസ്കൻ 1963 - ൽ കേരളത്തിൽ വന്നിരുന്നു. അന്നു മുതലുള്ള ഉറ്റ സൗഹൃദം ഇപ്പോഴും തുടരുന്നു.

"അർമ്മീനിയൻ ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ സഭ പ്രകടിപ്പിച്ച പരിഗണനയും സഹായ സന്നദ്ധതയും മറക്കാനാവില്ല. ഭൂകമ്പങ്ങൾക്കു മറ്റു പലതിനെയും ഇളക്കാൻ കഴിഞ്ഞാലും ദൈവവിശ്വാസത്തെ ഇളക്കാനാവില്ല. ആഖാൻ ബലിയോസിയൻ പറഞ്ഞു.

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഗീവർഗീസ് കാതോലിക്കാബാവാ സ്വീകരിച്ച ധീരമായ നിലപാടിനെ മുക്തകണ്ഠം പ്രശംസിച്ച അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ, ഇക്കാര്യത്തിൽ ഓർത്തഡോക്സ് സഭയോടൊപ്പം മാർത്തോമ്മാ സഭയും ആഹ്ലാദിക്കുന്നുവെന്നു പറഞ്ഞു. ക്രിസ്തീയ വിശ്വാസം പ്രചരിപ്പിക്കുന്നതിനും സഭൈക്യത്തിനും സമുദായത്തിൽ പ്രചരിക്കുന്ന മദ്യപാനം തുടങ്ങിയ വിപത്തുകൾക്കും എതിരായ പോരാട്ടത്തിനും സഭകൾ സഹകരിക്കേണ്ടതിന്റെ ആവശ്യകതയും അലക്സാണ്ടർ മാർത്തോമ്മാ ഓർമ്മിപ്പിച്ചു.

ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായും മന്നത്തുപത്മനാഭനും തമ്മിലുണ്ടായിരുന്ന ആത്മബന്ധത്തെയും സഹോദര നിർവിശേഷമായ സ്നേഹാദരങ്ങളെയും പി. കെ. നാരായണപ്പണിക്കർ അനുസ്മരിച്ചു.

സഭയ്ക്കും സമുദായത്തിനും സൽപ്പേരുണ്ടാക്കിയ മഹാനായിരുന്നു ഗീവർഗീസ് ദ്വിതീയൻ കാതോലിക്കയെന്നും അദ്ദേഹം മതവിശ്വാസത്തിലടിയുറച്ചു നിന്നു മതേതരചിന്തയെ പരിപോഷിപ്പിച്ചുവെന്നും മന്ത്രി എം. എം. ജേക്കബ് പറഞ്ഞു.

മലങ്കര സഭയിൽ സമാധാനത്തിന്റെ ശില്പിയായിരുന്നു ഗീവർഗീസ് കാതോലിക്കാ ബാവാ എന്നു മന്ത്രി കൃഷ്ണകുമാർ പറഞ്ഞു. സി. എസ്. ഐ. സഭയുമായുള്ള ബന്ധത്തെ ബിഷപ് എം. സി. മാണി അനുസ്മരിച്ചു.

# പഴയ സെമിനാരി ജൂബിലി ആഘോഷിക്കുന്നു

എബ്രഹാം മാത്യു



ചരിത്രത്തിന്റെ വഴിയിൽ; ജൂബിലി ആഘോഷിക്കുന്ന കോട്ടയം പഴയ സെമിനാരി

**മലങ്കര ഓർത്തഡോക്സ് സഭയുടെ കോട്ടയത്തെ വൈദിക സെമിനാരി—പഴയ സെമിനാരി— ഈ വർഷം ജൂബിലി കൊണ്ടാടുകയാണ്**

ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കം കുറിച്ച അപൂർവം സ്ഥാപനങ്ങളിലൊന്നായ മലങ്കര ഓർത്തഡോക്സ് സഭയുടെ കോട്ടയത്തെ വൈദിക സെമിനാരി—പഴയ സെമിനാരി—ഈ വർഷം ജൂബിലി കൊണ്ടാടുന്നു. റോമൻ കത്തോലിക്ക സഭയിൽ മാത്രമേ ഇതിനേക്കാൾ പഴക്കമുള്ള വൈദിക വിദ്യാലയം ഇന്ന് നിലവിലുള്ളൂ.

പരിശ്രമശാലിയായ ഒരു പുരോഹിതന്റെ ദിവാസ്വപ്നത്തിന്റെ സാക്ഷാത്കാരം ചരിത്രത്തിൽ സ്ഥാനം പിടിച്ച കഥയും പഴയ സെമിനാരിക്കുണ്ട്. നാലുകെട്ടിന്റെ മാതൃകയിലുള്ള സെമിനാരി കെട്ടിടത്തിന്റെ പണി 1813-ൽ ആരംഭിച്ചു. സ്ഥാപനം വിഭാവനം ചെയ്ത പുരോഹിതൻ തന്നെ വാസ്തുശില്പിയുമായി. കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനാണ് (പിന്നീട് ജോസഫ് മാർ ദീവന്നാസ്യോസ്) സെമിനാരി സങ്കല്പവുമായി മീനച്ചിലാറിന്റെ തീരത്തെത്തിയ പുരോഹിതൻ. ഗുരുകുല മാതൃകയിൽ മല്പാന്മാരുടെ വസതികളിൽ ഒതുങ്ങിനിന്ന വൈദിക പരിശീലനത്തെ വിപുലപ്പെടുത്താൻ മുന്നിട്ടിറങ്ങിയ 'പുലിക്കോട്ടിൽ റമ്പാൻ' അങ്ങനെ സെമിനാരി സ്ഥാപകനും, വാസ്തുശില്പിയും സെമിനാരിയിലെ അധ്യാപകനുമായിത്തീർന്നു. തെക്കും വടക്കും രണ്ടു നിലകൾ, കിഴക്കും പടിഞ്ഞാറും മൂന്നു നിലകൾ, ഗാംഭീര്യം നിറഞ്ഞ ഒരു നാലുകെട്ട്. അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്നതും സെമിനാരിയിൽതന്നെ.

ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയുടെ സ്നേഹിതനായ റമ്പാന് സെമിനാരിക്കുവേണ്ടി പതിനാറേക്കർ സ്ഥലവും പണിയാനുള്ള തടിയുമാണ് സമ്മാനമായി കിട്ടിയത്.

ഇംഗ്ലണ്ടിൽ നിന്നെത്തിയ സി.എം.എസ്. മിഷനറിമാരിൽ പലരും സെമിനാരിയിൽ അധ്യാപകരായിരുന്നു. 'വിശ്വാസ'ത്തിൽ രൂപംകൊണ്ട ആശയധ്രുവീകരണത്തെ തുടർന്ന് ഒരുകാലത്ത് സെമിനാരി കേസ്സിൽ കുടുങ്ങുകയും പ്രവർത്തനം നിലയ്ക്കുകയും ചെയ്തുപോയിട്ടുണ്ട്. അബ്ദുള്ള പാത്രിയാർക്കീസിന്റെ സന്ദർശനത്തെ തുടർന്നുണ്ടായ സംഘർഷങ്ങൾ കാരണം സെമിനാരി അടച്ചിട്ട ചരിത്രവുമുണ്ട്.

വൈദിക [illegible] ഡിപ്ലോമ കോഴ്സ് (ജി.എസ്.ടി) [illegible] ബിരുദം (ബി.ഡി) ബിരുദാനന്തര ബിരുദം (എം.ടി.എച്ച്) എന്നിവയിലേക്ക് [illegible] പ്രവേശനം നൽകിവരു [illegible] സെമിനാരിയായി [illegible] 'പൗലൂസ്' മാർ ഗ്രീ [illegible] ത്തെ മെത്രാപ്പോലീത്ത [illegible] യോഗ്യതയുള്ള അധ്യാപകരിൽ ആറു [illegible] ഡോക്ടറേറ്റ് [illegible] ശ്രദ്ധേയമായ വേദശാസ്ത്ര പഠനകേന്ദ്രമായി പഴയ സെമിനാരി അറിയപ്പെടുന്നു.

നൂറ്റിയെഴുപത്തിയഞ്ചു വർഷം പിന്നിടുന്ന പഴയ സെമിനാരിയെ ചുറ്റിപ്പറ്റിയുണ്ടായ ആശയസംവാദങ്ങൾ സംഘർഷത്തിലേക്കും സഭകൾ തമ്മിലുള്ള അകൽച്ചയിലേക്കും [illegible] കരമായ വിഘാതമായി [illegible] ഇംഗ്ലീഷ് പുസ്തകങ്ങളുമായി വിദേശികളായ അധ്യാപകർ വർഷങ്ങൾക്കു മുമ്പ് കാലുകുത്തിയ ഇവിടം ചരിത്രപ്രവാഹത്തിൽ പഴമയുടെ ഗാംഭീര്യം നിലനിർത്തുന്നു.



ഏറ്റവും മികച്ച മദ്യവർജന പ്രവർത്തകനുള്ള കുര്യാക്കോസ് പാറയ്ക്കൽ കോർ എപ്പിസ്കോപ്പ അവാർഡ് ബിഷപ് ഡോ. സെബാസ്റ്റ്യൻ വള്ളോപ്പിള്ളി, കോട്ടയത്തു നടന്ന ചടങ്ങിൽ പാലാ ബിഷപ് ഡോ. ജോസഫ് പള്ളിക്കാപറമ്പിൽനിന്ന് ഏറ്റുവാങ്ങുന്നു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത, ഡോ. സിറിയക് തോമസ്, ഫാ. ജി. കോലത്ത് എന്നിവർ സമീപം.

- മനോരമ

## ബിഷപ് വള്ളോപ്പിള്ളി അവാർഡ് ഏറ്റുവാങ്ങി

8-12-91 സ്വന്തം ലേഖകൻ

കോട്ടയം: സംസ്ഥാനത്തെ ഏറ്റവും മികച്ച മദ്യവർജനപ്രവർത്തകനുള്ള കേരള സംയുക്ത ക്രൈസ്തവ മദ്യവർജന സമിതിയുടെ കുര്യാക്കോസ് പാറയ്ക്കൽ കോർ എപ്പിസ്കോപ്പാ അവാർഡ് ബിഷപ് ഡോ. സെബാസ്റ്റ്യൻ വള്ളോപ്പിള്ളിക്കു സമ്മാനിച്ചു.

ദർശന ഓഡിറ്റോറിയത്തിൽ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ബിഷപ് ഡോ. ജോസഫ് പള്ളിക്കാപ്പറമ്പിൽ അവാർഡ്ദാനം നിർവഹിച്ചു. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ യോഗം ഉദ്ഘാടനം ചെയ്തു.

മദ്യത്തിനെതിരേ വ്യാപകമായ ബോധവൽക്കരണം വേണമെന്നു സേവേറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

ഡോ. സിറിയക് തോമസ് പ്രശസ്തിപത്രം വായിച്ചു. എബ്രഹാം ഈപ്പൻ പാലാമ്പടം, സാബു ഡി. മാത്യു, കെ. ഇ. മാമ്മൻ, റവ. എം. ടി. തര്യൻ എന്നിവർ പ്രസംഗിച്ചു. റവ. തോമസ് പി. ജോർജ് സ്വാഗതവും ഫാ.ജി. കോലത്തു നന്ദിയും പറഞ്ഞു.



## കെ.എം. തരകന് അവാർഡ്

7-9-91

കോട്ടയം: മികച്ച മലയാള ഗ്രന്ഥത്തിനുള്ള മലങ്കര സാഹിത്യപ്രവർത്തക സംഘത്തിന്റെ 1991-ലെ കോവൂർ-പാറപ്പുറം സ്മാരക അവാർഡ് ഡോ. കെ.എം. തരകന്റെ 'മഗ്ദലനമറിയം ഒരു മുക്തിഗാഥ' എന്ന വിമർശന ഗ്രന്ഥത്തിനു ലഭിച്ചു.

ഗോപി കൊടുങ്ങല്ലൂർ, ഉണ്ണികൃഷ്ണൻ പുതൂർ, ശ്രീമന്ദിരം കെ.പി. എന്നിവരായിരുന്നു ജഡ്ജിംഗ് കമ്മിറ്റി. 5,001 രൂപയും പ്രശംസാപത്രവും ഫലകവുമാണ് അവാർഡ്.

ഒക്ടോബർ രണ്ടിനു തിരുവല്ല വൈ.എം.സി.എ. ഹാളിൽ ചേരുന്ന ചടങ്ങിൽ കേന്ദ്രമന്ത്രി പി.ജെ. കുര്യൻ അവാർഡുദാനം നിർവഹിക്കും.

1992 ജനുവരി 11 ശനി Y 3

# മാർ എപ്പിപ്പാനിയോസ് സ്ഥാനമേറ്റു



മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ കൊല്ലം ഭദ്രാസനാധിപനായി സ്ഥാനമേറ്റശേഷം ചേർന്ന അനുമോദനസമ്മേളനം പരിശുദ്ധ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യുന്നു. മന്ത്രി ആർ. ബാലകൃഷ്ണപിള്ള, ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ, ഡോ. യുയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്താ, മുനിസിപ്പൽ ചെയർമാൻ കരുമാലിൽ സുകുമാരൻ എന്നിവർ സമീപം.

കൊല്ലം: ഓർത്തഡോക്സ് സഭയുടെ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തയായി മാത്യൂസ് മാർ എപ്പിപ്പാനിയോസ് ഇന്നലെ സ്ഥാനമേറ്റു.

സെൻറ് തോമസ് കത്തീഡ്രലിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ നടന്ന കുർബാന മധ്യേയായിരുന്നു സ്ഥാനാരോഹണം.

ഗീവർഗീസ് മാർ ദിയസ്കോറോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, സഖറിയാസ് മാർ അന്തോണിയോസ് എന്നീ മെത്രാപ്പോലീത്തമാർ സഹകാർമികത്വം വഹിച്ചു.

സ്ഥാനാരോഹണത്തിന്റെ ഭാഗമായി നടന്ന കുർബാനയിൽ മന്ത്രി ഉമ്മൻ ചാണ്ടിയും സംബന്ധിച്ചിരുന്നു.

കൊല്ലം കത്തീഡ്രൽ ഗായകസംഘവും കോട്ടയം വൈദിക സെമിനാരി ഗായകസംഘവും ഇമ്പമാർന്ന പ്രാർത്ഥനാഗാനങ്ങൾ ആലപിച്ചു.

എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായുടെ തലയിൽ കൈവച്ചു. മുഖ്യ കാർമികനായ കാതോലിക്കാബാവാ പരിശുദ്ധ റൂഹായുടെ ആവാസത്തിനായുള്ള രഹസ്യപ്രാർത്ഥന നടത്തിയപ്പോൾ ഭക്തജനങ്ങൾ ''കുറിയേലായിസോൻ'' എന്ന് ഏറ്റുചൊല്ലി. തുടർന്നു മെത്രാപ്പോലീത്തായെ സിംഹാസനത്തിൽ ഇരുത്തി 'ഏവൻഗേലിയോൻ' (വേദഭാഗം) വായിച്ചു. മെത്രാപ്പോലീത്തായെ വൈദികർ സിംഹാസനത്തോടെ ഉയർത്തി മൂന്നുപ്രാവശ്യം സർവഥാ യോഗ്യൻ എന്നർഥം വരുന്ന 'ഓക്സിയോസ്' വിളിച്ചു. മെത്രാപ്പോലീത്താ സ്ലീബാ ഉയർത്തി ജനത്തെ വാഴ്ത്തി.

ദൈവത്തിന്റെ പരിശുദ്ധ സഭയാകുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയിലെ കൊല്ലം ഇടവകയ്ക്ക് അബൂൻ മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ 'യോഗ്യൻ, യോഗ്യൻ, യോഗ്യൻ' എന്നു സിംഹാസനം ഉയർത്തി വൈദികർ പറഞ്ഞപ്പോൾ ജനം ഉച്ചത്തിൽ അതേറ്റു പറഞ്ഞു. സിംഹാസനം താഴ്ത്തിവയ്ക്കപ്പെട്ടശേഷം ബാവാ അംശവടി നൽകി.

ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ 'സ്താത്തിക്കോൻ' (അധികാരപത്രം) വായിച്ചു സമർപ്പിച്ചു. അധികാരപത്രം കാതോലിക്കാ ബാവാ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായ്ക്കു കൈമാറിയതോടെ ശുശ്രൂഷ സമാപിച്ചു.

തുടർന്നു ചേർന്ന അനുമോദനയോഗം കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്തു. വിശുദ്ധിയോടെയും ആത്മാർത്ഥതയോടെയും സ്വാർത്ഥേച്ഛയില്ലാതെയും പ്രവർത്തിക്കുന്നവർക്കു ദൈവാനുഗ്രഹം എന്നുമുണ്ടാവുമെന്ന് അദ്ദേഹം പറഞ്ഞു. സാധാരണക്കാരുടെയിടയിലേക്കിറങ്ങിച്ചെന്ന് അവരുടെ നന്മയ്ക്കായി പ്രയത്നിക്കാനുള്ള അവസരമാണ് എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായ്ക്കു ലഭിച്ചിരിക്കുന്നതെന്ന് ആശംസകൾ അർപ്പിച്ചുകൊണ്ടു ബാവാ പറഞ്ഞു.

ഭവനദാന പദ്ധതിയിൽ പെടുത്തി നിർമിച്ച വീടുകളുടെ താക്കോൽദാനം മന്ത്രി ആർ. ബാലകൃഷ്ണപിള്ള നിർവഹിച്ചു. ക്രൈസ്തവരടക്കമുള്ള ഈശ്വര വിശ്വാസികളെ കടുത്ത പീഡനങ്ങൾക്കു വിധേയമാക്കിപ്പോന്ന തത്ത്വശാസ്ത്രങ്ങളുടെ തകർച്ച വിശ്വാസികളുടെ വിജയമാണെന്ന് അദ്ദേഹം പറഞ്ഞു.

ഗീവർഗീസ് മാർ ദീയസ്ക്കോറസ് മെത്രാപ്പോലീത്താ അധ്യക്ഷതവഹിച്ചു. വികസന ഫണ്ടിന്റെ വിതരണോദ്ഘാടനം ഡോ. യുയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പ നിർവഹിച്ചു.

സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്താ, മുനിസിപ്പൽ ചെയർമാൻ കരുമാലിൽ സുകുമാരൻ, പോൾ മത്തായി, അലക്സാണ്ടർ കാരയ്ക്കൽ തുടങ്ങിയവർ പ്രസംഗിച്ചു. എ. കെ. തോമസ് സ്വാഗതവും മെത്രാസന സെക്രട്ടറി ഫാ. വി. എം. മത്തായി വിലനിലത്ത് നന്ദിയും പറഞ്ഞു.

എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായെ സംഘടനകളുടെയും സ്ഥാപനങ്ങളുടെയും പ്രതിനിധികൾ ഹാരാർപ്പണം നടത്തി. അനുമോദനത്തിനു മെത്രാപ്പോലീത്താ നന്ദി പറഞ്ഞു.



പുതുപ്പള്ളിയിൽനിന്ന് ഇന്നലെ നടത്തിയ പരിഹാരപ്രദക്ഷിണം. —മനോരമ.

# പുതുപ്പള്ളിയിൽ പരിഹാര പ്രദക്ഷിണം

പുതുപ്പള്ളി: പുതുപ്പള്ളി സെൻറ് ജോർജ് പള്ളിയിൽ വിശുദ്ധ ഗീവറുഗീസ് സഹദായുടെ പെരുനാൾ മുടങ്ങിയതിൽ ദുഃഖിതരായ ഇടവകക്കാർ പള്ളിയിൽ നടത്തിവന്ന ത്രിദിന ഉപവാസം ഇന്നലെ നടന്ന പരിഹാര പ്രദക്ഷിണത്തോടെ സമാപിച്ചു.

കുർബാനയ്ക്കുശേഷം പള്ളിയിൽ നിന്ന് ആരംഭിച്ച പ്രദക്ഷിണത്തിൽ അനേകം പേർ പങ്കെടുത്തു.

പുതുപ്പള്ളി കവല, നിലയ്ക്കൽ പള്ളി കുട്ടൻചിറപ്പടി വഴി പ്രദക്ഷിണം പള്ളിയിൽ തിരിച്ചെത്തി.

1990 മെയ് 21 തിങ്കൾ Y 3

ദീപിക 1991 സെപ്റ്റംബർ 6 വെള്ളി 3



# മടുക്കാനി മുനിസിപ്പൽ ചെയർമാൻ

കോട്ടയം: കോട്ടയം മുനിസിപ്പൽ ചെയർമാനായി ഇടതുപക്ഷ മുന്നണി സ്വതന്ത്രനായ പി.സി. ചെറിയാൻ മടുക്കാനിയെ ഇന്നലെ ചേർന്ന കൗൺസിൽ യോഗം തെരഞ്ഞെടുത്തു.

കോൺഗ്രസ്–ഐ നേതാവ് എൻ. കെ. പൊതുവാളിനെ 12–നെതിരെ 14 വോട്ടുകൾക്കാണ് പി.സി. ചെറിയാൻ പരാജയപ്പെടുത്തിയത്. 32 അംഗ കൗൺസിലിൽ ഒരാൾ മരണമടയുകയും മറ്റൊരാൾ വിദേശത്തുമാണ്. രണ്ടു കൗൺസിലർമാർക്കു ഹൈക്കോടതി വോട്ടവകാശം താൽക്കാലികമായി നിഷേധിച്ചിരിക്കുകയാണ്. ചെയർമാൻ സ്ഥാനാർത്ഥികൾ വോട്ടു ചെയ്തതുമില്ല.

മുനിസിപ്പൽ അഡ്മിനിസ്ട്രേറ്റർ റീജിണൽ ജോയിൻറ് ഡയറക്ടർ കെ.പി. തോമസിൻെറ മുമ്പാകെ സത്യപ്രതിജ്ഞ ചെയ്ത പി.സി. ചെറിയാൻ ചെയർമാനായി ചാർജെടുത്തു.

തുടർന്നു വൈസ് ചെയർമാൻ ടി. സി. മാത്യുവിൻെറ അധ്യക്ഷതയിൽ ചേർന്ന അനുമോദന യോഗത്തിൽ എൻ. കെ. പൊതുവാൾ, കെ.എ. അയ്യപ്പൻപിള്ള, ബേബി അലക്സ്, പി.എം. ബ്രഹ്മമോഹൻ, ഡോ. ആർ. വി. ജോസ്, പി.എസ്. ബഷീർ, സണ്ണി കല്ലൂർ, മാണി എബ്രഹാം, ആർ.കെ. കർത്ത, ടി.ജി. സാമുവേൽ, ജില്ലാ കൗൺസിൽ അംഗങ്ങളായ കുര്യൻ ജോയി, ഉഴവൂർ വിജയൻ, പി.കെ. ചിത്രഭാനു, കമ്മീഷണർ പി. സത്യരാജ് എന്നിവർ പ്രസംഗിച്ചു.

കോട്ടയം മടുക്കാനിയിൽ പി.സി. ചെറിയാൻ (65) 1968 മുതൽ തുടർച്ചയായി മൂന്നാം വാർഡ് കൗൺസിലറാണ്. എം.ഡി. ഹൈസ്കൂളിലും സി.എം.എസ്. കോളജിലുമായി വിദ്യാഭ്യാസം പൂർത്തിയാക്കിയ ചെറിയാൻ, "അപ്പാപ്പൻ" എന്ന പേരിലാണറിയപ്പെടുന്നത്. സ്റ്റാൻഡിംഗ് കമ്മിറ്റി ചെയർമാൻ, വൈസ് ചെയർമാൻ എന്നീ നിലകളിലും ഇദ്ദേഹം മുനിസിപ്പാലിറ്റിയിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. പുത്തനങ്ങടി കളത്തിൽ കെ.സി. കുര്യൻെറ പുത്രി ഗ്രേസിയാണ് ഭാര്യ.

# കൺവെൻഷൻ, ക്രിസ്മസ്

18-12-91

പുതുപ്പള്ളി: എക്യുമെനിക്കൽ ഫെലോഷിപ്പ് ആഭിമുഖ്യത്തിലുള്ള സംയുക്ത ക്രിസ്മസ് ആഘോഷത്തോടനുബന്ധിച്ച ത്രിദിന കൺവെൻഷൻ വ്യാഴാഴ്ച ഹൈസ്കൂൾ മൈതാനത്തു തുടക്കം കുറിക്കും.

അഞ്ചരയ്ക്കു ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രസംഗിക്കും. വെള്ളി, ശനി, ദിവസങ്ങളിൽ യഥാക്രമം റവ. എം. സി. സാമുവലും മോൺ. പീറ്റർ ഊരാളിലും. വെള്ളിയാഴ്ച മൂന്നിനു മദ്യവർജ്ജന യോഗം ശനിയാഴ്ച മൂന്നിനു വിദ്യാർഥിസമ്മേളനം.

ഞായറാഴ്ച വൈകുന്നേരം ഡോ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടുന്ന ക്രിസ്മസ് സമ്മേളനത്തിൽ മന്ത്രി ഉമ്മൻ ചാണ്ടി നക്ഷത്രം പ്രകാശിപ്പിക്കും. റവ. മാത്യു മാത്യു ക്രിസ്മസ് സന്ദേശം നൽകും.

# സമാധാനാന്തരീക്ഷത്തിൽ അദ്ധ്യയനം നടത്തണം

30-12-91

പത്തനംതിട്ട: അക്രമസമരങ്ങൾ ഒഴിവാക്കി സമാധാനാന്തരീക്ഷത്തിൽ അദ്ധ്യയനം നടത്താൻ സഹായിക്കണമെന്നും മദ്യത്തിനും മയക്കുമരുന്നിനും എതിരേ ബോധവൽക്കരണം നടത്തണമെന്നും ഇന്നലെ സമാപിച്ച എം.ജി.ഒ.സി.എസ്.എം വാർഷിക സമ്മേളനം ആഹ്വാനംചെയ്തു.

ക്രൈസ്തവ സ്നേഹത്തിൻെറ മഹത്തായ സന്ദേശം വിളംബരം ചെയ്ത് അച്ചടക്കത്തോടെ യുവജനങ്ങൾ മുന്നോട്ടു പോകണമെന്നും ദൈവത്തിൻെറ പ്രകാശത്തിൽ നടന്നാൽ ഭയപ്പെടേണ്ടിവരികയില്ലെന്നും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ സമാപനസമ്മേളനം ഉദ്ഘാടനം ചെയ്യവേ അഭിപ്രായപ്പെട്ടു.

പ്രസ്ഥാനം പ്രസിഡൻറ് ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്താ, കോട്ടയം ജില്ലാ കലക്ടർ സാജൻ ഹീറ്റർ, സിറിൾ റമ്പാൻ, അഭിലാഷ് ജെ. വർഗീസ്, ഷിബു കെ. എബ്രഹാം, ഡീക്കൻ വി.ഐ. ചാക്കോ എന്നിവർ പ്രസംഗിച്ചു.

ഡോ. ടി.എ. ജോർജ് സ്വാഗതവും എം.ഇ. കുറിയാക്കോസ് നന്ദിയും പറഞ്ഞു.

കലാമൽസരങ്ങളിൽ വിജയിച്ചവർക്കു കാതോലിക്കാബാവാ സമ്മാനങ്ങൾ വിതരണംചെയ്തു.

സീനിയർ ഫ്രണ്ട്സിൻെറ പ്രത്യേക യോഗത്തിൽ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ടി.വി. വർഗീസ്, എം.ജി. തോമസ്, ജേക്കബ് ജോൺ ഇലഞ്ഞിക്കൽ, പി.സി. ഏലിയാസ്, വർഗീസ് പടിയറ എന്നിവർ പ്രസംഗിച്ചു.

അഞ്ചുദിവസം നീണ്ടുനിന്ന സമ്മേളനത്തിൽ വിവിധഭാഗങ്ങളിൽ നിന്നായി 500 പ്രതിനിധികൾ പങ്കെടുത്തു.

# പാമ്പാടിയിൽ 'ഹോളി ഈവ്'

18-12-91

പാമ്പാടി: വൈ.എം.സി.എ. യുടെ ക്രിസ്മസ് ആഘോഷം ഹോളി ഈവ് വ്യാഴാഴ്ച പഞ്ചായത്തു മിനി സ്റ്റേഡിയത്തിൽ നടക്കും.

മൂന്നുമണിക്കു ആലാംപള്ളിയിൽനിന്നു റാലി, നാലരയ്ക്കു പയനിയർ ഓർക്കസ്ട്രയുടെ ഗാനശുശ്രൂഷ, അഞ്ചിനു പൊതുസമ്മേളനം, ആറിനു മംഗളം ഓർക്കസ്ട്രായുടെ ഗാനമേള.

ധനമന്ത്രി ഉമ്മൻചാണ്ടിയുടെ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനം ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യും. കെ.ജി. കോളജ് പ്രിൻസിപ്പൽ ടൈറ്റസ് വർക്കി ക്രിസ്മസ് ദൂതു നൽകും.

1988 ഡിസം. 8 വെള്ളി

# ആതുരർക്കു സമർപ്പിച്ച സപ്തതി

മലങ്കര ഓർത്തഡോക്സ് സഭയിലെ നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് 70 വയസ് പൂർത്തിയാവുന്ന വിവരം അദ്ദേഹത്തെ അടുത്തും അകലെയുംനിന്നു കണ്ടിട്ടുള്ള അനേകായിരങ്ങൾ അറിഞ്ഞിട്ടുണ്ടാവില്ല. ജന്മദിനാഘോഷങ്ങളൊന്നുംതന്നെ നടത്തിയിട്ടില്ലാത്ത മെത്രാപ്പോലീത്തായ്ക്ക് 60 കഴിഞ്ഞതുപോലെതന്നെ എഴുപതും. അദ്ദേഹം ഇതിനു പ്രത്യേക പ്രാധാന്യമൊന്നും കല്പിക്കുന്നില്ല. എന്നാൽ ഈ പ്രാവശ്യം ഒരു പ്രത്യേകതയുള്ളത്, അദ്ദേഹം നേതൃത്വം കൊടുക്കുന്ന മലങ്കര ഓർത്തഡോക്സ് യുജന പ്രസ്ഥനം പ്രവർത്തകരുടെ നിർബന്ധത്തിനു വഴങ്ങി, അനാർഭാടമായ ഒരു ജന്മദിന സമ്മേളനം സമൂഹത്തിലെ പതിതരായ കുഷ്ഠരോഗികളോടു ചേർന്നു നടത്തുന്നതിന് അദ്ദേഹം സമ്മതിച്ചിട്ടുണ്ട് എന്നതാണ്. അദ്ദേഹത്തിൻെറ സപ്തതിസ്മാരകമായി നൂറനാട് കുഷ്ഠരോഗാശുപത്രിയിൽ ഒരു പദ്ധതിക്കായി 25,000 രൂപ സ്വരൂപിച്ചു നൽകുവാനും ഓർത്തഡോക്സ് യുവജനപ്രസ്ഥാനം നിശ്ചയിച്ചിട്ടുണ്ട്. ഇന്ന് 71—ാം വയസിലേക്ക് പ്രവേശിക്കുന്ന മെത്രാപ്പോലീത്ത, അന്നേദിവസം മൗനവ്രതത്തിനും ധ്യാനത്തിനുമായി നീക്കിവയ്ക്കും. നാളെ (ശനി) രാവിലെ എട്ടുമണിക്കു നൂറനാട് കുഷ്ഠരോഗാശുപത്രിയിൽ ദിവ്യബലിയും അർപ്പിക്കും.

മികച്ച വേദശാസ്ത്ര പണ്ഡിതൻ, സുപ്രസിദ്ധ വാഗ്മി, സാമൂഹികനീതിയുടെ പ്രവാചകൻ, ഭാരത സുവിശേഷീകരണത്തിൻെറ ശക്തനായ വക്താവ്, ഇരുപതിൽ പരം ഗ്രന്ഥങ്ങളുടെ കർത്താവ്, ദേശീയ അന്തർദ്ദേശീയ തലങ്ങളിൽ യഥാർത്ഥ എക്യുമിനിസത്തിൻെറ പ്രചാരകൻ, സർവമത സാഹോദര്യത്തിനു വേണ്ടി അർപ്പിതനായ നേതാവ് എന്നീ നിലകളിലെല്ലാം വിഖ്യാതനായ മെത്രാപ്പോലീത്തായുടെ ജീവിതം സംഭവബഹുലമാണ്.

മാവേലിക്കരയ്ക്കടുത്ത് ഈഴേക്കടവിൽ 'മുണ്ടോലിൽ' കൊച്ചിട്ടി കൊച്ചിട്ടിയുടെയും മറിയാമ്മകൊച്ചിട്ടിയുടെയും മകൻ ജോർജുകുട്ടി, തനിക്കു ജന്മം നൽകിയ കുടുംബപശ്ചാത്തലത്തിൻെറ പരിമിതികളെ ഉല്ലംഘിച്ചു വളർന്ന ആളാണ്. ചെറുപ്പത്തിൽ അനാരോഗ്യവാനായിരുന്നു താനെന്നും മൂന്നാംക്ലാസിൽ തോറ്റ തന്നെ ഫീസില്ലാത്തതിൻെറപേരിൽ ക്ലാസിൽനിന്നിറക്കിവിട്ടിട്ടുണ്ടെന്നും,

ലേക്ക് അഞ്ചുലക്ഷത്തിൽപരം രൂപയുടെ വസ്ത്രങ്ങൾ, മരുന്നുകൾ മുതലായവ അയച്ചുകൊടുത്തപ്പോഴും സഭയ്ക്കുവേണ്ടി ആ പ്രവർത്തനങ്ങളുടെ ചുക്കാൻ പിടിച്ചത് ഒസ്താത്തിയോസ് മെത്രാപ്പോലീത്തായായിരുന്നു. പുതുപ്പാടി സെൻറ് പോൾസ് ആശ്രമം, മാവേലിക്കര സെൻറ് പോൾസ് മി



ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

ഷൻ ട്രെയിനിംഗ് സെൻറർ, കർമ്മേൽ ദയറായിലെ വൃദ്ധമന്ദിരം ഇവയുടെ സ്ഥാപകനായ മെത്രാപ്പോലീത്തായുടെ ചുമതലയിൽ പുതുപ്പാടി, ഹരിപ്പാട്, പനയമ്പാല എന്നീ സ്ഥലങ്ങളിൽ ബാലികാ-ബാലഭവനങ്ങളും നടത്തപ്പെട്ടുവരുന്നു. അടുത്തകാലത്ത് ഏറ്റവും ശ്രദ്ധേയമായ ഒരു പ്രവർത്തന രംഗമാണു ഹൈദരാബാദിനടുത്തുള്ള യാച്ചാറാം ബാലഗ്രാം. കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത 35 കുഞ്ഞുങ്ങളെ ഇപ്പോൾ അവിടെ എടുത്തുവളർത്തുന്നു. ഇതുകൂടാതെ രോഗികൾക്കുവേണ്ടി Sick Aid Foundation, വിവാഹപ്രായമെത്തിയ സാമ്പത്തിക പരാധീനതയുള്ള പെൺകുട്ടികൾക്കുവേണ്ടി Marriage Assistance Foundation, കിടപ്പാടം ഇല്ലാത്തവർക്കുവേണ്ടി House Building Aid Fund എന്നിവ അദ്ദേഹം തന്നെ ആരംഭിച്ചിട്ടുള്ളത് നാനാജാതിമതസ്ഥരായ അനേകം പാവപ്പെട്ടവർക്കു പ്രയോജനം ചെയ്യുന്നു. ഒടുവിൽ പറഞ്ഞ മൂന്നു സംഘടനകൾക്കുംവേണ്ടിയുള്ള ആസ്ഥാനമന്ദിരം തിരുവനന്തപുരത്തു പണി

അദ്ദേഹംതന്നെ പറഞ്ഞുകേട്ടിട്ടുണ്ട്. എന്നാൽ, മാതാപിതാക്കളിൽനിന്നു ലഭിച്ച സുവിശേഷപൈതൃകവും ഭക്തിവൈരാഗ്യവും, തൻെറ ജീവിതം കരുപ്പിടിക്കുന്നതിൽ ശക്തിയേറിയ സ്വാധീനം ചെലുത്തി. സ്കൂൾ ഫൈനൽ പാസായശേഷം കുറച്ചുനാൾ അദ്ധ്യാപകനായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

വൈദിക വിദ്യാഭ്യാസം (ബി.ഡി) ആദ്യം നടത്തിയത് ജബൽപൂരിലെ തിയളോജിക്കൽ കോളജിലാണ്. പിന്നീട് അമേരിക്കയിലെ ട്രൂ യൂണിവേഴ്സിറ്റിയിൽനിന്ന് എം. എ. യും, യൂണിയൻ സെമിനാരിയിൽനിന്ന് എസ്. ടി. എം-ഉം കരസ്ഥമാക്കി. ലോകപ്രശസ്തരായ പോൾ ടില്ലിക്, റെയ്നോൾഡ് നീബർ തുടങ്ങിയ വേദശാസ്ത്ര പണ്ഡിതരുടെ ശിഷ്യനായിരിക്കാൻ കഴിഞ്ഞത് മഹാഭാഗ്യമായി അദ്ദേഹം കരുതുന്നു. നാട്ടിൽ തിരിച്ചെത്തിയ എം. വി. ജോർജ് ശെമ്മാശൻ 1951-ൽ എം. ഡി. സെമിനാരിയിൽ അദ്ധ്യാപകനായി. ഇന്നും ആ നിലയിൽ തുടരുന്നു. പഴയസെമിനാരിയിലെ ഏറ്റവും പഴക്കം ചെന്ന അദ്ധ്യാപകനായ മെത്രാപ്പോലീത്ത 15 വർഷത്തോളം വൈസ് പ്രിൻസിപ്പലായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. വേദശാസ്ത്ര പണ്ഡിതനാകുന്നതിനു മുമ്പുതന്നെ അദ്ദേഹം ഒരു വേദപുസ്ത പണ്ഡിതനുമായിരുന്നു.

വിശ്വാസത്തെ യുക്തിപരമായ നിലയിൽകൂടി വിശദീകരിക്കുവാനുള്ള അദ്ദേഹത്തിൻെറ അന്യാദൃശപാടവം യുവാക്കളെ അന്നേ വളരെ സ്വാധീനിച്ചിരുന്നു. യുക്തിവാദി പ്രൊഫ. എ. ടി. കോവൂരുമായി ജനയുഗം വാരികയിൽകൂടി നടത്തിയ സംവാദം യുവലോകത്തിൻെറ ശ്രദ്ധപിടിച്ചുപറ്റി. "ദൈവമുണ്ടെന്നു തെളിയിക്കാമോ?" "മൂന്നു വിശ്വാസസത്യങ്ങൾ" മുതലായ പുസ്തകങ്ങൾ ഈ കാലഘട്ടത്തിൻെറ സൃഷ്ടികളാണ്.

വിനയവും, താഴ്മയും, പ്രസംഗപാടവവുമാണ് അന്തർദ്ദേശീയ രംഗത്തു പണ്ഡിതരായ മറ്റു വേദശാസ്ത്രജ്ഞന്മാരേക്കാൾ കൂടുതൽ അംഗീകാരം നേടുവാൻ ഇടയാക്കിയിട്ടുള്ളത്. ആദ്യകാലത്തു വ്യക്തിപരമായ മാനസാന്തരത്തിന് ഊന്നൽകൊടുത്തുകൊണ്ടുള്ള പ്രവർത്തനശൈലി, പില്ക്കാലത്തു സാമൂഹികനീതിക്കു വഴിമാറിക്കൊടുത്തതിൽ അതൃപ്തിയുള്ള കേൾവിക്കാരും ഇല്ലാതില്ല. എന്നാൽ തൻെറ പ്രസംഗത്താൽ ആകൃഷ്ടരായി പലരും സ്വർണാഭരണങ്ങൾവരെ സുവിശേഷവേലയ്ക്കും ജീവകാരുണ്യ പ്രവർത്തനങ്ങൾക്കുമായി ഊരി നൽകിയിട്ടുള്ള സംഭവങ്ങളും വളരെയുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയിലെ സുവിശേഷപരവും ജീവകാരുണ്യപരവുമായ പ്രവർത്തനങ്ങൾ പലതിനും നേതൃത്വം കൊടുത്തിട്ടുള്ളതു ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണ്. ആന്ധ്രാപ്രദേശിൻെറ തീരങ്ങളിൽ ചുഴലിക്കാറ്റടിച്ചു കൊടുംനാശനഷ്ടങ്ങളുണ്ടായപ്പോൾ ഒരു ഗ്രാമം ദത്തെടുത്ത് 100 വീടുകൾ വച്ചു കൊടുത്തപ്പോഴും ക്ഷാമബാധിതമായ ആഫ്രിക്കൻ രാജ്യങ്ങളി

യുന്നു. ആരും സഹായമില്ലാത്തവരും ഡോക്ടർമാരെ പരിചയമില്ലാത്തവരുമായി തിരുവനന്തപുരത്തെത്തുന്ന രോഗികളെ പരിചരിക്കുവാനും വേണ്ട ചികിൽസകൾ ലഭ്യമാക്കുവാൻ അവരെ സഹായിക്കുവാനുമാണ് കാരുണ്യ ഗൈഡിംഗ് സെൻറർ എന്ന ഈ സ്ഥാപനം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

തെരുവുയാചകനാണെങ്കിലും സ്വന്തമായി ഒരു മേൽവിലാസം കാണിച്ചിട്ടുണ്ടെങ്കിൽ മെത്രാപ്പോലീത്തായ്ക്ക് അയയ്ക്കുന്ന എഴുത്തിനു മറുപടി കിട്ടുമെന്നുള്ളതിനു രണ്ടു പക്ഷമില്ല.

ദരിദ്രരുടെ ഈ ലോകത്തിൽ സമ്പന്നനായി ജീവിക്കുന്നതു പാപമാണെന്നുതന്നെയാണ് അദ്ദേഹത്തിൻെറ ഉറച്ച വിശ്വാസം. 'Sin of being rich in a poor world' എന്ന പേരിൽ ഒരു പുസ്തകംതന്നെ ഈ ആശയപ്രചാരണത്തിനായി അദ്ദേഹം എഴുതിയിട്ടുണ്ട്. നിരീശ്വരത്വത്തെക്കാൾ അപലപനീയമാണ് അദ്ദേഹത്തിനു നിർമ്മനുഷ്യത്വം. 'നിരീശ്വരത്വം അഥവാ നിർമ്മനുഷ്യത്വം' എന്ന പുസ്തകം ഈ ആശയം വെളിവാക്കുന്നു. സഭകളുടെ ലോകകൗൺസിലിൻെറ വിവിധ കോൺഫറൻസുകളിൽ പങ്കെടുത്തു അനേകം പ്രാവശ്യം വിദേശയാത്രകൾ നടത്തിയിട്ടുള്ള മെത്രാപ്പോലീത്താ, പ്രാദേശികമായ എക്യുമിനിക്കൽ പ്രസ്ഥാനത്തിനും വലിയ സംഭാവനകളാണു നൽകിക്കൊണ്ടിരിക്കുന്നത്. കഴിഞ്ഞ അഞ്ചു വർഷമായി കേരള കൗൺസിൽ ഓഫ് ചർച്ചസിൻെറ അധ്യക്ഷനായി പ്രവർത്തിക്കുന്ന മെത്രാപ്പോലീത്താ ഇപ്പോൾ ബൈബിൾ സൊസൈറ്റിയുടെ അധ്യക്ഷൻകൂടിയാണ്.

പത്തുവർഷത്തിലധികമായി ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിൻെറ അധ്യക്ഷനായും അതിൻെറ ജീവനാഡിയായും പ്രവർത്തിക്കുന്ന മെത്രാപ്പോലീത്താ സഹോദരീസംഘടനയായ വിദ്യാർത്ഥിപ്രസ്ഥാനത്തിലും, മറ്റു സഭകളിലെ സമാനമായ സംഘടനകളിലും ശക്തനായ ഒരു പ്രബോധകനായി എപ്പോഴും വർത്തിക്കുന്നു.

മതംമാറ്റമല്ല അദ്ദേഹം വിഭാവനചെയ്യുന്ന ഭാരതസുവിശേഷീകരണത്തിൻെറ കാതലായ ലക്ഷ്യം. ഭാരതത്തിലെ അവികസിതമായ അസംഖ്യം കുഗ്രാമങ്ങളിലും പട്ടണപ്രാന്തങ്ങളിലെ ചേരികളിലും മൃഗതുല്യമായി പട്ടിണിയിലും പരിവട്ടത്തിലും അധാർമ്മികതയിലും ചൂഷണത്തിലും അന്ധവിശ്വാസത്തിലും ജീവിക്കുന്ന ജനകോടികളുടെ സമഗ്രമായ സമുദ്ധാരണമാണു മെത്രാപ്പോലീത്തായുടെ ലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിക്കായി ഇനി ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ടെന്നു മെത്രാപ്പോലീത്താ എപ്പോഴും നെടുവീർപ്പോടെ അനുസ്മരിക്കുന്നു.

മുപ്പതു വർഷമായി പ്രമേഹരോഗിയായ അദ്ദേഹം എഴുപതാം വയസിലും യൗവനം നിലനിർത്തുന്നതിൻെറ പ്രധാനരഹസ്യം— താൻ ഇതുവരെ ഒന്നും ചെയ്തിട്ടില്ലെന്നും ഇനിയും വളരെ കാര്യങ്ങൾ ചെയ്യുവാനുണ്ടെന്ന്— ഭാവിയെപ്പറ്റി താൻ വച്ചുപുലർത്തുന്ന ശുഭപ്രതീക്ഷയാണ്.

ഫാ. ഒ. തോമസ്



പുതുപ്പള്ളി നിലയ്ക്കൽ പള്ളി ശതാബ്ദി സ്മാരക ഓഡിറ്റോറിയത്തിന്റെ ശിലാസ്ഥാപനകർമ്മം പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിക്കുന്നു. ധനമന്ത്രി ഉമ്മൻ ചാണ്ടി, ഫാ. പി. കെ. സഖറിയ, മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പാ, വികാരി ഫാ. കെ. എസ്. ജേക്കബ്, ആർക്കിടെക്ട് ഫിലിപ്പ് മാത്യു എന്നിവർ സമീപം. -മനോരമ

# നിലയ്ക്കൽ പള്ളി ഓഡിറ്റോറിയം: തറക്കല്ലിട്ടു

29-12-91

പുതുപ്പള്ളി: നിലയ്ക്കൽ പള്ളി ശതാബ്ദി സ്മാരകമായി പന്ത്രണ്ടുലക്ഷം രൂപ ചെലവിൽ പണിയുന്ന ഓഡിറ്റോറിയത്തിന്റെ ശിലാസ്ഥാപനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു.

ഇടവകയുടെ സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതോടൊപ്പം ആത്മീയമായ വളർച്ചയിലും ശ്രദ്ധവയ്ക്കണമെന്നു പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ബോധിപ്പിച്ചു. ക്രിസ്തുമാർഗം നന്മകളുടേതാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

ഡോ. മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പ അദ്ധ്യക്ഷത വഹിച്ചു. ധനമന്ത്രി ഉമ്മൻചാണ്ടി, ഫാ. പി.കെ. സഖറിയ എന്നിവർ ആശംസ നേർന്നു. വികാരി ഫാ. കെ.എസ്. ജേക്കബ് സ്വാഗതവും നൈനാൻ കുര്യൻ നന്ദിയും പറഞ്ഞു.

ഫാ. കെ. എസ്. ജേക്കബ് അദ്ധ്യക്ഷനും ഫാ. മാത്യു മാത്യു ജനറൽ കൺവീനറുമായി ജൂബിലി കമ്മിറ്റി പ്രവർത്തിക്കുന്നുണ്ട്. ഫിലിപ്പ് മാത്യു ആണ് ഓഡിറ്റോറിയത്തിന്റെ ആർക്കിടെക്റ്റ്.

# ബസേലിയസ് കോളജ് ജൂബിലി: കലാമേള തുടങ്ങി

കോട്ടയം: പരമ്പരാഗതകലകളെ സ്ഥാനഭ്രംശം ചെയ്തു സിനിമയും ടെലിവിഷനും പുതിയ പ്രതീകങ്ങളെ സൃഷ്ടിക്കുകയാണെന്നു സുപ്രസിദ്ധ ചലച്ചിത്ര സംവിധായകൻ കെ. ജി. ജോർജ് ചൂണ്ടിക്കാട്ടി.

ടെലിവിഷൻ സൃഷ്ടിക്കുന്ന പ്രതിഛായ പലപ്പോഴും ദുർബലമായിരിക്കുമെന്നദ്ദേഹം പറഞ്ഞു.

ബസേലിയസ് കോളജ് ജൂബിലിയോടനുബന്ധിച്ചു കലാമേള ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

മാധ്യമങ്ങളുടെ സ്വാധീനശക്തിയെക്കുറിച്ച് ആധുനിക കാലത്തെ മനുഷ്യർ ബോധവാൻമാരായരിക്കണമെന്നദ്ദേഹം പറഞ്ഞു.

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷ്യം വഹിച്ച യോഗത്തിൽ പ്രിൻസിപ്പൽ പ്രൊഫ. എം. ജെ. മാത്യു, യൂണി. യൂണിയൻ കൗൺസിലർ വി. സനൽകുമാർ എന്നിവർ ആശംസാപ്രസംഗം നടത്തി.

കലാമേള കോ-ഓർഡിനേറ്റർ ജേക്കബ് കുര്യൻ ഓണാട്ട് സ്വാഗതവും അനധ്യാപകപ്രതിനിധി കോര കെ. കുര്യാക്കോസ് നന്ദിയും പറഞ്ഞു.

ബസേലിയസ് കോളജിന്റെ പേട്രൻസ് ഡേ ജനുവരി രണ്ടിന് ആഘോഷിക്കാൻ തീരുമാനിച്ചതായി പ്രോഗ്രാം കമ്മിറ്റി ചെയർമാൻ പ്രൊഫ. എ. എ. മർക്കോസും കൺവീനർ ഷാജി കെ. കക്കാട്ടും അറിയിച്ചു. രാവിലെ 10 മണിക്കു മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കുന്ന സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. മാർത്തോമ്മാ സഭയിലെ അഭിനവ എപ്പിസ്ക്കോപ്പാ ഗീവർഗീസ് മാർ അത്താനാസ്യോസ് അനുസ്മരണാപ്രസംഗം നടത്തും.

27-12-89

# ഏഴ് എപ്പിസ്കോപ്പാമാർക്കു മെത്രാപ്പോലീത്താ സ്ഥാനം

24-10-91

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിൽ ഭദ്രാസനങ്ങളുടെ പൂർണ ചുമതലയുള്ള ഏഴ് എപ്പിസ്കോപ്പാമാരെ നാളെ മെത്രാപ്പോലീത്താമാരായി ഉയർത്തും.

പഴയ സെമിനാരി ചാപ്പലിൽ വെള്ളിയാഴ്ച രാവിലെ 7.30-നു നടക്കുന്ന കുർബാനമദ്ധ്യേയാണ് ഈ ചടങ്ങ്. മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം), ഫിലിപ്പോസ് മാർ യൗസേബിയോസ് (തുമ്പമൺ), തോമസ് മാർ അത്താനാസിയോസ് (ചെങ്ങന്നൂർ), ഗീവർഗീസ് മാർ ഈവാനിയോസ് (കോട്ടയം), പൗലൂസ് മാർ മിലിത്തിയോസ് (കുന്നംകുളം), കുറിയാക്കോസ് മാർ ക്ലിമീസ് (ബത്തേരി), സഖറിയാ മാർ അന്തോനിയോസ് (കൊച്ചി) എന്നിവരെയാണു മെത്രാപ്പോലീത്താമാരായി ഉയർത്തുന്നത്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ നടക്കുന്ന കുർബാനയിലും ശുശ്രൂഷയിലും സഭയിലെ മറ്റു മെത്രാപ്പോലീത്താമാരും പങ്കെടുക്കും.

കുന്നംകുളം ഭദ്രാസനത്തിന്റെ ആദ്യസാരഥിയായ പൗലൂസ് മാർ മിലിത്തിയോസ് 1985 മെയ് 15-നാണു

**സ്വന്തം ലേഖകൻ**

എപ്പിസ്കോപ്പാ ആയത്. ദീർഘകാലം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനത്തിന്റെ തിരുവനന്തപുരത്തെയും കോട്ടയത്തെയും വിദ്യാർഥികേന്ദ്രങ്ങളുടെ ചുമതല വഹിച്ചിരുന്നു. ഇപ്പോൾ പ്രസ്ഥാനത്തിന്റെ വൈസ് പ്രസിഡൻറാണ്. ഓർത്തഡോക്സ് വൈദികക്ഷേമനിധി സെക്രട്ടറിയായും പ്രവർത്തിച്ചിരുന്നു. കുന്നംകുളം മങ്ങാട് കൊള്ളന്നൂർ വീട്ടിൽ അയിപ്പിന്റെ പുത്രനാണ്.

ബത്തേരി ഭദ്രാസനത്തിന്റെ ആദ്യസാരഥിയായ കുറിയാക്കോസ് മാർ ക്ലീമീസ് ഇക്കൊല്ലം ഏപ്രിൽ 30-നാണ് എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ടത്. കോയിപ്രം (നെല്ലിക്കൽ) പെരുമേത്തുമണ്ണിൽ പി. കെ. മത്തായിയുടെ പുത്രനാണ്. കോട്ടയം ബസേലിയസ് കോളജിലും പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലും ബോട്ടണി പ്രൊഫസറായിരുന്ന അദ്ദേഹം പത്തനംതിട്ട ബേസിൽ ദയറാ അംഗവും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന കാലം ചെയ്ത ദാനിയേൽ മാർ പീലക്സീനോസിന്റെ സെക്രട്ടറിയുമായിരുന്നു. വെച്ചൂച്ചിറയ്ക്കടുത്തു മണ്ണടിശാലയിൽ ബസേലിയോസ് ഗ്രീഗോറിയോസ് ആശ്രമം അദ്ദേഹം സ്ഥാപിച്ചു.

ഇക്കൊല്ലം ഏപ്രിൽ 30-ന് എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ട സഖറിയാ മാർ അന്തോനിയോസ് കൊല്ലം ഭദ്രാസന അരമന മാനേജർ ശാസ്താംകോട്ട ബാലഭവൻ ഡയറക്ടർ, കൊല്ലം ഭദ്രാസന ഭവനദാന പദ്ധതി ട്രഷറർ, വൈദിക ശമ്പളപദ്ധതി സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചിരുന്നു. പുനലൂർ ആറ്റുമണലേൽ വരമ്പത്ത് (ഇംപീരിയൽ) പരേതനായ ഡബ്ല്യു. സി. ഏബ്രഹാമിന്റെ പുത്രനാണ്.

മാത്യൂസ് മാർ എപ്പിപ്പാനിയോസ് 1985 മെയ് 15-നാണ് എപ്പിസ്കോപ്പാസ്ഥാനമേറ്റത്. ഈ വർഷം ജൂൺ 14 മുതൽ കൊല്ലം ഭദ്രാസനത്തിന്റെ പൂർണചുമതല വഹിച്ചുവരുന്നു. തിരുവനന്തപുരം ചെങ്കുളം കുട്ടറഴികത്തു വീട്ടിൽ എം. കുരികേശുവിന്റെ പുത്രനാണ്. വൈദികനായിരിക്കുമ്പോൾ ബേ ചൊവ്വള്ളൂർ സെൻറ് ജോർജ്സ് ഹെഡ്മാസ്റ്റർ, സിക് ട്രെയിനിംഗ് സ്കൂൾ ഹെഡ്മാസ്റ്റർ, കോട്ടയം എം.ഡി. സെമിനാരി ഹൈസ്കൂൾ അധ്യാപകൻ, ചെങ്ങമ

(ശേഷം പേജ് 7 കോളം 2)



ഫിലിപ്പോസ് മാർ യൗസേബിയോസ് (തുമ്പമൺ ഭദ്രാസനം)



ഗീവർഗീസ് മാർ ഈവാനിയോസ് (കോട്ടയം ഭദ്രാസനം)



മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം ഭദ്രാസനം)



പൗലൂസ് മാർ മിലിത്തിയോസ് (കുന്നംകുളം ഭദ്രാസനം)



തോമസ് മാർ അത്താനാസിയോസ് (ചെങ്ങന്നൂർ ഭദ്രാസനം)



കുര്യാക്കോസ് മാർ ക്ലിമീസ് (ബത്തേരി ഭദ്രാസനം)



സഖറിയാ മാർ അന്തോനിയോസ് (കൊച്ചി ഭദ്രാസനം)

# മെത്രാപ്പോലീത്താ സ്ഥാനത്തേക്ക്

24-10-91

(ഒന്നാം പേജിൽ നിന്ന്)

നാട് ബേത്‌ലഹേം ആശ്രമം സുപ്പീരിയർ എന്നീ നിലകളിൽ പ്രവർത്തിച്ചു. അറിയപ്പെടുന്ന ധ്യാനപ്രസംഗകനാണ്. ഇപ്പോൾ ഒ.വി.ബി.എസ്. പ്രസിഡൻറാണ്.

ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ കാലംചെയ്തതിനെത്തുടർന്ന് ഈ വർഷം ജൂൺ 14-നാണു ഫിലിപ്പോസ് മാർ യൗസേബിയോസ് തുമ്പമൺ ഭദ്രാസനത്തിന്റെ പൂർണ ഭരണച്ചുമതലയേറ്റത്. 1985 മെയ് 15-ന് എപ്പിസ്കോപ്പ ആയി. കൽക്കട്ട ബിഷപ്പ്സ് കോളജിലും ഓർത്തഡോക്സ് വൈദിക സെമിനാരിയിലും പ്രൊഫസറായി. മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായിരുന്നു. നാരങ്ങാനം പുത്തൻപറമ്പിൽ പി. ജി. തോമസിന്റെ പുത്രനാണ്.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആദ്യ സാരഥിയാണു തോമസ് മാർ അത്താനാസിയോസ്. 1985 മെയ് 15-ന് എപ്പിസ്കോപ്പ ആയി. ബറോഡ കേന്ദ്രമായുള്ള മിഷൻ പ്രവർത്തനങ്ങൾക്കു നേതൃത്വം വഹിച്ചു. കാലംചെയ്ത പൂത്തൻകാവ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ സഹോദരപുത്രനും പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ കെ. ടി. തോമസിന്റെ പുത്രനുമാണ്. ഇപ്പോൾ അഖില മലങ്കര ബാലസമാജം പ്രസിഡൻറാണ്.

ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ ഗ്രീക്ക്, സുറിയാനി എന്നിവയുടെ പ്രൊഫസറായിരിക്കെ എപ്പിസ്കോപ്പാ ആയ ഗീവർഗീസ് മാർ ഈവാനിയോസ് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽനിന്നു ഹീബ്രു - സുറിയാനിയിലും വേദശാസ്ത്രത്തിലും എം.എ. ബിരുദങ്ങൾ നേടി. 'ഹൃദയശുദ്ധീകരണം' എന്ന ഗ്രന്ഥത്തിന്റെ കർത്താവാണ്. ഓതറ കീഴത്തു പരേതനായ കെ. ഐ. ജോർജിന്റെ പുത്രനാണ്.



ഡാനിയേൽ മാർ പീലക്സിനോസ്: 79-ാം ജന്മദിന ആഘോഷം നാളെ

പത്തനംതിട്ട: പരിശുദ്ധ കാതോലിക്കാ ബാവാ കഴിഞ്ഞാൽ സഭയിലെ ഏറ്റവും സീനിയർ മെത്രാപ്പോലീത്തായായ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഡാനിയേൽ മാർ പീലക്സിനോസിന്റെ 79-ാം ജന്മദിനവും മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ 35-ാം വാർഷികവും നാളെ ആഘോഷിക്കും.

മലങ്കര ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ ആദ്യ പ്രസിഡൻറ്, മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനത്തിന്റെ സ്ഥാപക പ്രസിഡൻറ് കാതോലിക്കേറ്റ് കോളജ് പ്രഥമ പ്രിൻസിപ്പൽ സിനഡ് സെക്രട്ടറി തുടങ്ങി വിവിധ രംഗങ്ങളിൽ പ്രവർത്തിച്ചിരുന്ന മെത്രാപ്പോലീത്തായ്ക്കുവേണ്ടി നാളെ ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും കുർബാന അർപ്പിക്കും. ഓമല്ലൂർ സെൻറ് തോമസ് പള്ളിയിൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ ആഘോഷക്കമ്മിറ്റി ചെയർമാനും ഭദ്രാസന അസിസ്റ്റൻറ് മെത്രാപ്പോലീത്തായുമായ ഫിലിപ്പോസ് മാർ യൗസേബിയോസ് കുർബാന അർപ്പിക്കും.

രണ്ടുമണിക്ക് ഓമല്ലൂർ വലിയപള്ളി ഓഡിറ്റോറിയത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിന്റെ അധ്യക്ഷതയിൽ കൂടുന്ന അനുമോദന സമ്മേളനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും.

ഭദ്രാസന സെക്രട്ടറി ഫാ. ഡാനിയേൽ എൻ. വറുഗീസ്, കെ. വി. മാമ്മൻ എന്നിവർ രചിച്ച "ഡാനിയേൽ മാർ പീലക്സിനോസ്" എന്ന ജീവചരിത്രത്തിന്റെ പ്രകാശനം ഫിലിപ്പോസ് മാർ യൗസേബിയാസ് മെത്രാപ്പോലീത്താ നിർവഹിക്കും.



ബസേലിയസ് കോളജിന്റെ രജതജൂബിലിയോടനുബന്ധിച്ചു നടത്തുന്ന കലാമേളയുടെ ഉദ്ഘാടനം ചലച്ചിത്ര സംവിധായകൻ കെ. ജെ. ജോർജ് നിർവഹിക്കുന്നു. ജേക്കബ് കുര്യൻ ഓണാട്ട്, യൂണിയൻ ചെയർമാൻ ജോൺ കുര്യാക്കോസ്, മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ, പ്രൊഫ. ഒ. എം. മാത്യു, പ്രിൻസിപ്പൽ പ്രൊഫ. എം. ജെ. തോമസ് എന്നിവർ സമീപം. – മനോരമ

# ബസ്കിയാമ്മ അസോ. വാർഷികം

14-4-92

ചെങ്ങരൂർ: മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ ബസ്കിയാമ്മ അസോസിയേഷന്റെ 14-ാംവാർഷികം ഏപ്രിൽ 28, 29 തീയതികളിൽ പരുമല സെമിനാരി ധ്യാനമന്ദിരത്തിൽ നടത്തും. 28-ാംന 2.30-നു മാർ ഈവാനിയോസ് മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്യും. തുടർന്നു ഫാ. ഗബ്രിയേൽ, ഫാ. ടി.ജെ. ജോഷ്വാ എന്നിവർ ക്ലാസും ധ്യാനപ്രസംഗവും നടത്തും.

ഇരുപത്തിയെട്ടിനു 9.30-നു റവ. ഡോ. ജേക്കബ് കുര്യന്റെ ക്ലാസ്. ഉച്ചകഴിഞ്ഞു 1.45-നു മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേരുന്ന പൊതുസമ്മേളനം മാർ അത്താനേഷ്യസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യും.



# യൂഹാനോൻ മാർ സേവേറിയോസ് കാലം ചെയ്തു

സ്വന്തം ലേഖകൻ

കൊച്ചി: മലങ്കര ഓർത്തഡോക്സ് സഭയുടെ കൊച്ചി ഭദ്രാസനാധിപൻ യുഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ (70) ഇന്നലെ രാവിലെ ഒൻപതിനു കാലംചെയ്തു. കബറടക്കം ഇന്നു രണ്ടിനു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ഭദ്രാസന ആസ്ഥാനമായ കൊരട്ടി സീയോൻ സെമിനാരി ചാപ്പലിൽ നടത്തും.

മാർ സേവേറിയോസ് മെത്രാപ്പോലീത്താ കാലംചെയ്തതിനെത്തുടർന്ന്, സഭാ ഭരണഘടന 95-ാംവകുപ്പനുസരിച്ചു കൊച്ചി ഭദ്രാസനത്തിൻെറ ഭരണം പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ ഏറ്റെടുത്തു. കൊച്ചി മെത്രാസന അഡ്മിനിസ്ട്രേറ്ററായി ഫാ. ജോസഫ് വെണ്ടറപ്പിള്ളി തുടരും.

മെത്രാപ്പോലീത്തായോടുള്ള ആദരസൂചകമായി സഭാവക വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും ഓഫീസുകൾക്കും ഇന്ന് അവധിയായിരിക്കും.

കബറടക്ക ശുശ്രൂഷയിൽ സഭാംഗങ്ങൾ എല്ലാവരും സംബന്ധിക്കണമെന്നു ബാവായുടെ കല്പനയിൽ പറയുന്നു. കൊച്ചി ഭദ്രാസനത്തിലെ പള്ളിക്കാർ മുത്തുക്കുടകളും കുരിശുകളുമായി എത്തണം. എല്ലാ പള്ളികളിലും മെത്രാപ്പോലീത്തായ്ക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും ബാവാ അനുസ്മരിപ്പിച്ചു.

പ്രമേഹവും രക്തസമ്മർദ്ദവുംമൂലം മെത്രാപ്പോലീത്താ ഒരാഴ്ചയായി കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിൽ ചികിൽസയിലായിരുന്നു.

അസുഖം കൂടിയതിനെത്തുടർന്നു ഡോ. മറിയാമ്മ കുര്യാക്കോസ്, ഡോ. ഈപ്പൻ പുന്നൂസ്, ഡോ. റജി പോൾ എന്നിവർ ഇന്നലെ പരിശോധന നടത്തി കൃത്രിമ ശ്വാസോച്ഛ്വാസം നടത്താൻ ശ്രമിച്ചെങ്കിലും ഫലമുണ്ടായില്ല. കൊരട്ടി സീയോൻ സെമിനാരി മാനേജർ ഫാ. പി. എസ്. യോഹന്നാൻ, മുൻ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് പൊന്നാംകുഴി, ഫാ. സി. ടി. ജോസ്, മെത്രാപ്പോലീത്തായുടെ സഹോദരപുത്രൻ കുഞ്ഞച്ചൻ, പേഴ്സൊണൽ സെക്രട്ടറി ഡീക്കൻ കെ. സി. ജോസഫ്, സഹായിയും ഡ്രൈവറുമായ ചെമ്മണ്ണാർ മാണി തുടങ്ങിയവർ സമീപത്തുണ്ടായിരുന്നു.

മരണവാർത്തയറിഞ്ഞു സഭാ സെക്രട്ടറി എം. ടി. പോൾ, അഡ്മിനിസ്ട്രേറ്റർ ഫാ. ജോസഫ് വെണ്ടറപ്പിള്ളി, ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പാ, ആശുപത്രി സെക്രട്ടറി കെ. പി. പൗലൂസ്, പി. എം. പൈലിപ്പിള്ള തുടങ്ങിയവർ എത്തിച്ചേർന്നു.

സ്ഥാനവസ്ത്രങ്ങൾ അണിയിച്ചു സിംഹാസനത്തിലിരുത്തി മൃതദേഹം ആശുപത്രി ചാപ്പലിൽ ബുധനാഴ്ച 12-നു വച്ചപ്പോൾ കബറടക്ക ശുശ്രൂഷയുടെ ഒന്നാംഘട്ടം ആരംഭിച്ചു. അങ്കമാലി, ബോംബെ ഭദ്രാസനാധിപൻ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തിയ ശുശ്രൂഷയിൽ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി മൽപ്പാൻ ഫാ. എൻ. കെ. കോരുത്, ചെമ്മണ്ണാർ ഗീവർഗീസ് കോർ എപ്പിസ്ക്കോപ്പാ, ആശുപത്രി ചാപ്ലെയിൻ ഫാ. ജോണി ജോർജ് തുടങ്ങിയവർ സഹകാർമ്മികരായിരുന്നു.

വാർദ്ധക്യത്തിൻെറ ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്നിട്ടും പ്രായത്തെ അവഗണി

(ശേഷം പേജ് 7 കോളം 2)

1990 മെയ് 17 വ്യാഴം



അന്ത്യ ചുംബനം:യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ മൃതദേഹം സഹോദരൻ എൻ. പി. വർഗീസ് ചുംബിക്കുന്നു. - മനോരമ.

# തോരാത്ത കണ്ണീർ, തീരാത്ത ദുഃഖം

കൊച്ചി: അവർക്കു കണ്ണീർ അടക്കാൻ കഴിയുന്നില്ല—യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സെക്രട്ടറി ഡീക്കൻ കെ. സി. ജോസഫിനും ഡ്രൈവറും സഹായിയുമായ ചെമ്മണ്ണാർ മാണിക്കും. അന്ത്യസമയത്തും ഇരുവരും സമീപത്തുണ്ടായിരുന്നു.

മെത്രാപ്പോലീത്തായുടെ സ്നേഹവാൽസല്യങ്ങൾ അവർക്കു മറക്കാനാവുന്നില്ല. രണ്ടുവർഷം മുമ്പാണു ഡീക്കൻ ജോസഫ് സെക്രട്ടറിയായത്. മാണി സഹായിയായിട്ടു 13 വർഷം കഴിഞ്ഞു.

യാത്രാവേളകൾ രസകരമാക്കാൻ മെത്രാപ്പോലീത്താ എപ്പോഴും അവരോടു തമാശകൾ പറഞ്ഞിരുന്നു. കാറിൽ വരുമ്പോൾ റോഡരികിൽ പരിചയക്കാരെ ആരെയെങ്കിലും കണ്ടാൽ കാർ നിർത്താൻ പറയും. അവരെ ലക്ഷ്യസ്ഥാനത്ത് എത്തിച്ചിട്ടേ യാത്ര തുടരൂ. രാത്രികാലത്ത് ഏതെങ്കിലും വാഹനം കേടുപറ്റി റോഡിൽ കിടക്കുന്നതു കണ്ടാൽ കാർ നിർത്തിയിട്ട് അവർക്ക് എന്തെങ്കിലും സഹായം ആവശ്യമുണ്ടോ എന്ന് അറിഞ്ഞിട്ടേ യാത്ര തുടർന്നിരുന്നുള്ളൂ.

സഭാദൗത്യത്തോടൊപ്പം കൃഷികാര്യങ്ങളിലും മെത്രാപ്പോലീത്താ ശ്രദ്ധ പുലർത്തിയിരുന്നു. ഭദ്രാസന ആസ്ഥാനവളപ്പിൽ തെങ്ങു നടുന്നതിനു മുൻകൈയെടുത്തുവെന്നു മാത്രമല്ല കൃഷി കാണുന്നതിനു സെമിനാരി വളപ്പിൽ സമയം കിട്ടുമ്പോഴൊക്കെ നടക്കുകയും ചെയ്തിരുന്നു.

വായനാപ്രിയനായിരുന്ന മെത്രാപ്പോലീത്താ സഭാഗീതങ്ങൾ മാണിയെയും ഡീക്കൻ ജോസഫിനെയും പാടി പഠിപ്പിക്കാനും സമയം കണ്ടെത്തിയിരുന്നു.

മെത്രാപ്പോലീത്തായും കോലഞ്ചേരിയുമായി അഭേദ്യമായ ബന്ധമുണ്ട്. 1966 ഫെബ്രുവരി 26-നു പരിശുദ്ധ ഔഗേൻ കാതോലിക്കാബാവായിൽനിന്നു മെത്രാപ്പോലീത്താസ്ഥാനം സ്വീകരിച്ചതു കോലഞ്ചേരിയിൽവച്ചാണ്. അന്ത്യവും അവിടെവച്ചായി.

അങ്കമാലി/ബോംബെ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ തെയോഫിലോസ്, മലബാർ [illegible] സനാധിപൻ തോമസ് മാർ തീമോത്തിയോസ് എന്നിവരാണു [illegible] ാൻ മാർ സേവേറിയോസിനോടൊപ്പം 1966-ൽ മെത്രാപ്പോലീ[illegible] ്മാരായി വാഴിക്കപ്പെട്ടത്. സേവേറിയോസ് മെത്രാപ്പോലീത്തായുടെ [illegible] ബറടക്കശുശ്രൂഷയുടെ ഒന്നാം ഘട്ടത്തിന് ഇന്നലെ കോലഞ്ചേരിയിൽ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പ്രധാന കാർമ്മികനായി.

ക്കിൽ സെൻറ് മേരീസ് ഇടവകാംഗങ്ങൾ ഇന്നു രാവിലെ ഏഴുമണിക്കു സെൻറ് മേരീസ് പള്ളിയിൽനിന്നു ബസ് മാർഗം കൊരട്ടിയിലേക്കു പുറപ്പെടും.

# മാർ സേവേറിയോസിന് ആയിരങ്ങളുടെ അന്ത്യാഭിവാദ്യം

സ്വന്തം ലേഖകൻ

18-5-90

കൊച്ചി: ബുധനാഴ്ച കാലംചെയ്ത യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കബറടക്കം ഇന്നലെ ഉച്ചകഴിഞ്ഞു കൊരട്ടി സീയോൻ സെമിനാരി ചാപ്പലിൽ നടത്തി. ശുശ്രൂഷകൾക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു.

മഴയുണ്ടായിരുന്നിട്ടും മലങ്കരയുടെ വിവിധ ഭാഗങ്ങളിൽനിന്ന് വലിയ ജനക്കൂട്ടം ശുശ്രൂഷകളിൽ പങ്കെടുത്ത് ആദരാഞ്ജലി അർപ്പിച്ചു.

ഇന്നലെ രാവിലെ എട്ടിന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിൻെറ പ്രധാന കാർമികത്വത്തിൽ കുർബാന നടന്നു.

ക്രിസ്തുവിൻെറ ഭാവം ഉൾക്കൊണ്ട മഹാനാണ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെന്ന് നിയുക്ത കാതോലിക്കാ ചെയ്ത പ്രസംഗത്തിൽ അനുസ്മരിപ്പിച്ചു.

ഉച്ചയോടുകൂടി കാതോലിക്കാ ബാവാ എത്തി. തുടർന്ന് ശുശ്രൂഷയുടെ ആറാംഘട്ടം ആരംഭിക്കുകയും ചെയ്തു. മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നിവരും ശുശ്രൂഷയിൽ സഹകാർമികത്വം വഹിച്ചു.

പ്രായാധിക്യത്തിൻെറ അസുഖങ്ങൾ മൂലം യാത്ര ചെയ്യാൻ കഴിവില്ലാതിരിക്കുന്ന തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും അന്തിമോപചാരം അർപ്പിക്കാൻ എത്തിയിരുന്നു.

രണ്ടുമണിയോടെ പ്രത്യേക രഥത്തിൽ മൃതദേഹം വച്ച് നഗരികാണിക്കൽ നടത്തി. നിയുക്ത കാതോലിക്കാ നഗരികാണിക്കൽ ശുശ്രൂഷയ്ക്ക് പ്രധാന കാർമികത്വം വഹിച്ചു.

നഗരികാണിക്കൽ കഴിഞ്ഞ് മൃതദേഹം ചാപ്പലിൽ തിരിച്ചുകൊണ്ടുവന്നു കബറടക്ക ശുശ്രൂഷയുടെ അവസാനഘട്ടം ആരംഭിച്ചു. ദേവാലയത്തോടും ജനങ്ങളോടുമുള്ള യാത്രപറച്ചിൽരംഗം അത്യന്തം ശോകനിർഭരമായി നടന്നു. തുടർന്ന് പരിശുദ്ധ കാതോലിക്കാ ബാവാ കബറിൽ ധൂപപ്രാർഥന നടത്തി. അനന്തരം സൈത്ത് ഉപയോഗിച്ച് ഭൗതിക ശരീരത്തിൽ കുരിശുവരയ്ക്കുകയും ചെയ്തു. മെത്രാപ്പോലീത്താമാരും വൈദികരും ചേർന്ന് ഭൗതിക ശരീരം സിംഹാസനത്തോടെ കബറിലേക്ക് ഇറക്കിവച്ചതിനെ തുടർന്ന് ശുശ്രൂഷകൾ പൂർത്തിയായി.

ഇരിങ്ങാലക്കുട ബിഷപ് ഡോ. ജയിംസ് പഴയാറ്റിൽ, മന്ത്രി ലോനപ്പൻ നമ്പാടൻ, സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം, തോമസ് കുതിരവട്ടം എം. പി., സഭാ സെക്രട്ടറി എം. ടി. പോൾ, കെ. ജെ. ജോർജ് എം. എൽ. എ., പി. പി. ജോർജ് എം. എൽ. എ., കുന്നംകുളം മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, ഫാ. ടി. ജെ. ജോഷ്വാ, യാക്കോബായ സഭയിലെ ജീസസ് കോർ എപ്പിസ്കോപ്പാ, അഞ്ചൂർ സ്വതന്ത്ര സുറിയാനി സഭാധ്യക്ഷൻ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തുടങ്ങി ഒട്ടധികം പ്രമുഖ വ്യക്തികളും കബറടക്കത്തിൽ സംബന്ധിച്ചു.

# വിശ്വദീപം അവാർഡ് സമ്മാനിച്ചു

22-9-91

കോട്ടയം: മാത്തൻ തരകൻ ട്രസ്റ്റിൻെറ വിശ്വദീപം അവാർഡ് പ്രശസ്ത സാഹിത്യകാരൻ കാക്കനാടനു സമ്മാനിച്ചു.

ട്രസ്റ്റ് വാർഷികത്തോടനുബന്ധിച്ചു ദർശന ഓഡിറ്റോറിയത്തിലെ ചടങ്ങിൽ കാക്കനാടൻെറ അഭാവത്തിൽ പുത്രൻ രാജൻ വർഗീസാണു രക്ഷാധികാരികൂടിയായ മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവിൽനിന്ന് അവാർഡ് ഏറ്റുവാങ്ങിയത്. 'ആൾവാർ തിരുനഗറിലെ പന്നികൾ' എന്ന ചെറുകഥാസമാഹാരത്തിനാണ് അവാർഡ്.

സാഹിത്യ പ്രവർത്തക സഹകരണ സംഘം പ്രസിഡൻറ് സി. പി. ശ്രീധരൻ അധ്യക്ഷത വഹിച്ചു. പുനത്തിൽ കുഞ്ഞബ്ദുള്ള, ബിനോയ് ചാത്തുരുത്തി എന്നിവർ ആശംസ നേർന്നു. തുമ്പമൺ തോമസ് കാക്കനാടനെ പരിചയപ്പെടുത്തി. പി. സി. ഏലിയാസ് പ്രശസ്തിപത്രം വായിച്ചു.

എൺപത്തിനാലു തികയുന്ന പുത്തൻകാവു മാത്തൻ തരകനു കെ. കെ. നായർ എം. എൽ. എ., റവ. പി. ടി. തോമസ് എന്നിവർ ജന്മദിനാശംസ നേർന്നു. മഹാകവി മറുപടിപ്രസംഗം നടത്തി. ട്രസ്റ്റ് വൈസ് പ്രസിഡൻറ് സി. ജെ. റോയി സ്വാഗതവും സെക്രട്ടറി പോൾ മണലിൽ നന്ദിയും പറഞ്ഞു.

നൂറു വയസ് തികയുന്ന മലയാള ചെറുകഥയെപ്പറ്റി ഡോ. കെ. എം. തരകൻെറ അധ്യക്ഷതയിൽ നടന്ന സെമിനാർ പുനത്തിൽ കുഞ്ഞബ്ദുള്ള ഉദ്ഘാടനം ചെയ്തു. തുമ്പമൺ തോമസ്, ഫാ. ജോൺ ഇറ്റാനിയേൽ, എം. കെ. ഹരികുമാർ, ഡോ. സാമുവൽ നെല്ലിമുകൾ, എലിസാ, ബേബി എം. വർഗീസ്, വി. എ. ഫിലിപ്പ്, റോയി നെല്ലിക്കാലാ എന്നിവർ പ്രസംഗിച്ചു.

# വാഴൂർ പള്ളിയിൽ പെരുനാൾ നാളെമുതൽ

24-12-91

വാഴൂർ: സെൻറ് പീറ്റേഴ്സ് ഹെർമോൻ മൗണ്ട് ഓർത്തഡോക്സ് പള്ളിയിലെ പെരുനാൾ നാളെമുതൽ 28 വരെ ആഘോഷിക്കുന്നു.

നാളെ 6.30-നു സന്ധ്യാനമസ്കാരത്തെത്തുടർന്നു ഡീക്കൻ ബിഷേജ് ഫിലിപ്പിൻെറ സുവിശേഷപ്രസംഗം, 26-നു സന്ധ്യാനമസ്കാരത്തെത്തുടർന്നു ഫാ. മാത്യു കോശിയുടെ സുവിശേഷപ്രസംഗം.

ഇരുപത്തേഴിനു വൈകുന്നേരം ആറിനു ഡോ. മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പായ്ക്കു പുളിക്കൽകവല ജങ്ക്ഷനിൽ സ്വീകരണം. സന്ധ്യാനമസ്കാരത്തിനുശേഷം ആധ്യാത്മികസംഘടനകളുടെ വാർഷികം. മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പാ അധ്യക്ഷത വഹിക്കും. [illegible] വി.എം. ഏബ്രഹാം പ്രസംഗിക്കും.

ഒമ്പതുമണിക്കു കവലയിലെ കുരിശിടിലേക്കു റാസ. പെരുനാൾദിനമായ 28-നു പ്രഭാതനമസ്കാരത്തെത്തുടർന്നു മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പായുടെ കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന, മൂന്നുമണിക്കു റാസ, നേർച്ചവിളമ്പ്.

OF UTRICULARIA

# ഒരുക്കത്തോടെ അന്ത്യയാത്ര

കൊച്ചി: യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ മരണത്തെ മുന്നിൽ കണ്ടിരുന്നോ? ഇന്നലെ പുലർച്ചെ ആശുപത്രി കിടക്കയ്ക്കരികിൽനിന്നവരോട് അദ്ദേഹം ചോദിച്ചു: "ഞാൻ മരിച്ചില്ലേ, മരിച്ചില്ലേ..."

അടുത്തുനിന്നവർ പരിഭ്രാന്തരായെങ്കിലും മെത്രാപ്പോലീത്താ സമചിത്തനായിക്കിടന്നു. ഏതാനും മണിക്കൂറുകൾക്കകം അന്ത്യം സംഭവിക്കുകയും ചെയ്തു.

ഇന്നലെ രാവിലെ പ്രാതൽ കഴിച്ചിരുന്നു. ദോശയും കോംപ്ലാനുമായിരുന്നു വിഭവങ്ങൾ. മരണശേഷം അണിയിക്കാനുള്ള സ്ഥാനവസ്ത്രങ്ങൾ അദ്ദേഹം നേരത്തേ തെരഞ്ഞെടുത്തിരുന്നു.

ലളിതമായ ആ വസ്ത്രങ്ങൾ പെട്ടിയിൽ സൂക്ഷിച്ചുവച്ചിരിക്കുകയായിരുന്നു.

സ്ഥാനവസ്ത്രങ്ങൾ അണിയിച്ച മൃതദേഹത്തിൽ മെത്രാപ്പോലീത്തായുടെ വയോധികനായ മൂത്തസഹോദരൻ വർഗീസ് ചുംബനം നൽകിയപ്പോൾ കണ്ടുനിന്നവർക്കു കണ്ണുനീർ അടക്കാനായില്ല.

ഭദ്രാസന ആസ്ഥാനമായ കൊരട്ടി സീയോൻ സെമിനാരി ചാപ്പലിൻെറ കൂദാശയാണു മെത്രാപ്പോലീത്താ ഏറ്റവും ഒടുവിൽ പങ്കെടുത്ത പൊതുചടങ്ങ്. മെയ് നാല്, അഞ്ച് തീയതികളിലായിരുന്നു ചാപ്പലിൻെറ കൂദാശ. അസുഖം ബാധിച്ച് എട്ടിനു കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്തു.

കബറടക്കശുശ്രൂഷയുടെ അവസാനഭാഗം നടക്കുന്നത് ഈ ചാപ്പലിലാണ്. ചാപ്പലിനോടു ചേർന്നുള്ള കബറിടത്തിലാണു കബറടക്കം നടത്തുക.

ഭദ്രാസന ആസ്ഥാന സ്ഥാപകനായ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്താ എന്നിവരുടെ കബറുകൾക്കു ചേർന്നാണ് ഈ കബർ. ഈ സ്ഥലത്തു കബർ നിർമ്മിക്കണമെന്നു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ നേരത്തേ നിർദ്ദേശിച്ചിരുന്നു.

മെത്രാപ്പോലീത്തായെ ചികിൽസിക്കുന്നതിൽ കോലഞ്ചേരി മെഡിക്കൽമിഷൻ ആശുപത്രിയിലെ ഡയറക്ടർ സി. കെ. ഈപ്പൻ, ഡോ. മറിയാമ്മ കുറിയാക്കോസ്, ഡോ. ഈപ്പൻ പുന്നൂസ് തുടങ്ങിയവർ എപ്പോഴും അതീവജാഗ്രത പുലർത്തി.

ആശുപത്രിയിലെ ഡോക്ടർമാർക്കും നഴ്സുമാർക്കും മറ്റു ജീവനക്കാർക്കും ഭദ്രാസന അഡ്മിനിസ്ട്രേറ്റർ ഫാ. ജോസഫ് വെണ്ടറപ്പള്ളി നന്ദി രേഖപ്പെടുത്തി.

കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ്, നിയുക്തമെത്രാൻ ഡോ. എം. എ. മത്തായി റമ്പാൻ തുടങ്ങിയവർ സെൻറ് മേരീസ് പള്ളിയിലെത്തി പ്രാർത്ഥന നടത്തി. കർദിനാൾ ഡോ. ആൻറണി പടിയറയ്ക്കുവേണ്ടി മോൺ. ഏബ്രഹാം കരേടൻ, കൊച്ചി ബിഷപ് ഡോ. ജോസഫ് കുരീത്തറയ്ക്കുവേണ്ടി മോൺ. പോൾ കാട്ടിശേരി, ജില്ലാ കലക്ടർ കെ. ആർ. രാജനുവേണ്ടി എ. ഡി. എം. പി.സി. മാത്യു എന്നിവർ റീത്തുസമർപ്പിച്ചു.

കൊച്ചി രൂപതാ കാത്തലിക് അസോസിയേഷൻ പ്രസിഡൻറ് അഗസ്റ്റിൻ പോൾ, മുൻകേന്ദ്രമന്ത്രി എ. എം. തോമസ് തുടങ്ങിയവർ ആദരാഞ്ജലി അർപ്പിക്കാനെത്തിയിരുന്നു.

# സമുദായക്കേസ്: 'ഭിന്നതയ്ക്ക് വിത്തിട്ടതു വിദേശികൾ'

സ്വന്തം ലേഖകൻ

കൊച്ചി: വിദേശത്തുനിന്നുവന്ന മെത്രാന്മാരാണു മലങ്കരസഭയിൽ അഭിപ്രായഭിന്നതയുടെ വിത്തുകൾ പാകിയതെന്നു സമുദായക്കേസിൽ സിംഗിൾ ബഞ്ച് വിധിക്കെതിരേ സമർപ്പിച്ചിട്ടുള്ള അപ്പീലുകളിന്മേൽ വാദം ആരംഭിച്ചുകൊണ്ട് അഡ്വ. വസന്തപൈ ഹൈക്കോടതി ഡിവിഷൻ ബഞ്ചുമുമ്പാകെ ചൂണ്ടിക്കാട്ടി.

വിദേശാധിപത്യവും വിഭജിക്കപ്പെട്ട വിധേയത്വവുമായിരുന്നു മലങ്കര സഭയുടെ പ്രധാന ശാപമെന്നു ജ: യു. എൽ. ഭട്ട്, ജ: കെ. പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ചുമുമ്പാകെ പൈ അഭിപ്രായപ്പെട്ടു.

നേരത്തേ സ്പെഷൽ കോടതി തെളിവെടുപ്പു പൂർത്തിയാക്കിയ കേസ് ആണു കോടതി മാറ്റത്തിനുള്ള നിരവധി വ്യവഹാരങ്ങളെത്തുടർന്നു സുപ്രീംകോടതി വിധിപ്രകാരം ഹൈക്കോടതി വാദം കേട്ടു വിധി കൽപിച്ചത്. മുൻ ജസ്റ്റീസ് ടി. ചന്ദ്രശേഖരമേനോന്റെ സിംഗിൾ ബഞ്ച് വിധിക്കെതിരേ കോട്ടയം ആസ്ഥാനമായുള്ള കാതോലിക്കാ വിഭാഗം സമർപ്പിച്ചിട്ടുള്ള ആറു അപ്പീലുകളാണ് ഇപ്പോൾ ഡിവിഷൻ ബഞ്ചിന്റെ പരിഗണനയിൽ.

വാദി ഭാഗത്തേക്കുവേണ്ടി വസന്തപൈക്കു പുറമേ അഡ്വക്കേറ്റുമാരായ എം. ഏബ്രഹാം, കെ. ജോർജ്, സി. ടി. ജോസഫ്, ജോസഫ് കുര്യൻ മദ്രാസ് എന്നിവരും പ്രതിഭാഗത്തേക്കുവേണ്ടി അഡ്വക്കേറ്റുമാരായ ഇ. വി. ഇബ്രാഹിം, പി. എൻ. കൃഷ്ണൻകുട്ടി അച്ചൻ, പി. ജെ. ഫിലിപ്പ്, ടി. എസ്. അനന്തസുബ്രഹ്മണ്യം എന്നിവരും 'ഹാജരായിരുന്നു.

സ്പെഷൽ കോടതിയിൽ തെളിവെടുപ്പു നടത്തിയ ഡിസ്ട്രിക്ട് ജഡ്ജി ആയിരുന്ന എസ്. അനന്തസുബ്രഹ്മണ്യം റിട്ടയർ ചെയ്തശേഷം ഇപ്പോൾ ഹൈക്കോടതിയിൽ അഭിഭാഷകനായി പ്രാക്ടീസ് നടത്തുകയാണ്.

കാതോലിക്കാ പക്ഷത്തിന് അനുകൂലമായിരുന്ന സുപ്രീം കോടതി വിധിയെത്തുടർന്നു പാത്രിയർക്കീസ് അന്നത്തെ കാതോലിക്കായെ സ്വീകരിക്കുകയും കാതോലിക്കാ, ഭരണഘടനയ്ക്കു വിധേയമായി പാത്രിയർക്കീസിനെ സ്വീകരിക്കുകയും ചെയ്തിരുന്നതാണെന്നു വസന്തപൈ ചൂണ്ടിക്കാട്ടി. തുടർന്നു മലങ്കര സഭ മുഴുവനും കാതോലിക്കായ്ക്കും മലങ്കര മെത്രാപ്പോലീത്തായ്ക്കും കീഴിലും ഭരണഘടന സ്വീകരിച്ചും 1972-73 വരെ ഒരു സഭയായി പ്രവർത്തിച്ചിരുന്നതാണ്.

ഈ കാലഘട്ടത്തിൽ പാത്രിയർക്കീസ് പക്ഷക്കാർകൂടി ഉൾപ്പെട്ട മലങ്കര അസോസിയേഷൻ യോഗങ്ങൾ നടന്നിട്ടുണ്ട്. പ്രസ്തുത യോഗത്തിൽ തെരഞ്ഞെടുക്കപ്പെട്ട മുൻ പാത്രീയർക്കീസ് പക്ഷക്കാർകൂടി ഉൾപ്പെട്ട മലങ്കര സഭാ മാനേജിംഗ് കമ്മിറ്റികൾ പ്രവർത്തിക്കുകയും ചെയ്തിരുന്നു.

ഇടവക പള്ളികൾ സംബന്ധിച്ച ഭരണഘടനയിലെ ആറുമുതൽ 44 വരെ വകുപ്പുകൾ ഇരുകൂട്ടരും യോജിച്ചെടുത്ത തീരുമാനപ്രകാരം ഭരണഘടനാ വ്യവസ്ഥകൾ അനുസരിച്ചുതന്നെ ഭേദഗതി ചെയ്യുകയും ഭേദഗതി ചെയ്ത ഭരണഘടന 1967 മുതൽ നടപ്പാക്കുകയും ചെയ്തിരുന്നു.

ഇങ്ങനെ രമ്യതയിൽ കഴിഞ്ഞശേഷമാണു മലങ്കര സഭയിലേക്കു പാത്രീയർക്കീസ് അദ്ദേഹത്തിന്റെ പ്രതിനിധിയെ അയച്ചതും സഭാ മാനേജിംഗ് കമ്മിറ്റിയുടെയും മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും എതിർപ്പു ക്ഷണിച്ചുവരുത്തുകയും ചെയ്തത്.

വിസ നീട്ടിക്കിട്ടാതെ വന്നതിനാൽ പാത്രിയർക്കീസിന്റെ പ്രതിനിധിക്കു തിരിച്ചുപോകേണ്ടിവന്നു. പക്ഷേ, പാത്രിയർക്കീസ് അദ്ദേഹം നേരത്തെ സ്വീകരിച്ച ഭരണഘടനതന്നെ ലംഘിച്ചു മലങ്കര സഭയ്ക്കു മൂന്നു മെത്രാന്മാരെ വാഴിക്കുകയാണുണ്ടായത്.

ഇതേത്തുടർന്നാണു പാത്രിയർക്കീസ് വാഴിച്ചവർ മലങ്കരസഭയിലെ മെത്രാന്മാരല്ലെന്നും മലങ്കരസഭ മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും കീഴിൽ ഭരണഘടനാനുസൃതമായി ഭരിക്കപ്പെടേണ്ടതാണെന്നും പ്രഖ്യാപിച്ചുകിട്ടുന്നതിനുവേണ്ടി കോടതിയെ സമീപിച്ചത്.

ഈ വ്യവഹാരങ്ങളാണിപ്പോൾ അന്തിമ തീർപ്പിനു ഡിവിഷൻ ബഞ്ചിന്റെ മുമ്പാകെയുള്ളതെന്നും വസന്തപൈ പറഞ്ഞു.

കേസിലെ തർക്കവിഷയങ്ങളെ സംബന്ധിച്ചിടത്തോളം മലങ്കരസഭയുടെ ചരിത്രത്തെ നാലായി തിരിക്കാം. ആദ്യഘട്ടം മലങ്കരസഭ സ്ഥാപിച്ച എ. ഡി. 52-53 മുതൽ കൂനൻകുരിശുസത്യം നടന്ന 1654 വരെ. രണ്ടാംഘട്ടം 1654 മുതൽ ആദ്യവ്യവഹാരമായ സെമിനാരിക്കേസിന്റെ വിധിവരെ. മൂന്നാംഘട്ടം സെമിനാരി കേസ് വിധിമുതൽ 1958-ലെ സുപ്രീം കോടതിവിധിവരെ. നാലാംഘട്ടം 1958 മുതൽ വീണ്ടും അഭിപ്രായഭിന്നതകൾ ആരംഭിച്ച 1972-73 വരെ.

മലങ്കരസഭ ക്രിസ്തുവിന്റെ അപ്പോസ്തലനായ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമാണെന്നത് അംഗീകൃതസത്യമാണ്. ഇപ്പോഴത്തെ പാത്രിയർക്കീസിന് ഈ സത്യം എപ്രകാരമാണു നിഷേധിക്കാനാവുക? മാർത്തോമ്മാ ശ്ലീഹാ സഭ സ്ഥാപിച്ചശേഷം ഏതാനും പള്ളികൾ സ്ഥാപിച്ചു ഭരണത്തിനു വ്യവസ്ഥ ചെയ്തതായി ചരിത്രരേഖകളുണ്ട്. അതിനുശേഷം സഭ സ്വതന്ത്രമായി പ്രവർത്തിച്ചുവരുമ്പോഴാണു പോർട്ടുഗീസുകാർ കേരളത്തിലെത്തിയത്.

ഇതേത്തുടർന്നാണു മെനസിസ് മെത്രാപ്പോലീത്തായുടെ ശ്രമം നിമിത്തം ഉദയംപേരൂർ സുന്നഹദോസിൽവച്ചു സഭ റോമൻ കത്തോലിക്കാസഭയുടെ ആധിപത്യം സ്വീകരിച്ചത്. പോർട്ടുഗീസുകാരുടെ പീഡനത്തിൽ നിന്നു രക്ഷപ്പെടാൻ സഭ ശ്രമിച്ചുകൊണ്ടിരിക്കെയാണ് അഹത്തുള്ള മെത്രാപ്പോലീത്താ കേരളത്തിലെത്തിയതും പോർട്ടുഗീസുകാർ അദ്ദേഹത്തെ വധിച്ചതും.

കൂനൻകുരിശുസത്യത്തിലൂടെ റോമൻകത്തോലിക്കാസഭയുമായുള്ള ബന്ധം മലങ്കര സഭ വേർപെടുത്താൻ ഇതായിരുന്നു പ്രകോപനം. ഇപ്രകാരം സ്വതന്ത്രമായ സഭ അപ്പോസ്തോലിക പിൻതുടർച്ചയ്ക്കുവേണ്ടിയുള്ള ശ്രമം തുടർന്നു. ഇതേത്തുടർന്നാണു പാത്രിയർക്കീസ് ബാവാ അയച്ച ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽനിന്നു മാർത്തോമ്മാ ഒന്നാമൻ പട്ടമേറ്റ് മലങ്കര മെത്രാപ്പോലീത്തായായി തീർന്നത്.

പിന്നത്തെ വലിയ മെത്രാപ്പോലീത്തായായിരുന്ന വലിയ മാർ ദീവന്നാസിയോസ് ആണു ഈസ്റ്റ് ഇന്ത്യ കമ്പനിക്കു 3000 പൂവരാഹൻ പലിശയ്ക്കു കൊടുത്തത്. ആ പലിശ— വട്ടിപ്പണം— മലങ്കര മെത്രാപ്പോലീത്താമാരാണു വാങ്ങിവന്നിരുന്നത്.

പിന്നീടു കേരളത്തിലെത്തിയ സി.എം.എസ്. മിഷനറിമാർ മലങ്കര സഭയുമായി സഹകരിച്ചു വസ്തുക്കൾ സമ്പാദിക്കുകയും ചെയ്തു. പിൽക്കാലത്തു സി.എം.എസ്. മിഷനുമായി തർക്കം ഉടലെടുത്തതിനെത്തുടർന്നു സ്വത്തുവിഭജനത്തിന് 1840-ൽ നിലവിൽ വന്നതാണു കൊച്ചിൻ അവാർഡ്.

ഇതനുസരിച്ചു മലങ്കര സഭയ്ക്കു ലഭിച്ച വട്ടിപ്പണവും പൊതുസ്വത്തുക്കളും ഭരിക്കുന്നതിനു മലങ്കര മെത്രാപ്പോലീത്തായും കൂടെയുണ്ടായിരുന്ന കത്തനാർ, അൽമായ ട്രസ്റ്റികളും ചേർന്നു ട്രസ്റ്റ് ഉടലെടുത്തു.

മലങ്കരസഭയിൽ പാത്രിയർക്കീസ് വാഴിച്ച മാത്യൂസ് മാർ അത്താനാസിയോസ് ഭരിച്ചിരുന്ന കാലത്തു പാത്രിയർക്കീസ് തന്നെയാണ് ജോസഫ് മാർ ഈവാനിയോസിനെ മലങ്കര മെത്രാപ്പോലീത്തായായി വാഴിച്ചത്. അതിനുശേഷം പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരസഭയിൽ വന്ന് 1876-ൽ മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടുകയും സഭാഭരണം സംബന്ധിച്ചു നിയമമുണ്ടാക്കുകയും ചെയ്തു.

ഈ സുന്നഹദോസിൽ വച്ചാണ് ജോസഫ് മാർ ദീവന്നാസിയോസിനെ മലങ്കര മെത്രാപ്പോലീത്തയായി പ്രഖ്യാപിച്ചത്. മലങ്കര അസോസിയേഷനു കമ്മറ്റിയും രൂപവൽക്കരിച്ചു. അസോസിയേഷനും കമ്മിറ്റിയും ചേർന്നു കൈക്കൊള്ളുന്ന തീരുമാനങ്ങൾ സഭയ്ക്കും അംഗങ്ങൾക്കും ബാധകമാണെന്ന് ഈ സുന്നഹദോസിൽ തീരുമാനിക്കപ്പെട്ടിരുന്നതായി വസന്ത പൈ ചൂണ്ടിക്കാട്ടി.

തിരുവിതാംകൂർ റോയൽ കോടതി വിധി പ്രകാരം പാത്രിയർക്കീസിനു മെത്രാന്മാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും പൊതുവായ ആത്മീയ മേലന്വേഷണത്തിനുമല്ലാതെ മലങ്കരസഭയുടെ ഭരണത്തിലിടപെടുന്നതിന് അധികാരമില്ലെന്നു വസന്ത പൈ ചൂണ്ടിക്കാട്ടി. മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയവും ലൗകികവുമായ ഭരണത്തിനു വിധേയമായ സ്വതന്ത്രസഭയാണു മലങ്കരസഭയെന്നു റോയൽ കോടതി വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്.

പാത്രിയർക്കീസ് ഈ തീരുമാനം വിഗണിക്കുകയും മലങ്കരസഭയ്ക്കുമേൽ പാത്രിയർക്കീസിനു ലൗകികവും ആത്മീയവുമായ അധികാരമുണ്ടെന്നു സമ്മതിച്ച് ഉടമ്പടി എഴുതിക്കൊടുക്കണമെന്നു കല്പന അയയ്ക്കുകയും ചെയ്തു. ഈ കല്പനയുടെ അസ്സൽ സുറിയാനി രേഖയും തർജ്ജിമയും കേസിലെ പ്രമാണങ്ങളെന്ന നിലയിൽ ഡിവിഷൻ ബഞ്ച് മുമ്പാകെ ഹാജരാക്കി.

പാത്രിയർക്കീസിന്റെ ലൗകികാധികാരം സമ്മതിച്ചുകൊടുക്കാതിരുന്ന ഗീവർഗീസ് മാർ ദിവന്നാസ്യോസിനെ മുടക്കിയ അബ്ദുള്ള രണ്ടാമൻ പാത്രിയർക്കീസിന്റെ നടപടി അസാധുവാണെന്നു വട്ടിപ്പണക്കേസിലെ റിവ്യു ഹർജി പരിഗണിച്ച തിരുവിതാംകൂർ ഹൈക്കോടതി തീർപ്പുകല്പിച്ചിട്ടുള്ളതായും വസന്ത പൈ ചൂണ്ടിക്കാട്ടി.

വസന്ത പൈയുടെ വാദം ഇന്നുതുടരും.

ബുധൻ

# പള്ളികളുടെ ഉടമ കാതോലിക്കാ: പൈ

സ്വന്തം ലേഖകൻ

കൊച്ചി: കാതോലിക്കാ ബാവായുടെ അധികാരപരിധിയിൽ സ്ഥാപിച്ചിട്ടുള്ള പള്ളികളുടെ ഉടമാവകാശം കാതോലിക്കാ ബാവായ്ക്കുതന്നെയാണെന്നു സമുദായക്കേസിൽ സിംഗിൾ ബഞ്ച് വിധിക്കെതിരേ സമർപ്പിച്ചിട്ടുള്ള അപ്പീലുകളിന്മേൽ വാദം തുടർന്നുകൊണ്ട് വാദിഭാഗം അഭിഭാഷകൻ അഡ്വ. ജി. വസന്തപ്പൈ ഹൈക്കോടതി ഡിവിഷൻ ബഞ്ച് മുമ്പാകെ ബോധിപ്പിച്ചു.

സഭയിലെ ഒരു വിഭാഗം പാത്രിയർക്കീസിൽ വിശ്വസിക്കുന്നു എന്നതുകൊണ്ടു പള്ളികളുടെമേൽ കാതോലിക്കാ ബാവായ്ക്കുള്ള ഉടമാവകാശത്തിനു കോട്ടംസംഭവിക്കുന്നില്ലെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി.

ജ. യു. എൽ. ഭട്ട്, ജ. കെ. പി. ബാലനാരായണ മാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ വാദിഭാഗത്തിനുവേണ്ടി വസന്തപ്പൈയ്ക്കു പുറമേ എം. ഏബ്രഹാം, കെ. ജോർജ്, സി. കെ. കോശി, എ. കെ. ചിന്നൻ, സി. ടി. ജോസഫ്, ജേക്കബ് കുര്യൻ പടിഞ്ഞാറേക്കര എന്നിവരും പ്രതിഭാഗത്തിനുവേണ്ടി ഇ. വി. ഏബ്രഹാം, പി. എൻ. കൃഷ്ണൻകുട്ടി അച്ചൻ, എസ്. അനന്തസുബ്രഹ്മണ്യം, പി. ജെ. ഫിലിപ്പ് എന്നിവരും ഹാജരായിരുന്നു.

കിഴക്കിന്റെ കാതോലിക്കോസിനു മലങ്കരസഭയിൽ അധികാരമില്ലെന്നും വസന്തപ്പൈ വാദിച്ചു. കാതോലിക്കോസും പാത്രിയർക്കീസും കർത്തവ്യനിർവഹണത്തിൽ തുല്യരാണ്.

പള്ളി ഒരു പൊതുസ്ഥാപനമാണ്. ഓരോ വ്യക്തിക്കും പള്ളികളുടെ ഉടമകളാവുക സാദ്ധ്യമല്ല. ഓരോ വ്യക്തിക്കും പള്ളി പണിതു സ്വന്തമാക്കാമെന്ന എതിർവാദം സ്വീകാര്യമല്ല. അതുപോലെതന്നെ ഒരേ പേരിൽ രണ്ടു സംഘടനകൾ റജിസ്റ്റർ ചെയ്യാവുന്നതുമല്ല.

ക്നാനായ സമുദായത്തെ ഒരു ഇടവകമാത്രമായിട്ടാണു തങ്ങൾ കണക്കാക്കുന്നതെന്ന് വസന്തപ്പൈ വ്യക്തമാക്കി. 1958-ൽ സുപ്രീം കോടതിയിൽ നടന്ന കേസിൽ ക്നാനായ മെത്രാപ്പോലീത്താ പാത്രിയർക്കീസ് വിഭാഗത്തിന്റെ മെത്രാപ്പോലീത്താ എന്ന നിലയിൽ കക്ഷിചേർന്നിരുന്നു. പക്ഷേ ക്നാനായ മെത്രാപ്പോലീത്താ മലങ്കര മെത്രാപ്പോലീത്തായുടെ കീഴിൽ പ്രവർത്തിക്കണമെന്നാണു തങ്ങളുടെ വാദം. മാർത്തോമ്മാ സഭയെപ്പോലെ ക്നാനായ സഭയ്ക്കു സ്വതന്ത്രമായി നിലനില്പും വ്യക്തിത്വവുമില്ല.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ അധികാരപരിധിയായി കാതോലിക്കേറ്റ് സ്ഥാപിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ കാതോലിക്കേറ്റ് സ്ഥാപിച്ചുകൊണ്ടുള്ള നടപടി മലങ്കരസഭയ്ക്കു ബാധകമാണോ? മലങ്കരസഭയ്ക്കു ബാധകവും മലങ്കരസഭ സ്വീകരിച്ചിട്ടുള്ളതുമായ തിരുസഭാച്ചട്ടം (കാനോൻ) ഏതാണ്? 1934-ലെ ഭരണഘടന മലങ്കരസഭയ്ക്കു ബാധകവും നിയമാനുസൃതവുമാണോ? 1954-ൽ ഭേദഗതി ചെയ്തു പാസാക്കിയതും 1954 മാർച്ച് 29-ലെ സുന്നഹദോസ് അംഗീകരിച്ചതുമായ ഭരണഘടനയും 1967-ൽ മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി ഭേദഗതി ചെയ്തതും കാതോലിക്കോസിന്റെ 156/67.10 നമ്പർ കല്പനയിൽ പരാമർശിച്ചിട്ടുള്ളതുമായ ഭരണഘടനയും സഭയ്ക്കു ബാധകവും നിയമപ്രാബല്യമുള്ളതും ആണോ? തുടങ്ങിയ കാര്യങ്ങളിലാണ് കോടതി തീർപ്പു കല്പിക്കേണ്ടതെന്ന് വസന്തപ്പൈ വിശദീകരിച്ചു. (മലങ്കരസഭ ഭരണഘടന തയ്യാറാക്കി അംഗീകരിച്ചത് 1934-ലാണ്). കൂടാതെ തീർപ്പുകല്പിക്കേണ്ട ഒട്ടേറെ വിഷയങ്ങൾ ബാക്കിയുണ്ടുതാനും.

മലങ്കര അസോസിയേഷന്റെയും ഓരോ പള്ളിയുടെയും ഇടവകയുടെയും വസ്തുവകകൾ ആരാധനയ്ക്കായി സമർപ്പിച്ചിട്ടുള്ളവയാണെന്നാണു മതവിശ്വാസം. ഇതിന്റെ ഭരണം ആർക്കായിരിക്കണം എന്നതാണു പ്രശ്നം.

ഒരു കേന്ദ്ര സംഘടനയ്ക്കല്ലാതെ ഓരോ പള്ളിക്കും സ്വത്തുക്കളുടെ ഉടമാവകാശം വകവച്ചുകൊടുക്കാവുന്നതല്ല. പള്ളികളുടെ ഭരണം എപ്രകാരം നടത്തണമെന്ന് അനുശാസിക്കുന്ന ഭരണഘടന സഭ പാസാക്കിയിട്ടുണ്ട്. ഈ ഭരണഘടന മെത്രാപ്പോലീത്താമാർ അംഗീകരിച്ചതുമാണ്. ആ നിലയ്ക്കു ഭരണഘടനയനുസരിച്ചുതന്നെ പള്ളികൾ ഭരിക്കപ്പെടണമെന്ന് വസന്തപ്പൈ വാദിച്ചു.

ബന്ധപ്പെട്ട കേസുകളിൽ തിരുവിതാംകൂർ റോയൽ കോടതി, കൊച്ചിൻ രാജാസ് കോർട്ട് എന്നിവയുടെ വിധിന്യായങ്ങൾ, വട്ടിപ്പണക്കേസിലെ വിധി, സമുദായക്കേസിൽ ട്രയൽക്കോടതിയുടെയും സുപ്രീംകോടതിയുടെയും വിധി എന്നിവയുടെ അടിസ്ഥാനത്തിൽ ഇപ്പോഴത്തെ കേസിലെ പ്രശ്നങ്ങളിൽ വാദതടസമുണ്ടെന്നു പൈ ചൂണ്ടിക്കാട്ടി. മേൽപ്പറഞ്ഞ കേസിലെ വിധികൾ സമുദായത്തിനൊട്ടാകെയും ഈ കേസിലെ കക്ഷികൾക്കും ബാധകമാക്കേണ്ടതാണ്.

തിരുവിതാംകൂറിലെ സുറിയാനിസഭയുടെ മേൽ അന്തോഖ്യായിലെ പാത്രിയർക്കാസിംഹാസനത്തിനുള്ള പൗരോഹിത്യപരമായ പരമാധികാരം എക്കാലത്തും അംഗീകരിക്കപ്പെട്ടിട്ടുള്ളതും യാക്കോബായ സുറിയാനിസഭയും അവരുടെ മെത്രാപ്പോലീത്താമാരും വകവച്ചുകൊടുത്തിട്ടുള്ളതുമാണെന്നു തിരുവിതാംകൂർ റോയൽകോടതി വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്.

നേരിട്ടോ പ്രതിപുരുഷന്മാർവഴിയോ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്ത് അയയ്ക്കുന്നതിനും പള്ളികളുടെ ആത്മീയകാര്യങ്ങളിൽ പൊതുവായ മേൽനോട്ടത്തിനുമുള്ളതാണ് ഈ അധികാരം. പള്ളികളുടെ ലൗകികമായ ഭരണകാര്യങ്ങളിൽ പാത്രിയർക്കീസിന് അധികാരമൊന്നുമില്ല. ലൗകികകാര്യങ്ങളെ സംബന്ധിച്ചു സഭ സ്വതന്ത്രമാണെന്നു റോയൽ കോടതിവിധിയിൽ വ്യക്തമാക്കുന്നു.

തിരുവിതാംകൂറിലെ യാക്കോബായ സുറിയാനിസഭയുടെ മെത്രാപ്പോലീത്താ മലബാർ സ്വദേശിയായിരിക്കണം. പാത്രിയർക്കീസോ പ്രതിപുരുഷനോ വാഴിച്ചയാളും മെത്രാനായി സഭാംഗങ്ങൾ സ്വീകരിച്ച വ്യക്തിയുമായിരിക്കണം.

പ്രാദേശികപള്ളികളുടെ ലൗകികവും ആത്മീയവുമായ കാര്യനിർവഹണം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരിക്കുമെന്നാണു റോയൽകോടതിവിധി.

തുടർന്നു വന്ന സഭാസംബന്ധമായ എല്ലാ കേസുകളിന്മേലും ഈ വിധി ഉദ്ധരിക്കുകയും ഇതിലെ തീർപ്പു മലങ്കരസഭയ്ക്കൊട്ടാകെ ബാധകമാണെന്നു വിശ്വസിച്ചുപോരുകയും ചെയ്തിട്ടുണ്ട്.

വട്ടശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസിനെ വിലക്കിയതു സ്വാഭാവികനീതിയുടെ ലംഘനമാകയാൽ നിലനിൽക്കത്തക്കതല്ലെന്നാണു വട്ടിപ്പണക്കേസിലെ അവസാനവിധിയിൽ അഭിപ്രായപ്പെട്ടിരിക്കുന്നത്.

പാത്രിയർക്കീസിനു മലങ്കരസഭയുടെമേലുള്ള ആത്മീയാധികാരം വെട്ടിച്ചുരുക്കുകയും അബ്ദേദ് മിശിഹായെ സ്വീകരിക്കുകയും ചെയ്തതുകൊണ്ടു കാതോലിക്കാപക്ഷക്കാർ സഭാവിരുദ്ധരാകുന്നില്ലെന്നാണു വട്ടിപ്പണക്കേസിലെ വിധി.

ഈ കേസുകളിലെ വിധി മലങ്കരസഭയ്ക്കാകമാനം ബാധകമാക്കേണ്ടതാണെന്നു വസന്തപ്പൈ സമർത്ഥിച്ചു.

വാദം ഇന്നും തുടരും.

# ശവസംസ്കാര ക്രമീകരണ നടപടി ശരിവച്ചു

15-7-88

കൊച്ചി: വൈക്കം മറവന്തുരുത്ത് മണകുന്നം മാർ ഔഗേൻ പള്ളിയിലെ മുൻ വികാരി ജോസഫ് കോർ എപ്പിസ്കോപ്പ മരിക്കുമ്പോൾ ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെയും മറ്റു ബിഷപ്പുമാരുടെയും കാർമികത്വത്തിൽ സംസ്കാര ചടങ്ങുകൾ നടത്തുന്നതിന് അനുമതി നൽകിയ നടപടി ഹൈക്കോടതി ശരിവച്ചു.

ഇതുസംബന്ധിച്ചു കോട്ടയം സെഷൻസ് കോടതി പുറപ്പെടുവിച്ച ഉത്തരവിനെതിരെ കുലശേഖരമംഗലം തിരുവാതുക്കൽ ഗീവർഗീസ് കത്തനാർ, മാർ ഔഗേൻ പള്ളി കൈക്കാരൻ സി. പി. വർഗീസ് എന്നിവർ നൽകിയ ഹർജി ജ. കെ. ശ്രീധരൻ തള്ളിക്കളഞ്ഞു.

അറുപതു കൊല്ലം പള്ളി വികാരിയായിരുന്ന ജോസഫ് കോർ എപ്പിസ്കോപ്പ 1978-ൽ വിരമിച്ചു. 97 വയസ് കഴിഞ്ഞ അദ്ദേഹം രോഗശയ്യയിലാണ്.

എന്നാൽ ഇരുവിഭാഗങ്ങൾ തമ്മിലുള്ള തർക്കംമൂലം പള്ളിയും വസ്തുക്കളും കുലശേഖരമംഗലം വില്ലേജ് ഓഫീസറുടെ റിസീവർ ഭരണത്തിലാണ്.

ജോസഫ് കോർ എപ്പിസ്കോപ്പായ്ക്കുവേണ്ടി ശവക്കല്ലറ പണിയുന്നതിനും മരണമടയുന്നപക്ഷം ശ്രേഷ്ഠ കാതോലിക്കാബാവായുടെയും മറ്റു ബിഷപ്പുമാരുടെയും കാർമ്മികത്വത്തിൽ ശവസംസ്കാരം നടത്തുന്നതിനും അനുമതി തേടിക്കൊണ്ടു കഴിഞ്ഞ മാർച്ച് 25-ന് അദ്ദേഹത്തിന്റെ മകൻ ഫാ. ബേബി ജെ. പോത്താറെ, പാലാ സബ് ഡിവിഷനൽ മജിസ്ട്രേട്ടിന് അപേക്ഷ നൽകി. കല്ലറ പണിയുന്നതിന് അനുമതി ലഭിച്ചുവെങ്കിലും മജിസ്ട്രേട്ട്, സംസ്കാരത്തിനു മതാദ്ധ്യക്ഷന്മാർ പങ്കെടുക്കുന്നതിന് അനുമതി നൽകിയില്ല.

മജിസ്ട്രേട്ടിന്റെ ഉത്തരവിനെതിരേ ഫാ. ബേബി നൽകിയ ഹർജിയിൽ കോർഎപ്പിസ്കോപ്പായ്ക്കു യോജിച്ച ബഹുമതികളോടെ മതാദ്ധ്യക്ഷന്മാരുടെ സാന്നിദ്ധ്യത്തിൽ ശവസംസ്കാരം നടത്തുന്നതിനു കോട്ടയം സെഷൻസ് കോടതി അനുമതി നൽകി. ഗീവർഗീസ് കത്തനാരും മറ്റും നൽകിയ റിവിഷൻ ഹർജി തള്ളിക്കളഞ്ഞ ജ. കെ. ശ്രീധരൻ സെഷൻസ് കോടതിയുടെ തീരുമാനം ശരിവച്ചു.

# മലങ്കര സഭാധിപൻ മലങ്കര മെത്രാപ്പോലീത്ത

സ്വന്തം ലേഖകൻ

കൊച്ചി: മലങ്കര സഭയുടെ ആത്മീയവും ലൗകികവുമായ ഭരണാധികാരി മലങ്കര മെത്രാപ്പോലീത്തായാണെന്നു തിരുവിതാംകൂർ റോയൽ കോടതി വിധിയിൽ പ്രഖ്യാപിച്ചിട്ടുള്ളതായി സമുദായക്കേസിൽ അപ്പീൽവാദം തുടർന്നുകൊണ്ട് അഡ്വ. ജി. വസന്ത പൈ ഹൈക്കോടതിയിൽ ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റിസ് കെ. പി. ബാലനാരായണ മാരാർ എന്നിവരടങ്ങിയ ഡിവിഷൻ ബഞ്ച് മുമ്പാകെ അനുസ്മരിപ്പിച്ചു.

റോയൽ കോടതി വിധി പാത്രിയർക്കീസിനുള്ള ആത്മീയ അധികാരങ്ങൾ ക്ലിപ്തപ്പെടുത്തിയിരിക്കുകയാണെന്ന് അപ്പീൽ വാദം മൂന്നാം ദിവസവും തുടർന്നുകൊണ്ടു പൈ വ്യക്തമാക്കി.

സഭാസ്വത്തുക്കളും ഭദ്രാസനസ്വത്തുക്കളും ഇടവകസ്വത്തുക്കളും ഭരിക്കുന്നതിനുള്ള അവകാശം ആർക്കാണെന്നും അതു സഭാ ഭരണഘടനപ്രകാരം ഭരിക്കേണ്ടതാണോ എന്നുമാണ് ഈ കേസിൽ തീർപ്പുകല്പിക്കേണ്ട വിഷയം. സ്വത്തുക്കളുടെ ഗുണാനുഭവം സഭാംഗങ്ങൾക്കുള്ളതാണ്. ആർക്കും പ്രത്യേക ഉടമാവകാശമില്ല. കിഴക്കിന്റെ കാതോലിക്കേറ്റിൽ പാത്രിയർക്കീസിനു ഭരണപരമായ അധികാരാവകാശങ്ങളൊന്നുമില്ല.

തിരുവിതാംകൂർ റോയൽ കോടതി വിധിക്കുശേഷമുണ്ടായ കൊച്ചിൻ റോയൽ കോടതിവിധി ആർത്താറ്റ് ഇടവകയെ സംബന്ധിച്ചുള്ളതാണ്. ഈ വിധിയിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഇടവകപ്പള്ളികളിലുള്ള ആത്മീയവും വൈദികവുമായ അധികാരങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്. ഈ രണ്ടു വിധികളും കാതോലിക്കാ സ്ഥാപനം നിലവിലില്ലാതിരുന്ന കാലത്ത് ഉണ്ടായതാണെന്നു വസന്ത പൈ വ്യക്തമാക്കി.

വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിനെ അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കിയത് 1911-ലാണ്. കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുനസ്ഥാപിച്ചത് 1912-ലും. വട്ടിപ്പണക്കേസ് ഹൈക്കോടതിയിൽ ഫയൽ ചെയ്തത് 1913-ലാണ്. ഈ കേസിലെ അവസാന വിധിയിൽ വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിന്റെ മുടക്ക് സ്വാഭാവിക നീതിക്കെതിരാകയാൽ അസാധുവാണെന്നു കോടതി അഭിപ്രായപ്പെട്ടിരുന്നു.

ഗീവർഗീസ് മാർ ദീവന്നാസ്യോസും കൂട്ടുട്രസ്റ്റികളും 1912-ൽ പുനസ്ഥാപിക്കപ്പെട്ട കാതോലിക്കേറ്റിനെയും അന്നു വാഴിച്ച കാതോലിക്കായെയും സ്വീകരിച്ചു പാത്രിയർക്കീസിന്റെ അധികാരം നാമമാത്രമാക്കി പുതിയ സഭ സ്ഥാപിച്ചതായി പാത്രിയർക്കീസ് പക്ഷം ഉന്നയിച്ച വാദവും കോടതി നിരാകരിക്കുകയാണുണ്ടായത്.

പിന്നീടുണ്ടായ സമുദായക്കേസിൽ ഒന്നാംപ്രതിയായിരുന്ന മൂന്നാം കാതോലിക്കാ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പട്ടത്വം അംഗീകരിക്കാതെ, അദ്ദേഹം പാത്രിയർക്കീസിനെ കൂടാതെയുള്ള പുതിയ സഭ സ്വീകരിച്ചതിനാൽ സഭയ്ക്ക് ഇതരനായി എന്നും അതിനാൽ മലങ്കര സഭാ മെത്രാപ്പോലീത്തായോ കാതോലിക്കായോ ആയി പ്രവർത്തിക്കുന്നതിൽനിന്ന് അദ്ദേഹത്തെ നിരോധിക്കണമെന്നു പാത്രിയർക്കീസ് ഭാഗം അപേക്ഷിച്ചിരുന്നു. ഈ അപേക്ഷ നിരാകരിച്ചുകൊണ്ട് അന്യായം തള്ളുകയാണുണ്ടായത്. ഈ വിധി 1958-ൽ സുപ്രീംകോടതി അംഗീകരിക്കുകയും ചെയ്തു. സുപ്രീംകോടതി വിധി നിലനിൽക്കുന്നതിനാൽ ഇപ്പോൾ പാത്രിയർക്കീസ് പക്ഷം ഉന്നയിക്കുന്ന വാദങ്ങൾ നിലനിൽക്കത്തക്കതല്ലെന്നു വസന്ത പൈ പറഞ്ഞു.

പാത്രിയർക്കീസ് അന്നത്തെ കാതോലിക്കായെ, കാതോലിക്കായായി സ്വീകരിക്കുന്നതായി വാദിഭാഗം ചൂണ്ടിക്കാട്ടി. കാതോലിക്കോസ്, പാത്രിയർക്കീസിനെയും അന്നത്തെ ഭരണഘടനയ്ക്കു വിധേയമായി സ്വീകരിച്ചിരുന്നു. അതിനുശേഷം പാത്രിയർക്കീസും കാതോലിക്കായും അന്യോന്യം അയച്ചിട്ടുള്ള കത്തുകൾ വസന്ത പൈ ഡിവിഷൻ ബഞ്ചിന്റെ ശ്രദ്ധയിൽ പെടുത്തി.

സഭയിൽ ഉപയോഗിച്ചുകൊണ്ടിരുന്ന തിരുസഭാനിയമം (കാനോൻ) അനുസരിച്ച് കാതോലിക്കോസും, പാത്രിയർക്കീസും തുല്യപദവിയുള്ള സ്ഥാനികളാണ്.

പാത്രിയർക്കീസ് പക്ഷം ആശ്രയിച്ചിരുന്ന തരത്തിലുള്ള കാനോൻ മലങ്കരസഭയിൽ ഒരിക്കലും പ്രചാരത്തിലുണ്ടാവുകയോ അംഗീകരിക്കുകയോ ചെയ്തിരുന്നില്ല. മറിച്ചു കാതോലിക്കാപക്ഷം ആശ്രയിക്കുന്നതും പാമ്പാക്കുട കോനാട്ട് മാത്തൻ മൽപ്പാൻ പരിഭാഷപ്പെടുത്തി ... മലങ്കര റീസിൽ അച്ചടിച്ചതുമായ കാനോൻ മലങ്കര സഭയിൽ നിരന്തരമായി ഉപയോഗിച്ചിരുന്നതായി സമുദായക്കേസിലെ വിധിന്യായത്തിൽ ജില്ലാക്കോടതി ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ഏതു കാനോനാണ് തർക്കവിഷയം സംബന്ധിച്ച് അംഗീകരിക്കേണ്ടതെന്നുള്ളത് കേസിൽ തീരുമാനിക്കേണ്ട ഒരു വിഷയമായിരുന്നുവെന്ന് സുപ്രീംകോടതി വിധിന്യായത്തിൽ പറഞ്ഞിട്ടുള്ളതായും വസന്ത പൈ ചൂണ്ടിക്കാട്ടി. വാദം ഇന്നും തുടരും.



9.50 കോൺക്രീറ്റ് ജംഗിൾസ് ആൻഡ് എൻവിറോൺമെന്റ്

10.20 ക്രിസ്മസ് പരിപാടി: ദ് സിറ്റാഡൽസ് ഓഫ് ഫെയ്ത്ത്. 'മലയാള മനോരമ' ചീഫ് എഡിറ്റർ കെ. എം. മാത്യു, പുത്തൻകാവ് മാത്തൻ തരകൻ, ഫാ. കെ. ടി. കുര്യാക്കോസ്, ഡോ. ഡി. ബാബു പോൾ എന്നിവർ പങ്കെടുക്കുന്നു. കൊച്ചിൻ കോറൽസ്, തിരുവനന്തപുരം കോറിസ്റ്റേഴ്സ് അസോസിയേഷൻ, സാന്തോംസ് കൊയർ എന്നീ ഗായകസംഘങ്ങളും പങ്കെടുക്കുന്നു. രചന: ഏബ്രഹാം ജോസഫ്, സംവിധാനം: ജോൺ സാമുവൽ.

24-12-91

10.50 പ്രശ്നമഞ്ച്

11.10 യെസ്റ്റർഡേസ് ഡ്രീംസ്

11.45 വാർത്താശീർഷകങ്ങൾ.

## മദ്രാസ് ടി വി

5.02 സംഗീതോൽസവം

5.30 വണ്ടർ ബലൂൺ

# ദൂരദർശനിൽ 24-നു ക്രിസ്മസ് പരിപാടി

23-12-91

തിരുവനന്തപുരം: 'ദ് സിറ്റാഡൽ ഓഫ് ഫെയ്ത്' എന്ന പേരിൽ പ്രത്യേക ക്രിസ്മസ് പരിപാടി 24-നു രാത്രി 10.20-നു ദൂരദർശൻ ദേശീയ ശൃംഖലയിൽ സംപ്രേഷണം ചെയ്യും.

കേരളത്തിലെ പുരാതന ദേവാലയങ്ങളുടെ ചരിത്രവും ക്രിസ്മസിനെക്കുറിച്ചുള്ള ഓർമകളും ഉൾക്കൊള്ളുന്ന ഈ പരിപാടിയിൽ മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, മഹാകവി പുത്തൻകാവ് മാത്തൻ തരകൻ, ഫാ. കെ. പി. കുര്യാക്കോസ് തുടങ്ങിയവർ പങ്കെടുക്കും. പ്രമുഖ ക്രൈസ്തവ ഗായകസംഘങ്ങൾ ആലപിക്കുന്ന പരിപാടിയുടെ രചന ഏബ്രഹാം ജോസഫും സംവിധാനം ജോൺ സാമുവലുമാണ്.

# അംഗീകരിച്ച സഭാഭരണഘടനയെ എതിർക്കുന്നു

സ്വന്തം ലേഖകൻ

കൊച്ചി: കാതോലിക്കാ-പാത്രിയർക്കീസ് വിഭാഗങ്ങൾ രമ്യതയിൽ വർത്തിച്ചിരുന്ന 1960-67 കാലഘട്ടത്തിൽ മുൻ പാത്രിയർക്കീസ് വിഭാഗക്കാരുടെ നിർദ്ദേശങ്ങൾകൂടി കണക്കിലെടുത്തു ഭേദഗതി ചെയ്ത ഭരണഘടനയാണു പാത്രിയർക്കീസ്‌വിഭാഗം ഇപ്പോൾ ചോദ്യം ചെയ്യുന്നതെന്നു സമുദായ ക്കേസിൽ അപ്പീൽ വാദം തുടർന്നുകൊണ്ടു അഡ്വ. ജി. വസന്തപ്പൈ ഹൈക്കോടതിയിൽ ജസ്റ്റീസ് യു. എൽ. ഭട്ട്, ജസ്റ്റീസ് കെ. പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ ചൂണ്ടിക്കാട്ടി.

സുപ്രീംകോടതിവിധിക്കുശേഷം ഇതേ ഭരണഘടനയ്ക്കു വിധേയമായാണു ഇരുകക്ഷികളും പൂർണമായി യോജിച്ചു രമ്യതയിൽ വർത്തിച്ചുവന്നിരുന്നതെന്നു വാദിഭാഗത്തിനുവേണ്ടി നാലാംദിവസവും വാദം തുടർന്നുകൊണ്ടു പൈ പറഞ്ഞു.

ആദ്യത്തെ സമുദായക്കേസിൽ 1958 സെപ്റ്റംബർ 12-നു സുപ്രീം കോടതി പുറപ്പെടുവിച്ച വിധിപ്രകാരം അന്നത്തെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന ഗീവർഗീസ് രണ്ടാമൻ നിയമാനുസൃത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്നുവെന്ന് അദ്ദേഹം അനുസ്മരിപ്പിച്ചു. സഭാഭരണഘടനയ്ക്കെതിരേ പാത്രിയർക്കീസ്‌പക്ഷം ഉന്നയിച്ച എല്ലാ തർക്കങ്ങളും സുപ്രീം കോടതി തള്ളുകയാണുണ്ടായത്.

ഭരണഘടനപ്രകാരം തെരഞ്ഞെടുക്കപ്പെടുകയോ വാഴിക്കപ്പെടുകയോ നിയമിക്കപ്പെടുകയോ ചെയ്യാത്ത പാത്രിയർക്കീസ്‌പക്ഷത്തെ മെത്രാപ്പോലീത്താമാർക്കു മലങ്കരസഭയിലോ ഭദ്രാസനങ്ങളിലോ ഇടവകകളിലോ യാതൊരധികാരസ്ഥാനവും വഹിക്കുന്നതിനർഹതയില്ലെന്നു സുപ്രീം കോടതി വിധിയിലൂടെ തീരുമാനിക്കപ്പെട്ടുകഴിഞ്ഞിരുന്നു. ഈ സാഹചര്യത്തിലാണ് ഇരുവിഭാഗവും സമാധാനം പുനഃസ്ഥാപിക്കുന്നതിനുവേണ്ടി കൂടിയാലോചന ആരംഭിച്ചതും 1958 ഡിസം. 16-നു കോട്ടയം പഴയസെമിനാരി ചാപ്പലിൽവച്ചു കാതോലിക്കായും പാത്രിയർക്കീസും സഭാഭരണഘടനയ്ക്കു വിധേയമായി പരസ്പരം സ്വീകരിക്കുന്ന കല്പനകൾ കൈമാറി സഭയിൽ സമാധാനം പുനഃസ്ഥാപിച്ചതും.

അന്നുവരെ പാത്രിയർക്കീസ്‌പക്ഷത്തായിരുന്നവർ സമാധാനം പുനഃസ്ഥാപിച്ചശേഷം മലങ്കര അസോസിയേഷനിലും മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയിലും മറ്റു സഭാസമിതികളിലും ഭരണഘടനയ്ക്കും കാതോലിക്കായ്ക്കും വിധേയരായി കക്ഷിവ്യത്യാസം മറന്നു പ്രവർത്തിച്ചുപോന്നിരുന്നതായി പൈ ചൂണ്ടിക്കാട്ടി.

അതുവരെ പാത്രിയർക്കീസ്‌പക്ഷത്തു നിന്നിരുന്ന പൗലൂസ് മാർ ഫീലക്സിനോസ് (ഇന്നത്തെ ശ്രേഷ്ഠകാതോലിക്കാ) ഉൾപ്പെടെയുള്ള മെത്രാപ്പോലീത്താമാർ കാതോലിക്കായുടെ അധികാരത്തിനു കീഴ്പ്പെട്ടും മലങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായും ഭദ്രാസനഭരണം നടത്തിക്കൊള്ളാമെന്നു സമ്മതിച്ച് എഴുതിക്കൊടുത്തിരുന്നു.

ഈ സാഹചര്യത്തിൽ ഭദ്രാസന ഇടവകകൾ പുനർവിഭജിക്കുകയും ഭരണഘടനപ്രകാരം സഭാഭരണം നടത്തണമെന്നു മേൽപ്പറഞ്ഞ മെത്രാപ്പോലീത്താമാർ ഉൾപ്പെടെയുള്ളവർക്ക് അന്നത്തെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന ഗീവർഗീസ് രണ്ടാമൻ കല്പന നൽകുകയും ചെയ്തു.

കണ്ടനാടു ഭദ്രാസന ഇടവകയുടെ സഹായമെത്രാപ്പോലീത്തായായി കാതോലിക്കാ ബാവായാൽ നിയമിതനായ പൗലൂസ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്താ പിന്നീട് അച്ചടക്കനടപടിക്കു വിധേയനാകുകയും 1960-64 വരെ ഈ നില തുടരുകയും ചെയ്തു.

മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിനു വിധേയനായി പ്രവർത്തിച്ചുകൊള്ളാമെന്ന് 1964 മെയ് 12-നു രേഖാമൂലം സമ്മതിച്ചതിനെത്തുടർന്നാണ് അദ്ദേഹത്തെ വീണ്ടും സുന്നഹദോസ് അംഗമാക്കിയതും കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്തായായി നിയമിച്ചതും.

പരസ്പരസ്വീകരണത്തിനുശേഷം 1959-ലും 1960-ലും മാർത്തോമ്മാ സിംഹാസനം തുടങ്ങിയ ചില തർക്കങ്ങളുന്നയിച്ചു കാതോലിക്കോസിനു പാത്രിയർക്കീസ് ചില കത്തുകളെഴുതിയിരുന്നു. കാതോലിക്കോസ് അതിന് ഉചിതമായ മറുപടിയും നൽകി.

* * * *

എന്നാൽ 1960 മുതൽ പാത്രിയർക്കീസ് യാതൊരു തർക്കവും ഉന്നയിച്ചിരുന്നില്ലെന്നു പൈ ചൂണ്ടിക്കാട്ടി. മാത്രമല്ല, അപ്രേം ആബൂദി റമ്പാനെ, മാർ യൂലിയോസിൻെറ സഹായത്തിനു മഞ്ഞിനിക്കര ദയറായിലേക്കു അയച്ചതുതന്നെ സഭാഭരണകാര്യങ്ങൾ തടസ്സപ്പെടുത്തരുതെന്ന നിർദ്ദേശത്തോടു കൂടിയായിരുന്നു.

ഗീവർഗീസ് ദ്വിതീയൻ കാലം ചെയ്തശേഷം (1964) ഔഗേൻ പ്രഥമനെ കാതോലിക്കായായി വാഴിക്കുന്നതിനു മലങ്കര സഭാഭരണഘടനപ്രകാരം മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അയച്ച ക്ഷണം സ്വീകരിച്ച് മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് മലങ്കര സഭയിൽ വരികയും മലങ്കര സുന്നഹദോസിൽ അധ്യക്ഷത വഹിക്കുകയും കാതോലിക്കാവാഴ്ചയിൽ പങ്കെടുക്കുകയും ചെയ്തു. തന്നെയുമല്ല, സിംഹാസനപ്പള്ളികളുടെ ഭരണം കൈയൊഴിഞ്ഞു കല്പനയിറക്കി കാതോലിക്കായ്ക്കു കൈമാറുകയും ചെയ്തു.

സഭയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെട്ട വിവരം മുഖ്യവാർത്തയായി പ്രസിദ്ധം ചെയ്തിരുന്ന 1958 ഡിസംബർ 17-ലെ 'മലയാള മനോരമ'യും 'കേരള ഭൂഷണ'വും കേസിനു തെളിവായി കോടതിയിൽ ഹാജരാക്കിയിട്ടുണ്ട്. വാദം തിങ്കളാഴ്ച തുടരും.



# കെ. എം. മാത്യുവിന് അവാർഡ്

18-1-92

ന്യൂഡൽഹി: മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, ഹിന്ദുസ്ഥാൻ ടൈംസിൻെറ മുൻ പത്രാധിപർ ബി. ജി. വർഗീസ് എന്നീ മലയാളികൾ ഉൾപ്പെടെ പത്രരംഗത്തു പ്രശസ്തരായ ആറു പേർക്കു ഫൗണ്ടേഷൻ ഫോർ ഫ്രീഡം ഓഫ് ഇൻഫർമേഷൻെറ 1991 - ലെ അവാർഡുകൾ പ്രഖ്യാപിച്ചു.

വാർത്താവിതരണരംഗത്തെ വിലപ്പെട്ട സേവനങ്ങൾക്കാണ് ഈ ബഹുമതി. അവാർഡുകൾ ഫെബ്രുവരി ഒന്നിനു ഡൽഹിയിലെ ഗാന്ധി സ്മാരക ഹാളിൽ നടക്കുന്ന ചടങ്ങിൽ ഉപ രാഷ്ട്രപതി ശങ്കർദയാൽ ശർമ്മ സമ്മാനിക്കും. 25,000 രൂപയുടെ കാഷ് അവാർഡും പ്രശംസാപത്രവും ഫലകവുമടങ്ങിയതാണീ ബഹുമതി.



മലങ്കരസഭാ ഭാസുരൻ വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ. ഇദ്ദേഹം കബറടങ്ങിയ പഴയ സെമിനാരി ചാപ്പലിൽ 58-ാംഓർമ്മപ്പെരുനാൾ ഇന്നും നാളെയും ആചരിക്കുന്നു.

21-2-92

# ചെറിയപള്ളി പെരുനാൾ ഇന്നും നാളെയും

14-1-92

കോട്ടയം: വിശുദ്ധ ദൈവമാതാവിൻെറ നാമത്തിലുള്ള കോട്ടയം ചെറിയപള്ളിയിലെ പ്രധാന പെരുനാൾ ഇന്നും നാളെയും ആഘോഷിക്കുന്നു.

ഇന്നു സന്ധ്യാനമസ്കാരത്തെത്തുടർന്നു കോട്ടയം തിയളോജിക്കൽ സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വാ പ്രസംഗിക്കും.

എട്ടുമണിക്കു റാസ പള്ളിയിൽനിന്നു പുറപ്പെട്ട് അങ്ങാടി ചുറ്റി പുത്തൻപള്ളി, കുരിശുപള്ളി എന്നിവിടങ്ങളിലെ ധൂപപ്രാർഥനയ്ക്കുശേഷം ഒമ്പതരയ്ക്കു പള്ളിയിൽ എത്തിച്ചേരും.

നാളെ പ്രഭാതനമസ്കാരത്തെത്തുടർന്ന് എട്ടുമണിക്കു പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മുന്നിന്മേൽ കുർബാനയുണ്ടായിരിക്കും. അതിനുശേഷം പള്ളിക്കു ചുറ്റുമുള്ള റാസ, ആശീർവാദം, വിശുദ്ധ ദൈവമാതാവിൻെറ ഇടക്കെട്ടുവണക്കം, നേർച്ചവിളമ്പ് എന്നിവയോടുകൂടി പെരുനാൾ സമാപിക്കും.

# മാമ്മൻ മാപ്പിളയ്ക്ക് അനുമോദനം

8-2-92

കോട്ടയം: പത്മശ്രീ ബഹുമതി നേടിയ എം. ഡി. സെമിനാരി ഹൈസ്കൂൾ പൂർവവിദ്യാർഥിയും എം. ആർ. എഫ്. ചെയർമാനുമായ കെ. എം. മാമ്മൻ മാപ്പിളയെ എം. ഡി. സെമിനാരിയിൽ ചേർന്ന അധ്യാപക രക്ഷാകർത്തൃസമ്മേളനം അനുമോദിച്ചു.

എം. ഡി. സ്കൂൾസ് മാനേജർ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേർന്ന സമ്മേളനം മാമ്മൻ മാപ്പിളയ്ക്കു സ്വീകരണം നൽകുന്നതിനും തീരുമാനിച്ചു. മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, കെ. സി. കുര്യൻ, ജേക്കബ് മാത്യു, കുര്യൻ ബേബി, പി. ടി. എ. പ്രസിഡൻറ് പി. സി. ഏലിയാസ് എന്നിവർ പ്രസംഗിച്ചു.

ഹെഡ്മാസ്റ്റർ കെ. കെ. ഏബ്രഹാം സ്വാഗതവും സ്റ്റാഫ് സെക്രട്ടറി ഫാ. ഒ. എസ്. കുര്യാക്കോസ് നന്ദിയും പറഞ്ഞു.

സ്കൂൾ. അവതരണം: ജോസഫ് കൈമാപ്പറമ്പൻ

6.00 ആരോഗ്യവേദി: ഗൃഹൗഷധി- ഡോ. കെ.ആർ. രാമൻ നമ്പൂതിരി; അറിവിൻെറ നുറുങ്ങുകൾ

6.30 ക്രിസ്മസ് കരോൾ: മൂവാറ്റുപുഴ സെൻറ് മേരീസ് യാക്കോബായ പള്ളി ഗായകസംഘം, തിരുവനന്തപുരം സെൻറ് ജോസഫ്സ് കത്തീഡ്രൽ ഗായകസംഘം, വിൽസൺ മുളമൂട്ടിൽ

7.00 പരമ്പര

7.30 മലയാള വാർത്ത

7.45 പ്രതികരണം

8.05 ചിത്രഹാർ

8.40 ഹിന്ദിവാർത്ത

9.00 യേ ദുനിയ ഗസാബ് കി: പരമ്പര

9.30 ഇംഗ്ലീഷ് വാർത്ത

10.20 ക്രിസ്മസ് പരിപാടി: ദ് സിറ്റാഡൽസ് ഓഫ് ഫെയ്ത്ത്. 'മലയാള മനോരമ' ചീഫ് എഡിറ്റർ കെ. എം. മാത്യു, പുത്തൻകാവ് മാത്തൻ തരകൻ, ഫാ. കെ. ടി. കുര്യാക്കോസ്, ഡോ. ഡി. ബാബുപോൾ എന്നിവർ പങ്കെടുക്കുന്നു. കൊച്ചിൻ കോറൽസ്, തിരുവനന്തപുരം കോറിസ്റ്റേഴ്സ് അസോസിയേഷൻ, സാന്തോംസ് കൊയർ എന്നീ ഗായകസംഘങ്ങളും പങ്കെടുക്കുന്നു. രചന: ഏബ്രഹാം ജോസഫ്, സംവിധാനം: ജോൺ സാമുവൽ.

10.40 റോമിലെ സെൻറ് പോൾസ് ബസലിക്കയിലെ ക്രിസ്മസ് കുർബാന. പോപ്പ് ജോൺ പോൾ രണ്ടാമൻെറ ക്രിസ്മസ് സന്ദേശം.

11.10 ആനെ സാംനെ.

25-12-91

# മലങ്കര സഭയ്ക്കുള്ളിൽ വേറെ സഭയില്ല: നരിമാൻ

സ്വന്തം ലേഖകൻ

കൊച്ചി: മാതൃസഭയിൽനിന്നു പിരിഞ്ഞ മറ്റൊരു സഭ മലങ്കരസഭയിൽ നിലവിലില്ലെന്നു സമുദായക്കേസിൽ സിംഗിൾ ബഞ്ച് വിധിക്കെതിരേ സമർപ്പിക്കപ്പെട്ട അപ്പീലുകളിന്മേൽ വാദം തുടർന്നുകൊണ്ട് അഡ്വ. എഫ്. എസ്. നരിമാൻ ഹൈക്കോടതിയിൽ ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റിസ് കെ. പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുൻപാകെ ചൂണ്ടിക്കാട്ടി.

അഭിപ്രായ ഭിന്നതയുള്ള ഒരു ന്യൂനപക്ഷം മാത്രമാണു സഭയിൽ നിലവിലുള്ളതെന്നും അദ്ദേഹം പറഞ്ഞു.

മലങ്കര അസോസിയേഷൻ നിയമദൃഷ്ട്യാ നിലനിൽപ്പുള്ള സുസ്ഥിരമായ സംഘടനയാണെന്നു സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്.

സുപ്രീംകോടതി വിധിക്കുശേഷം 1958 ഡിസംബർ 16-നു കാതോലിക്കാ ബാവാ പുറപ്പെടുവിച്ച കല്പനയ്ക്കുശേഷം സിംഹാസനപ്പള്ളികൾ ഒഴികെയുള്ള പള്ളികളെല്ലാം മലങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായി ഭരിക്കപ്പെട്ടുവന്നിരുന്നു. മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയിലേക്ക് അവർ പ്രതിനിധികളെ അയയ്ക്കുകയും അഞ്ചുവർഷം വീതമുള്ള രണ്ടു കാലാവധികളിൽ അവർ മാനേജിംഗ് കമ്മിറ്റികളിൽ പ്രവർത്തിക്കുകയും ചെയ്തിരുന്നു.

ഇപ്രകാരം സഭാ ഭരണഘടനയ്ക്കു വിധേയമായി പ്രവർത്തിച്ചിരുന്ന പള്ളികളിൽ ചിലതിനു പ്രത്യേക ഭരണഘടനയുണ്ടായിരുന്നു. ഈ ഭരണഘടനതന്നെ ഇടവകപ്പള്ളികളുടെ നിയന്ത്രണം മലങ്കര മെത്രാപ്പോലീത്തയ്ക്കാണെന്നതിനു തെളിവാണ്. തന്നെയുമല്ല ഈ പള്ളികൾക്കു കീഴിൽ കാതോലിക്കോസിനോടു വിധേയത്വം പ്രഖ്യാപിച്ചിട്ടുള്ള ജനസമൂഹങ്ങളുണ്ട് എന്നതിനു വേണ്ടത്ര തെളിവുകളുണ്ട്.

ഇടവകപ്പള്ളികൾ സ്വതന്ത്ര സ്ഥാപനങ്ങൾ ആണെന്ന വാദം ഉന്നയിച്ചുകൊണ്ടാണ് എതിർവിഭാഗം ഇടവകപ്പള്ളികളുടെ മേൽ മെത്രാപ്പോലീത്തയുടെ നിയന്ത്രണമില്ലെന്നും അവ സഭയ്ക്കു പുറത്താണെന്നും വാദിക്കുന്നത്. പക്ഷേ ഇടവകപ്പള്ളികൾ മെത്രാപ്പോലീത്തയാൽ ഭരിക്കപ്പെടുന്ന എപ്പിസ്ക്കോപ്പൽ സ്വഭാവമുള്ള പള്ളികളാണെന്നു വിവിധ കോടതികളിലൂടെ സ്ഥാപിച്ചു കഴിഞ്ഞിട്ടുണ്ട്.

മലങ്കരസഭ മെത്രാപ്പോലീത്തയാൽ ഭരിക്കപ്പെടുന്ന എപ്പിസ്ക്കോപ്പൽ സഭയാണെന്നും സിംഹാസനം വഴിയായി പരിശുദ്ധാത്മ നൽവരം ലഭിച്ച അപ്പസ്തോലിക സഭയാണെന്നും പാത്രിയർക്കീസുതന്നെ കാതോലിക്കായ്ക്കയച്ച കത്തിൽ അംഗീകരിച്ചിട്ടുള്ളതായി നരിമാൻ ചൂണ്ടിക്കാട്ടി.

× × × ×

ഇടവകപ്പള്ളിയോഗം തെരഞ്ഞെടുത്ത കൈക്കാരന്മാരെ അംഗീകരിക്കുക, സ്ഥിരപ്പെടുത്തുക, ചട്ടങ്ങൾ ഭേദഗതി ചെയ്യുക, വൈദികരെ നിയമിക്കുക, മാമോദീസാ രജിസ്റ്റർ, വിവാഹ രജിസ്റ്റർ, വരവുചെലവു കണക്കുകൾ മുതലായവ അംഗീകരിക്കുക തുടങ്ങിയ വിഷയങ്ങളിന്മേൽ പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസിൻെറ അധ്യക്ഷതയിൽകൂടിയ മുളന്തുരുത്തി സുന്നഹദോസിൽ തീരുമാനങ്ങൾ കൈക്കൊണ്ടിരുന്നതായി നരിമാൻ അനുസ്മരിപ്പിച്ചു. അവ ഭരണഘടനയിൽ ഉൾപ്പെടുത്തുക മാത്രമാണു പിന്നീടു ചെയ്തിട്ടുള്ളത്.

മുളന്തുരുത്തി സുന്നഹദോസിലൂടെ കൈവന്ന അധികാരം ഉപയോഗിച്ചാണു സഭാ ഭരണഘടന പാസാക്കിയിട്ടുള്ളത്. ഈ സഭാ ഭരണഘടനയിൽ പള്ളികളുടെ മേൽനോട്ടം മെത്രാപ്പോലീത്തയ്ക്കാണെന്നു വ്യവസ്ഥ ചെയ്തിട്ടുമുണ്ട്. അന്ത്യോക്യയിലെ സഭയും മലങ്കര സഭയും തുല്യമാണെന്നും ഇരുസഭകൾക്കും അധികാരങ്ങൾ സമമാണെന്നും മുളന്തുരുത്തി സുന്നഹദോസ് പ്രഖ്യാപിച്ചിട്ടുണ്ട്.

കാതോലിക്കാ സ്ഥാപനം 1912-ൽ പുനഃസ്ഥാപിച്ചുകൊണ്ടുള്ള കല്പന വഴി അബ്ദുൽ മിശിഹാ പാത്രിയർക്കീസിൻെറ അധികാരങ്ങൾ കാതോലിക്കായ്ക്കു കൈമാറിയിട്ടുള്ളതായി നരിമാൻ ചൂണ്ടിക്കാട്ടി.

അബ്ദുൽ മിശിഹാ പാത്രിയർക്കീസിനു കാതോലിക്കയെ സ്ഥാനാരോഹണം ചെയ്യിക്കാൻ അധികാരമില്ലെന്ന് എതിർപക്ഷത്തിന് ഈ ഘട്ടത്തിൽ വാദിക്കാനാവുകയില്ല.

അബ്ദുൾ മിശിഹാ പാത്രിയർക്കീസ് കാതോലിക്കായെ സ്ഥാനാരോഹണം ചെയ്യിച്ചതിലൂടെയാണു മലങ്കരസഭയിൽ പാത്രിയർക്കീസിൻെറ അധികാരം അപ്രത്യക്ഷമായത്. സ്നേഹത്തിൻെറ കെട്ടുപാടുകൾ മാത്രമാണ് അവശേഷിച്ചത്.

ഇടവകപ്പള്ളികളുടെ ഭരണം, മലങ്കര മെത്രാപ്പോലീത്തയ്ക്കാണെന്ന് 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിയിലൂടെ ത്തന്നെ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്.

മലങ്കരസഭാ ഭരണഘടന ഈ വിധി തീർപ്പ് അരക്കിട്ടുറപ്പിക്കുകയാണു ചെയ്യുന്നത്. 1876-ലെ മുളന്തുരുത്തി സുന്നഹദോസിൽതന്നെ ഈ വിഷയത്തിൽ തീർപ്പു കല്പിക്കപ്പെട്ടിരുന്നതാണ്. സുന്നഹദോസിൽ വിഭാവന ചെയ്തിരുന്ന സംഘടനയാണു മലങ്കര അസോസിയേഷനെന്നും നരിമാൻ പറഞ്ഞു.

ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് ദ്വിതീയൻ 1977-ൽ അയച്ച ഒരു കല്പനയിൽ ഈ സഭ എപ്പിസ്ക്കോപ്പൽ സഭയാണെന്നു വ്യക്തമാക്കിയിട്ടുള്ള വസ്തുത നരിമാൻ ചൂണ്ടിക്കാട്ടി. അന്ത്യോക്യാ പാത്രിയർക്കീസ് ആയിരുന്ന അബ്ദുൽ മിശിഹാ 1912-ൽ കാതോലിക്കാ സ്ഥാപനം പുനഃസ്ഥാപിക്കുകയും മൂറോൻ കൂദാശ ചെയ്യുന്നതിന് അധികാരം നൽകുകയും ചെയ്തിരുന്നു. പ്രസ്തുത ഉത്തരവിനെ ചോദ്യം ചെയ്യുന്ന കേസ് സുപ്രീംകോടതി തള്ളിയതിനാൽ പാത്രിയർക്കീസ് കൂദാശ ചെയ്യുന്ന മൂറോനാണു ശരിയായ മൂറോൻ എന്നും അതാണു തങ്ങളുടെ വിശ്വാസമെന്നും തർക്കിക്കുന്നതിനു പ്രതികൾക്കവകാശമില്ല.

മലങ്കരസഭയുടെ വിശ്വാസമനുസരിച്ചു കാതോലിക്കായ്ക്കു മൂറോൻ കൂദാശ ചെയ്യാം. ഇതു വിശ്വസിക്കാത്തവരെ സഭയിൽ അംഗങ്ങളായി കണക്കാക്കാനാവുകയില്ല. എ.ഡി. 325-ലെ നിഖ്യാ സുന്നഹദോസിൽ കിഴക്കിൻെറ വലിയ മെത്രാപ്പോലീത്തയെ കിഴക്കിൻെറ കാതോലിക്കയായി ഉയർത്തുകയും കാതോലിക്കാ സ്ഥാപനം പിന്നീടു സെലൂക്യയിൽനിന്നു തിഗ്രീസിലേക്കു മാറ്റുകയും വീണ്ടും മലങ്കരയിൽ പുനസ്ഥാപിക്കുകയും ചെയ്തു. ഈ പുനസ്ഥാപനം മാത്രമാണ് 1912-ൽ അബ്ദുൽ മിശിഹാ പാത്രിയർക്കീസ് ചെയ്തതെന്നും നരിമാൻ സമർത്ഥിച്ചു.

അതേ കല്പനപ്രകാരം 1929-ൽ പാത്രിയർക്കീസിൻെറ സഹകരണം കൂടാതെ മലങ്കര സുന്നഹദോസ് വാഴിച്ച മാർ ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായെയാണ് 1958 ഡിസംബർ 16-ന് അന്ത്യോക്യാ പാത്രിയർക്കീസ് (സിറിയൻ ഓർത്തഡോക്സ്) അംഗീകരിച്ചത്. കാതോലിക്കായുടെ സ്ഥാനാരോഹണത്തെ 1958-ലെ സുപ്രീംകോടതി വിധിയും ശരിവച്ചിട്ടുണ്ടെന്നു നരിമാൻ ചൂണ്ടിക്കാട്ടി. നരിമാൻെറ വാദം ഇന്നു തുടരും.



മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിപ്രസ്ഥാനം വാർഷികകോൺഫറൻസിനു തുടക്കംകുറിച്ചുകൊണ്ടു നിയുക്ത കാതോലിക്ക മാത്യൂസ് മാർ കൂറിലോസ് പതാക ഉയർത്തുന്നു. മെത്രാപ്പോലീത്താമാരായ സ്തേഫാനോസ് മാർ തേവോദോസിയോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ് തുടങ്ങിയവർ സമീപം.

27-12-89

കൊടുവത്ത്, ഇഷ്യൂ ഡേറ്റ് 20-9-91
ഡിസ്ക് നമ്പർ കെ 5

കേസ് 1-8
പേജ് 12

# സമുദായക്കേസ്: സ്റ്റേ ഹർജി പിൻവലിക്കാൻ അനുമതി

സ്വന്തം ലേഖകൻ

ന്യൂഡൽഹി: സമുദായക്കേസിൽ ക്നാനായ സമുദായം കൊടുത്ത സ്റ്റേ ഹർജി ഇരുകൂട്ടരുടെയും വാദം കേട്ടശേഷം ഹർജിക്കാരുടെ ആവശ്യപ്രകാരം പിൻവലിക്കാൻ സുപ്രീംകോടതി അനുമതി നൽകി.

എന്നാൽ, പിന്നീടു വ്യക്തമായ കാരണങ്ങളുണ്ടായാൽ വീണ്ടും ഹർജി കൊടുക്കുന്നതിനു തടസ്സമില്ലെന്നു ജസ്റ്റിസ് കെ. ജഗന്നാഥഷെട്ടി, ജസ്റ്റിസ് യോഗേശ്വർ ദയാൽ എന്നിവരടങ്ങിയ ഡിവിഷൻ ബഞ്ച് ഉത്തരവായി.

ക്നാനായ സമുദായ ഭരണഘടനയുടെ തർജമ ഹാജരാക്കണമെന്നും കാതോലിക്കാ വിഭാഗത്തിൻെറ ഇടപെടലിൽനിന്ന് എന്തു കാരണങ്ങളാലാണു സംരക്ഷണം ആവശ്യപ്പെടുന്നതെന്നു വ്യക്തമാക്കണമെന്നും ജൂലൈ 18-നു സുപ്രീംകോടതി നിർദേശിച്ചിരുന്നു.

എന്നാൽ, ഇന്നലെ ഹർജി വാദത്തിനെടുത്തപ്പോൾ ക്നാനായ വിഭാഗം കാരണങ്ങളൊന്നും വ്യക്തമാക്കിയില്ല. മാത്രമല്ല, കേസിൽ ഇതുവരെ ഹാജരാക്കി തെളിയിച്ചിരുന്ന ഭരണഘടനയ്ക്കു പകരം ഹൈക്കോടതിയുടെ സിംഗിൾ ബഞ്ച് വിധിക്കുശേഷം ഭേദഗതി ചെയ്ത ഭരണഘടനയാണു ഹാജരാക്കിയത്.

കാതോലിക്കാപക്ഷം ഇതു ചൂണ്ടിക്കാട്ടുകയും ഹർജി തള്ളണമെന്നു വാദിക്കുകയും ചെയ്തപ്പോൾ ഹർജി പിൻവലിക്കാൻ ക്നാനായ വിഭാഗം തയ്യാറായി.

പുതിയ കാതോലിക്കോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനെ കേസിൽ കക്ഷി ചേർക്കുന്നതിനു കാതോലിക്കോസ് വിഭാഗം സമർപ്പിച്ച അപേക്ഷ സുപ്രീംകോടതി അനുവദിച്ച് 17-ാംഎതിർകക്ഷിയായി ചേർക്കാൻ ഉത്തരവിട്ടു.

സുപ്രീംകോടതിയുടെ ഇടക്കാല ഉത്തരവിൽ മാറ്റങ്ങൾ വരുത്തണമെന്നാവശ്യപ്പെട്ട് പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച ഹർജി ഒക്ടോബർ 21-നു കോടതി പരിഗണിക്കും.

ക്നാനായ സമുദായത്തിനുവേണ്ടി ടി. എസ്. കൃഷ്ണമൂർത്തി അയ്യർ, ബാലകൃഷ്ണൻ, കാതോലിക്കോസ് വിഭാഗത്തിനുവേണ്ടി എഫ്. എസ്. നരിമാൻ, സദ്രുൽ അനം, കെ. ജോർജ്, സി. ടി. ജോസഫ് എന്നിവർ ഹാജരായി.

# സഭാ ഭരണഘടന ചോദ്യം ചെയ്യാനാവില്ല: നരിമാൻ

1990 ജനുവരി 9 ചൊവ്വ

കൊച്ചി: എല്ലാ പള്ളികൾക്കും നോട്ടീസ് നൽകി നിയമനുസൃതം വിളിച്ചുകൂട്ടിയ യോഗമാണു മലങ്കരസഭാ ഭരണഘടന പാസാക്കിയതെന്നു സുപ്രീംകോടതി തീർപ്പു കൽപിച്ചിരിക്കെ പ്രസ്തുത ഭരണഘടന പാത്രിയർക്കീസ് പക്ഷത്തിനു കോടതിയിൽ വീണ്ടും ചോദ്യം ചെയ്യാവുന്നതല്ലെന്നു സമുദായക്കേസിൽ സിംഗിൾ ബെഞ്ച് വിധിക്കെതിരെ നൽകിയ അപ്പീലുകളിന്മേൽ വാദിഭാഗത്തിനുവേണ്ടി ഹാജരായ അഡ്വ. എഫ്. നരിമാൻ ഹൈക്കോടതിയിൽ വാദിച്ചു.

ഭരണഘടന (1934) യുടെ സാധുത ചോദ്യം ചെയ്യുന്നതിനു പാത്രിയർക്കീസ് ഭാഗം പ്രധാനമായി ഉന്നയിച്ച തർക്കം, ഭരണഘടന പാസാക്കിയ യോഗം, അധികാരമുള്ളവർ നിയമാനുസൃതം വിളിച്ചുകൂട്ടിയതായിരുന്നില്ലെന്നും എല്ലാ പള്ളികൾക്കും നോട്ടീസ് നൽകിയിട്ടില്ലെന്നുമായിരുന്നു. ഈ വാദമാണു സുപ്രീംകോടതി തള്ളിക്കളഞ്ഞതെന്നു ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റിസ് കെ. പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബെഞ്ച് മുൻപാകെ നരിമാൻ ചൂണ്ടിക്കാട്ടി.

പാത്രിയർക്കീസ് പക്ഷം ആക്ഷേപിക്കുന്ന ഭരണഘടനയിലെ വ്യവസ്ഥകൾ 1938-ലെ സമുദായക്കേസിലോ പിന്നീടുണ്ടായ വ്യവഹാരങ്ങളിലോ വ്യക്തമായി ചോദ്യം ചെയ്യപ്പെട്ടിരുന്നില്ല. അതിനാൽ അവ ഈ കേസിൽ ചോദ്യം ചെയ്യാവുന്നതല്ലെന്നു നരിമാൻ വാദിച്ചു.

മലങ്കരസഭയിൽ തർക്കങ്ങളുണ്ടാവാതെ സഭാംഗങ്ങളെല്ലാം ഒരേ ഭരണത്തിൻകീഴിൽ ഒന്നിച്ചുപോകത്തക്കവണ്ണമുള്ള തീരുമാനങ്ങളാണു മുൻ വ്യവഹാരങ്ങളിൽ കോടതികൾ കൈക്കൊണ്ടിട്ടുള്ളത്. മലങ്കരസഭയിലെ മെത്രാപ്പോലീത്തായെ വാഴിച്ച മറ്റൊരു മെത്രാപ്പോലീത്തായും പാത്രിയർക്കീസ് വാഴിച്ച ജോസഫ് മാർ ദീവന്നാസിയോസും തമ്മിൽ സഭാഭരണം സംബന്ധിച്ചുണ്ടായ തർക്കമാണു തിരുവിതാംകൂർ റോയൽ കോടതി വിധിയിൽ വിഷയമായത്.

മെത്രാൻമാരെ വാഴിക്കുന്നതിനും മറ്റുമുള്ള ആത്മീയാധികാരം പാത്രിയർക്കീസിനാകയാൽ പാത്രിയർക്കീസിനാൽ വാഴിക്കപ്പെടാത്ത തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽനിന്നു വസ്തുവകകൾ വീണ്ടെടുക്കുന്നതിനു റോയൽ കോടതി വിധിച്ചിരുന്നു.

എന്നാൽ മലങ്കരസഭ ലൗകികകാര്യങ്ങളിൽ സ്വതന്ത്രസഭയാണെന്നു പ്രഖ്യാപിച്ചുകൊണ്ടു പാത്രിയർക്കീസിനു പ്രത്യേകമായുള്ള ആത്മീയാധികാരങ്ങൾ നിജപ്പെടുത്തിയതിനു പുറമേ മലങ്കരസഭയുടെ ആത്മികവും ലൗകികവുമായി ഭരണാധികാരം മലങ്കര മെത്രാപ്പോലീത്തായ്ക്കാണെന്നും പ്രസ്തുത വിധി തീർപ്പു കൽപിച്ചിരുന്നു.

ആർത്താറ്റ് ഇടവക സംബന്ധിച്ചു തന്റെ ആത്മീയവും ലൗകികവും വൈദികവുമായ അധികാരം നിഷേധിച്ചവർക്കെതിരേ മലങ്കര മെത്രാപ്പോലീത്താ നൽകിയ വ്യവഹാരത്തിൽ കൊച്ചി റോയൽ കോടതിയാണു തീർപ്പു കൽപിച്ചത്. ഇടവക സംബന്ധിച്ച ആത്മീയവും ലൗകികവും വൈദികവുമായ അധികാരങ്ങൾ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പ്രസ്തുത കേസിലെ വാദിയായിരുന്ന ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്കുണ്ടെന്ന്, പ്രസ്തുത വിധിയിൽ വ്യക്തമാക്കിയിരുന്നു.

ഇപ്രകാരം മലങ്കര ഇടവകയെ സംബന്ധിച്ചും, ഇടവകജനങ്ങളെ സംബന്ധിച്ചുമുള്ള സഭാഭരണാധികാരം മലങ്കര മെത്രാപ്പോലീത്തയ്ക്കാണെന്ന് ഈ വിധികളിലൂടെ തന്നെ തീരുമാനിക്കപ്പെട്ടിരുന്നതാണെന്നു നരിമാൻ ചൂണ്ടിക്കാട്ടി. ഈ വിധികൾക്കു വിപരീതമായി മലങ്കര മെത്രാപ്പോലീത്തായുടെ സഭാഭരണപരമായ അധികാരങ്ങൾ ഈ കേസിലെ പ്രതികൾക്കു നിഷേധിക്കാവുന്നതല്ല.

റോയൽക്കോടതി വിധിക്കുശേഷം മലങ്കര സഭയിൽ ലൗകികാധികാരം വീണ്ടെടുക്കുന്നതിന് അബ്ദുള്ള പാത്രിയർക്കീസ് ശ്രമിക്കുകയും അന്നത്തെ മലങ്കര മെത്രാപ്പോലീത്തായെ മുടക്കുകയും ചെയ്ത ചരിത്രത്തിലേക്കു നരിമാൻ ഡിവിഷൻ ബെഞ്ചിന്റെ ശ്രദ്ധ ക്ഷണിച്ചു. റോയൽക്കോടതി വിധി നൽകുമ്പോൾ ഇല്ലാതിരുന്ന കാതോലിക്കേറ്റ് പിന്നീട് അബ്ദുള്ള പാത്രിയർക്കീസിന്റെ മുടക്കിനെത്തുടർന്നാണ് അബ്ദേദ് മിശിഹാ പാത്രിയർക്കീസ് മലങ്കരയിൽ പുനഃസ്ഥാപിച്ചത്.

അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ 1913-ലെ കല്പനപ്രകാരം മലങ്കരയിൽ കാതോലിക്കാസ്ഥാപനം നിർബാധം തുടരുന്നതിനു വ്യവസ്ഥചെയ്തു. ഒരു കാതോലിക്കാ കാലംചെയ്യുമ്പോൾ അടുത്ത കാതോലിക്കയെ ഇവിടത്തെ മെത്രാന്മാർക്കുതന്നെ വാഴിക്കുന്നതിനു വ്യവസ്ഥ ചെയ്യുകയും, അതു തടയുന്നതിന് ആർക്കും അവകാശമില്ലെന്നു പ്രഖ്യാപിക്കുകയും ചെയ്തു.

കാതോലിക്കാസ്ഥാപനം നിലവിൽവന്ന ശേഷം മലങ്കരസഭയും അന്ത്യോക്യാ സിംഹാസനവും തമ്മിൽ സൗഹാർദ്ദപരമായ ബന്ധം തുടരണമെന്നും കല്പനയിൽ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് നിർദ്ദേശിച്ചിരുന്നു. റോയൽക്കോടതി വിധിപ്രകാരം പാത്രിയർക്കീസിനുണ്ടെന്നു കോടതി തീരുമാനിച്ചിരുന്ന ആത്മീയാധികാരംകൂടി ഇപ്രകാരം നഷ്ടപ്പെടുകയാണുണ്ടായത്.

അബ്ദേദ് മിശിഹാ പാത്രിയർക്കീസിനോടു സഹകരിച്ചു പാത്രിയർക്കീസിന്റെ അധികാരങ്ങൾ ഇല്ലായ്മചെയ്ത് കാതോലിക്കേറ്റ് സ്ഥാപിച്ചതിനാൽ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായും, കൂട്ടുട്രസ്റ്റികളും പുതിയ സഭ സ്ഥാപിച്ചതായി വട്ടിപ്പണക്കേസിൽ പാത്രിയർക്കീസ് പക്ഷക്കാർ ഉന്നയിച്ചിരുന്ന തർക്കവും കോടതി തള്ളിക്കളയുകയാണുണ്ടായതെന്നു നരിമാൻ ചൂണ്ടിക്കാട്ടി.

പിന്നീടു ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത കാലംചെയ്തശേഷം അദ്ദേഹത്തിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനും മാനേജിംഗ് കമ്മിറ്റി പാസാക്കിയിരുന്ന ഭരണഘടന അംഗീകരിക്കുന്നതിനുംവേണ്ടി 1934-ൽ മലങ്കര അസോസിയേഷൻ യോഗം എം. ഡി. സെമിനാരിയിൽ വിളിച്ചുകൂട്ടി. ആ യോഗത്തിൽ മൂന്നാം കാതോലിക്കായായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവയെ മലങ്കര മെത്രാപ്പോലീത്തായായിക്കൂടി തെരഞ്ഞെടുത്തു. ഭരണഘടന സർവസമ്മതമായി പാസാക്കുകയും ചെയ്തു.

അബ്ദേദ്മിശിഹാ പാത്രിയർക്കീസിന്റെ 1913-ലെ കല്പന പ്രകാരമുള്ള കാതോലിക്കേറ്റിനെപ്പറ്റിയും പാത്രിയർക്കീസും മലങ്കര സഭയും തമ്മിലുള്ള ബന്ധത്തെപ്പറ്റിയും ഭരണഘടനയിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടെന്നു നരിമാൻ പറഞ്ഞു.

ഈ ഭരണഘടനയിലെ ഒന്നും, രണ്ടും വകുപ്പുകൾ അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ 1913-ലെ കല്പന പ്രകാരമുള്ള സൗഹാർദ്ദപരമായ ബന്ധം നിലനിർത്തുന്നതാണെന്നു വ്യക്തമാക്കത്തക്കവണ്ണം എഴുതിച്ചേർത്തിട്ടുള്ളതാണ്.

ഭരണഘടനാ വ്യവസ്ഥകളനുസരിച്ചു മലങ്കരസഭയിൽ പാത്രിയർക്കീസിനുള്ള അധികാരം നിശേഷം ഇല്ലായ്മ ചെയ്തുവെന്നും കാതോലിക്കാ സ്ഥാപനം നിയമാനുസൃതം നിലവിൽവന്നിട്ടില്ലെന്നും പാത്രിയർക്കീസുമായി ബന്ധമില്ലാത്ത ഒരു പുതിയ സഭ കാതോലിക്കാപക്ഷക്കാർ സ്ഥാപിച്ചുവെന്നും മറ്റും ആരോപിച്ചു പാത്രിയർക്കീസ് പക്ഷത്തെ ട്രസ്റ്റികളായി തെരഞ്ഞെടുക്കപ്പെട്ടതായി അവകാശപ്പെട്ടവർ 1938-ൽ കോട്ടയം ജില്ലാക്കോടതിയിൽ ബോധിപ്പിച്ച സമുദായക്കേസ് എന്നറിയപ്പെടുന്ന വ്യവഹാരമാണ് 1958 -ൽ സുപ്രീം കോടതി തള്ളിക്കളഞ്ഞത്.

സമുദായക്കേസിൽ ഒന്നാംപ്രതിയായിരുന്ന ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, കാതോലിക്കാ എന്ന നിലയിലോ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലോ മലങ്കരസഭയിൽ യാതൊരു നടപടിയും കൈക്കൊള്ളരുതെന്നു ശാശ്വത നിരോധനാജ്ഞ പുറപ്പെടുവിക്കണമെന്ന് പാത്രിയർക്കീസ് പക്ഷം ഈ കേസിൽ ആവശ്യപ്പെട്ടിരുന്നു. അതിനാൽ സഭാസ്വത്തുക്കൾ വീണ്ടെടുക്കുന്നതിനു ട്രസ്റ്റികൾ തമ്മിൽ നടന്ന ഒരു വ്യവഹാരമായി സമുദായക്കേസിനെ കണക്കാക്കാനാവില്ല.

കാതോലിക്കാ സ്ഥാപനത്തിന്റെ സാധുതയും അതു സംബന്ധിച്ച ഭരണഘടനാ വ്യവസ്ഥകളും എടുത്തു പറഞ്ഞ് അവ സഭാനിയമങ്ങൾക്കു വിരുദ്ധമാകയാൽ കേസിലെ ഒന്നാംപ്രതി കാതോലിക്കാ ആയി പ്രവർത്തിക്കരുതെന്ന് എതിർപക്ഷം നിവൃത്തി ചോദിച്ചിരുന്നതിനാൽ കാതോലിക്കാ സ്ഥാപനത്തിന്റെ സാധുതയും ഭരണഘടനാ വ്യവസ്ഥകളും ഈ കേസിൽ തീരുമാനിക്കപ്പെടേണ്ടതായിവന്നു. അതു സംബന്ധിച്ചു കാതോലിക്കാ പക്ഷത്തിന്റെ വാദം സ്വീകരിച്ച് കോട്ടയം ജില്ലാക്കോടതി പുറപ്പെടുവിച്ച ഡിക്രി സുപ്രീംകോടതിയും അംഗീകരിക്കുകയാണുണ്ടായത്.

വട്ടിപ്പണക്കേസിന്റെ വിധിയിൽതന്നെ കാതോലിക്കാസ്ഥാപനം മലങ്കരസഭയിൽ സ്ഥാപിതമായിട്ടുണ്ടെന്നും അതു സഭാവിരുദ്ധമായ പ്രവർത്തനമല്ലാത്തതിനാൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായും അനുയായികളും പുതിയ സഭ സ്ഥാപിച്ചിട്ടില്ലെന്നും തീരുമാനിക്കപ്പെട്ടിട്ടുള്ളതിനാൽ പ്രസ്തുത തർക്കം വീണ്ടും ഉന്നയിക്കാവുന്നതല്ലെന്നാണ് സുപ്രീംകോടതി വ്യക്തമാക്കിയിരുന്നത്.

ഭരണഘടന അംഗീകരിച്ചതുനിമിത്തവും, ഭരണഘടനയിൽ തെറ്റായ കാനോൻ സ്വീകരിച്ചതു നിമിത്തവും, 1912-ൽ വാഴിച്ച കാതോലിക്കോസ് കിഴക്കിന്റെ കാതോലിക്കാ ആണെന്ന് അവകാശപ്പെടുന്നതു നിമിത്തവും കേസിലെ പ്രതികളായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയനും കൂട്ടർക്കും സഭയുടെ വസ്തുക്കൾ കൈവശം വയ്ക്കുന്നതിന് അധികാരമില്ലെന്നും മലങ്കര മെത്രാപ്പോലീത്താ ആയോ കാതോലിക്കാ ആയോ പ്രവർത്തിക്കുന്നതിനു ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായ്ക്കധികാരമില്ലെന്നും മറ്റും പാത്രിയർക്കീസ് പക്ഷം ഉന്നയിച്ച വാദങ്ങളും കോടതി നിരാകരിച്ചിരുന്നുവെന്നു നരിമാൻ ചൂണ്ടിക്കാട്ടി.

വട്ടിപ്പണക്കേസിന്റെ തീരുമാനം 1928-ൽ പുറത്തുവന്നശേഷം കാതോലിക്കാപക്ഷക്കാർ ഭരണഘടനാ വ്യവസ്ഥകൾ സ്വീകരിച്ചോ, മറ്റുതരത്തിലോ സഭയ്ക്കിതരരായി തീരത്തക്കവണ്ണം എന്തെങ്കിലും പ്രവൃത്തികൾ ചെയ്തിരുന്നുവെങ്കിൽ അതു സമുദായക്കേസിൽ തർക്കവിഷയമായി ഉന്നയിക്കേണ്ടതായിരുന്നുവെന്നു നരിമാൻ വാദിച്ചു.

അതു ചെയ്യാതിരുന്നതിനാൽ ഈ ഘട്ടത്തിൽ പുതിയ തർക്കങ്ങളുന്നയിക്കുന്നതിനു നിയമതടസമുണ്ടെന്നു നരിമാൻ സമർത്ഥിച്ചു.

സഭാ ഭരണഘടന അനുസരിച്ചല്ലാതെ ഓരോ ഇടവകയ്ക്കും ഇഷ്ടാനുസരണം കാര്യങ്ങൾ നടത്തുന്നതിനവകാശമില്ല. സഭാംഗങ്ങളുൾപ്പെട്ട ഇടവകകളും മെത്രാസനങ്ങളും ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മാത്രം ഭരിക്കപ്പെടണം. അതനുസരിക്കുന്നവർക്കല്ലാതെ സഭാംഗങ്ങളായി തുടരാനാവുന്നതല്ലെന്നും നരിമാൻ വാദിച്ചു. വാദം ഇന്നു തുടരും.



മാവേലിക്കരയിൽ ബാലജനസഖ്യം സംസ്ഥാന പ്രസംഗമത്സരത്തിനു തുടക്കം കുറിച്ചുകൊണ്ട് സഖ്യം സ്ഥാപകൻ കെ. സി. മാമ്മൻമാപ്പിളയുടെ ചിത്രത്തിനു മുന്നിൽ മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ നിലവിളക്കു കൊളുത്തുന്നു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സമീപം.

9-1-92

## പെരുനാൾ

25-12-91

കുറിച്ചി: സെൻറ് മേരീസ ആൻഡ് സെൻറ് ജോൺസ് ഓർത്തഡോക്സ് പള്ളിപ്പെരുനാളും കൺവെൻഷനും ഇന്നുമുതൽ ജനുവരി ഒന്നുവരെ നടക്കും.

ഇന്നു സന്ധ്യാനമസ്കാരവും റാസയും ക്രിസ്മസ് കരോളും. നാളെ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും. തുടർന്നു റാസയും നേർച്ചവിളമ്പും.

ഇരുപത്തേഴുമുതൽ 31 വരെ വൈകിട്ട് നടക്കുന്ന സുവിശേഷയോഗങ്ങളിൽ ഫാ. ടി. പി. ഏലിയാസ്, ഫാ. ജേക്കബ് കുര്യൻ, ഫാ. മാത്യു വൈദ്യൻ, ഡീക്കൻ ഏബ്രഹാം ഫിലിപ്പ്, ഡീക്കൻ വർഗീസ് വർഗീസ് എന്നിവരാണു പ്രസംഗകർ.

# ഭരണഘടന ചോദ്യം ചെയ്യാൻ വാദതടസ്സം: നരിമാൻ

12 1990 January 10 Wednesday

സ്വന്തം ലേഖകൻ

കൊച്ചി: മുളന്തുരുത്തി സുന്നഹദോസിന്റെ തീരുമാനപ്രകാരം രൂപവൽക്കരിച്ച മലങ്കര അസോസിയേഷൻ യോഗത്തിന്റെ സാധുതയേയോ യോഗം പാസാക്കിയ ഭരണഘടനയേയോ ചോദ്യം ചെയ്യുന്നതിനു പാത്രിയർക്കീസ് പക്ഷത്തിനു വാദതടസമുണ്ടെന്നു സമുദായക്കേസിൽ സിംഗിൾബെഞ്ച് വിധിക്കെതിരെ നൽകിയിട്ടുള്ള അപ്പീലുകളിന്മേൽ വാദിഭാഗത്തിനുവേണ്ടി ഹാജരായ അഡ്വ. എഫ്. എസ്. നരിമാൻ ഹൈക്കോടതിയിൽ വാദിച്ചു.

മലങ്കര അസോസിയേഷൻ യോഗം 1934-ലാണു സഭാഭരണഘടന പാസാക്കിയത്. ഇടവക ഭരണത്തെ സംബന്ധിച്ചു യോഗം ചില തീരുമാനങ്ങളും കൈക്കൊണ്ടിരുന്നു. പ്രസ്തുത തീരുമാനങ്ങൾ ചോദ്യം ചെയ്തുകൊണ്ടു പാത്രിയർക്കീസ് പക്ഷക്കാർ വ്യവഹാരപ്പെടുകയും ഭരണഘടന പാസാക്കിയതു നിമിത്തവും തെറ്റായ കാനോൻ സ്വീകരിച്ചതുനിമിത്തവും കാതോലിക്കാ പക്ഷക്കാർ സഭയ്ക്ക് ഇതരരായി എന്ന് ആരോപിക്കുകയും ചെയ്തു.

പ്രസ്തുത അസോസിയേഷൻ തീരുമാനം സാധുവാണെന്നു ജില്ലാ കോടതി വിധിക്കുകയും സുപ്രീംകോടതി ഈ തീരുമാനം ശരിവയ്ക്കുകയും ചെയ്തിരുന്നു. അതിനാൽ അസോസിയേഷൻ യോഗതീരുമാനം മറ്റു കാരണങ്ങൾ ചൂണ്ടിക്കാട്ടി തെറ്റാണെന്നു വാദിക്കാൻ പാത്രിയർക്കീസ് പക്ഷത്തിനു വാദതടസമുണ്ടെന്നു - റെസ് ജുഡിക്കേറ്റ - ജസ്റ്റിസ് യു. എൽ. ഭട്ട്, കെ. പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബെഞ്ച് മുമ്പാകെ നരിമാൻ വാദിച്ചു.

ഈ കാരണംകൊണ്ടുതന്നെ മലങ്കര സഭാഭരണഘടന അസാധുവാണെന്നു വാദിക്കുന്നതിനും എതിർപക്ഷത്തിന് അവകാശമില്ല.

സമുദായക്കേസിലോ (1938) സുപ്രീംകോടതിയിലോ (1958) പാത്രിയർക്കീസ് പക്ഷക്കാർ ഭരണഘടന ചോദ്യം ചെയ്തിരുന്നില്ല. ഭരണഘടന പാസാക്കിയ യോഗം നിയമാനുസരണം വിളിച്ചുകൂട്ടിയതായിരുന്നില്ല എന്നു മാത്രമായിരുന്നു തർക്കം.

സുപ്രീംകോടതിയിൽ 1951-ലെ ഭരണഘടനാ ഭേദഗതിപോലും പാത്രിയർക്കീസ്പക്ഷം ചോദ്യം ചെയ്തിരുന്നില്ല. തന്നെയുമല്ല, 1966-'67-ൽ ഭരണഘടന ഭേദഗതി ചെയ്യുന്നതിൽ അവർകൂടി പങ്കാളികളാവുകയും ചെയ്തു. '66-'67-ൽ ഭേദഗതി പാസാക്കിയ യോഗത്തിൽ പാത്രിയർക്കീസ് പക്ഷക്കാർ ഹാജരുണ്ടായിരുന്നു. ഇതു ഭരണഘടനയോടു കൂറുപ്രഖ്യാപിക്കുന്നതിനു തുല്യമാണെന്നു നരിമാൻ വാദിച്ചു.

സുപ്രീംകോടതി വിധിക്കുശേഷമാണ് 1958-ൽ പാത്രിയർക്കീസ് കാതോലിക്കായെ സ്വീകരിച്ചത്. കാതോലിക്കാ പാത്രിയർക്കീസിനേയും അന്നു നിലവിലിരുന്ന ഭരണഘടനയ്ക്കു വിധേയമായി സ്വീകരിച്ചു. പിന്നീട്, ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിരുന്നതുപോലെ കാതോലിക്കായെ വാഴിക്കുന്നതിനുള്ള ക്ഷണം സ്വീകരിച്ചുകൊണ്ടാണു യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് കേരളത്തിലെത്തിയത്. ബസേലിയോസ് ഗീവർഗീസ് ദ്വിതീയനെ കാതോലിക്കായായി തെരഞ്ഞെടുത്ത സുന്നഹദോസിൽ യാക്കൂബ് തൃതീയനാണ് അധ്യക്ഷത വഹിച്ചത്.

മലങ്കരസഭയിലെ മുൻ പാത്രിയർക്കീസ് പക്ഷക്കാർ സഭാഭരണഘടനപ്രകാരം തെരഞ്ഞെടുത്ത മാനേജിംഗ് കമ്മിറ്റികളിൽ അംഗങ്ങളായിരുന്നു. ഭരണഘടനയിലെ ഇടവക പള്ളികളെ സംബന്ധിച്ച വകുപ്പു ഭേദഗതി ചെയ്യുന്നതിന് അവർ സഹകരിക്കുകയും ഭേദഗതി സ്വീകരിച്ചു നടക്കുകയും ചെയ്തിട്ടുണ്ടെന്നു നരിമാൻ ചൂണ്ടിക്കാട്ടി.

ഈ വാദം തെളിയിക്കുന്നതിന് അസോസിയേഷന്റെ മാനേജിംഗ് കമ്മിറ്റി യോഗത്തിന്റെ നടപടിരേഖയും മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ സത്യപ്രതിജ്ഞ സംബന്ധിച്ച രേഖകളും നരിമാൻ കോടതിയുടെ ശ്രദ്ധയിൽ പെടുത്തി.

പാത്രിയർക്കീസ് പക്ഷം ഭരണഘടനയും ഭരണഘടനാഭേദഗതികളും സംബന്ധിച്ച് ഉന്നയിക്കുന്ന തർക്കം ഇപ്പോൾ കാലഹരണപ്പെട്ടിരിക്കയാണെന്നു നരിമാൻ സമർത്ഥിച്ചു.

ഇടവക പള്ളികൾക്കു പള്ളിവക സ്വത്തുക്കളുടെമേൽ നിയന്ത്രണാധികാരമുണ്ട്. പക്ഷേ, ഈ അധികാരം ഇടവക മെത്രാപ്പോലീത്തായുടെ പൊതുവായ നിയന്ത്രണത്തിനും മേൽനോട്ടത്തിനും വിധേയമാണ്. പക്ഷേ, ആത്യന്തികമായി ഇടവക സ്വത്തുക്കളുടെമേൽ പരമാധികാരം കാതോലിക്കാബാവായ്ക്കുതന്നെ. മലങ്കരസഭയുടെ ആത്മീയവും പൗരോഹിത്യപരവും ലൗകികവുമായ ഭരണാധികാരം ഭരണഘടനയിലെ വ്യവസ്ഥകൾക്കു വിധേയമായി മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്.

ഇടവക പള്ളികളെ സംബന്ധിക്കുന്നതാണു ഭരണഘടനയിലെ 17, 23, 31, 32, 35, 37, 38, 39, 40, 44, 66 എന്നീ വകുപ്പുകൾ. ഇവ മലങ്കര സിറിയൻ-ക്രിസ്ത്യൻ സമുദായത്തിലെ അംഗങ്ങൾക്കെല്ലാം ഒരുപോലെ ബാധകമാണെന്നു നരിമാൻ വാദിച്ചു. ഇടവക പള്ളികൾ സ്വയംഭരണസ്ഥാപനങ്ങളാണെന്നും മലങ്കര മെത്രാപ്പോലീത്തായുടെ നിയന്ത്രണത്തിലല്ലെന്നുമുള്ള വാദം ഭരണഘടനയ്ക്കു നിരക്കുന്നതല്ല.

സഭാസ്വത്തുക്കളുടെ ഭരണത്തിനു മാത്രമല്ല പള്ളിവക സ്വത്തുക്കളുടെ ഭരണത്തിനും ഭരണഘടനയിൽ വ്യവസ്ഥകളുണ്ട്. ഇടവക സ്വത്തുക്കളും സഭാസ്വത്തുക്കളും ഭരണഘടനയിൽ വേർതിരിച്ചു പരാമർശിച്ചിട്ടുമുണ്ട്.

പള്ളിവക സ്വത്തുക്കളും സഭവക സ്വത്തുക്കളും ഭരണഘടനാവ്യവസ്ഥകളനുസരിച്ചുള്ള നിയന്ത്രണങ്ങൾക്കു വിധേയമാണ്. സഭാസ്വത്തുക്കളുടെ സംരക്ഷകൻ ഭരണഘടനപ്രകാരം മലങ്കര മെത്രാപ്പോലീത്തയാണ്. പാത്രിയർക്കീസ്പക്ഷം ഭരണഘടന അംഗീകരിക്കാൻ തയ്യാറായാൽതന്നെ തർക്കപ്രശ്നങ്ങൾ പലതും തീരും. പാത്രിയർക്കീസും കാതോലിക്കാബാവായും പരസ്പര സ്വീകരണം നടത്തിയ 1958-നുശേഷം ഇടവക പള്ളികൾ വാങ്ങിയ സ്വത്തുക്കളും ഭരണഘടനയ്ക്കു വിധേയമായല്ല ഭരിക്കപ്പെടേണ്ടതെന്ന് എതിർപക്ഷത്തിന് എങ്ങനെ വാദിക്കാനാവുമെന്നു നരിമാൻ ചോദിച്ചു. അന്ന് അവർ ഭരണഘടന അംഗീകരിച്ചു നടന്നിരുന്നതാണ്. ചുരുക്കത്തിൽ ഭരണഘടന മലങ്കര-ഓർത്തഡോക്സ്-സുറിയാനി സഭയ്ക്കാകമാനം ബാധകമാണെന്നു നരിമാൻ വാദിച്ചു.

പരസ്പര സ്വീകരണത്തിനുശേഷം പാത്രിയർക്കീസ് പുറപ്പെടുവിച്ച കല്പനയിൽ കാതോലിക്കോസിനെ അംഗീകരിക്കുന്നതായി എടുത്തുപറയുന്നുണ്ട്. ഇത് എപ്രകാരമാണ് താൽക്കാലികമായ അംഗീകാരമാവുകയെന്നു നരിമാൻ ചോദിച്ചു. ഈ കല്പന 1913-ൽ കാതോലിക്കാസ്ഥാപനം പുനഃസ്ഥാപിച്ചുകൊണ്ട് അബ്ദുൽ മിശിഹാ പാത്രിയർക്കീസ് പുറപ്പെടുവിച്ച കല്പന ആവർത്തിച്ച് ഉറപ്പിക്കുകയാണു ചെയ്യുന്നതെന്നു നരിമാൻ സമർത്ഥിച്ചു.

ഭരണഘടനയനുസരിച്ചു പ്രവർത്തിച്ചുകൊള്ളാമെന്നു സമ്മതിച്ചു പൗലോസ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്താ കാതോലിക്കാ ബാവായ്ക്ക് എഴുതിയ കത്ത് നരിമാൻ കോടതിയുടെ ശ്രദ്ധയിൽ പെടുത്തി. വാദം ഇന്നും തുടരും.

# ഏഴ് എപ്പിസ്കോപ്പമാർ മെത്രാപ്പോലീത്തമാരായി

സ്വന്തം ലേഖകൻ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിൽ മെത്രാസനങ്ങളുടെ പൂർണ ഭരണച്ചുമതലയുള്ള ഏഴ് എപ്പിസ്കോപ്പമാരെ മെത്രാപ്പോലീത്തമാരായി ഉയർത്തി. കോട്ടയം ചുങ്കം പഴയ സെമിനാരി ചാപ്പലിൽ രാവിലെ റമ്പാന്മാരും കോർ എപ്പിസ്കോപ്പമാരും വൈദികരും ഉൾപ്പെടെ വമ്പിച്ചൊരു ജനാവലിയുടെ സാന്നിദ്ധ്യത്തിൽ നടന്ന സ്ഥാനാരോഹണ ചടങ്ങുകൾക്ക് ബസേലിയസ് മാർത്തോമ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ പ്രധാന കാർമികത്വം വഹിച്ചു.

മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം), ഫിലിപ്പോസ് മാർ യൂസേബിയോസ് (തുമ്പമൺ), തോമസ് മാർ അത്തനാസ്യോസ് (ചെങ്ങന്നൂർ), ഗീവർഗീസ് മാർ ഇവാനിയോസ് (കോട്ടയം), പൗലോസ് മാർ മിലിത്തിയോസ് (കുന്നംകുളം), കുര്യാക്കോസ് മാർ ക്ലിമിസ് (ബത്തേരി), സക്കറിയ മാർ അന്തോണിയോസ് (കൊച്ചി) എന്നീ എപ്പിസ്കോപ്പമാരാണ് മെത്രാപ്പോലീത്തമാരായി ഉയർത്തപ്പെട്ടത്.

ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ അത്തനാസ്യോസ് എന്നീ മെത്രാപ്പോലീത്തമാരും മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ എപ്പിസ്കോപ്പമാരും ചടങ്ങുകൾക്ക് നേതൃത്വം നൽകി.

കുർബാന മധ്യേ ഏഴ് എപ്പിസ്കോപ്പമാരും പരിശുദ്ധ കാതോലിക്കാ ബാവയുടെ മുമ്പിൽ മദ്ബഹയിൽ മുട്ടുകുത്തി നിൽക്കുകയും പ്രാർഥനയോടെ ശുശ്രൂഷ ആരംഭിക്കുകയും ചെയ്തു. കാതോലിക്കാബാവ ഓരോരുത്തരുടേയും തലയിൽ കൈവെച്ച് പരിശുദ്ധ റൂഹയുടെ ആവാസത്തിനായി രഹസ്യ പ്രാർഥന നടത്തവേ പള്ളിയിലെ മണിനാദവും ജനങ്ങളുടെ ആശംസാമന്ത്രണങ്ങളുംകൊണ്ട് അന്തരീക്ഷം മുഖരിതമായിരുന്നു.

പിന്നീട് ഓരോരുത്തരേയും മെത്രാപ്പോലീത്തമാരായി പ്രഖ്യാപിച്ചു. പൗരസ്ത്യ ദേശത്തെ മാർത്തോമാ ശ്ലീഹയുടെ പരിശുദ്ധ ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്ത പിതാവിൻേറയും പുത്രൻേറയും പരിശുദ്ധാത്മാവിൻേറയും നാമത്തിൽ പൂർത്തീകരിക്കപ്പെട്ട് സ്ഥാനാരോഹണം ചെയ്യപ്പെട്ടിരിക്കുന്നുവെന്ന് ഓരോരുത്തരുടേയും തലയിൽ കൈവെച്ച് കാതോലിക്കാ ബാവ പ്രഖ്യാപിച്ചു.

തുടർന്ന് ഓരോരുത്തരേയും പ്രത്യേകം കസേരകളിൽ ഇരുത്തി വൈദികരും ശെമ്മാശന്മാരും കൂടി ഉയർത്തിപ്പിടിക്കുകയും മൂന്നുതവണ പ്രധാന കാർമികൻ ഓക്സിയോസ് ചൊല്ലുകയും ജനങ്ങൾ ഏറ്റുചൊല്ലുകയും ചെയ്തു. വീണ്ടും ഓരോരുത്തരേയും കസേരയിൽ ഇരുത്തി ഉയർത്തി. മെത്രാപ്പോലീത്തമാർ ഏവാഞ്ചേലിയോൺ വായിച്ചു. തുടർന്ന് അംശവടി കൈമാറുകയും അധികാരപത്രമായ 'സ്ഥാത്തികോൺ' നൽകുകയും ചെയ്തു.

കുർബാനയുടെ ശേഷംഭാഗം കൊല്ലം ഭദ്രാസന മെത്രാപ്പോലീത്ത മാത്യൂസ് മാർ എപ്പിപ്പാനിയോസ് ചൊല്ലി. കുർബാനയ്ക്കുശേഷം ധൂപ പ്രാർഥനയും കാതോലിക്കാ ബാവയുടെ ആശീർവാദവും നടന്നു.

ജോസഫ് എം. പുതുശ്ശേരി എം.എൽ.എ., പി.സി. എബ്രഹാം പടിഞ്ഞാറേക്കര, മുൻ സഭാ സെക്രട്ടറി പോൾ മത്തായി, പ്രൊഫ. ഇ.ജെ. ജോൺ, മാനേജിങ് കമ്മിറ്റി അംഗങ്ങൾ എന്നിവരുൾപ്പെടെ സഭയിലെ പ്രധാന വ്യക്തികൾ ചടങ്ങുകളിൽ സംബന്ധിച്ചു.

### 39 കമ്പനികൾ രജിസ്റ്റർചെയ്തു

സംസ്ഥാനത്ത് സെപ്തംബറിൽ 1788.40 ലക്ഷം രൂപ അധികൃത മൂലധനമുള്ള 39 കമ്പനികൾ രജിസ്റ്റർചെയ്തു. ഇതിൽ 1025 ലക്ഷം രൂപ മൂലധനമുള്ള ആറ് പബ്ലിക് കമ്പനികളും 763.40 ലക്ഷം രൂപ മൂലധനമുള്ള 33 സ്വകാര്യ കമ്പനികളും ഉൾപ്പെടുന്നു.

1991 ഒക്ടോ. 26 ശനി

# ഇടവകപ്പള്ളികൾ: സിംഗിൾ ബഞ്ച് വിധി തെറ്റെന്നു നരിമാൻ

കൊച്ചി: സമുദായക്കേസിലെ സിംഗിൾബഞ്ചുവിധിയിൽ ഇടവകപ്പള്ളികളെ സംബന്ധിച്ച് എത്തിച്ചേർന്നിരിക്കുന്ന നിഗമനങ്ങൾ ശരിയല്ലെന്നു പ്രസ്തുത വിധിക്കെതിരെ അപ്പീൽവാദം തുടർന്നുകൊണ്ട് അഡ്വ. എഫ്. എസ്. നരിമാൻ ഹൈക്കോടതിയിൽ ജസ്റ്റിസ് യു.എൽ. ഭട്ടും ജസ്റ്റിസ് കെ.പി. ബാലനാരായണമാരാരും ഉൾപ്പെട്ട ഡിവിഷൻബഞ്ചു മുമ്പാകെ ചൂണ്ടിക്കാട്ടി.

ഇടവകപ്പള്ളികളെല്ലാം സ്വയംഭരണാധികാരമുള്ള സ്ഥാപനങ്ങളാണെന്ന നിഗമനം സഭ എന്ന ആശയത്തെപ്പറ്റിയുള്ള സങ്കൽപ്പത്തിനു വിരുദ്ധമാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

ഇടവകപ്പള്ളികൾക്കു സഭയിൽനിന്നു വേറിട്ടു നിലനിൽപ്പില്ല. ഇടവകകൾ ഉൾക്കൊള്ളുന്നതാണു സഭ. ഒരു പള്ളി സ്ഥാപിച്ചു കഴിഞ്ഞാൽ അതു സഭയുടെ വകയാകും. ഇടവകക്കാരുടേതല്ല.

ക്രൈസ്തവ ആരാധനാലയം ഒരു പൊതു ട്രസ്റ്റാണ്. പൊതു ട്രസ്റ്റിൻെറ അവകാശം ഇടവകപ്പള്ളി സ്ഥാപിക്കുന്നതിൻെറ പിന്നിലുള്ള ലക്ഷ്യവുമായി ബന്ധപ്പെട്ടതാണ്. സഭയിൽപെട്ട ഒരു ഇടവകപ്പള്ളി എന്ന നിലയിൽ സഭാംഗങ്ങളുടെ ആത്മീയാവശ്യങ്ങൾ നിറവേറ്റുന്നതിന് എക്കാലവും നിലനിൽക്കണമെന്ന പൊതുവായ ഉദ്ദേശ്യത്തോടുകൂടിയാണ് ഇടവകപ്പള്ളി സ്ഥാപിക്കുന്നത്. ഏതു സഭ പള്ളി സ്ഥാപിക്കുന്നുവോ ആ സഭയിൽനിന്നു പള്ളി വേർതിരിക്കാനാവുകയില്ല. ഇടവകക്കാർ എല്ലാവരുംകൂടിച്ചേർന്നാലും സ്ഥാപനലക്ഷ്യത്തിൽനിന്നു മാറ്റി ഇടവകപ്പള്ളിയെ മറ്റൊരു സ്ഥാപനത്തിൻെറയോ സഭയുടെയോ അധീനതയിലാക്കാവുന്നതല്ലെന്നും നരിമാൻ വാദിച്ചു.

ഇടവകപ്പള്ളി ഒരു നിശ്ചിത കാലയളവിൽ ജീവിച്ചിരിക്കുന്ന ഇടവകക്കാർക്കുവേണ്ടിമാത്രമായി സ്ഥാപിക്കപ്പെടുന്നതല്ല. ഭാവിയിൽ ജനിക്കുന്നവർക്കും ഇടവകപ്പള്ളി പ്രയോജനപ്പെടണം. സഭാനിയമങ്ങൾക്കു വിധേയമായി ഇടവകക്കാർക്ക് ഇടവകപ്പള്ളിയും സ്വത്തുക്കളും ഉപയോഗിക്കാം. പക്ഷേ വ്യക്തിപരമായി പള്ളിയുടെമേൽ ആർക്കും അവകാശമില്ല.

ഇടവകക്കാർക്കു സഭയുടെ ചട്ടക്കൂട്ടിനുള്ളിൽ നിന്നുകൊണ്ടു സഭാനിയമങ്ങൾക്കു വിധേയമായി ഇടവകപ്പള്ളിയിൽനിന്നു ഗുണാനുഭവം സ്വീകരിക്കാം. അല്ലെങ്കിൽ ഇടവകവിട്ടു പോകാം. പക്ഷേ ഇടവകവിട്ടു പോകുമ്പോൾ പള്ളിയും സ്ഥാപനങ്ങളും കൂടെ കൊണ്ടുപോകുന്നതിനു ചട്ടങ്ങൾ അനുവദിക്കുന്നില്ല.

കാതോലിക്കാവിഭാഗവും പാത്രിയർക്കീസ്‌വിഭാഗവും ഹാജരാക്കിയിരിക്കുന്ന തിരുസഭാചട്ടങ്ങൾ (കാനോൻ)പ്രകാരം പള്ളിയുടെയും സ്വത്തുക്കളുടെയും ഭരണച്ചുമതല മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്. മെത്രാപ്പോലീത്താമാരുടെ ഭരണനിയന്ത്രണത്തിലുള്ള സഭകളിലെല്ലാം ഇതുതന്നെയാണു ചട്ടം. പക്ഷേ ഇടവകഭരണത്തിൽ ഇടവകക്കാർക്കു പങ്കാളിത്തം നൽകുന്നതിനു മലങ്കരസഭാ ഭരണഘടനയിൽ സ്പഷ്ടമായ വ്യവസ്ഥകളുണ്ട്. ഈ വ്യവസ്ഥകളനുസരിച്ചുള്ള ഭരണപങ്കാളിത്തത്തിനല്ലാതെ ആത്മീയ മേലധികാരികളുടെ അധികാരത്തെ തൃണവൽഗണിച്ച് ഇടവകനിയന്ത്രണമോ ഭരണമോ നടത്താൻ ഇടവകക്കാർക്ക് അവകാശമില്ലെന്നും നരിമാൻ ചൂണ്ടിക്കാട്ടി.

കേസിൽ പ്രതിഭാഗം സാക്ഷിയായ കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്കോപ്പായുടെ മൊഴി തൻെറ വാദങ്ങൾക്ക് ഉപോൽബലകമായി നരിമാൻ ഉദ്ധരിച്ചു. "കൂദാശചെയ്യപ്പെട്ട പള്ളിയും കൂദാശ ചെയ്യപ്പെടാത്ത പള്ളിയും സഭയിലെ സ്ഥാപനങ്ങളാണ്. അവ സഭാനിയമങ്ങൾക്ക് അനുസൃതമായി ഭരിക്കപ്പെടേണ്ടതാകുന്നു."

സഭയിൽ പെടാതെ ഒരു പള്ളി ഉണ്ടാകാൻ സാധ്യമാണോ എന്ന ചോദ്യത്തിന് അങ്ങനെയുള്ളതിനു പള്ളി എന്നായിരിക്കില്ല പേരെന്നും സഭയിൽ പെടാതെ പള്ളിയുണ്ടാകാൻ സാധ്യമല്ലെന്നും സാക്ഷി തെളിവെടുപ്പുവേളയിൽ ബോധിപ്പിച്ചിരുന്നതായി നരിമാൻ ചൂണ്ടിക്കാട്ടി.

"ഒരാൾ സഭയിലെ അംഗമാകുന്നതു മാമോദീസാ മൂലമാണ്. എന്നാൽ മാമോദീസാ പ്രാപിക്കുന്ന ശിശുവിൻെറ മാതാപിതാക്കൾ ഏത് ഇടവകയിലേതാണോ ആ ഇടവകയിലെ അംഗത്വം കിട്ടുന്നു." സഭയും പള്ളിയും തമ്മിലുള്ള ബന്ധത്തെ ഈ മൊഴിയിൽനിന്നു മനസ്സിലാക്കാം.

സിംഗിൾ ബഞ്ച് വിധിയിലെ പല നിഗമനങ്ങളും പരസ്പര വിരുദ്ധമാണെന്നു നരിമാൻ ചൂണ്ടിക്കാട്ടി. ഉദാഹരണത്തിന് അന്ത്യോക്യാ പാത്രിയർക്കീസിനെ ഒരു തരത്തിലും ആശ്രയിക്കാതെ 'ഓട്ടോസിഫാലസ് ചർച്ച്' എന്ന നിലയിൽ ഒരു സഭ രൂപവൽക്കരിക്കുന്നത് ഓർത്തഡോക്സ് വിശ്വാസത്തിന് എതിരല്ലെന്നാണു സിംഗിൾ ബഞ്ച് വിധിയിലെ പ്രസ്താവന.

വാദികളും അനുയായികളും പുതുതായി ഒരു 'ഓട്ടോസിഫാലസ് ചർച്ച്' രൂപവൽക്കരിക്കുന്നതിനു ശ്രമിക്കുകയാണെന്ന സിംഗിൾ ബഞ്ച് നിഗമനം അടിസ്ഥാനരഹിതമാണ്. 1912 -ൽ കാതോലിക്കേറ്റ് പുനഃസ്ഥാപിക്കുകയും 1925 -ലെ തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബഞ്ച് കാതോലിക്കാ പുനഃസ്ഥാപനം ശരിവയ്ക്കുകയും ചെയ്തിട്ടുള്ള പശ്ചാത്തലത്തിൽ പുതുതായി ഒരു 'ഓട്ടോസിഫാലസ് ചർച്ച്' രൂപവൽക്കരിക്കുന്നതിന് ഇപ്പോൾ ശ്രമിക്കുന്നുവെന്ന നിഗമനം അർത്ഥരഹിതമാണെന്നു നരിമാൻ വാദിച്ചു.

പാത്രിയർക്കീസിനും കാതോലിക്കായ്ക്കും ഒരേ സമയം മലങ്കരസഭയിലേക്കു മേല്പട്ടക്കാരെ വാഴിക്കാമെന്ന സിംഗിൾ ബഞ്ചിൻെറ നിഗമനം തിരുസഭാചട്ടങ്ങൾക്കും മുൻ കോടതിവിധികൾക്കും എതിരാണെന്നും നരിമാൻ സമർത്ഥിച്ചു.

കാതോലിക്കേറ്റ് ഇവിടെ സ്ഥാപിച്ചതിലൂടെ പാത്രിയർക്കീസിന് അതുവരെയുണ്ടായിരുന്ന അധികാരവും 'അപ്രത്യക്ഷമാവുന്ന ബിന്ദുവിൽ' എത്തിയെന്നു സുപ്രീം കോടതി അസന്ദിഗ്ദ്ധമായി വിധിച്ചിട്ടുള്ള സാഹചര്യത്തിൽ മലങ്കരയിലെ കാതോലിക്കായ്ക്കും പാത്രിയർക്കീസിനും ഒരേസമയം മെത്രാന്മാരെ വാഴിക്കുന്നതിന് അധികാരമുണ്ടെന്ന സിംഗിൾ ബഞ്ചിൻെറ നിഗമനം ശരിയല്ലെന്നും നരിമാൻ വാദിച്ചു.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനാൽ തെരഞ്ഞെടുക്കപ്പെടാത്ത ഒരാൾക്കും മലങ്കരയിലെ മേല്പട്ടക്കാരനായി പ്രവർത്തിക്കുന്നതിന് അവകാശമില്ലെന്ന സുപ്രീം കോടതി വിധിയും നരിമാൻ ഉദ്ധരിച്ചു. സുപ്രീം കോടതിയുടെ ഈ നിഗമനത്തിന് എതിരാണു സിംഗിൾ ബഞ്ച് വിധിയെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

മലങ്കര സഭയിലെ മതപരമായ ഭിന്നിപ്പിന് അന്ത്യവിരാമമിടുന്നതിന് ഉദ്ദേശിച്ചുള്ളതായിരുന്നു സുപ്രീം കോടതി വിധി.

സഭാഭരണഘടനപ്രകാരം പാത്രിയർക്കീസ് മലങ്കരസഭയുടെ സ്ഥാനപ്പേരു മാത്രം ശേഷിച്ച തലവനാണ്. പാത്രിയർക്കീസിൻെറ അധികാരങ്ങൾ, 1889 -ലെ റോയൽ കോടതി വിധി, കാതോലിക്കാ സ്ഥാപനം എന്നിവമൂലം അപ്രത്യക്ഷമായിരിക്കുകയാണ്. സുന്നഹദോസിൽ അദ്ധ്യക്ഷത വഹിക്കുന്നതിനു മാത്രമാണ് അദ്ദേഹത്തിന് അവശേഷിക്കുന്ന അധികാരം. വാദം ഇന്നു തുടരും.

[മലങ്കരസഭയിൽ 1958 ഡിസംബർ 16-നു പരസ്പര സ്വീകരണംവഴി സമാധാനം ഉണ്ടായതിനെ തുടർന്നു മലങ്കരസഭയുടെ ക്ഷണപ്രകാരം 1964-ൽ എത്തിയ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ആ വർഷം മെയ് 22-നു ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കായെ വാഴിക്കുന്നതു സംബന്ധിച്ച സുന്നഹദോസിലാണ് അധ്യക്ഷത വഹിച്ചത്. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ തെരഞ്ഞെടുത്ത സുന്നഹദോസ് എന്ന് കഴിഞ്ഞ ലക്കത്തിൽ ചേർത്തിരുന്നത് ശരിയല്ല - പത്രാധിപർ]

# ഇടവകയ്ക്കുള്ളതു നിയന്ത്രിതാധികാരം മാത്രം: നരിമാൻ

10 1990 January 13 Saturday

സ്വന്തം ലേഖകൻ

കൊച്ചി: ഇടവകപ്പള്ളികൾക്ക് സമ്പൂർണ സ്വയംഭരണാധികാരമുണ്ടെന്നു സമുദായക്കേസിൽ സിങ്കിൾ ബഞ്ച് വിധിയിൽ എത്തിച്ചേർന്ന നിഗമനം ശരിയല്ലെന്ന് അതിനെതിരേ സമർപ്പിക്കപ്പെട്ട അപ്പീലുകളിന്മേൽ വാദം ഉപസംഹരിച്ചുകൊണ്ടു അഡ്വ. എഫ്. എസ്. നരിമാൻ ഹൈക്കോടതിയിൽ ജസ്റ്റീസ് യു. എൽ. ഭട്ട്, ജസ്റ്റീസ് കെ. പി. ബാലനാരായണ മാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ ബോധിപ്പിച്ചു.

എപ്പിസ്കോപ്പൽ അധികാരങ്ങളുടെ നിയന്ത്രണങ്ങൾക്കും മേൽനോട്ടത്തിനും വിധേയമായ സ്വയംഭരണാവകാശം മാത്രമാണ് ഇടവകപ്പള്ളികൾക്കു മലങ്കര സഭാ ഭരണഘടന വകവച്ചു കൊടുത്തിരിക്കുന്നത്.

ഇടവകപ്പള്ളികൾ ഇടവകാംഗങ്ങളുടെ സ്വകാര്യസ്വത്തല്ല, പൊതുട്രസ്റ്റിൻെറ വകയാണ്.

കൈക്കാരൻ പള്ളിവക സ്വത്തുക്കളുടെ കൈക്കാരനാണ്. കൈക്കാരനു പള്ളി സ്വത്തുക്കളിന്മേൽ വ്യക്തിപരമായ ഉടമാവകാശമില്ല. ഇടവകപ്പള്ളികൾ ഭരിക്കുന്നതിന് ഇടവകക്കാർക്കുള്ള അധികാരം നിരുപാധികമല്ല. മലങ്കര മെത്രാപ്പോലീത്തയുടെയും എപ്പിസ്കോപ്പൽ അധികാരികളുടെയും നിയന്ത്രണങ്ങൾക്കു വിധേയമാണ്.

'കോൺഗ്രിഗേഷണൽ' സമ്പ്രദായത്തിൽ ഇടവകകൾ സ്വതന്ത്രങ്ങളായിരിക്കാം. പക്ഷേ, എപ്പിസ്കോപ്പൽ സമ്പ്രദായത്തിൽ മേൽസ്ഥാനികളുടെ നിയന്ത്രണത്തിനു വിധേയമാണ്. പള്ളികളുടെ വരവുചെലവു കണക്കുകൾ മെത്രാപ്പോലീത്തയ്ക്കു നൽകുന്നത് ഭരണാധികാരം മെത്രാപ്പോലീത്തയ്ക്കായതിനാലാണ്.

പള്ളി ഇടവകയ്ക്കു സ്ഥാവരവസ്തുക്കൾ വാങ്ങുകയോ, പള്ളി ഇടവകയിലെ സ്ഥാവരവസ്തുക്കൾ ഏതെങ്കിലും അന്യാധീനപ്പെടുത്തുകയോ ചെയ്യണമെങ്കിൽ ഇടവകയോഗത്തിൻെറ നിശ്ചയത്തോടും ഇടവക മെത്രാപ്പോലീത്തയുടെ രേഖാമൂലമായ സമ്മതത്തോടുംകൂടി മാത്രമേ വികാരിയും കൈക്കാരനുംകൂടി അതു ചെയ്യാൻ പാടുള്ളൂ എന്നാണ് ഭരണഘടനയിലെ പള്ളി ഇടവകകളെ സംബന്ധിച്ച 23-ാം വകുപ്പിൽ വ്യവസ്ഥ ചെയ്തിരിക്കുന്നത്. ഇതു നിയന്ത്രിതമായ സ്വയംഭരണാവകാശമാണ്, പരമമായ സ്വയംഭരണാവകാശമല്ല' എന്നും നരിമാൻ ചൂണ്ടിക്കാട്ടി.

സിങ്കിൾ ബഞ്ചിൻെറ നിഗമനത്തിൽ പറയുന്നതുപോലെ ഇടവകയുടെ അവകാശം ആരും കവർന്നെടുക്കുന്നില്ല. ഭരണഘടനയിലെ ഈ വ്യവസ്ഥകളൊന്നുംതന്നെ പൊതുതാല്പര്യത്തിനെതിരെന്നോ നിയമവിരുദ്ധമെന്നോ ഉള്ള നിലയിൽ ആരും വെല്ലുവിളിച്ചിട്ടില്ല.

അതത് ഇടവകയിലെ അംഗങ്ങളുൾക്കൊണ്ടതാണ് ഇടവകയോഗം. ഇടവകയിലെ അംഗങ്ങൾ എന്നതുകൊണ്ട് ഇടവകയിലെ ഭൂമിശാസ്ത്രപരമായ പരിധിയിൽ വസിക്കുന്നവർ എന്നർഥമില്ല. ഈ സഭയിൽ പെട്ടവർ എന്നുമാത്രം.

ട്രസ്റ്റ്, ഗുണഭോക്താക്കൾ എന്നീ സങ്കല്പങ്ങൾ തമ്മിലുള്ള സങ്കലനമാണു സിങ്കിൾ ബഞ്ച് വിധിയിൽ വരുത്തിയിട്ടുള്ളതെന്നും നരിമാൻ വാദിച്ചു.

സിങ്കിൾ ബഞ്ച് വിധി 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിക്കു വിപരീതമാണ്. മലങ്കരസഭയ്ക്കു കോൺഗ്രിഗേഷണൽ സ്വഭാവം ഉണ്ടായിരുന്നെങ്കിൽതന്നെ 1876-ലെ മുളന്തുരുത്തി സുന്നഹദോസിനുശേഷം ആ സ്വഭാവം ഉണ്ടായിട്ടില്ല. സിങ്കിൾ ബഞ്ച് വിധിയിലൂടെ മലങ്കരസഭ എന്നു സ്വയം വിശേഷിപ്പിക്കുന്ന രണ്ടു സഭകൾ ഉണ്ടായിരിക്കുന്നു. പക്ഷേ, വാസ്തവം അതല്ല.

മലങ്കരസഭയിൽനിന്നു പിരിഞ്ഞു മറ്റൊരു സഭ സിങ്കിൾ ബഞ്ച് വിധിയിലൂടെ ഉടലെടുത്തിരിക്കുകയാണ്. ഇതും ശരിയല്ല. മലങ്കര സഭയിൽനിന്നു പിരിഞ്ഞ മറ്റൊരു സഭ ഇവിടെ നിലവിലില്ല. പുറത്തുപോകുന്നവർക്കു വേറെ പള്ളി സ്ഥാപിക്കാവുന്നതാണെന്നും നരിമാൻ പറഞ്ഞു. അതേസമയം 1924-ൽ സ്ഥാപിതമായ പൗരസ്ത്യ സുവിശേഷസമാജം 1964-ൽ കാതോലിക്കയെ അന്തിമ രക്ഷാധികാരിയായി പ്രഖ്യാപിച്ചുകൊണ്ടു ഭരണഘടന ഭേദഗതി ചെയ്യുകയും ചെയ്തു.

ഇവരുടെ പള്ളികൾ കാതോലിക്കായുടെ ഭരണത്തിൻകീഴിലായിരുന്നു. കാതോലിക്കായുടെ സീമയിൽപെട്ട പള്ളികൾ കാതോലിക്കായുടെ നിയന്ത്രണത്തിലായിരിക്കണം എന്നാണു തിരുസഭാ ചട്ടം (കാനോൻ) അനുശാസിക്കുന്നത്.

പുതുപ്പള്ളി പള്ളിക്കേസിൻെറ തെളിവിൽ കാനോൻ ഹാജരാക്കിയിരുന്നില്ല. അതിനാൽ ആ കേസിൻെറ വിധി ഇപ്പോഴത്തെ കേസിനു മാർഗനിർദ്ദേശമായി സ്വീകരിക്കുന്നതു ശരിയല്ല. ആ കേസിലെ കക്ഷികൾതന്നെ കേസ് രാജിയാക്കി ആ കേസിൻെറ വിധിയിലൂടെ കൈവന്ന അവകാശങ്ങൾ വേണ്ടെന്നുവച്ചു. മലങ്കരസഭാ ഭരണഘടന സ്വീകരിച്ചതായി നരിമാൻ ചൂണ്ടിക്കാട്ടി.

സമുദായക്കേസിൽ കാതോലിക്കാവിഭാഗം സമർപ്പിച്ച അപ്പീലുകളിന്മേൽ അഞ്ചുദിവസം നീണ്ടുനിന്ന വാദം നരിമാൻ ഇന്നലെ ഉപസംഹരിച്ചു. ജി. വസന്തപ്പൈയുടെ നാലു ദിവസത്തെ വാദമുൾപ്പെടെ മൊത്തം ഒൻപതുദിവസം ദീർഘിച്ച വാദത്തിനുശേഷം പ്രതിഭാഗത്തിനുവേണ്ടി അഡ്വ. എസ്. പത്മനാഭൻ വാദം ആരംഭിച്ചു. സുപ്രീംകോടതിയിൽ പ്രാക്ടീസ് ചെയ്യുന്ന പത്മനാഭൻ 1978-83 കാലത്തു മദ്രാസ് ഹൈക്കോടതിയിൽ ജഡ്ജിയായിരുന്നു.

കേരളത്തിലെ അഡ്വ. ജനറലും (1964) പിന്നീട് 1965-73 കാലയളവിൽ കേരള ഹൈക്കോടതി ജഡ്ജിയുമായിരുന്ന ടി. എസ്. കൃഷ്ണമൂർത്തിയുടെ സഹോദരനാണു പത്മനാഭൻ.

ഉച്ചയ്ക്കുശേഷം വാദമാരംഭിച്ച പത്മനാഭൻ സഭാചരിത്രം വിവരിക്കുകയും കൊച്ചിൻ പഞ്ചായത്ത് അവാർഡ് മുതൽ 1064 പള്ളികളെ സംബന്ധിക്കുന്ന ഇപ്പോഴത്തെ കേസുവരെയുള്ള സഭയുടെ വ്യവഹാരചിത്രം സംക്ഷിപ്തമായി പറയുകയും ചെയ്തു. പത്മനാഭൻെറ വാദം തിങ്കളാഴ്ച തുടരും. പത്മനാഭനു പുറമേ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി ഇ. വി. ഏബ്രഹാം, പി. എൻ. കൃഷ്ണൻകുട്ടിഅച്ചൻ, എസ്. അനന്തസുബ്രഹ്മണ്യം, പി. ജെ. ഫിലിപ്പ് എന്നിവരും കാതോലിക്കാ പക്ഷത്തിനുവേണ്ടി എഫ്. എസ്. നരിമാൻ, ജി. വസന്തപ്പൈ, എം. ഏബ്രഹാം, സി. ടി. ജോസഫ്, കെ. ജോർജ്, എ. കെ. ചിന്നൻ, സി. കെ. കോശി, ജേക്കബ് കുര്യൻ പടിഞ്ഞാറേക്കര എന്നിവരുമാണു ഹാജരാകുന്നത്.



വെള്ളുക്കുട്ട സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ സൺഡേസ്കൂൾ കെട്ടിട ഉദ്ഘാടനം ധനമന്ത്രി ഉമ്മൻ ചാണ്ടി നിർവഹിച്ചപ്പോൾ. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, വികാരി ഫാ. കെ. വി. ജോസഫ് കളപ്പുരയ്ക്കൽ, ഇ. എം. മാണി ഇല്ലിക്കൽ തുടങ്ങിയവർ സമീപം.

5-9-91

# വാദതടസം: കാതോലിക്കാ പക്ഷത്തിനു വ്യക്തമായ കേസില്ലെന്നു പത്മനാഭൻ

സ്വന്തം ലേഖകൻ

കൊച്ചി: സമുദായക്കേസിൽ ഡിംഗിൾ ബഞ്ച് വിധിക്കെതിരേ സമർപ്പിക്കപ്പെട്ട അപ്പീലുകളിൽ കാതോലിക്കാപക്ഷത്തിനു വാദതടസ്സത്തെ സംബന്ധിച്ചു വ്യക്തമായ കേസില്ലെന്ന് പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി വാദംതുടർന്നുകൊണ്ട് അഡ്വ. എസ്. പത്മനാഭൻ ഹൈക്കോടതിയിൽ ജസ്റ്റീസ് യു. എൽ. ഭട്ട്, ജസ്റ്റീസ് കെ.പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ ചൂണ്ടിക്കാട്ടി. വാദതടസ്സം ഒരുപ്രശ്നമായി അന്യായത്തിൽ കാതോലിക്കാപക്ഷം ഉന്നയിച്ചിരുന്നതുമില്ലെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

ട്രയൽ കോടതി വിധിക്ക് അപ്പീൽ കോടതിവിധിയോടെ പ്രസക്തിയില്ലാതാകുമെന്നു പത്മനാഭൻ വാദിച്ചു. അപ്പോൾ സുപ്രീംകോടതി വിധിയിൽ സ്പഷ്ടമായി തീരുമാനിച്ച കാര്യങ്ങൾ മാത്രമാണ് ഈ കേസിൽ വാദതടസ്സം.

സിംഗിൾ ബഞ്ചിൻെറ മുമ്പാകെ 1958-ലെ സുപ്രീംകോടതി വിധി വാദതടസമായി വാദിഭാഗം ചൂണ്ടിക്കാണിച്ചിരുന്നു. സുപ്രീംകോടതിയുടെ മുമ്പാകെ വന്ന കേസിൽ ട്രയൽ കോടതിയുടെ ഡിക്രി സ്ഥിരപ്പെടുത്തുക മാത്രമാണ് സുപ്രീംകോടതി ചെയ്തത്.

ട്രയൽ കോടതിയിലെ എല്ലാ നിഗമനങ്ങളും സുപ്രീംകോടതി അംഗീകരിച്ചിട്ടില്ല. അംഗീകരിച്ചതായി കണക്കാക്കണമെന്ന എതിർപക്ഷത്തിൻെറ വാദം ശരിയല്ല. അതിനാൽ ആ നിഗമനങ്ങളെല്ലാം ഈ കേസിൽ പാത്രിയർക്കീസ് പക്ഷത്തിനെതിരേ വാദതടസമായി ഉന്നയിക്കാവുന്നതല്ല.

വട്ടിപ്പണക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതിയുടെ അവസാനവിധിയിലുള്ള തീരുമാനങ്ങൾമാത്രം വാദതടസമാണെന്നായിരുന്നു 1958-ലെ സുപ്രീം കോടതി വിധി. മറ്റു വിഷയങ്ങളിലൊന്നും സുപ്രീംകോടതി തീരുമാനം കൈക്കൊണ്ടിരുന്നില്ല. അതിനാൽ സമുദായക്കേസിലെ ട്രയൽ കോടതിയിലെ നിഗമനങ്ങൾ ഈ കേസിൽ വാദതടസ്സമാവുന്നില്ല.

മാർത്തോമ്മാക്കാരുമായി നടന്ന കേസിൽ 1889-ലെ ട്രാവൻകൂർ റോയൽ കോടതി വിധി പൊതുസ്വത്തുക്കളെ സംബന്ധിച്ചു മാത്രമായിരുന്നു. അതിനാൽ ഇടവകപ്പള്ളികളെ റോയൽ കോടതിവിധി ബാധിക്കുകയില്ല.

വട്ടിപ്പണക്കേസിൻെറയും, സമുദായക്കേസിൻെറയും വ്യാപ്തിക്കു പുറത്താണ് ഇപ്പോൾ ഡിവിഷൻ ബഞ്ചിൻെറ പരിഗണനയിലിരിക്കുന്ന കേസെന്ന് പത്മനാഭൻ വാദിച്ചു.

വട്ടിപ്പണക്കേസിൽ വട്ടിപ്പണത്തിൻെറ പലിശയും സമുദായക്കേസിൽ പൊതു സ്വത്തുക്കളുടെ ഭരണവുമായിരുന്നു തർക്കവിഷയം. ഇപ്പോഴത്തെ കേസ് പ്രധാനമായും ഇടവകപ്പള്ളികളെയും സ്വത്തുക്കളെയും സംബന്ധിക്കുന്നതാണ്. അതിനാൽ വട്ടിപ്പണക്കേസിലെയും സമുദായക്കേസിലെയും അവസാന വിധികൾ ഇപ്പോഴത്തെ കേസിൽ വാദ തടസമാകേണ്ടതില്ലെന്ന് പത്മനാഭൻ വാദിച്ചു.

ഓരോ ഇടവകപ്പള്ളിയും സ്വയംഭരണാവകാശമുള്ള പ്രത്യേക സ്ഥാപനങ്ങളാണ്. ഇടവകപ്പള്ളികൾക്കു നിയന്ത്രിതമായ സ്വയംഭരണാവകാശമുണ്ടെന്ന്, എതിർഭാഗം അഭിഭാഷകൻ നരിമാൻെറ വാദം ഇടവകപ്പള്ളികളെപ്പറ്റി അന്യായത്തിൽ പറഞ്ഞിരിക്കുന്ന വാദിഭാഗത്തിൻെറ വാദങ്ങൾക്കുതന്നെ വിരുദ്ധമാണ്.

പാത്രിയർക്കീസിൻെറയും കാതോലിക്കോസിൻെറയും അധികാരങ്ങൾ എന്തൊക്കെയാണ്? ശരിയായ തിരുസഭാച്ചട്ടം (കാനോൻ) ഏതാണ്? 1934-ൽ പാസാക്കിയ ഭരണഘടനയുടെ സാധുത എന്നീ കാര്യങ്ങളിൽ 1958-ലെ സുപ്രീംകോടതിവിധി തീരുമാനമൊന്നും കൈക്കൊണ്ടിരുന്നില്ലെന്നു പത്മനാഭൻ ചൂണ്ടിക്കാട്ടി. അതിനാൽ ആ വിഷയങ്ങളൊന്നും ഈ കേസിൽ വാദതടസമായി ഉന്നയിക്കാവുന്നതല്ല.

മലങ്കര മെത്രാപ്പോലീത്താ പൊതുസ്വത്തുക്കളുടെ ട്രസ്റ്റിയും, മലങ്കര അസോസിയേഷൻെറ പ്രസിഡൻറും മാത്രമാണ്.

മലങ്കര മെത്രാപ്പോലീത്താ ഒരു ഇടവകയിലെ മെത്രാപ്പോലീത്താ അല്ല. പക്ഷേ, ഇടവക മെത്രാപ്പോലീത്തയുടെ ഒഴിവുണ്ടാവുകയാണെങ്കിൽ ഒഴിവു നികത്തുന്നതുവരെ മലങ്കര മെത്രാപ്പോലീത്തയായിരിക്കും പ്രസ്തുത ഇടവകയുടെ ഭരണം നടത്തുക.

കാതോലിക്കാപക്ഷത്തിനെന്നതുപോലെ, പാത്രിയർക്കീസ്‌പക്ഷത്തിനും ഒരു കാതോലിക്കോസുണ്ട്. ബസേലിയോസ് പൗലോസ് ദ്വിതീയൻ. പക്ഷേ, അദ്ദേഹത്തെ ഈ കേസിൽ കക്ഷി ചേർത്തിട്ടില്ല.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭരണഘടന സാധുവാണോ, മലങ്കര സഭയിലെ സ്ഥാപനങ്ങൾ, ഇടവകകൾ, അംഗങ്ങൾ എന്നിവരുൾപ്പെടെ മലങ്കരസഭയ്ക്കു മുഴുവൻ ഈ ഭരണഘടന ബാധകമാണോ എന്നതാണ് ഈ കേസിൽ തീർപ്പു കല്പിക്കേണ്ട ഒരു വിഷയം. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരസഭയുടെമേൽ പൗരോഹിത്യപരവും ആത്മീയവുമായ പരമാധികാരമുണ്ടോ? ഉണ്ടെങ്കിൽ എത്രമാത്രം? മലങ്കര സഭ എപ്പിസ്ക്കോപ്പൽ സഭയാണോ അതോ കോൺഗ്രിഗേഷണൽ സഭയാണോ?

മലങ്കരസഭയുടെ മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുന്നതിനും സ്ഥാനാരോഹണം ചെയ്യിക്കുന്നതിനുമുള്ള നടപടിക്രമങ്ങൾ എന്തൊക്കെയാണ്? ഇടവകപ്പള്ളികൾ സ്വയംഭരണാധികാരമുള്ള സ്വതന്ത്രസ്ഥാപനങ്ങളാണോ എന്നീ പ്രശ്നങ്ങളാണു തീർപ്പു കല്പിക്കേണ്ട മറ്റു വിഷയങ്ങളെന്നും പത്മനാഭൻ ചൂണ്ടിക്കാട്ടി. വാദം ഇന്നു തുടരും.

1990 ജനുവരി 16 ചെ

# നിലയ്ക്കൽ കൺവെൻഷൻ ഇന്നു തുടങ്ങും

25-12-91

പുതുപ്പള്ളി: നിലയ്ക്കൽ കൺവെൻഷൻെറ 61-ാം വാർഷികസമ്മേളനം ഇന്നു വൈകിട്ട് ഏഴിനു ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യും. എം. സി. ജോസഫ് പ്രസംഗിക്കും.

നാളെ ഫാ. വർഗീസ് ജോണും 27-നു ഫാ. മാത്യു വൈദ്യനും 28-നു മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായും 29-ന് എം. വൈ. യോഹന്നാനും പ്രസംഗിക്കും.

നിലയ്ക്കൽ പള്ളി ശതാബ്ദിസ്മാരകമായി നിർമിക്കുന്ന ഓഡിറ്റോറിയത്തിനു ശനിയാഴ്ച നാലുമണിക്കു പരിശുദ്ധ കാതോലിക്കാബാവാ ശിലാസ്ഥാപനം നടത്തും. സേവേറിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേരുന്ന സമ്മേളനത്തിൽ ധനമന്ത്രി ഉമ്മൻ ചാണ്ടിയും ഫാ. പി.കെ. സഖറിയായും ആശംസ നേരും.

# പരുമലയിൽ പെരുനാൾ കൊടിയേറി

27-10-91

മാവേലിക്കര: പരിശുദ്ധ പരുമല തിരുമേനിയുടെ 89-ാമത് ഓർമപെരുനാൾ ഇന്നലെ കൊടിയേറി.

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണു കൊടിയേറ്റു കർമം നിർവഹിച്ചത്. നാടിൻെറ നാനാഭാഗങ്ങളിൽനിന്നുള്ള ഭക്തജനങ്ങൾ കർമത്തിൽ പങ്കെടുത്തു.

ഇന്നുരാവിലെ 8.30-നു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും. നവംബർ ഒന്നാംതീയതിയോടെ തീർത്ഥാടകർ എത്തിച്ചേരും. അന്നു വൈകിട്ട് ആറിന് സന്ധ്യാനമസ്കാരവും 7.30-നു റാസയും 10-നു ഭക്തിഗാനമേളയും ഉണ്ടായിരിക്കും.

രണ്ടാംതീയതി രാവിലെ ആറിന് കുർബാന, 7.30-ന് പ്രഭാതനമസ്കാരം, 8.30-ന് പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമികത്വത്തിൽ മുന്നിൻമേൽ കുർബാന, 10.30-ന് ആശീർവാദം പിന്നീട് വിദ്യാർത്ഥിപ്രസ്ഥാനസമ്മേളനവും രണ്ടുമണിക്ക് റാസയും ഉണ്ടായിരിക്കും.

ഉത്തർപ്രദേശിൽ ഭൂകമ്പത്തിൽപെട്ടവരെ സഹായിക്കുന്നതിനു സഹായധനം ശേഖരിക്കാൻ ഒരു പ്രത്യേക കൗണ്ടർ പെരുനാൾ ഗ്രൗണ്ടിൽ സെൻറ് പോൾസ് മിഷൻ ബോർഡിൻെറ ആഭിമുഖ്യത്തിൽ തുറന്നു പ്രവർത്തിക്കുമെന്നു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അറിയിച്ചു.

പെരുനാൾ ചടങ്ങുകൾ വീക്ഷിക്കുവാൻ ഇരുപതു ക്ലോസ്ഡ് സർക്യൂട്ട് ടിവി ഉണ്ടായിരിക്കുമെന്നു മാനേജർ ഫാ. പി.വി. ഏബ്രഹാം അറിയിച്ചു.

പള്ളിപരിസരത്ത് അനധികൃതമായി കച്ചവടം നടത്തുന്നതും മൈക്ക് പ്രവർത്തിപ്പിക്കുന്നതും മാരകായുധങ്ങൾ കൊണ്ടുനടക്കുന്നതും കലക്ടർ നിരോധിച്ചിട്ടുള്ളതായി പെരുനാൾ സംഘാടകർ അറിയിച്ചു.

# കുരിശുപള്ളിയിൽ കൺവെൻഷൻ

കോട്ടയം: വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വദിനങ്ങളായ 18, 19, 20, 21 തീയതികളിൽ പുത്തനങ്ങാടി കുരിശുപള്ളി അങ്കണത്തിൽ കൺവെൻഷൻ നടത്തും.

ബുധനാഴ്ച 6.30-നു പരിശുദ്ധ കാതോലിക്കാ ബാവാ കൺവെൻഷൻ ഉദ്ഘാടനം ചെയ്യും. തുടർന്നു മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രസംഗിക്കും.

തുടർന്നുള്ള ദിവസങ്ങളിൽ പി. സി. ജോസഫ്, ഫാ. എം. സി. ജോർജ് ചീരം ചിറ, റവ. ഡോ. ജേക്കബ് കുര്യൻ എന്നിവർ പ്രസംഗിക്കും.

എല്ലാ ദിവസവും വൈകുന്നേരം 5.30 മുതൽ ആറുവരെ സന്ധ്യാനമസ്കാരവും ആറുമുതൽ 6.30 വരെ ഫാ. എം. പി. ജോർജിൻെറ നേതൃത്വത്തിലുള്ള ഗായകസംഘത്തിൻെറ സംഗീത വിരുന്നുമുണ്ടായിരിക്കും.

14-12-91

1990 ജനുവരി 17 ബുധൻ

# 'കൊച്ചിൻ റോയൽ കോടതി വിധി വാദതടസ്സമല്ല'

കൊച്ചി: മൂന്ന് ഇടവകപ്പള്ളികളെ മാത്രം സംബന്ധിച്ച് ജോസഫ് മാർ ദീവന്നാസ്യോസ് ഫയൽ ചെയ്ത അന്യായത്തിന്മേൽ കൊച്ചിൻ റോയൽ കോടതി പുറപ്പെടുവിച്ച വിധി ഡിവിഷൻ ബഞ്ചിനു മുമ്പാകെയുള്ള സമുദായക്കേസിൽ വാദതടസ്സമല്ലെന്ന് വിചാരണയിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അഡ്വ. എസ്. പത്മനാഭൻ ഹൈക്കോടതിയിൽ ഡിവിഷൻ ബഞ്ച് മുമ്പാകെ വാദിച്ചു.

പ്രസ്തുത അന്യായത്തിൽ പ്രാതിനിധ്യ സ്വഭാവമുണ്ടായിരുന്നില്ലെന്ന് ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റിസ് കെ.പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ പത്മനാഭൻ ചൂണ്ടിക്കാണിച്ചു.

മാർത്തോമ്മാക്കാരുമായി നടന്ന കേസിൽ 1889-ൽ ട്രാവൻകൂർ റോയൽ കോടതി പുറപ്പെടുവിച്ച വിധിയിൽ മലങ്കര മെത്രാപ്പോലീത്തയ്ക്ക് ഇടവകപ്പള്ളികളുടെ സ്വത്തുക്കളിന്മേൽ അവകാശമുണ്ടോ ഇല്ലയോ എന്ന വിഷയം ചർച്ചചെയ്തിരുന്നില്ല. പ്രസ്തുത വിഷയം ആ കേസിന്റെ വ്യാപ്തിയിൽ പെട്ടതായിരുന്നില്ല.

പൊതുസ്വത്തുക്കളിന്മേൽ മലങ്കര മെത്രാപ്പോലീത്തായുടെ ലൗകികാധികാരം മാത്രമാണ് ആ കേസിന്റെ വ്യാപ്തി. അതിനാൽ ആ വിധി ഉദ്ധരിച്ചുകൊണ്ട് ഇടവക പള്ളികളുടെ ലൗകിക ഭരണത്തിനു മലങ്കരമെത്രാപ്പോലീത്തയ്ക്ക് അധികാരമുണ്ടെന്നു വാദിക്കാനാവുകയില്ല.

അതുകൊണ്ടുതന്നെ ഇടവകപ്പള്ളികളുടെ സ്വത്തുക്കളിന്മേൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അധികാരമുണ്ടോ ഇല്ലയോ എന്ന വിഷയത്തിൽ അന്തിമതീരുമാനം കൈക്കൊള്ളുന്നതിന് ആ കേസിലെ വിധി തടസമാവുന്നില്ലെന്ന് പത്മനാഭൻ വാദിച്ചു.

റോയൽ കോടതി വിധിയിൽ (1889) തീരുമാനിച്ചിരുന്നതു പ്രധാനമായും മൂന്നു കാര്യങ്ങളാണെന്നു പത്മനാഭൻ ചൂണ്ടിക്കാട്ടി. ഒന്ന്: മെത്രാനെ വാഴിക്കുക, മലങ്കരസഭയുടെ ആത്മീയ മേലന്വേഷണം എന്നിവ പാത്രിയർക്കീസിന്റെ പരിധി. രണ്ട്: മലങ്കര സഭയുടെ ലൗകികാധികാരം [illegible]. മൂന്ന്: അതിലെ വാദിയായിരുന്ന ജോസഫ് മാർ ദീവന്നാസ്യോസ് ശരിയായരീതിയിൽ വാഴിക്കപ്പെട്ട മെത്രാപ്പോലീത്തയാണ്.

**സ്വന്തം ലേഖകൻ**

അദ്ദേഹത്തിനാണു പൊതു സ്വത്തുക്കളിന്മേലുള്ള അവകാശം.

മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ ഭരണാധികാരി മലങ്കര മെത്രാപ്പോലീത്തായാണെന്ന് ഈ കേസിൽ തീരുമാനിച്ചിരുന്നുവെന്ന് ഈ ഘട്ടത്തിൽ വാദിഭാഗത്തിനുവേണ്ടി അഡ്വ. കെ. ജോർജ് ചൂണ്ടിക്കാട്ടി. മലങ്കരസഭ എന്നു പറയുമ്പോൾ ഓരോ ഇടവകപ്പള്ളികളും ഉൾപ്പെടും എന്നാണു തങ്ങളുടെ വാദം. ആ നിലയ്ക്ക് 1889-ലെ റോയൽകോർട്ട് വിധിയിൽ മലങ്കര മെത്രാപ്പോലീത്തയെപ്പറ്റി എത്തിച്ചേർന്നിട്ടുള്ള നിഗമനം ഈ കേസിൽ ഇടവകപ്പള്ളികളെ സംബന്ധിച്ചു വാദതടസമാണ്. അദ്ദേഹം പറഞ്ഞു.

മലങ്കരസഭ എന്നാൽ പൊതുസ്വത്തുക്കൾ മാത്രമേ ഉൾപ്പെടൂ എന്നാണു തങ്ങളുടെ വാദമെന്നു പത്മനാഭൻ വ്യക്തമാക്കി. 1876-ലെ മുളന്തുരുത്തി സുന്നഹദോസ് മുതൽ പാത്രിയർക്കീസിന്റെ ആത്മീയാധികാരത്തിനു യാതൊരു നിയന്ത്രണവും കൽപിച്ചിരുന്നില്ലെന്നും പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയിരുന്ന പതിനെട്ടാം അക്കം തിരുസഭാ ചട്ടമാണ് ശരിയായ തിരുസഭാ ചട്ടമെന്നും വട്ടിപ്പണക്കേസിന്റെ ആദ്യത്തെ വിധിയിൽ ട്രാവൻകൂർ ഹൈക്കോടതി തീരുമാനിച്ചിരുന്നുവെന്നു പത്മനാഭൻ പറഞ്ഞു. മുടക്കു കൽപിക്കുന്നതിനുള്ള പാത്രിയർക്കീസിന്റെ അധികാരത്തെ സംബന്ധിച്ച പ്രത്യേക നടപടിക്രമമൊന്നും പതിനെട്ടാം അക്കം കാനോനിൽ ഉണ്ടായിരുന്നില്ല.

വട്ടിപ്പണക്കേസിലെ ആദ്യവിധി പാത്രിയർക്കീസിന് അനുകൂലമായിരുന്നു. അതു പുനഃപരിശോധിക്കുന്നതിനു കാതോലിക്കാപക്ഷം ഹർജി നൽകി. പക്ഷേ മൂന്നു തീരുമാനങ്ങൾ അംഗീകരിച്ചുകൊണ്ടാണു റിവ്യൂ ഹർജി ട്രാവൻകൂർ ഹൈക്കോടതി ഫയലിൽ സ്വീകരിച്ചത്. റിവ്യൂ അനുവദിച്ചു. അപ്പീൽ രണ്ടാമതും പരിഗണിക്കുകയും അപ്പീൽവിധി കാതോലിക്കാ വിഭാഗത്തിന് അനുകൂലമായിത്തീരുകയുംചെയ്തു.

ട്രാവൻകൂർ ഹൈക്കോടതി അംഗീകരിച്ച മൂന്നു തീരുമാനങ്ങൾ ഇവയാണ്: (1) മലങ്കര സഭയിൽ പാത്രിയർക്കീസിനു മേലധികാരമുണ്ട്. (2) സഭയിൽ ഉപയോഗിച്ചിരുന്നതും പാത്രിയർക്കീസ് പക്ഷം ഹാജരാക്കിയിരുന്നതുമായ പതിനെട്ടാം അക്കം കാനോനാണ് ശരിയായ കാനോൻ. (3) വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന് എതിരേ കൈക്കൊണ്ട ശിക്ഷാനടപടി ദുരുദ്ദേശ്യപരമല്ല.

പക്ഷേ ഗീവർഗീസ് മാർ ദീവന്നാസിയോസിനെ മുടക്കിയ നടപടി സ്വാഭാവിക നീതിക്ക് എതിരാണ് എന്ന കാരണത്താലാണ് മുടക്കു റദ്ദാക്കിയത്.

മേൽ വിവരിച്ച മൂന്നു തീരുമാനങ്ങളും പുനഃപരിശോധിക്കുന്നില്ലെന്നു റിവ്യൂ ഹർജിയിൽ വ്യക്തമാക്കിയിരുന്നത് ഈ കേസിൽ കാതോലിക്കാപക്ഷത്തിന് എതിരേ വാദതടസമാണെന്നു പത്മനാഭൻ വാദിച്ചു.

അബ്ദുൾ മിശിഹാ പാത്രിയർക്കീസ് ശരിയായ പാത്രിയർക്കീസ് ആണെന്നും കാതോലിക്കാസ്ഥാപനം പുനസ്ഥാപിച്ചതു നിയമാനുസൃതമാണെന്നും വട്ടിപ്പണക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതി തീരുമാനിച്ചിട്ടില്ല.

പക്ഷേ അബ്ദുൾ മിശിഹാ പാത്രിയർക്കീസ് ശരിയായ പാത്രിയർക്കീസ് ആണെന്നും കാതോലിക്കാസ്ഥാപനം പുനസ്ഥാപിച്ചതു നിയമാനുസൃതമാണെന്നും വട്ടിപ്പണക്കേസിൽ തീരുമാനിച്ചിട്ടുണ്ട് എന്ന അടിസ്ഥാനത്തിൽ പ്രസ്തുത തീരുമാനങ്ങൾ ഈ കേസിൽ വാദതടസമാണെന്നു സിംഗിൾ ബഞ്ച് വിധിയിൽ ജ. ടി. ചന്ദ്രശേഖരമേനോൻ ചൂണ്ടിക്കാണിച്ചിരുന്നു. ഇതിനെതിരേ പാത്രിയർക്കീസ് വിഭാഗം ഡിവിഷൻ ബഞ്ചിന്റെ മുമ്പാകെ പരാതി നൽകിയിട്ടുണ്ട്.

വട്ടിപ്പണക്കേസിന്റെ അവസാന വിധിയിൽ കാതോലിക്കേറ്റിന്റെ നിയമസാധുത ഒരു വിഷയമായിരുന്നില്ലെന്നു പത്മനാഭൻ വാദിച്ചു. അതിനാൽ ആ വിഷയം ഈ കേസിൽ വാദതടസമാകുന്നില്ല.

കാതോലിക്കായെ 1912-ൽ വാഴിച്ചതോടെ മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ അധികാരങ്ങൾ "അപ്രത്യക്ഷമാകുന്ന കാലഘട്ടത്തിൽ എത്തി" എന്ന കാതോലിക്കാപക്ഷത്തിന്റെ വാദം ശരിയല്ലെന്നു പത്മനാഭൻ വാദിച്ചു. വട്ടിപ്പണക്കേസിന്റെ അവസാന വിധിയിൽ ഇപ്രകാരം ഒരു നിഗമനം ഉണ്ടെന്ന കാതോലിക്കാവിഭാഗത്തിന്റെ വാദം ശരിയല്ല. പാത്രിയർക്കീസിന്റെ അധികാരം കാതോലിക്കായെ വാഴിച്ചതോടെ അപ്രത്യക്ഷമായതായി വട്ടിപ്പണക്കേസിന്റെ അവസാന വിധിയിൽ പരാമർശം ഉണ്ടെന്ന 1958-ൽ സുപ്രീംകോടതി എത്തിച്ചേർന്ന നിഗമനം ശരിയല്ലെന്നും പത്മനാഭൻ ചൂണ്ടിക്കാട്ടി. പത്മനാഭന്റെ വാദം ഇന്നും തുടരും.

## എപ്പിസ്കോപ്പൽ ജൂബിലി കൊണ്ടാടി

കോഴിക്കോട്: മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ എപ്പിസ്കോപ്പൽ ജൂബിലി ഭക്ത്യാദരപൂർവം കൊണ്ടാടി. ആഘോഷങ്ങളിൽ വൈദിക ശ്രേഷ്ഠന്മാരും രാഷ്ട്രീയ—സാംസ്കാരിക നായകന്മാരും പങ്കെടുത്തു.

ആഘോഷ പരിപാടികൾ ധനമന്ത്രി ഉമ്മൻ ചാണ്ടി ഉദ്ഘാടനം ചെയ്തു. ഓർത്തഡോക്സ് സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷതവഹിച്ചു.

ആഘോഷ കമ്മിറ്റി ചെയർമാൻ ജിജി തോംസൺ സ്വാഗതമാശംസിച്ചു. റവ. പൗലൂസ് റമ്പാൻ മംഗളപത്ര സമർപ്പണവും ഹാരാർപ്പണവും നിർവഹിച്ചു. സാധു പെൺകുട്ടികളുടെ വിവാഹം നടത്തിക്കൊടുക്കാനായി സമാഹരിച്ച എൻഡോവ്മെന്റ് ഫണ്ട് നഗരപിതാവായ ഒ. രാജഗോപാൽ ഉദ്ഘാടനം ചെയ്തു.

ജൂബിലി സ്മാരക സുവനീർ പ്രകാശനം മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദീവന്നാസിയോസ് നിർവഹിച്ചു. കൊച്ചി ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോനിയോസ് ആദ്യപ്രതി ഏറ്റുവാങ്ങി.

കോഴിക്കോട് ബിഷപ് ഡോ. മാക്സ്വെൽ നൊറോണ, കെ. മുരളീധരൻ എം. പി., ബി.വി. അബ്ദുള്ളക്കോയ എം. പി., തുമ്പമൺ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, കൽദായ സഭയിലെ ബിഷപ് മാർ അപ്രേം, സി. എസ്. ഐ. നോർത്ത് കേരള മഹായിടവക ബിഷപ് പി. ജി. കുരുവിള, എ. സുജനപാൽ എം. എൽ. എ., കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമിസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, ഫാ. പി. എം. തോമസ് പുതുപ്പാടി എന്നിവർ പ്രസംഗിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. വർഗീസ് പുന്നക്കൊമ്പിൽ നന്ദി പറഞ്ഞു.

1991 നവം 13 ബുധൻ

# ഇന്നത്തെ തർക്കം സമുദായ കേസിനുപുറത്ത്: പത്മനാഭൻ

കൊച്ചി: ഇപ്പോഴത്തെ കേസിലെ പാത്രിയർക്കീസ് കക്ഷിയുടെ വാദം 1938-ൽ ട്രയൽ കോടതിയിൽ നടന്ന സമുദായക്കേസിന്റെ വ്യാപ്തിയിൽപെട്ടിരുന്നില്ലെന്നും അതിനാൽ ഈ കേസിലെ തർക്കവിഷയങ്ങളിൽ പാത്രിയർക്കീസ് കക്ഷിക്കെതിരേ വാദതടസം ഉന്നയിക്കാവുന്നതല്ലെന്നും പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അഡ്വ. എസ്. പത്മനാഭൻ ഹൈക്കോടതിയിൽ വാദിച്ചു.

കാതോലിക്കാപക്ഷത്തിനുവേണ്ടി ഹാജരായ അഡ്വ. എസ്. നരിമാൻ ഉന്നയിച്ച വാദമുഖങ്ങൾക്കു ജസ്റ്റിസ് യു.എൽ. ഭട്ട്, ജസ്റ്റിസ് കെ.പി. ബാലനാരായണമാരാർ എന്നിവർ ഉൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ എതിർവാദം തുടരുകയായിരുന്നു പത്മനാഭൻ. പത്മനാഭന്റെ വാദം ഇന്ന് അഞ്ചാംദിവസത്തിലേക്കു കടക്കും.

അന്യായക്കാർ ശരിയായ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റിമാരാണെന്നു സ്ഥാപിച്ചുകിട്ടുന്നതിനും ട്രസ്റ്റികൾ എന്ന നിലയിൽ പ്രതികളിൽനിന്നു പൊതുസ്വത്തുക്കൾ വീണ്ടെടുക്കുന്നതിനുമായിരുന്നു സമുദായ ക്കേസിൽ പാത്രിയർക്കീസ്പക്ഷം സമർപ്പിച്ചിരുന്ന അന്യായം.

പ്രതികൾ സഭയ്ക്ക് ഇതരരായി എന്ന കാരണം പറഞ്ഞാണ് ഈ നിവർത്തിക്ക് അപേക്ഷിച്ചിരുന്നത്. പ്രസ്തുത കേസിലെ അന്യായത്തിലും പത്രികയിലും പല ന്യായവാദങ്ങൾ ഉന്നയിക്കുകയും 37 തർക്കവിഷയങ്ങൾ നിരത്തുകയും ചെയ്തിരുന്നു. പക്ഷേ, അന്യായക്കാർക്കു നിവർത്തി അത്യന്താപേക്ഷിതമായിരുന്നത് അവർ ശരിയായ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികൾ ആണെന്നു സ്ഥാപിച്ചുകിട്ടുകമാത്രമായിരുന്നു.

പക്ഷേ, അന്യായക്കാർ ശരിയായ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികൾ അല്ലെന്നാണു സുപ്രീംകോടതി വിധിച്ചത്. കാതോലിക്കാ വിഭാഗത്തിലെ ഒന്നാംപ്രതി ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻബാവ ഉൾപ്പെടെ ഒന്നുമുതൽ മൂന്നുവരെ പ്രതികൾ ശരിയായ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികൾ ആണെന്നു സുപ്രീം കോടതി വിധിച്ചു.

പാത്രിയർക്കീസ് കക്ഷിയുടെ അന്യായം തള്ളി കാതോലിക്കാപക്ഷത്തെ അപ്പീൽ അനുവദിക്കയാണു സുപ്രീംകോടതി ചെയ്തത്. ഈ കേസിൽ മറ്റൊരു വിഷയത്തിലും തീരുമാനം കൈക്കൊണ്ടിരുന്നില്ലെന്നും പത്മനാഭൻ വാദിച്ചു.

അതായത് അന്യായക്കാരാണോ പ്രതികളാണോ ശരിയായ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ടത് എന്നതു മാത്രമായിരുന്നു ഈ കേസിന്റെ വ്യാപ്തിയെന്നു പത്മനാഭൻ വിശദീകരിച്ചു.

സമുദായക്കേസിൽ ട്രയൽ കോടതിയുടെ വിധിയിലെ മറ്റു നിഗമനങ്ങൾ ഒന്നുംതന്നെ സുപ്രീംകോടതി പരിഗണിച്ചിരുന്നില്ല. അതിനാൽ അവ ഒന്നുംതന്നെ ഈ കേസിൽ പാത്രിയർക്കീസ് പക്ഷത്തിന് എതിരായ വാദതടസ്സമാകുന്നില്ലെന്നു പത്മനാഭൻ വ്യക്തമാക്കി. സമുദായക്കേസിൽ ചില തർക്ക വിഷയങ്ങളിൽ തീരുമാനം കൈക്കൊള്ളേണ്ടതില്ലെന്നു ട്രയൽ കോടതി ആദ്യം പറഞ്ഞിരുന്നു. പക്ഷേ പിന്നീട് ഈ വിഷയങ്ങളെക്കുറിച്ചു തീരുമാനം കൈക്കൊള്ളുകയും ചെയ്തു.

അവസാനം സുപ്രീംകോടതി അപ്പീൽ പരിഗണിച്ചപ്പോൾ ഈ തർക്കവിഷയങ്ങൾ ഒന്നും പരിഗണിച്ചിരുന്നില്ല. അതിനാൽ ഈ തർക്കവിഷയങ്ങളിലുള്ള കീഴ്ക്കോടതി നിഗമനങ്ങൾ സുപ്രീംകോടതി അംഗീകരിച്ചെന്നു കരുതാൻവയ്യ.

അബ്ദുൾ മിശിഹാ പാത്രിയർക്കീസ് നിയമപരമായ പാത്രിയർക്കീസ് ആണെന്ന ഒരു നിഗമനം വട്ടിപ്പണക്കേസിന്റെ അവസാന വിധിയിൽ ഇല്ലെന്നും പത്മനാഭൻ വാദിച്ചു.

പക്ഷേ അദ്ദേഹത്തെ പിൻതുണച്ചതുകൊണ്ടു മാത്രം കാതോലിക്കാ പക്ഷക്കാരെ വേദവിപരീതികൾ ആണെന്നു വിശേഷിപ്പിക്കാവുന്നതല്ലെന്ന നിഗമനത്തിൽ തിരുവിതാംകൂർ ഹൈക്കോടതി എത്തിച്ചേർന്നത് അദ്ദേഹം നിയമപരമായ പാത്രിയർക്കീസ് ആണെന്നു സങ്കല്പിച്ചുകൊണ്ടായിരുന്നുവെന്നും പത്മനാഭൻ ചൂണ്ടിക്കാട്ടി.

ഈ നിഗമനംകൊണ്ടുമാത്രം വട്ടിപ്പണക്കേസിലെ അവസാനത്തെ അപ്പീൽ ട്രാവൻകൂർ ഹൈക്കോടതിക്കു തീരുമാനിക്കാമായിരുന്നു. അതിനാൽ ഈ കേസിലെ മറ്റു നിഗമനങ്ങൾ ഒന്നും പാത്രിയർക്കീസ് പക്ഷത്തിനെതിരേ വാദതടസ്സമാകുന്നില്ല.

ഇതേവാദം സമുദായക്കേസിനെ സംബന്ധിച്ചും ശരിയാണ്. മെത്രാനെ വാഴിക്കുമ്പോൾ കൈവെപ്പു ലഭിക്കണമെങ്കിൽ പാത്രിയർക്കീസ് നേരിട്ടു വാഴിക്കണം. പാത്രിയർക്കീസ് അംഗീകരിക്കുന്ന കാതോലിക്കായ്ക്കും മെത്രാനെ വാഴിക്കാം. പാത്രിയർക്കീസ് അംഗീകരിക്കുന്ന കാതോലിക്കാ വാഴിച്ചാലും കൈവെപ്പു കിട്ടും.

ശരിയായ കാനോൻ ഏതാണെന്നു സുപ്രീംകോടതി തീരുമാനിച്ചിരുന്നില്ലെന്നു പത്മനാഭൻ ചൂണ്ടിക്കാട്ടി. ശരിയായ കാനോൻ ഏതാണെന്നു തീരുമാനിക്കേണ്ടത് ആവശ്യമാണെന്നു സുപ്രീം കോടതി അഭിപ്രായപ്പെട്ടിരുന്നു. പക്ഷേ വ്യക്തമായ നിഗമനം ഒന്നും രേഖപ്പെടുത്തിയിരുന്നില്ല. അതുകൊണ്ടുതന്നെ 1956 ഡിസംബർ 31-ലെ കേരള ഹൈക്കോടതി വിധിയിൽ കാനോനെപ്പറ്റിയുള്ള നിഗമനം ഇപ്പോഴും നിലനിൽക്കുന്നുണ്ടെന്നു പത്മനാഭൻ വാദിച്ചു.

സുപ്രീംകോടതി വിധിയിൽ കാനോനെ സംബന്ധിച്ച് ഒരു തീരുമാനം ആവശ്യമാണെന്നു പറഞ്ഞനിലയ്ക്കു സമുദായക്കേസിലെ ട്രയൽ കോടതി വിധിയിൽ കാനോനെ സംബന്ധിച്ചു കൈക്കൊണ്ടിരുന്ന തീരുമാനം സുപ്രീംകോടതി അംഗീകരിച്ചിരിക്കുന്നു എന്നുവേണം കരുതേണ്ടതെന്ന് ഈ ഘട്ടത്തിൽ കാതോലിക്കാ ഭാഗം അഭിഭാഷകൻ എം. ഏബ്രഹാം ചൂണ്ടിക്കാട്ടി.

സുപ്രീംകോടതി വിധി (1958) പുനഃപരിശോധിക്കുന്നതിനു പാത്രിയർക്കീസ് പക്ഷം നൽകിയിരുന്ന റിവ്യൂ ഹർജി സുപ്രീംകോടതി തള്ളുകയാണുണ്ടായത്. ആ നിലയ്ക്കു കാനോനെ സംബന്ധിച്ച ട്രയൽ കോടതി നിഗമനം സുപ്രീംകോടതി അംഗീകരിച്ചതായി കരുതണമെന്ന് ഏബ്രഹാം വ്യക്തമാക്കി.

സമുദായക്കേസിൽ ട്രാവൻകൂർ ഹൈക്കോടതി പുറപ്പെടുവിച്ച ആദ്യത്തെ അപ്പീൽ വിധിയിലും പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയതാണു ശരിയായ കാനോൻ എന്നു കണ്ടെത്തിയിരുന്നു. രണ്ടു കക്ഷികളും ഈ കേസിൽ കാനോൻ ഹാജരാക്കിയിരുന്നു. രണ്ടും കോനാട്ട് മാത്തൻ മല്പാന്റെ കുടുംബത്തിൽനിന്നു കൊണ്ടുവന്നതായിരുന്നു.

മാർത്തോമ്മാക്കാരുമായി നടന്ന കേസിലെ 1889-ലെ റോയൽ കോടതിവിധി, വട്ടിപ്പണക്കേസിലെ ആദ്യത്തെ തിരുവിതാംകൂർ ഹൈക്കോടതി വിധി, സമുദായക്കേസിലെ ഒന്നും, രണ്ടും അപ്പീൽ കോടതി വിധികൾ ഇവയിലെല്ലാം പാത്രിയർക്കീസ് കക്ഷി ഹാജരാക്കിയ കാനോനാണു ശരിയായ കാനോൻ എന്നു വിധിച്ചിരുന്നു.

സമുദായക്കേസിലെ ട്രയൽ കോടതിവിധിയിൽ കാതോലിക്കാ വിഭാഗം ഹാജരാക്കിയ കാനോനാണു സഭയിൽ ഉപയോഗത്തിലിരിക്കുന്നതെന്നും അതാണു ശരിയായ കാനോനെന്നും കണ്ടെത്തിയിരുന്നു. ഈ വിധി പക്ഷേ സമുദായക്കേസിലെ അപ്പീലിൽ കേരള ഹൈക്കോടതി അംഗീകരിച്ചിരുന്നില്ല.

സമുദായക്കേസിലെ 1958-ലെ സുപ്രീം കോടതി വിധിയിൽ കാനോനെപ്പറ്റി ഒരു നിഗമനവും ഉണ്ടായിരുന്നില്ലെന്നും പത്മനാഭൻ ചൂണ്ടിക്കാട്ടി.

## ദേവലോകത്ത് ഓർമ്മപ്പെരുന്നാൾ

[illegible]



കേരള കാതലിക് ട്രസ്റ്റിന്റെ ബിൽഡിംഗിൽ ജോർജ് ചെറിയാൻ & അസോസിയേറ്റ്സിന്റെ ഓഫീസ് ഉദ്ഘാടനം മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ മടുക്കാനി നിർവഹിക്കുന്നു. റവ. ഫാ. സി. ഒ. ജോർജ്, ജോർജ് ചെറിയാൻ, ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ എന്നിവർ സമീപം. MAS

1991 നവം 13 ബുധൻ



**നവദമ്പതികൾ:** അടൂർ പെരിങ്ങനാട് മോളേത്ത് ഏബ്രഹാം വർഗീസിന്റെ പുത്രൻ ജോൺ ഏബ്രഹാമും (മസ്ക്കറ്റ്) കൊട്ടാരക്കര റഞ്ജി നിവാസിൽ കെ. ലോനപ്പന്റെ പുത്രി ജയ്സിയും.

## കൊക്കോ എതിരേ ഇറക്കുമതി അരുത്: പി. സി. തോമസ്

20-12-91

ന്യൂഡൽഹി: കൊക്കോ ഇറക്കുമതി ചെയ്യാനുള്ള നീക്കം ഉപേക്ഷിക്കണമെന്നു കേന്ദ്ര-വ്യാപാര [illegible] സഹമന്ത്രി പി. ചിദംബരത്തിനും [illegible]കൃഷി സഹമന്ത്രി മുല്ലപ്പള്ളി രാമചന്ദ്രനും സമർപ്പിച്ച നിവേദനത്തിൽ പി. സി. തോമസ് എം. പി. ആവശ്യപ്പെട്ടു.

കൊക്കോ ഇറക്കുമതി ചെയ്യണമെന്നു കാഡ്ബറീസ് [illegible] തുടങ്ങിയ കമ്പനികൾ ആവശ്യപ്പെട്ട[illegible]രികയാണെന്നു പി. സി. തോമസ് ചൂണ്ടിക്കാട്ടി.

മറ്റൊരു നിവേദനത്തിൽ പഞ്ചായത്തു പ്രസിഡന്റുമാർക്ക് ടെലിഫോൺ കണക്ഷൻ നൽകുന്നതിൽ മുൻഗണന വേണമെന്നു കേന്ദ്ര വാർത്താവിനിമയമന്ത്രി രാജേഷ് പൈലറ്റിനോടു പി. സി. തോമസ് ആവശ്യപ്പെട്ടു.

## തീരുമാനത്തിൽ പ്രതിഷേധം

23-4-92

കോട്ടയം: ചില സ്കൂളുകൾ നിർത്തലാക്കാനുള്ള സർക്കാരിന്റെ തീരുമാനത്തിൽ ഓർത്തഡോക്സ് സഭാ സ്കൂൾ മാനേജർ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത പ്രതിഷേധിച്ചു. സാർവത്രിക സൗജന്യ നിർബന്ധ വിദ്യാഭ്യാസം വ്യവസ്ഥ ചെയ്യുന്ന ഭരണഘടനയുടെ അന്തസത്തയ്ക്കു വിരുദ്ധമായ നടപടിയാണിതെന്ന് അദ്ദേഹം പറഞ്ഞു.

ഓരോ പൗരനും വിദ്യ അഭ്യസിക്കുന്നതിനുള്ള അവകാശം സാമ്പത്തികതയുടെ പേരിൽ നിഷേധിക്കപ്പെടുന്നതു കഷ്ടമാണ്. പ്രത്യേകിച്ചു സാമൂഹികവും സാമ്പത്തികവുമായി പിന്നോക്കം നിൽക്കുന്ന ജനവിഭാഗത്തിന്റെ താൽപര്യം സംരക്ഷിക്കേണ്ടതു സർക്കാരിന്റെ ചുമതലയുമാണ്.

ഇക്കാര്യത്തിൽ കേരള വിദ്യാഭ്യാസച്ചട്ടം 23-ാം അധ്യായം 2എ വകുപ്പ് പൊതു വിദ്യാലയങ്ങൾക്കുകൂടി ബാധകമാക്കി ഭരണഘടനയുടെ അന്തസത്തയും രാജ്യത്തിന്റെ പുരോഗതിയും ജനാധിപത്യവും സംരക്ഷിക്കണമെന്നും നിർദിഷ്ട തീരുമാനത്തിൽനിന്നു സർക്കാർ പിൻവാങ്ങണമെന്നും അദ്ദേഹം അഭ്യർഥിച്ചു.

## പരുമല സെമിനാരിയിൽ ധ്യാനപ്രാർത്ഥന

മംഗളം 29-4-92

കോട്ടയം: പരുമല പള്ളിയിൽ ജൂൺ മൂന്നു മുതൽ ആറുവരെ ധ്യാനപ്രാർത്ഥന നടത്തും. മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് സ്ത്രീപുരുഷ ഭേദമെന്യേ പങ്കെടുക്കാം.

മൂന്നിന് സന്ധ്യാനമസ്കാരത്തോടെ ആരംഭിച്ച് ആറാംതീയതി രാവിലെ വിശുദ്ധ കുർബാനയോടെ സമാപിക്കും. ധ്യാനത്തിനും ഉപവാസത്തിനും ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്ക നേതൃത്വം നൽകും.

പങ്കെടുക്കാനാഗ്രഹിക്കുന്നവർ പേര്, വിലാസം, പ്രായം, ഇടവക എന്നിവ രേഖപ്പെടുത്തി പി.ഒ. ബോക്സ് 145, കോട്ടയം 686001 എന്ന വിലാസത്തിൽ അപേക്ഷ നൽകണം. മെയ് പത്താംതീയതിക്കു മുമ്പ് ലഭിക്കുന്ന 500 അപേക്ഷകളേ പരിഗണിക്കുകയുള്ളൂ.

## 7 എപ്പിസ്ക്കോപ്പമാരെ മെത്രാപ്പോലീത്തമാരായി ഉയർത്തുന്നു

മാതൃഭൂമി

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ മെത്രാസനങ്ങളുടെ ഭരണച്ചുമതലയുള്ള ഏഴ് എപ്പിസ്ക്കോപ്പമാരെ മെത്രാപ്പോലീത്തമാരായി ഉയർത്തുന്നു. ഒക്ടോബർ 25-ന് രാവിലെ 7.30-ന് കോട്ടയം പഴയ സെമിനാരിയിൽ നടക്കുന്ന വിശുദ്ധ കുർബാനയിൽ ഇതു സംബന്ധിച്ച ചടങ്ങുകൾ നടക്കും. പരിശുദ്ധ ബസേലിയോസ് മാർതോമ മാത്യൂസ് ദ്വിതീയൻ കാതോലിക്കബാവാ മുഖ്യ കാർമികത്വം വഹിക്കും.

മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം), ഫിലിപ്പോസ് മാർ ഔസേബിയോസ് (തുമ്പമൺ), തോമസ് മാർ അത്തനാസിയോസ് (ചെങ്ങന്നൂർ), ഗീവർഗീസ് മാർ ഇവാനിയോസ് (കോട്ടയം), പൗലോസ് മാർ മിലിത്തിയോസ് (കുന്നംകുളം), കുര്യാക്കോസ് മാർ ക്ലീമിസ് (സുൽത്താൻ ബത്തേരി), സക്കറിയാസ് മാർ അന്തോണിയോസ് (കൊച്ചി) എന്നീ എപ്പിസ്ക്കോപ്പമാരെയാണ് മെത്രാപ്പോലീത്തമാരായി ഉയർത്തുന്നതെന്ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നിന്ന് അറിയിച്ചു.

1991 ഒക്ടോ. 24 വ്യാഴം

# സുപ്രീംകോടതിവിധിയും വാദതടസ്സമല്ല: പത്മനാഭൻ

കൊച്ചി: സമുദായക്കേസിൽ 1958-ൽ സുപ്രീംകോടതി പുറപ്പെടുവിച്ച അവസാന വിധി ഇപ്പോഴത്തെ കേസിൽ പാത്രിയർക്കീസ് കക്ഷിക്കെതിരായ വാദതടസ്സമായി ഉന്നയിക്കാവുന്നതല്ലെന്നു പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി അഡ്വ. എസ്. പത്മനാഭൻ ഇന്നലെ ഹൈക്കോടതിയിൽ വാദിച്ചു.

സമുദായക്കേസിലെയും ഇപ്പോഴത്തെ കേസിലെയും കക്ഷികൾ ഒന്നല്ലെന്നു മുൻ ജസ്റ്റിസ് ടി. ചന്ദ്രശേഖരമേനോൻെറ സിംഗിൾ ബെഞ്ച് വിധിക്കെതിരെ സമർപ്പിക്കപ്പെട്ട അപ്പീലുകളിന്മേൽ പ്രതിഭാഗം വാദം തുടർന്നുകൊണ്ട് ജ. യു. എൽ. ഭട്ട്, ജ. കെ. സി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബെഞ്ച് മുമ്പാകെ പത്മനാഭൻ ചൂണ്ടിക്കാട്ടി.

സുപ്രീംകോടതി തീർപ്പു കല്പിച്ച സമുദായക്കേസിലെ വാദികൾ പാത്രിയർക്കീസ് കക്ഷിയിൽപ്പെട്ട ഒരു മെത്രാപ്പോലീത്തായും ഏതാനും ട്രസ്റ്റിമാരുമായിരുന്നു. ഇപ്പോഴത്തെ കേസിൽ ഒന്നാം പ്രതി പൗരസ്ത്യ സുവിശേഷ സംഘത്തിൻെറ മിഷനറി മെത്രാപ്പോലീത്തായും രണ്ടാം പ്രതി പാത്രിയർക്കീസ് കക്ഷിയിലെ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായും മൂന്നാം പ്രതി ഇപ്പോഴത്തെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായുമാണ്. മറ്റു പ്രതികൾ ഇവർ വാഴിക്കുകയും ചെയ്യുന്ന വൈദികരും ശെമ്മാശന്മാരുമാണ്.

പഴയ സമുദായക്കേസ് ഇരുവിഭാഗങ്ങളിലുംപെട്ട മലങ്കര മെത്രാപ്പോലീത്താമാരും ട്രസ്റ്റിമാരും തമ്മിലായിരുന്നു. ഇപ്പോഴത്തെ കേസിൽ വാദികൾ കാതോലിക്കാ കക്ഷിയിലെ കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായുമാണ്. ശ്രേഷ്ഠ കാതോലിക്കായെ പ്രതിയാക്കി ചേർത്തിട്ടില്ല. പ്രതികൾ പാത്രിയർക്കീസ് കക്ഷിയിലെ മൂന്നു മെത്രാപ്പോലീത്താമാരും അച്ചന്മാരും ഡീക്കന്മാരും മാത്രമാണ്. അതുകൊണ്ടു സുപ്രീംകോടതി വിധി ഇപ്പോഴത്തെ കേസിൽ വാദതടസ്സമല്ല.

സമുദായക്കേസിൽ പ്രതികളായിരുന്ന കാതോലിക്കാപക്ഷത്തെ മലങ്കര മെത്രാപ്പോലീത്തായും ട്രസ്റ്റിമാരും പള്ളികളുടെ സ്വത്തിന്മേൽ അതിക്രമിച്ചുകടന്നതായി ആരോപണം ഉണ്ടായിരുന്നില്ല. മാത്രമല്ല, സമുദായക്കേസ് ഇടവകപ്പള്ളികൾക്കുവേണ്ടിയുള്ള ഒന്നായിരുന്നുമില്ല.

ഇടവകപ്പള്ളികളുടെ ഭരണം സമുദായക്കേസിൽ ഒരു തർക്കവിഷയമായിരുന്നതുമില്ല. ഇടവകപ്പള്ളി ഭരണത്തെപ്പറ്റി സുപ്രീംകോടതി തീരുമാനമൊന്നും കൈക്കൊണ്ടിരുന്നുമില്ല. അതിനാൽ പ്രസ്തുത കേസിൽ ഇടവകപ്പള്ളികളുടെ ഭരണത്തെപ്പറ്റി തീരുമാനമെടുക്കുന്നതിന് 1958-ലെ സുപ്രീംകോടതിവിധി തടസ്സമാവുന്നില്ലെന്നു പത്മനാഭൻ വാദിച്ചു.

മലങ്കര മെത്രാപ്പോലീത്തായ്ക്കു മൂന്നു പദവികളുണ്ട്. 1. മെത്രാപ്പോലീത്താ. 2. സുറിയാനി സഭയിലെ അംഗം. 3. ഒരു ഇടവകയിലെ അംഗം. പക്ഷേ സുപ്രീംകോടതി വിധിയിൽ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ ഫയൽ ചെയ്തതാണ് സമുദായക്കേസ്. ഇടവകയിലെ അംഗം എന്ന നിലയിലായിരുന്നില്ല. അതിനാൽ സുപ്രീംകോടതി വിധിയിലുള്ള മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഇടവകപ്പള്ളികളിന്മേൽ അവകാശമൊന്നും ലഭിക്കുന്നില്ലെന്നു പത്മനാഭൻ പറഞ്ഞു.

മലങ്കരസഭാ ഭരണഘടനയിൽ ഇടവകപ്പള്ളികളെ സംബന്ധിച്ച വകുപ്പുകൾ ശരിയല്ലെന്നോ നിലനിൽക്കത്തക്കതല്ലെന്നോ ഒരു നിവൃത്തി സമുദായക്കേസിൽ അന്യായക്കാരായിരുന്ന പാത്രിയർക്കീസ് വിഭാഗം ആവശ്യപ്പെട്ടിരുന്നില്ല. അതിനാൽ ആ കേസിലെ വിധി ഇടവകപ്പള്ളികളെ സംബന്ധിച്ച ഈ കേസിലെ തർക്കത്തിനു പാത്രിയർക്കീസ് കക്ഷിക്കെതിരേ വാദതടസ്സമാകുന്നില്ല.

സമുദായക്കേസിൽ തിരുവിതാംകൂർ ഹൈക്കോടതി പുറപ്പെടുവിച്ച ആദ്യത്തെ അപ്പീൽവിധിയെത്തുടർന്നു സമർപ്പിച്ച റിവ്യൂ ഹർജി അനുവദിച്ചുകൊണ്ടുള്ള 1954-ലെ സുപ്രീംകോടതി വിധിയിൽ സ്പഷ്ടമാക്കിയിട്ടുള്ള കാര്യങ്ങൾ മാത്രമേ കോടതിയുടെ തീരുമാനമായി പരിഗണിക്കാൻ കഴിയൂ. ആ വിധിയിൽ പറഞ്ഞിരിക്കുന്ന അസ്പഷ്ടമായ കാര്യങ്ങളൊന്നും പാത്രിയർക്കീസ് കക്ഷിക്ക് ബാധകമാണെന്ന് എതിർകക്ഷിക്കു വാദിക്കാവുന്നതല്ല.

ആദ്യത്തെ തിരുവിതാംകൂർ ഹൈക്കോടതി വിധിയിൽ ഒറ്റനോട്ടത്തിൽ തന്നെ അപാകതകൾ കാണാം എന്നു പരാതിപ്പെട്ടുകൊണ്ടാണ് കാതോലിക്കാപക്ഷം റിവ്യൂ ഹർജി ഫയൽ ചെയ്തത്. അതു കേരള ഹൈക്കോടതി തള്ളുകയും സുപ്രീംകോടതി അനുവദിക്കുകയും ചെയ്തു. ആദ്യത്തെ അപ്പീൽ കോടതിവിധിയിൽ ഒറ്റനോട്ടത്തിൽ തെറ്റുകാണാം എന്നു പറഞ്ഞുകൊണ്ടാണ് സുപ്രീം കോടതി കേസ് ഹൈക്കോടതിയിലേക്കു തിരിച്ചയച്ചത്.

സുപ്രീംകോടതി നിർദ്ദേശപ്രകാരം കേരള ഹൈക്കോടതി കേസ് പുനർവിചാരണചെയ്യുകയും പാത്രിയർക്കീസ് കക്ഷിക്ക് ഗുണമായി വിധിപറയുകയും ചെയ്തു. ഈ വിധിയിൽ ഈ കേസിലെ ട്രയൽ കോടതിവിധി അപ്പാടെ അസ്ഥിരപ്പെടുത്തുകയാണു ഹൈക്കോടതി ചെയ്തത്. കേരള ഹൈക്കോടതി വിധിക്കെതിരേ ഫയൽ ചെയ്ത അപ്പീലിൽ കേരള ഹൈക്കോടതിവിധി അസ്ഥിരപ്പെടുത്തുകയും ട്രയൽ കോടതിയുടെ ഡിക്രി പുനഃസ്ഥാപിക്കുകയുമാണ് സുപ്രീംകോടതി ചെയ്തത്.

ജില്ലാക്കോടതിയിൽ 37 തർക്കവിഷയങ്ങളാണ് ഉന്നയിച്ചിരുന്നത്. അതിൽ 14, 15, 17, 19, 20 എന്നീ തർക്കവിഷയങ്ങൾ മാത്രമേ സുപ്രീംകോടതി സനിഷ്കർഷം പരിഗണിച്ചു തീരുമാനങ്ങൾ കൈക്കൊണ്ടിരുന്നുള്ളു.

സുപ്രീംകോടതി പരിഗണിച്ച തർക്കവിഷയങ്ങൾ ഇവയാണ്. 1. സമുദായക്കേസിലെ ഒന്നാംപ്രതി കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായുമാണെന്നുള്ള അവകാശവാദവും ഒന്നാം പ്രതിക്കു മൂറോൻ കൂദാശ ചെയ്യാനും റസ്സീസ ശേഖരിക്കാനും അവകാശമുണ്ടെന്നുള്ള വാദവും നിമിത്തം,
2. ഒന്നാംപ്രതിയും അദ്ദേഹത്തിൻെറ അനുയായികളും പാത്രിയർക്കീസിൻെറ ആത്മീയാധികാരത്തിനെതിരാവുകയും സഭയ്ക്ക് ഇതരന്മാരാവുകയും ചെയ്യുന്നുണ്ടോ?
3. ഒന്നാംപ്രതിയും അദ്ദേഹത്തെ പിന്താങ്ങുന്നവരും പുരാതന യാക്കോബായ സുറിയാനിസഭയോടുള്ള കൂറിൽനിന്നു വേർപെട്ടുപോയിട്ടുണ്ടോ? അങ്ങനെ അവർ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നൊരു സഭയ്ക്കു രൂപംനൽകിയിട്ടുണ്ടോ? ഇപ്രകാരം രൂപംനൽകിയ സഭയ്ക്ക് ഒരു ഭരണഘടനയുണ്ടാക്കുകയും ഭരണഘടനയിൽ കാതോലിക്കോസിനു മേൽപറഞ്ഞ അധികാരങ്ങൾ നൽകുകയും ചെയ്തിട്ടുണ്ടോ?

കേസിലെ ഒന്നാംപ്രതിയും അവരെ പിന്താങ്ങുന്നവരും മലങ്കരസഭയിൽ ആദ്യമായി ഒരു കാതോലിക്കേറ്റ് ഉണ്ടാക്കിയിട്ടുണ്ടോ?

'കേസിലെ രണ്ടുംമൂന്നും പ്രതികൾ ഒന്നാം പ്രതിയെ പിന്താങ്ങിയതുവഴി സഭയ്ക്ക് ഇതരന്മാരായിട്ടുണ്ടോ?

കേസിലെ വാദികളായിരുന്ന പാത്രിയർക്കീസ് പക്ഷക്കാരും അവരെ പിന്താങ്ങുന്നവരും മലങ്കര യാക്കോബായ സുറിയാനി സഭയ്ക്കും ഗീവർഗീസ് മാർ ദിവന്നാസിയോസിനും എതിരായി മറ്റൊരു സഭയുണ്ടാക്കിയിട്ടുണ്ടോ?

അപ്രകാരം കൊല്ലവർഷം 1085-ലെ ട്രസ്റ്റിൻെറ ഗുണയോക്താക്കളെന്ന നിലയിൽനിന്നു വിട്ടുപോയിട്ടുണ്ടോ?

പാത്രിയർക്കീസ് മാത്രമേ മൂറോൻ കൂദാശ ചെയ്യാവൂ എന്ന അവകാശവാദംകൊണ്ടും കാതോലിക്കേറ്റ് സ്ഥാപിച്ചിട്ടില്ല എന്നതുകൊണ്ടും പാത്രിയർക്കീസിനു മലങ്കരസഭയിൽ ലൗകികമായ അധികാരമുണ്ടെന്ന അവകാശവാദംകൊണ്ടും, പാത്രിയർക്കീസിനു മാത്രമേ മെത്രാപ്പോലീത്താമാരെ വാഴിക്കുന്നതിനും മുടക്കുന്നതിനും അധികാരമുള്ളൂ എന്ന അവകാശവാദംകൊണ്ടും ഗീവർഗീസ് മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ അല്ല എന്ന തർക്കംകൊണ്ടും വാദികളും അവരെ പിന്താങ്ങുന്നവരും സഭയ്ക്കിതരരായിട്ടുണ്ടോ?

മേൽപറഞ്ഞ തർക്കവിഷയങ്ങൾ മാത്രമേ സുപ്രീംകോടതി പരിഗണിച്ചിരുന്നുള്ളു. അതിനാൽ ഇതിൽ ഉൾപ്പെടുന്ന പ്രശ്നങ്ങളൊന്നും പാത്രിയർക്കീസ് കക്ഷിക്കെതിരേ വാദതടസ്സമായി ഉന്നയിക്കാവുന്നതല്ലെന്നു പത്മനാഭൻ വാദിച്ചു.

കാതോലിക്കായ്ക്കുവേണ്ടി നടത്തിയ വാദമധ്യേ അഡ്വ. നരിമാൻ 1966-ലെ ഒരു സുപ്രീംകോടതി വിധി (സഭാസംബന്ധമല്ലാത്ത) ഉദ്ധരിച്ചിരുന്നു. ഈ കേസിൽ സുപ്രീം കോടതി വാദതടസ്സം കണ്ടെത്തി (റസ്ജൂഡിക്കേറ്റ്). ഹൈക്കോടതി വിധി അസ്ഥിരപ്പെടുത്തുകയും ജില്ലാക്കോടതിയുടെ ഡിക്രി പുനഃസ്ഥാപിക്കുകയുമാണു ചെയ്തിരുന്നത്. അതിനാൽ ജില്ലാക്കോടതിയിലെ എല്ലാ നിഗമനങ്ങളും ഈ കേസിലും വാദതടസ്സമാണെന്നായിരുന്നു നരിമാൻെറ വാദം.

ജില്ലാക്കോടതിയിൽ പാത്രിയർക്കീസ് പക്ഷക്കാർ ഫയൽചെയ്ത സമുദായക്കേസ് വാദതടസ്സം നിമിത്തം നിലനിൽക്കുന്നതല്ലെന്നായിരുന്നു സമുദായക്കേസിലെ സുപ്രീം കോടതി വിധിയെന്നു നരിമാൻെറ വാദമുഖങ്ങളെ ഖണ്ഡിച്ചുകൊണ്ട് പത്മനാഭൻ പറഞ്ഞു. ആ കാരണംകൊണ്ടുതന്നെ മറ്റു നിഗമനങ്ങളിൽ എത്തിച്ചേരാതെ ജില്ലാക്കോടതിക്ക് കേസ് തള്ളാമായിരുന്നു. കേസ് തള്ളുന്നതിനു ജില്ലാക്കോടതിക്കു മറ്റു നിഗമനങ്ങളിലൊന്നും എത്തിച്ചേരേണ്ടതുണ്ടായിരുന്നില്ല. അതിനാൽ പ്രസ്തുത നിഗമനങ്ങൾ ഇപ്പോഴത്തെ കേസിൽ വാദതടസ്സമാകുന്നില്ലെന്നു പത്മനാഭൻ വാദിച്ചു. വാദതടസ്സമാണെന്നു കാണുന്നതിനു ജില്ലാക്കോടതി വിധിയല്ല, സുപ്രീംകോടതി വിധിയാണു പരിശോധിക്കേണ്ടത്.

ആദ്യത്തെ സമുദായക്കേസിലെ ഡിക്രിയും ഇപ്പോഴത്തെ കേസിൽ പുറപ്പെടുവിക്കാൻപോകുന്ന വിധിയും തമ്മിൽ എന്തെങ്കിലും പൊരുത്തക്കേടുണ്ടാവുകയാണെങ്കിൽ മാത്രമേ 'കൺസ്ട്രക്ടീവ് റസ്ജൂഡിക്കേറ്റ്' ആവൂ. ഈ കേസിൽ അപ്രകാരം സംഭവിക്കാൻ സാധ്യതയില്ലെന്ന് പത്മനാഭൻ സമർത്ഥിച്ചു. വാദം ഇന്നു തുടരും.

# 'സഭാകേസിൽ അപ്പീലിനു നിലനിൽപ്പില്ല'

1990 ജനുവരി 20 ശനി

കൊച്ചി: സമുദായക്കേസിൽ കാതോലിക്കാവിഭാഗം സമർപ്പിച്ചിരിക്കുന്ന അപ്പീലുകളൊന്നും നിലനിൽക്കത്തക്കതല്ലെന്നു പ്രതിഭാഗം വാദം തുടർന്നുകൊണ്ട് അഡ്വ. എസ്. പത്മനാഭൻ ഹൈക്കോടതിയിൽ ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റീസ് കെ. പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ വാദിച്ചു.

മലബാർ ഭദ്രാസനത്തിലെ പാത്രിയർക്കീസ് വിഭാഗം മെത്രാപ്പോലീത്താ ആയിരുന്ന സാമുവൽ മാർ പീലക്സീനോസ് 1985-ൽ കാലം ചെയ്തു. അതേത്തുടർന്ന് അദ്ദേഹത്തിനെതിരേ ഉണ്ടായിരുന്ന അപ്പീൽ അസാധുവായി. അദ്ദേഹത്തിൻെറ പിൻഗാമി ഡോ. യൂഹാനോൻ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായെ അപ്പീലിൽ പ്രതിസ്ഥാനത്തു കക്ഷിചേർത്തിട്ടുമില്ല. ഈ കാരണം പറഞ്ഞ് 1989 ഡിസംബർ 19-നു ഹൈക്കോടതിയിൽ ചീഫ് ജസ്റ്റിസ് മളീമഠ്, ജസ്റ്റിസ് കെ. അപ്പുനായർ എന്നിവരടങ്ങിയ ഡിവിഷൻ ബഞ്ച് അപ്പീൽ അസാധുവായതായി രേഖപ്പെടുത്തിയിരുന്നു. ആ പശ്ചാത്തലത്തിൽ മലബാർ ഭദ്രാസനത്തിലെ സാമുവൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായ്ക്കു ഗുണമായി സിംഗിൾ ബഞ്ച് പുറപ്പെടുവിച്ച വിധി അന്തിമമായി കണക്കാക്കണം.

ആ കേസിലെ തർക്കവിഷയങ്ങളും തീരുമാനങ്ങളും അവശേഷിക്കുന്ന അഞ്ച് അപ്പീലുകളിലെ തർക്കവിഷയങ്ങളും സിംഗിൾ ബഞ്ച് തീരുമാനങ്ങളും ഒന്നുതന്നെയാണെന്നു സിംഗിൾബഞ്ച് ചൂണ്ടിക്കാട്ടി.

ആ കേസിലെ ഒന്നാംവാദി ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കോസുമായ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനാണ്. 'അതുകൊണ്ട് ആ കേസിലെ നിഗമനങ്ങളെല്ലാം അവശേഷിക്കുന്ന അപ്പീലുകളിന്മേൽ കാതോലിക്കാ വിഭാഗത്തിനെതിരേ വാദതടസ്സമാണെന്നും അവ തള്ളിക്കളയണമെന്നും പത്മനാഭൻ വാദിച്ചു.

മലബാർ ഭദ്രാസന മെത്രാപ്പോലീത്തായെന്നു പറഞ്ഞ് ഈ കേസിൽ നിവൃത്തി ചോദിച്ചിട്ടില്ലെന്ന് ഈ ഘട്ടത്തിൽ കാതോലിക്കാവിഭാഗം അഭിഭാഷകൻ കെ. ജോർജ് കോടതിയുടെ ശ്രദ്ധയിൽപെടുത്തി. മാത്രമല്ല, ആ കേസ് വെറും നിരോധന ഉത്തരവിനുവേണ്ടിയുള്ള അന്യായമായിരുന്നു. ആ കേസിനു പ്രാതിനിധ്യ സ്വഭാവമുണ്ടായിരുന്നില്ല. അതിനാൽ എതിർഭാഗം അഭിഭാഷകൻ പത്മനാഭൻെറ വാദം നിലനിൽക്കത്തക്കതല്ലെന്നു കെ. ജോർജ് സമർത്ഥിച്ചു.

ഭരണഘടനയുടെ സാധുതയെ ചോദ്യം ചെയ്യുന്നതിന് ഈ കേസിലെ പ്രതികളായ പാത്രിയർക്കീസ് പക്ഷത്തിനു പരിമിതാവസ്ഥ അഥവാ ലിമിറ്റേഷൻ എന്ന നിയമപ്രശ്നമുണ്ടെന്നായിരുന്നു കാതോലിക്കാ വിഭാഗത്തിൻെറ വാദം. ഒരു സിവിൽക്കേസിൽ 'ലിമിറ്റേഷൻ' എന്ന വാദതടസ്സം വാദികൾക്കെതിരേ മാത്രമേ ഉന്നയിക്കാനാവൂ, പ്രതികൾക്കെതിരേ ഉന്നയിക്കാനാവുകയില്ല.

മാത്രവുമല്ല, 'ലിമിറ്റേഷൻ' എന്ന നിയമപ്രശ്നം അന്യായത്തിൽ ഒരു തർക്കമായി ഉന്നയിച്ചിട്ടില്ല. അപ്പീൽ മെമ്മോറാണ്ഡത്തിലും ഇതേപ്പറ്റി പരാമർശിച്ചിട്ടില്ല.

ഭരണഘടന പാസാക്കുന്നതിനു യോഗം വിളിച്ചുകൂട്ടാൻ 1934-ൽ പള്ളികൾക്കു നോട്ടീസയച്ചപ്പോൾ ഭരണഘടനയുടെ നക്കൽ അയച്ചിരുന്നില്ല. അതിനാൽ യോഗം നിരർത്ഥകമായിരുന്നു. ഈ ഭരണഘടന പാത്രിയർക്കീസ് അംഗീകരിച്ചിട്ടില്ല. മലങ്കരയിലുള്ള എപ്പിസ്കോപ്പൽ സുന്നഹദോസും ഈ ഭരണഘടന അംഗീകരിച്ചിരുന്നില്ല. മാത്രവുമല്ല, കോമൺ ട്രസ്റ്റ് വക വസ്തുക്കളുടെ ഭരണത്തിനുവേണ്ടി മാത്രം രൂപവൽക്കരിച്ച മലങ്കര അസോസിയേഷന് ഇടവകപ്പള്ളികളെ സംബന്ധിക്കുന്ന ഒരു ഭരണഘടനയ്ക്കു രൂപംനൽകുന്നതിനധികാരമില്ല.

മലങ്കര സഭയുടെ അടിസ്ഥാനതത്വങ്ങൾക്കെതിരാണു ഭരണഘടനയിലെ വ്യവസ്ഥകളെന്നു പത്മനാഭൻ ചൂണ്ടിക്കാട്ടി.

സെൻറ് പീറ്ററിൻെറ സിംഹാസനമാണ് അന്ത്യോക്യായിലുള്ളതെന്നും, സെൻറ് പീറ്ററിൻെറ പിൻഗാമിയാണ് അന്ത്യോക്യാ പാത്രിയർക്കീസെന്നും അതുകൊണ്ട് അന്ത്യോക്യാ പാത്രിയർക്കീസ് വഴി മാത്രമേ മലങ്കരസഭയുടെ മേല്പട്ടക്കാർക്കും പട്ടക്കാർക്കും ശരിയായ രീതിയിലുള്ള കൈവയ്പ് ലഭിക്കൂ എന്നുമാണു മലങ്കര സഭയിലെ അടിസ്ഥാന തത്വമെന്നു പത്മനാഭൻ വാദിച്ചു.

സെൻറ് പീറ്ററിൽനിന്നു മാത്രമല്ല, ക്രിസ്തുവിൻെറ മറ്റു ശിഷ്യന്മാരിൽനിന്നും ശരിയായ രീതിയിലുള്ള കൈവയ്പ് ലഭിക്കാൻ സാധിക്കുമെന്നു കാതോലിക്കാ വിഭാഗം അഭിഭാഷകൻ കെ. ജോർജ് ഈ ഘട്ടത്തിൽ ചൂണ്ടിക്കാട്ടി.

ഇടവകപ്പള്ളികളെ സംബന്ധിച്ചു പുതുപ്പള്ളി പള്ളിക്കേസിൽ 1965-ൽ ജസ്റ്റിസ് പി. ടി. രാമൻനായർ പുറപ്പെടുവിച്ച വിധിയെ അടിസ്ഥാനപ്പെടുത്തി ഇടവകപ്പള്ളികളെല്ലാം ഒരു പബ്ലിക് ട്രസ്റ്റാണെന്നു പത്മനാഭൻ വാദിച്ചു.

വട്ടിപ്പണക്കേസിലെ അവസാന വിധിയിൽ എത്തിച്ചേർന്നതായി 1958-ലെ സുപ്രീം കോടതി വിധിയിൽ എടുത്തുകാട്ടിയിട്ടുള്ള

സ്വന്തം ലേഖകൻ

നിഗമനങ്ങൾ ഇവയാണ്. അബ്ദുള്ള രണ്ടാമൻ പാത്രിയർക്കീസിനെ ധിക്കരിക്കുക, അബ്ദുൾ മിശിഹാ പാത്രിയർക്കീസിനെ സ്വീകരിക്കുക, കാതോലിക്കേറ്റിനെ അംഗീകരിക്കുക, പാത്രിയർക്കീസിനെ മലങ്കരസഭയുടെ മേലുണ്ടായിരുന്ന അധികാരങ്ങൾ അപ്രത്യക്ഷമാകുന്ന ഘട്ടത്തിലെത്തിക്കുക എന്നിവകൊണ്ടുമാത്രം കാതോലിക്കാപക്ഷം വേദവിപരീതികളാകുന്നില്ല. കാതോലിക്കാ വിഭാഗം സ്വയം പിരിഞ്ഞുപോയി പുതിയൊരു സഭ സ്ഥാപിച്ചു എന്നു കരുതാൻ വയ്യ. അതിനാൽ ഈ വിഷയങ്ങളെല്ലാം പ്രസ്തുത കേസിൽ വാദതടസമാണെന്നായിരുന്നു സുപ്രീം കോടതി തീരുമാനിച്ചിരുന്നത്. പക്ഷേ, പാത്രിയർക്കീസിൻെറ മലങ്കരസഭയിലെ അധികാരങ്ങൾ അപ്രത്യക്ഷമായി എന്നൊരു തീരുമാനം വട്ടിപ്പണക്കേസിലെ അവസാനത്തെ തിരുവിതാംകൂർ ഹൈക്കോടതി വിധിയിലുണ്ടായിരുന്നില്ല.

അബ്ദുള്ള രണ്ടാമൻ പാത്രിയർക്കീസിനെ ധിക്കരിച്ചതുകൊണ്ടോ അബ്ദുൾ മിശിഹാ പാത്രിയർക്കീസിനെ സ്വീകരിച്ചതുകൊണ്ടോ കാതോലിക്കേറ്റിനെ അംഗീകരിച്ചതുകൊണ്ടോ പാത്രിയർക്കീസിനു മലങ്കരസഭയിലുണ്ടായിരുന്ന അധികാരങ്ങൾ അപ്രത്യക്ഷമാകുന്ന ഘട്ടത്തിലെത്തിച്ചതുകൊണ്ടോ കാതോലിക്കാപക്ഷം വേദവിപരീതികളാവുന്നില്ലെന്നായിരുന്നു സുപ്രീം കോടതിയുടെ നിഗമനം. പക്ഷേ, ഈ നിഗമനത്തിൽ എത്തിച്ചേരുന്നതിനു സുപ്രീം കോടതി വിവരിച്ച കാര്യങ്ങൾ നിഗമനങ്ങളായി കണക്കാക്കാവുന്നതല്ല. അവ വെറും ന്യായവാദങ്ങൾ മാത്രമായിരുന്നു. ഈ ന്യായവാദങ്ങളൊന്നും ഈ കേസിൽ പാത്രിയർക്കീസ് കക്ഷിക്കെതിരേ വാദതടസമല്ലെന്നു പത്മനാഭൻ പറഞ്ഞു.

മലങ്കര സഭാ ഭരണഘടനയുടെ സാധുത സമുദായക്കേസിൽ ചോദ്യംചെയ്യാമായിരുന്നുവെന്ന് 'കൺസ്ട്രക്ടീവ് റസ്ജൂഡിക്കേറ്റ്' എന്ന നിയമപ്രശ്നം ഉന്നയിച്ചുകൊണ്ടു കാതോലിക്കാപക്ഷത്തിനുവേണ്ടി എസ്. എസ്. നരിമാൻ വാദിച്ചിരുന്നു. അന്നത്തെ കേസിൽ ആവശ്യപ്പെട്ട നിവർത്തിക്കുവേണ്ടി ഭരണഘടന അസാധുവാണെന്നു പ്രഖ്യാപിക്കണമെന്നു പാത്രിയർക്കീസ് പക്ഷത്തിന് ആവശ്യപ്പെടാമായിരുന്നു. പക്ഷേ, അതു ചെയ്തില്ല. അതുകൊണ്ടു ഭരണഘടനയുടെ സാധുതയെന്ന പ്രശ്നം ആ കേസിൽ ഉന്നയിക്കുകയും സുപ്രീം കോടതി ആ പ്രശ്നത്തിൽ തീർപ്പുകല്പിക്കുകയും ചെയ്തതായി വേണം കണക്കാക്കേണ്ടതെന്നായിരുന്നു നരിമാൻെറ വാദം. അതിനാൽ ഭരണഘടനയുടെ സാധുതയെന്ന പ്രശ്നം ഈ കേസിൽ പാത്രിയർക്കീസ് പക്ഷത്തിനെതിരേ വാദതടസമായി നരിമാൻ ചൂണ്ടിക്കാണിച്ചിരുന്നു.

സമുദായക്കേസിൽ അപ്രകാരം ഒരു നിലപാടെടുക്കേണ്ട ആവശ്യം പാത്രിയർക്കീസ് പക്ഷത്തിനുണ്ടായിരുന്നില്ലെന്നു നരിമാൻെറ വാദത്തിനു മറുപടിയായി പത്മനാഭൻ പറഞ്ഞു. അതുകൊണ്ടാണ് ഈ പ്രശ്നം ഉന്നയിക്കാതിരുന്നത്. ഉന്നയിക്കാതിരുന്ന പ്രശ്നത്തിനു തീരുമാനമുണ്ടായതായി കണക്കാക്കാവുന്നതല്ല.

ആ കേസിലെ ഒന്നാംപ്രതിയും സുപ്രീം കോടതിയിൽ അപ്പീൽവാദിയുമായിരുന്ന ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കോസ് ശരിയായ മലങ്കര മെത്രാപ്പോലീത്താ അല്ലെന്നും രണ്ടും മൂന്നും പ്രതികൾ നിയമപരമായ ട്രസ്റ്റികളല്ലെന്നുമായിരുന്നു തർക്കവിഷയം. അവരെ തെരഞ്ഞെടുത്ത 1934-ലെ എം.ഡി. സെമിനാരി യോഗം അസാധുവാണെന്നുള്ള വാദം വാദികൾക്ക് അനുകൂലമായിത്തീർന്നിരുന്നുവെങ്കിൽ കേസിൽ ഡിക്രിയാകുന്നതിന് ഇതു മതിയായ കാരണമായിരുന്നു. അതുകൊണ്ടു പ്രസ്തുത കേസിൽ ഭരണഘടനയുടെ സാധുത ചോദ്യംചെയ്യേണ്ടത് ആവശ്യമായിരുന്നില്ലെന്നു പത്മനാഭൻ പറഞ്ഞു. അതിനാൽ ആ പ്രശ്നത്തിൻെറ പേരിൽ 'കൺസ്ട്രക്ടീവ് റസ്ജൂഡിക്കേറ്റ്' എന്ന വാദം പാത്രിയർക്കീസ് കക്ഷിക്കെതിരേ ഉന്നയിക്കാവുന്നതല്ല.

ഇപ്പോഴത്തെ സമുദായക്കേസിലെ ഒന്നാം പ്രതി ചില കാരണങ്ങൾകൊണ്ട് നിയമപരമായി മലങ്കര മെത്രാപ്പോലീത്താ ആയിരുന്നില്ലെന്നായിരുന്നു പാത്രിയർക്കീസ് കക്ഷിയുടെ വാദം എന്നു നരിമാൻ ചൂണ്ടിക്കാട്ടിയിരുന്നു. അദ്ദേഹത്തിൻെറ പദവിയായിരുന്നു പ്രധാന തർക്കവിഷയം. അതായത് ഒന്നാംപ്രതി മലങ്കര മെത്രാപ്പോലീത്താ വേദവിപരീതിയായിത്തീർന്നു. 1934-ലെ എം.ഡി. സെമിനാരി യോഗത്തിൽ ശരിയായ രീതിയിൽ തെരഞ്ഞെടുത്തതല്ല എന്നിങ്ങനെയായിരുന്നു പാത്രിയർക്കീസ് പക്ഷത്തെ വാദം. എം.ഡി. സെമിനാരി യോഗത്തിൽതന്നെ ഇപ്പോഴത്തെ സഭാ ഭരണഘടന അംഗീകരിച്ചിരുന്നു. സഭാ ഭരണഘടനയിലെ അഞ്ചാംവകുപ്പിൽ പറഞ്ഞിരിക്കുന്ന കാനോൻ ശരിയായ കാനോനല്ലെന്നു പാത്രിയർക്കീസ് കക്ഷി വാദിച്ചു. എങ്കിൽ ഭരണഘടനയുടെ സാധുതയും സമുദായക്കേസിൽ പാത്രിയർക്കീസ് പക്ഷത്തിനു ചോദ്യം ചെയ്യാമായിരുന്നു. അതിനാൽ ഭരണഘടനയുടെ സാധുത എന്ന പ്രശ്നം ഇപ്പോഴത്തെ കേസിൽ പാത്രിയർക്കീസ് കക്ഷിക്കെതിരേ 'കൺസ്ട്രക്ടീവ് റസ്ജൂഡിക്കേറ്റ്' ആണെന്നായിരുന്നു കാതോലിക്കാപക്ഷത്തിനു വേണ്ടി നരിമാൻെറ വാദം.

ആദ്യത്തെ കേസിൽ ഒന്നാംപ്രതി സഭയ്ക്ക് ഇതരനായോ ഇല്ലയോ എന്നതായിരുന്നു പ്രധാന തർക്കവിഷയമെന്നു നരിമാൻെറ വാദത്തിനു മറുപടിയായി പത്മനാഭൻ പറഞ്ഞു. സഭക്കിതരനായി സഭയിൽനിന്നു പിരിഞ്ഞുപോയി എന്നതായിരുന്നു പാത്രിയർക്കീസ് കക്ഷിയുടെ വാദം. അങ്ങനെ സഭയിൽനിന്നു പിരിഞ്ഞതുകൊണ്ട് അദ്ദേഹം ശരിയായ മലങ്കര മെത്രാപ്പോലീത്തായല്ലെന്നു പാത്രിയർക്കീസ് കക്ഷി വാദിച്ചു. നിയമപരമായ മെത്രാപ്പോലീത്തായാണോ അല്ലയോ എന്നത് അന്നത്തെ കേസിൽ ഒരു അനുബന്ധ പ്രശ്നമോ പാർശ്വപ്രശ്നമോ ആയിരുന്നു. അതിനാൽ ആ വിഷയങ്ങളൊന്നും ഇപ്പോഴത്തെ കേസിൽ 'കൺസ്ട്രക്ടീവ് റസ്ജൂഡിക്കേറ്റ്'ആയി പാത്രിയർക്കീസ് കക്ഷിക്കെതിരേ ഉന്നയിക്കാവുന്നതല്ലെന്നു നരിമാൻെറ വാദമുഖങ്ങൾ ഖണ്ഡിച്ചുകൊണ്ടു പത്മനാഭൻ പറഞ്ഞു. മേല്പറഞ്ഞ അനുബന്ധപ്രശ്നം സ്ഥാപിക്കാൻ വേണ്ട വസ്തുതകളൊന്നും ഈ കേസിൽ വാദതടസ്സമാകുന്നില്ല.

എം.ഡി. സെമിനാരിയിൽ 1934-ൽ വിളിച്ചുകൂട്ടിയ യോഗം ശരിയായ രീതിയിൽ വിളിച്ചുകൂട്ടിയതാണോ എന്നതായിരുന്നു സുപ്രീം കോടതി വിധിയിലവസാനിച്ച സമുദായക്കേസിലെ പ്രശ്നം. ശരിയായ രീതിയിൽ വിളിച്ചുകൂട്ടിയതാണെന്നായിരുന്നു വിധി. അതുകൊണ്ടുമാത്രം ആ യോഗത്തിൽ കൈക്കൊണ്ട തീരുമാനങ്ങളെല്ലാം ശരിയാണെന്നു വരുന്നില്ല. അതുകൊണ്ടുതന്നെ പ്രസ്തുത കേസിൽ സുപ്രീംകോടതി സഭാ ഭരണഘടന അംഗീകരിച്ചുവെന്ന വാദം ശരിയല്ല.

വട്ടിപ്പണക്കേസിലെ ആദ്യത്തെ അപ്പീൽ വിധിയിൽ പാത്രിയർക്കീസ് കക്ഷിയുടെ തിരുസഭാചട്ടമാണ് ശരിയായ തിരുസഭാചട്ടം എന്നു പറഞ്ഞിരുന്നു. അതു പുനഃപരിശോധിക്കുന്നതിനു കാതോലിക്കാപക്ഷം ഹർജി കൊടുക്കുകയും കാനോനെപ്പറ്റിയുള്ള നിഗമനം 'പുനഃപരിശോധിക്കുന്നതിനനുവദിക്കാതെ റിവ്യൂ ഹർജി അനുവദിക്കുകയും അപ്പീൽ വീണ്ടും കേൾക്കുവാൻ തീരുമാനിക്കുകയുമാണുണ്ടായത്. ഈ വിചാരണയിലാണ് വട്ടിപ്പണക്കേസിലെ അവസാന വിധി.

അവസാനവിധിയിൽ കാനോനെപ്പറ്റി ഒന്നും പറഞ്ഞിട്ടില്ല. അതുകൊണ്ട് ആദ്യത്തെ അപ്പീൽ വിധിയിൽ കാനോനെപ്പറ്റിയുള്ള നിഗമനം ഈ കേസിൽ കാതോലിക്കാപക്ഷത്തിനെതിരേ വാദതടസ്സമാണെന്നു പത്മനാഭൻ ചൂണ്ടിക്കാട്ടി.

വട്ടിപ്പണക്കേസിലെ അവസാനവിധി കാതോലിക്കാപക്ഷത്തിന് അനുകൂലമായിരുന്നതിനാൽ കാനോനെപ്പറ്റിയുള്ള മേൽപറഞ്ഞ നിഗമനത്തിനെതിരേ കാതോലിക്കാപക്ഷം അപ്പീൽ കൊടുക്കേണ്ടതില്ലെന്ന കാരണം പറഞ്ഞാണു സിംഗിൾ ബഞ്ച് പാത്രിയർക്കീസ് കക്ഷിയുടെ വാദം സ്വീകരിക്കാതിരുന്നത്. ഇതിനെതിരേ പാത്രിയർക്കീസ് വിഭാഗം ഡിവിഷൻ ബഞ്ചിൻെറ മുമ്പാകെ 'ക്രോസ് ഒബ്ജക്ഷൻ' ഫയൽ ചെയ്തിട്ടുണ്ട്. പത്മനാഭൻെറ വാദം തിങ്കളാഴ്ച തുടരും.

## പാത്രിയർക്കീസ് വിഭാഗത്തിൻെറ പരാതി സുപ്രീം കോടതി തള്ളി

സ്വന്തം ലേഖകൻ

ന്യൂഡൽഹി: സമുദായക്കേസിൽ കാതോലിക്കാ വിഭാഗത്തിനെതിരേ കോർട്ടലക്ഷ്യ നടപടികളെടുക്കണമെന്നാവശ്യപ്പെട്ടു പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച പരാതി വാദം കേട്ടശേഷം അവർ പിൻവലിക്കാൻ തയ്യാറായതനുസരിച്ചു സുപ്രീംകോടതി തള്ളി.

മറ്റു പരാതികളിന്മേൽ ഇന്നലെ നിശ്ചയിച്ചിരുന്ന കേസ് ജ. കെ. ജഗന്നാഥഷെട്ടി, ജ. യോഗേശ്വർദയാൽ എന്നിവരടങ്ങിയ സുപ്രീംകോടതി ബഞ്ച് ഇന്നത്തേക്കു മാറ്റുകയും ചെയ്തു.

പുതിയ കാതോലിക്കാബാവായെയും അഞ്ചു മെത്രാന്മാരെയും വാഴിച്ച നടപടി കേരള ഹൈക്കോടതി വിധിക്കും സുപ്രീംകോടതിയുടെ ഉത്തരവിനും എതിരായതിനാൽ കോർട്ടലക്ഷ്യനടപടി സ്വീകരിക്കണമെന്നാവശ്യപ്പെട്ടാണു പാത്രിയർക്കീസ് വിഭാഗം പരാതി സമർപ്പിച്ചിരുന്നത്.

മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ എന്നിവർക്കെതിരേ നടപടിയെടുക്കണമെന്നായിരുന്നു പരാതി.

സുപ്രീംകോടതിയിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അശോക് സെൻ, സോളി സൊറാബ്ജി, എം. സി. ഭണ്ഡാരെ എന്നീ അഭിഭാഷകരും കാതോലിക്കാപക്ഷത്തിനുവേണ്ടി എഫ്. എസ്. നരിമാൻ, സദ്രുൾ അനം, കെ. ജോർജ്, സി. ടി. ജോസഫ് എന്നീ അഭിഭാഷകരും ഹാജരായി. (1991 ഫെബ്രു. 3)

1991 ഫെബ്രു. 14 ദീപിക



## മാത്യൂസ് റമ്പാൻെറ 41-ാംചരമദിനം ഇന്ന്

പത്തനംതിട്ട: കുമ്പഴ വടക്ക് മാർ കുറിയാക്കോസ് ആശ്രമചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്ന പി. ഐ. മാത്യൂസ് റമ്പാൻെറ 41-ാംചരമദിനം ഇന്ന് ആചരിക്കുന്നു.

എട്ടുമണിക്ക് ആശ്രമചാപ്പലിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മുഖ്യകാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന നടക്കും. തുടർന്നു കബറിങ്കൽ ധൂപ പ്രാർത്ഥനയും അടിയന്തിരസദ്യയും ഉണ്ടായിരിക്കും.

ജീവിതത്തിൽ ഏറിയപങ്കും ധ്യാനത്തിലും മൗനത്തിലും കഴിച്ചുകൂട്ടിയ റമ്പാച്ചൻ കോന്നിക്കു സമീപം അട്ടച്ചാക്കൽ ഗ്രാമത്തിൽ ദയറാ സ്ഥാപിച്ചുകൊണ്ടാണു സുവിശേഷപ്രവർത്തനം ആരംഭിച്ചത്. മലയോരകേന്ദ്രങ്ങളിൽ ഒട്ടുവളരെ ദേവാലയങ്ങളും അട്ടച്ചാക്കൽ ഹൈസ്കൂളും സ്ഥാപിച്ച അദ്ദേഹം 'അട്ടച്ചാക്കൽ റമ്പാച്ചൻ' എന്നാണ് അറിയപ്പെട്ടിരുന്നത്.

ജന്മഗൃഹമായ മൈലപ്രയിലേക്കു മടങ്ങി സെൻറ് കുറിയാക്കോസ് ആശ്രമത്തിനു രൂപം നൽകിയതോടെ "മൈലപ്ര റമ്പാച്ചൻ" എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. അനേകർ ആശ്രമത്തിലെത്തി റമ്പാച്ചൻെറ അനുഗ്രഹം പ്രാപിച്ചുകൊണ്ടിരുന്നു.

മരണാനന്തരം മാത്രം വായിക്കുവാനും പരിശോധിക്കുവാനും അനുമതി നൽകിക്കൊണ്ട് അദ്ദേഹം തയ്യാറാക്കിയ 'കുറിപ്പുകൾ' അയ്യായിരത്തിലധികം പേജ് വരും.

# സമുദായക്കേസിൽ അപ്രതീക്ഷിത തർക്കം

കൊച്ചി: യേശു ദൈവമോ ദൈവപുത്രനോ എന്ന തർക്കം സമുദായക്കേസിൽ പൊടുന്നനെ ചൂടുപിടിച്ച വിവാദത്തിനു വിധേയമായി.

മലങ്കര സഭയുടെ കാതലായ വിശ്വാസ സത്യത്തിന്റെ ചരിത്ര പശ്ചാത്തലം വിശകലനം ചെയ്ത അഡ്വ. എസ്. പത്മനാഭൻ, ദൈവമായ യേശു ക്രിസ്തുവിൽനിന്നാണ് സർവവും ഉൽഭവിച്ചതെന്നു പറഞ്ഞതാണ് വിവാദത്തിന്റെ തുടക്കം.

യേശു ദൈവമാണെന്ന പ്രസ്താവന സത്യമാണോയെന്നു ജസ്റ്റിസ് യു.എൽ. ഭട്ട് സന്ദേഹം പ്രകടിപ്പിച്ചപ്പോൾ 'അതേ' എന്നായിരുന്നു പാത്രിയർക്കീസ് പക്ഷത്തെ മറ്റൊരു അഭിഭാഷകന്റെ മറുപടി.

ഈ പ്രസ്താവനക്കാധാരം പുതിയ നിയമമാണോ പഴയ നിയമമാണോ എന്നു ജസ്റ്റിസ് ഭട്ട് ചോദിച്ചപ്പോൾ രണ്ടും എന്നായിരുന്നു ഈ അഭിഭാഷകന്റെ മറുപടി. 'ആധികാരികമായി പറയേണ്ടതു നിങ്ങൾതന്നെ ആണല്ലോ' എന്നായിരുന്നു ജസ്റ്റിസ് ഭട്ടിന്റെ പ്രതികരണം.

ഈ ഘട്ടത്തിൽ പിൻനിരയിൽ ഇരുന്നിരുന്ന വൈദികരിൽനിന്നു 'ദൈവപുത്രൻ ദൈവപുത്രൻ' എന്ന മർമരം ഉയർന്നു. അപ്പോൾ ജസ്റ്റിസ് ഭട്ട് 'അതാണ് ഞാൻ ചോദിച്ചത്'. വളരെ പണ്ടു ഞാൻ പഠിച്ച ബൈബിളിൽനിന്നും ഞാൻ മനസിലാക്കിയിട്ടുള്ളത് അങ്ങനെയാണ്. കാലംചെല്ലുമ്പോൾ ബൈബിൾപഠനങ്ങൾക്കു മാറ്റം വരുമോ എന്നെനിക്കറിയില്ല.

സഭാ സ്ഥാപനത്തിന് അപ്പോസ്തോല പ്രധാനികനായിരുന്ന വിശുദ്ധ പത്രോസിനെ മാത്രമാണ് ക്രിസ്തു ചുമതലപ്പെടുത്തിയിട്ടുള്ളതെന്നു അഡ്വ. പത്മനാഭൻ തുടർന്നുപറഞ്ഞു.

വിശുദ്ധ പത്രോസിനെ മാത്രമാണോ ആ ദൗത്യം ഏൽപിച്ചിട്ടുള്ളത് എന്നു ജസ്റ്റിസ് ഭട്ട് ആരാഞ്ഞപ്പോൾ അഡ്വ. ഏബ്രഹാമിനെ നോക്കി പത്മനാഭൻ പറഞ്ഞു. ഞാൻ മനസിലാക്കിയിട്ടുള്ളതു വിശ്വാസപ്രേരണം എന്ന ദൗത്യം ക്രിസ്തു എല്ലാ അപ്പോസ്തോലന്മാരെയും ഏൽപ്പിച്ചിട്ടുണ്ടെന്നാണ്. ഏബ്രഹാം- അപ്പോസ്തോല പിന്തുടർച്ച വി. പത്രോസിൽനിന്നും മാത്രമാണുള്ളത്. ആ പിന്തുടർച്ചയാണ് അന്ത്യോഖ്യാ പാത്രിയർക്കീസ് അവകാശപ്പെടുന്നത്.

കൈവയ്പ് വഴി ഇടമുറിയാതെ തുടരുന്ന ആ പിന്തുടർച്ചയിൽ തോമാസ്ലീഹക്ക് സ്ഥാനമില്ലെന്നാണോ വാദമെന്നു ജസ്റ്റിസ് ഭട്ട് ചോദിച്ചു. അതേ എന്നായിരുന്നു പത്മനാഭന്റെ ഉത്തരം.

ഈ ശ്ലൈഹികാധികാര തർക്കത്തിലാണോ എല്ലാ അടങ്ങിയിരിക്കുന്നതെന്ന് ജസ്റ്റിസ് ഭട്ട് ചോദിച്ചു. എല്ലാം അപ്പോസ്തോലന്മാർക്കും ഒരേ പദവിയാണുള്ളതെന്നു പറയാമോ? പത്രോസിനെ നായകനായി നിയമിക്കുക മാത്രമാണുണ്ടായതെന്നും കരുതിയാൽ അതായിരിക്കും കൂടുതൽ ശരിയെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. വി. പത്രോസിന്റെ പിന്തുടർച്ചയാണ് അന്ത്യോഖ്യാ പാത്രിയർക്കീസിനുള്ളതെന്നു കാതോലിക്കോസ് പക്ഷം അംഗീകരിക്കുന്നുണ്ടോ എന്നു ജസ്റ്റിസ് ഭട്ട് ചോദിച്ചു. ഉണ്ടെന്നായിരുന്നു അഡ്വ. കെ. ജോർജിന്റെ മറുപടി.

എങ്കിൽ തോമാസ്ലീഹയിൽനിന്നും പിന്തുടർച്ച അവകാശപ്പെടുന്ന കാതോലിക്കാപക്ഷം ഭരണഘടന ഭേദഗതി ചെയ്യുകയാണ് വേണ്ടതെന്നു കോടതി നിർദ്ദേശിച്ചു.

വി. പത്രോസിന്റെ ശ്ലൈഹികാധികാരത്തിൽ കുത്തകയില്ലെന്നു മാത്രമാണ് തങ്ങളുടെ നിലപാടെന്ന് അപ്പോൾ ജോർജ് വിശദീകരിച്ചു.

മലങ്കര സഭയുടെ വിശ്വാസ സഖ്യത്തിന്റെ അടിസ്ഥാനത്തിൽ തത്വങ്ങൾക്കു വിരുദ്ധമാണ് 1934-ലെ മലങ്കര അസോസിയേഷൻ ഭരണഘടനയെന്നു അഡ്വ. പത്മനാഭൻ വാദിച്ചു. ആ സഭയുടെ ലൗകിക കാര്യങ്ങളെ നിയന്ത്രിക്കുന്നതിനു ഭരണഘടന ഉണ്ടാകാനാണ് മുളന്തുരുത്തി സുന്നഹദോസ് അനുവാദം നൽകിയത്. അതിനു വിരുദ്ധമായി അന്ത്യോഖ്യാ പാത്രിയർക്കീസിനെ നാമമാത്രമായ തലവനാക്കി മലങ്കര സഭയ്ക്ക് സ്വയംഭരണാവകാശം നൽകുന്ന ഭരണഘടന നിലനിൽക്കത്തക്കതല്ലെന്ന് അദ്ദേഹം പറഞ്ഞു.

വട്ടിപ്പണക്കേസിലെ ജില്ലാ കോടതി വിധി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പരമാധികാരം അംഗീകരിച്ചിട്ടുള്ളതിനാൽ അതിനു വിരുദ്ധമായ ഒരു നിലാപട് കാതോലിക്കാപക്ഷം ഇപ്പോൾ സ്വീകരിക്കുന്നതു സാങ്കേതികമായി അനുവദനീയമല്ലെന്നു പത്മനാഭൻ വാദിച്ചു.

വട്ടിപ്പണക്കേസിൽ പണത്തിന്റെ അവകാശി അന്ത്യോഖ്യാവിരുദ്ധനായ മലങ്കര മെത്രാപ്പോലീത്ത മാർ ഗീവർഗീസ് ഡയനേഷ്യസിനാണെന്നു വിധി ഉണ്ടായപ്പോഴും മലങ്കര യാക്കോബായ സഭയുടെ ആത്മീയാധികാരം പാത്രിയർക്കീസിനാണെന്നു കോടതി അംഗീകരിക്കുകയാണുണ്ടായത്.

മാർ ഗീവർഗീസിനെ പാത്രിയർക്കീസ് മഹറോൻ ചൊല്ലി സഭ ഭ്രഷ്ടനാക്കിയതു തിരുവിതാംകൂർ ഹൈക്കോടതി ഫുൾബെഞ്ച് റദ്ദാക്കിയതുതന്നെ സ്വാഭാവിക നീതിയുടെ തത്വങ്ങൾക്ക് എതിരായിരുന്നു എന്ന കാരണത്താലാണ്. അപ്പോഴും പാത്രിയർക്കീസിന്റെ അധികാരത്തിൽ കോടതിക്കു സംശയമുണ്ടായിരുന്നില്ല.

ജസ്റ്റിസ് യു.എൽ. ഭട്ടും ജസ്റ്റിസ് കെ.പി. ബാലനാരായണ മാരാരും അടങ്ങിയ സിവിൽബെഞ്ച് മുമ്പാകെയാണ് പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അഡ്വ. എസ്. പത്മനാഭൻ വാദം നടത്തുന്നത്. തിങ്കളാഴ്ച വാദം തുടരും.

മംഗളം ദിനപത്രം. 1990 ജനുവരി 20 ശനി.

# ഒഴിവുള്ള സ്ഥാനത്തേക്കു മാത്രം വൈദികരെ നിയമിക്കാം

സ്വന്തം ലേഖകൻ

ന്യൂഡൽഹി: സമുദായക്കേസിൽ, പാത്രിയർക്കീസ് വിഭാഗത്തിന് ഒഴിവുവരുന്ന സ്ഥാനങ്ങളിലേക്ക് പകരം പുരോഹിതന്മാരെയും ഡീക്കൻമാരെയും കോടതിയുടെ അനുമതി തേടാതെതന്നെ നിയമിക്കാമെന്നു സുപ്രീംകോടതി ഉത്തരവായി. എന്നാൽ, ബിഷപ്പുമാരെ വാഴിക്കാൻ ഇതേ അനുമതി നൽകണമെന്നാവശ്യപ്പെട്ടു പാത്രിയർക്കീസ് വിഭാഗം ഫയൽ ചെയ്ത പരാതിയിൻമേൽ സുപ്രീംകോടതി ഉത്തരവൊന്നും പുറപ്പെടുവിച്ചില്ല.

ഹൈക്കോടതിയുടെ ഡിവിഷൻ ബെഞ്ച് വിധി പുറപ്പെടുവിച്ച സമയത്തു നിലവിലിരുന്ന പുരോഹിതന്മാരുടെയും ഡീക്കന്മാരുടെയും സംഖ്യയിൽ വർദ്ധന വരുത്താൻ പാടില്ലെന്നു ജ. കെ. ജഗന്നാഥഷെട്ടി, ജ. യോഗേശ്വർദയാൽ എന്നിവരടങ്ങിയ സുപ്രീംകോടതി ഡിവിഷൻ ബെഞ്ച് ഉത്തരവായി.

കോടതിയുടെ അനുമതി കൂടാതെ പുരോഹിതരെ നിയമിക്കയും പുതിയ ബിഷപ്പുമാരെ വാഴിക്കയും ചെയ്യരുതെന്ന ഏപ്രിൽ 12-നു പുറപ്പെടുവിച്ച ഉത്തരവു ഭേദഗതി ചെയ്യണമെന്നാവശ്യപ്പെട്ടു പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച പരാതിയിൻമേലാണു സുപ്രീംകോടതി ഇന്നലെ ഈ ഉത്തരവു പുറപ്പെടുവിച്ചത്.

പുരോഹിതന്മാരുടെയും ഡീക്കന്മാരുടെയും ഒഴിവുകൾ വരുമ്പോൾ അവ നികത്താനായി കോടതിയുടെ അനുമതി കൂടാതെ നിയമിക്കാമെന്നും എന്നാൽ അവരുടെ സംഖ്യ ഒരിക്കലും ഹൈക്കോടതിയുടെ വിധി നിലവിൽ വന്ന സമയത്തേക്കാൾ കൂടാൻ പാടില്ലെന്നുമാണ് ഉത്തരവ്.

ബിഷപ്പുമാരുടെ ഒഴിവു വരുമ്പോഴും ഇതുപോലെ കോടതിയുടെ അനുമതി കൂടാതെ വാഴിക്കാൻ അനുവാദം നൽകണമെന്നാവശ്യപ്പെട്ടു പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച പരാതിയിന്മേൽ സുപ്രീംകോടതി ഉത്തരവൊന്നും പുറപ്പെടുവിച്ചില്ല.

പുതിയ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായെ കേസിൽ കക്ഷി ചേർക്കണമെന്നാവശ്യപ്പെട്ടു കാതോലിക്കാ വിഭാഗം സമർപ്പിച്ച അപേക്ഷ കോടതി അനുവദിച്ചു.

ഹൈക്കോടതിയുടെ ഡിവിഷൻ ബെഞ്ച് വിധിയിൽ തങ്ങൾക്കെതിരായ ഭാഗങ്ങൾ ഭേദഗതി ചെയ്യണമെന്നാവശ്യപ്പെട്ടു കാതോലിക്കോസ് വിഭാഗം സമർപ്പിച്ച സ്പെഷൽ ലീവ് പരാതികളിന്മേൽ എതിർകക്ഷിക്കു നോട്ടീസയയ്ക്കാനും സുപ്രീംകോടതി ഉത്തരവായി. ഇതിൽ കേളകം പള്ളിയെക്കുറിച്ചുള്ള സ്പെഷൽ ലീവ് പെറ്റീഷനും ഉൾപ്പെടുന്നു.

കാതോലിക്കോസ് വിഭാഗത്തിനുവേണ്ടി അഭിഭാഷകരായ എഫ്. എസ്. നരിമാൻ, സദ്രുൾഅനം, കെ. ജോർജ്, സി. ടി. ജോസഫ് എന്നിവരും പാത്രിയർക്കീസ് വിഭാഗത്തിനുവേണ്ടി അശോക് സെൻ, സോളി സൊറാബ്ജി, എം. സി. ഭണ്ഡാരെ, രഞ്ജിത് തോമസ് എന്നിവരും ഹാജരായി. 1991 നവം 1 [illegible]

# പോരാം മണലിന് പൊറ്റെക്കാട്ട് അവാർഡ്

മാതൃഭൂമി 10-4-92

കോഴിക്കോട്: ഈ വർഷത്തെ എസ്.കെ.പൊറ്റെക്കാട്ട് സാഹിത്യ അവാർഡിന് പോരാം മണലിനെതിരഞ്ഞെടുത്തു. പോളിന്റെ "അഴീക്കോട് എന്ന വിചാരശില്പി" എന്ന കൃതിയാണ് അവാർഡിന് പരിഗണിക്കപ്പെട്ടത്. 5001 രൂപയും പ്രശംസാപത്രവും ശില്പവുമാണ് അവാർഡ്.

'മലയാള മനോരമ' പത്രാധിപസമിതി അംഗമാണ് പോരാം. അവാർഡ് ദാനം മേയിൽ കോഴിക്കോട്ട് നടക്കുമെന്ന് എസ്.കെ.പൊറ്റെക്കാട്ട് അവാർഡ് സമിതി ചെയർമാൻ അലവി വേങ്ങര അറിയിച്ചു.

# സഭാ ഭരണഘടന അസാധു: പത്മനാഭൻ

1990 ജനുവരി 23 ചൊവ്വ

സ്വന്തം ലേഖകൻ

കൊച്ചി: മലങ്കര സഭാ ഭരണഘടന, മലങ്കര സഭയുടെ ആത്മീയ തലവൻ പാത്രിയർക്കീസാണെന്ന അടിസ്ഥാന വിശ്വാസത്തിനെതിരാകയാൽ അസാധുവാണെന്നു സഭാക്കേസിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അഡ്വ. എസ്. പത്മനാഭൻ ഹൈക്കോടതി ഡിവിഷൻ ബെഞ്ച് മുൻപാകെ വാദിച്ചു.

മലങ്കരസഭാ ഭരണഘടന ഇടവകപ്പള്ളികൾക്കു ബാധകമാവുകയില്ലെന്നും ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റിസ് കെ. പി. ബാലനാരായണ മാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബെഞ്ച് മുൻപാകെ പത്മനാഭൻ ചൂണ്ടിക്കാണിച്ചു.

മലങ്കരസഭാ ഭരണഘടനയിലെ 1, 2, 87, 89, 90, 100, 107, 108, 109 വകുപ്പുകൾ മുളന്തുരുത്തി സുന്നഹദോസിലും മാവേലിക്കര പടിയോലയിലും അംഗീകരിച്ചിട്ടുള്ള പാത്രിയർക്കീസിന്റെ അധികാരങ്ങൾ നിഷേധിക്കുകയാണു ചെയ്യുന്നത്.

ഭരണഘടന പാസാക്കുന്നതിനുകൂടിയ 1934-ലെ എം. ഡി. സെമിനാരി യോഗത്തിന്റെ നോട്ടീസിനോടൊപ്പം ഇടവകപ്പള്ളികൾക്കു ഭരണഘടനയുടെ കരടുപ്രതി അയച്ചിരുന്നില്ല. യോഗത്തിൽ ഭരണഘടന ചർച്ചയ്ക്കെടുത്തതുമില്ല.

കാതോലിക്കാപക്ഷത്തിനുവേണ്ടി എസ്. എസ്. നരിമാൻ വാദിച്ചതുപോലെ ഇടവകപ്പള്ളികൾ സ്വയംഭരണാവകാശമുള്ള സ്ഥാപനങ്ങളല്ലെന്നു മുളന്തുരുത്തി സുന്നഹദോസിന്റെ തീരുമാനങ്ങളിൽ പറഞ്ഞിട്ടില്ല.

പാത്രിയർക്കീസ് തലവനായി ആരംഭിക്കുന്ന ഒരു ആത്മീയ പിന്തുടർച്ച മുളന്തുരുത്തി സുന്നഹദോസ് അംഗീകരിച്ചിട്ടുണ്ട്. പാത്രിയർക്കീസ് ആത്മീയതലവനാണെന്നുതന്നെയാണ് എല്ലാ ഇടവകപ്പള്ളികളുടെയും അടിസ്ഥാനവിശ്വാസം. ഈ വിശ്വാസം അംഗീകരിക്കാത്ത ഒരു മെത്രാപ്പോലീത്തായ്ക്ക് ഇടവകപ്പള്ളികളുടെമേൽ അധികാരമില്ല.

ഈ വിശ്വാസം അംഗീകരിക്കാത്തതു കൊണ്ടുതന്നെ അപ്പീൽ വാദികളായ കാതോലിക്കാ വിഭാഗം സഭയ്ക്കിതരരാണ്. ഈ വിഭാഗത്തിൽപ്പെട്ട മലങ്കര മെത്രാപ്പോലീത്തായ്ക്കോ മെത്രാപ്പോലീത്താമാർക്കോ ഇടവകപ്പള്ളി ഭരണത്തിനധികാരമില്ല.

കാതോലിക്കാ കക്ഷിക്കാർ സഭയുടെ അടിസ്ഥാന വിശ്വാസത്തിനെതിരായി പ്രവർത്തിച്ചിട്ടില്ലെന്നും അതിനാൽ അവർ സഭയ്ക്കിതരരായി തീർന്നിട്ടില്ലെന്നുമുള്ള ജസ്റ്റിസ് ചന്ദ്രശേഖരമേനോന്റെ സിംഗിൾ ബെഞ്ച് വിധിയിലെ നിഗമനം ശരിയല്ല. ഇതിനെതിരേ പാത്രിയർക്കീസ് വിഭാഗം ഡിവിഷൻ ബെഞ്ചിന്റെ മുൻപാകെ "ക്രോസ് ഒബ്ജക്ഷൻ" ഫയൽ ചെയ്തിട്ടുമുണ്ട്.

പാത്രിയർക്കീസ് കക്ഷിയിൽപ്പെട്ട പല പള്ളികളും മലങ്കരസഭാ ഭരണഘടന സ്വീകരിച്ചിട്ടില്ല. ഇതിനുദാഹരണമാണു കോതമംഗലം മാർത്തോമ്മാ ചെറിയപള്ളി. ഈ പള്ളിയിലെ മാനേജിംഗ് കമ്മിറ്റി യോഗത്തിന്റെ നടപടി രേഖപ്രകാരം അവർ സഭാ ഭരണഘടന തിരസ്കരിച്ചിരുന്നു.

# സഭകൾ യോജിച്ച് പ്രവർത്തിക്കാൻ ചർച്ച തുടങ്ങി

മാതൃഭൂമി 13-4-92

തിരുവല്ല: ഓർത്തഡോക്സ് സഭയും മാർത്തോമ്മ സഭയും യോജിച്ച് പ്രവർത്തിക്കുന്നത് സംബന്ധിച്ച് ചർച്ചകൾ നടന്നുവരികയാണെന്ന് ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്ത പറഞ്ഞു. തിരുവല്ല മാർത്തോമ്മ സഭ കേന്ദ്രത്തിൽ നടന്ന ജന്മദിനാഘോഷത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

സഭയുടെ പരമാധ്യക്ഷൻ ഡോ. അലക്സാണ്ടർ മാർത്തോമ്മ മെത്രാപ്പോലീത്തയുടെ 80–ാം ജന്മദിനവും സഫ്രഗൻ മെത്രാപ്പോലീത്ത ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റത്തിന്റെ 75–ാം ജന്മദിനവുമാണ് വെള്ളിയാഴ്ച വൈകിട്ട് ഇവിടെ ആഘോഷിച്ചത്.

കുറിയന്നൂർ മാളിയേക്കൽ റവ. എം.വി. ജോർജിന്റെയും മാരാമൺ ആഞ്ഞിലി മേലിൽ ഏലിയാമ്മയുടെയും മകനായി അലക്സാണ്ടർ മാർത്തോമ്മ മെത്രാപ്പോലീത്ത 1913 ഏപ്രിൽ 10 നാണ് ജനിച്ചത്. 1953 ലാണ് ഇദ്ദേഹം സഭാ നേതൃത്വത്തിലേക്ക് കടന്നുവന്നത്.

ലളിതമായി നടത്തിയ ജന്മദിനാഘോഷ ചടങ്ങിൽ യുയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പ അധ്യക്ഷത വഹിച്ചു.

# ഓർത്തഡോക്സ് അസോസിയേഷന് കേരള ഘടകം

27-12-89

കോട്ടയം: ആഗോള ഏഷ്യൻ ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷന്റെ കേരള ഘടകത്തിന്റെ ഉദ്ഘാടനം സംഘടനയുടെ സ്മരണിക പ്രകാശനം ചെയ്തുകൊണ്ടു മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ നിർവഹിച്ചു.

സംഘടനാ എക്സിക്യൂട്ടീവ് കമ്മിറ്റിയംഗം കെ. കെ. കോര സ്മരണിക ഏറ്റുവാങ്ങി.

പരിശുദ്ധ കാതോലിക്കാബാവായുടെ ബഹുമാനാർത്ഥം സഭയുടെ അമേരിക്കൻ ഭദ്രാസനാധിപൻ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ നടത്തിയ വിരുന്നുസൽക്കാരത്തിൽവച്ചാണ് ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷന്റെ കേരള ഘടകത്തിന്റെ ഉദ്ഘാടനം നടന്നത്.

ന്യൂയോർക്ക് ആസ്ഥാനമായി പ്രവർത്തിക്കുന്ന മലങ്കരസഭാംഗങ്ങളുടെ ഈ ആഗോള സംഘടന, പല രാജ്യങ്ങളിലായി ചിതറിക്കിടക്കുന്ന സഭാംഗങ്ങളെ യോജിപ്പിക്കാൻ ശ്രമിക്കുമെന്നു സംഘടന പ്രസിഡന്റ് സഖറിയ ഉമ്മൻ പറഞ്ഞു.

രണ്ടായിരം വർഷത്തെ പഴക്കമുള്ള ഈ പുരാതനസഭയെക്കുറിച്ചുള്ള അവബോധം വളർത്തുക, സഭാവിശ്വാസികളുടെ വ്യക്തിത്വം ഉറപ്പിക്കുക എന്നിവയാണു സംഘടനയുടെ ലക്ഷ്യങ്ങൾ.

ഓർത്തഡോക്സ് സഭാവിശ്വാസികളുള്ള എല്ലാ രാജ്യങ്ങളിലും ശാഖകൾ സ്ഥാപിക്കും. സംഘടനയ്ക്കു ഒരു സാമൂഹികസേവന വിഭാഗം ഉണ്ടായിരിക്കും. വിദ്യാഭ്യാസ, ആതുര സൗകര്യങ്ങൾ ഏർപ്പെടുത്തുക, ആശുപത്രി ഉപകരണങ്ങൾ ആധുനീകരിക്കുക തുടങ്ങിയ പ്രവർത്തനങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കും.

ന്യൂയോർക്കിൽ സംഘടനയുടെ ആഭിമുഖ്യത്തിൽ ഒരു ചെറിയ ആശുപത്രി അടുത്ത വർഷം ആരംഭിക്കും. അടുത്ത വർഷം സെപ്റ്റംബറിൽ ന്യൂയോർക്കിൽവച്ച് 'വേൾഡ് ഏഷ്യൻ ഇന്ത്യൻ ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷന്റെ' കൺവെൻഷൻ സംഘടിപ്പിക്കുമെന്നു കൺവീനർ രാജു എം. വർഗീസ് അറിയിച്ചു. പ്രാരംഭനടപടികൾ ആരംഭിച്ചുകഴിഞ്ഞു.

ഇരുപതു വയസിനു താഴെ പ്രായമുള്ള 1000 യുവതീയുവാക്കളാണു മലങ്കരസഭാ അമേരിക്കൻ ഭദ്രാസനത്തിന്റെ പ്രധാന പരിഗണനാവിഷയമെന്നു ചടങ്ങിൽ സ്വാഗതം പറഞ്ഞ മക്കാറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

പരിശുദ്ധ കാതോലിക്കാബാവായുടെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, വിജയപുരം രൂപതാ ബിഷപ്പ് ഡോ. പീറ്റർ തുരുത്തിക്കോണത്ത്, മുനിസിപ്പൽ ചെയർമാൻ മാണി ഏബ്രഹാം എന്നിവർ ആശംസാപ്രസംഗം നടത്തി. രാജു എം. വർഗീസ് നന്ദി പറഞ്ഞു.

# മലങ്കര അസോസിയേഷൻ: ഒരുക്കം പൂർത്തിയാവുന്നു

27-12-89

പത്തനംതിട്ട: ഇവിടെ നടക്കുന്ന മലങ്കര അസോസിയേഷന്റെ ഒരുക്കങ്ങൾ പൂർത്തിയാവുന്നു. വിവിധ സ്ഥലങ്ങളിൽനിന്നു വരുന്ന വാഹനങ്ങൾ പാർക്ക് ചെയ്യുന്നതിനു ജില്ലാ സ്റ്റേഡിയത്തിൽ ക്രമീകരണങ്ങൾ ഏർപ്പെടുത്തി.

ടൗണിൽ കെ. എസ്. ആർ. ടി. സി. ബസ് സ്റ്റാൻഡ്, ടൗൺ ഓഫീസ്, പത്തനംതിട്ട ടൗൺ, കോളജ് ജങ്ക്ഷൻ എന്നിവിടങ്ങളിൽ പ്രൊഫ. ജോൺ ചാക്കോയുടെ നേതൃത്വത്തിൽ ഇൻഫർമേഷൻ സെൻററുകൾ തുറന്ന് രാവിലെ എട്ടുമുതൽ പ്രവർത്തിക്കും. പ്രത്യേക പാസുള്ള വാഹനങ്ങൾ മാത്രമേ കോളജ് ഗ്രൗണ്ടിൽ പ്രവേശിപ്പിക്കൂ. ഫാ. പി.എ. സാമുവൽ, കെ.എ. ജോർജ് എന്നിവരുടെ നേതൃത്വത്തിലുള്ള 150 അംഗ വോളൻറിയർ സംഘം പ്രവർത്തനം തുടങ്ങി. റജിസ്റ്റർചെയ്യുന്ന എല്ലാ പ്രതിനിധികൾക്കും പത്തുരൂപ നിരക്കിൽ വിഭവസമൃദ്ധമായ സദ്യ ക്രമീകരിച്ചിട്ടുണ്ട്.

രാവിലെ പത്തിനാരംഭിക്കുന്ന സദ്യ 12.30-ന് അവസാനിക്കും. ഫാ. കെ.പി. സമുവൽ, പ്രൊഫ. ജോർജ് വർഗീസ്, കുഞ്ഞുമോൻ ഉളനാട് എന്നിവർ നേതൃത്വം നൽകും.

സമ്മേളനനഗറിനു സമീപം വിദഗ്ദ്ധ ഡോക്ടർമാരുടെ നേതൃത്വത്തിൽ മെഡിക്കൽ സെൻറർ പ്രവർത്തിക്കും.

ഛായാചിത്രം പത്തനംതിട്ടയിൽ മാക്കാംകുന്ന് സെൻറ് സ്റ്റീഫൻസ് കത്തീഡ്രലിനു മുന്നിലെത്തുമ്പോൾ പുതിയ മാനേജിംഗ് കമ്മിറ്റി മെംബർകൂടിയായ ഫാ. എം.എം. മാത്യൂസിന്റെ നേതൃത്വത്തിൽ ഉജ്ജ്വല സ്വീകരണം നൽകും.

നാളെ സമാപിക്കും.

ഇന്ന് ഫാ. ടൈറ്റസ് വർഗീസും, നാളെ ഫാ. ആൻഡ്രൂസ് ചെരവത്തറയുമാണു പ്രാസംഗികർ. 29-ന് ഏഴു മണി മുതൽ എട്ടരവരെ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം. ഡോ. യൂഹാനോൻ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കും.

മണർകാട് സെൻറ് മേരീസ് കോളജ് പ്രിൻസിപ്പൽ പ്രൊഫ. കെ. എം. വർഗീസ് പ്രസംഗിക്കും. നിർധനർക്കുവേണ്ടി സെൻറ് സൈമൺസ് യൂത്ത് അസോസിയേഷന്റെ ആഭിമുഖ്യത്തിൽ നിർമിച്ചു നൽകുന്ന വീടിന്റെ താക്കോൽദാനം മെത്രാപ്പോലീത്താ നിർവഹിക്കും.

തുടർന്നു നെട്ടുംകുഴി കുരിശിങ്കലേക്കുള്ള റാസ, കരിമരുന്നുപ്രയോഗം. 30-നു രാവിലെ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ കുർബാന, റാസ, നേർച്ചവിളമ്പ് എന്നിവയോടെ പെരുനാൾ സമാപിക്കും.

# സ്വതന്ത്ര സഭാ വാദം തെറ്റ്: പത്മനാഭൻ

കൊച്ചി: കാതോലിക്കാ സ്ഥാപനം മലങ്കരസഭയിൽ പുനഃസ്ഥാപിച്ച 1912 മുതൽ മലങ്കരസഭ സ്വന്തം തലവനും, സ്വയംഭരണാധികാരവുമുള്ള ഒരു സ്വതന്ത്രസഭയാണെന്ന് (ഓട്ടോ സിഫാലസ് ചർച്ച്) കാതോലിക്കാ വിഭാഗത്തിന്റെ വാദം ശരിയല്ലെന്നു സമുദായക്കേസിൽ പാത്രിയർക്കീസ്പക്ഷത്തിനുവേണ്ടി വാദം തുടർന്നുകൊണ്ട് അഡ്വ. എസ്. പത്മനാഭൻ ജസ്റ്റിസ് യു.എൽ. ഭട്ട്, ജസ്റ്റിസ് കെ.പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ വാദിച്ചു.

ഈ കേസിനുമുമ്പുണ്ടായ വട്ടിപ്പണക്കേസിലോ സമുദായക്കേസിലോ, മലങ്കരസഭ ഒരു ഓട്ടോ സിഫാലസ് ചർച്ച് ആണെന്ന ന്യായവാദം കാതോലിക്കാ വിഭാഗം ഉന്നയിച്ചിരുന്നില്ല. 1912-ൽ അബ്ദൽ മിശിഹാ, കാതോലിക്കയെ വാഴിച്ചപ്പോൾ പാത്രിയർക്കീസുമായുണ്ടായിരുന്ന ബന്ധം വിച്ഛേദിക്കാൻ ഉദ്ദേശ്യമുണ്ടായിരുന്നതായി അബ്ദൽ മിശിഹായുടെ കല്പനയിൽനിന്നു കാണുന്നില്ല. സമുദായക്കേസിൽ ഒന്നാംപ്രതി ഹാജരാക്കിയ പത്രികയിൽ മലങ്കരസഭ ഒരു ഓട്ടോ സിഫാലസ് ചർച്ച് ആണെന്നു പറഞ്ഞിട്ടുമില്ല.

സമുദായക്കേസിലെ ജില്ലാക്കോടതിവിധിയിൽ മലങ്കരസഭ ഒരു ഓട്ടോ സിഫാലസ് ചർച്ച് ആണെന്ന വാദം തെറ്റാണെന്നു പറഞ്ഞിട്ടുള്ളതായി പത്മനാഭൻ ചൂണ്ടിക്കാട്ടി.

പാത്രിയർക്കീസ് അധികാരമില്ലാതെ സ്ഥാനപ്പേരുമാത്രം ശേഷിച്ച തലവനാണെന്ന വാദംപോലും കാതോലിക്കാ വിഭാഗം ഉപേക്ഷിക്കണം. എങ്കിലേ സഭയ്ക്ക് ഓട്ടോ സിഫാലസ് ആകാൻ കഴിയൂ.

"മാർ ഈവാനിയോസിനെ കാതോലിക്കാ ആക്കിയത് അന്ത്യോക്യാ സംബന്ധം വിടണമെന്ന ഉദ്ദേശ്യത്തോടെയായിരുന്നി"ല്ലെന്നാണ് വട്ടിപ്പണക്കേസിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്തയായിരുന്ന മാർ ഗീവർഗീസ് ദീവന്നാസിയോസ് നൽകിയിരുന്ന മൊഴിയെന്നു പത്മനാഭൻ ചൂണ്ടിക്കാട്ടി.

മലങ്കര സഭ ഫലത്തിൽ ഓട്ടോസിഫാലസ് ആണെന്നു ജസ്റ്റിസ് ടി. ചന്ദ്രശേഖരമേനോന്റെ സിംഗിൾ ബഞ്ച് വിധിയിലെ നിഗമനം ശരിയല്ല. ഇതിനെതിരേ തങ്ങൾ 'ക്രോസ് ഒബ്ജക്ഷൻ' ഫയൽ ചെയ്തിട്ടുണ്ട്.

1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിയിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കു പ്രാദേശിക പള്ളികളുടെ (ലോക്കൽ ചർച്ച്) മേൽ ആത്മീയവും ലൗകികവുമായ അധികാരമുണ്ടെന്നു പറഞ്ഞിട്ടുള്ളതു മലങ്കര സഭയെ ഉദ്ദേശിച്ചാണെന്നു പത്മനാഭൻ വാദിച്ചു.

ക്നാനായ സമുദായ മെത്രാപ്പോലീത്തയായ മാർ ക്ലീമിസ് പത്തനംതിട്ട കോടതിയിൽ ഹാജരാക്കിയ പത്രികയെ അടിസ്ഥാനപ്പെടുത്തി ഇടവകപ്പള്ളികൾ സഭയുടെ ഭാഗമാണെന്നു കാതോലിക്കാ വിഭാഗം വാദിച്ചിരുന്നു. പക്ഷേ ഈ പത്രികയിലെ പ്രസ്താവന ക്നാനായ പള്ളികളെ മാത്രമേ ബാധിക്കൂ. 1934-ൽ മലങ്കര സഭാ ഭരണഘടന നിലവിൽ വരുന്നതിനു മുമ്പുതന്നെ ക്നാനായക്കാർക്കു 1915-ൽ രൂപം നൽകിയ സ്വന്തം ഭരണഘടനയുണ്ട്. അവർ പാത്രിയർക്കീസിന്റെ കീഴിൽ സ്വതന്ത്ര ഗ്രൂപ്പായാണു വർത്തിക്കുന്നത്.

മുളന്തുരുത്തി സുന്നഹദോസിന്റെ തീരുമാനമനുസരിച്ചു തിരുസഭാചട്ടത്തിനു രൂപം നൽകേണ്ടതും പ്രസിദ്ധം ചെയ്യേണ്ടതും പാത്രിയർക്കീസാണ്. കാതോലിക്കാ കക്ഷികൾ പാത്രിയർക്കീസിനെ അറിയിക്കാതെ സഭാഭരണഘടനയിൽ ഒരു തിരുസഭാചട്ടം അംഗീകരിച്ചിട്ടുണ്ട്. ഇതു മുളന്തുരുത്തി സുന്നഹദോസ് തീരുമാനങ്ങൾക്കെതിരാണെന്നു പത്മനാഭൻ വാദിച്ചു.

സിംഹാസനപ്പള്ളികളെല്ലാം ഒരു പ്രതിനിധി വഴി പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിലാണ്. സിംഹാസനപ്പള്ളികൾ മലങ്കര സഭയുടെ ആത്മീയ പിന്തുടർച്ചയ്ക്കു വെളിയിലാണ്. ഇതുപോലെതന്നെ പൗരസ്ത്യ സുവിശേഷ സമാജവും പാത്രിയർക്കീസിന്റെ കീഴിലുള്ള സഹകരണ സംഘമാണ്. പത്മനാഭന്റെ വാദം ഇന്നു തുടരും.

1990 ജനുവരി 24 ബുധൻ

# വാദതടസവാദം അസ്വീകാര്യം: ഭണ്ഡാരെ

1989 ജനുവരി 30 ചൊവ്വ

സ്വന്തം ലേഖകൻ

കൊച്ചി: വാദതടസം എന്ന നിയമപ്രശ്നം നിമിത്തം സമുദായക്കേസിൽ കാതോലിക്കാ വിഭാഗം നൽകിയ അപ്പീലുകളൊന്നും നിലനിൽക്കുകയില്ലെന്നു കേസിന്റെ അപ്പീൽ വിചാരണയിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി വാദം തുടർന്നുകൊണ്ടു സുപ്രീം കോടതിയിലെ സീനിയർ അഭിഭാഷകനായ എം.പി. ഭണ്ഡാരെ ഹൈക്കോടതിയിൽ ഡിവിഷൻ ബഞ്ച് മുമ്പാകെ ചൂണ്ടിക്കാട്ടി.

അപ്പീലുകളെല്ലാം തള്ളിക്കളയണമെന്ന് ജസ്റ്റിസ് യു.എൽ.ഭട്ട്, ജസ്റ്റിസ് കെ.പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ അദ്ദേഹം വാദിച്ചു.

കടവിൽ പൗലോസ് മാർ അത്താനാസ്യോസ്, തോമസ് മാർ ദീവന്നാസ്യോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാർക്കെതിരെ മാർ ഔഗേൻ കാതോലിക്കാ ബാവാ ഒന്നാം വാദിയായും തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ രണ്ടാംവാദിയായും നൽകിയിരുന്ന അന്യായം തള്ളിക്കൊണ്ടാണ് സിംഗിൾ ബഞ്ചിൽ ജസ്റ്റിസ് ടി. ചന്ദ്രശേഖര മേനോൻ വിധി പ്രസ്താവിച്ചിരുന്നത്.

കേസിൽ ഒന്നാംവാദിയായിരുന്ന കാതോലിക്കാ മാർ ഔഗേൻ 1975 ഡിസംബർ എട്ടിനു കാലംചെയ്തു. അദ്ദേഹത്തിന്റെ പിൻഗാമിയായ ഇപ്പോഴത്തെ കാതോലിക്കാ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഈ കേസിൽ കക്ഷിചേരുകയോ ജസ്റ്റിസ് ചന്ദ്രശേഖരമേനോന്റെ വിധിക്കെതിരേ അപ്പീൽ ബോധിപ്പിക്കുകയോ ചെയ്തിട്ടില്ലെന്ന് ഭണ്ഡാരെ ചൂണ്ടിക്കാട്ടി.

ജസ്റ്റിസ് ചന്ദ്രശേഖരമേനോന്റെ വിധിക്കെതിരേ ഇപ്പോഴത്തെ കാതോലിക്കാ അപ്പീൽ നൽകേണ്ടതായിരുന്നുവെന്ന് 1958-ലെ ഒരു സുപ്രീംകോടതിവിധി ഉദ്ധരിച്ചുകൊണ്ട് ഭണ്ഡാരെ വാദിച്ചു.

സിംഗിൾ ബഞ്ച് വിചാരണചെയ്ത കേസിൽ ഉന്നയിച്ചിരിക്കുന്ന തർക്കപ്രശ്നങ്ങളും അവയെപ്പറ്റിയുള്ള സിംഗിൾബഞ്ച് നിഗമനങ്ങളും അവയെ മൊത്തത്തിൽ ബാധിക്കുന്നവയാണ്. അതിനാൽ ആ കേസിൽ ഒന്നാം വാദി ഔഗേൻ കാതോലിക്കായ്ക്കെതിരേ സിംഗിൾ ബഞ്ച് എത്തിച്ചേർന്നിട്ടുള്ള നിഗമനങ്ങളെല്ലാം അന്തിമമാണെന്ന് ഭണ്ഡാരെ വാദിച്ചു.

ഡിവിഷൻ ബഞ്ചിന്റെ മുമ്പാകെയുള്ള അപ്പീലുകൾ തള്ളിക്കളയാത്തപക്ഷം അന്യോന്യം പൊരുത്തപ്പെടാത്ത ഡിക്രികളുണ്ടാകാൻ സാധ്യതയുണ്ടെന്ന് ഭണ്ഡാരെ ചൂണ്ടിക്കാട്ടി.

ഇടവകപ്പള്ളികളും സ്വത്തുക്കളും അന്യായത്തിൽ ഉൾപ്പെട്ടിരുന്നില്ല എന്നതിനാൽ സമുദായക്കേസിലെ 1958-ലെ സുപ്രീം കോടതി വിധി ഇടവകപ്പള്ളികളെ ബാധിക്കുകയില്ലെന്നും ഭണ്ഡാരെ പറഞ്ഞു. വാദം ഇന്നു തുടരും.

# നിരുപാധികം ലയിച്ചില്ല: പത്മനാഭൻ

കൊച്ചി: സുപ്രീംകോടതി വിധിക്കുശേഷം പാത്രിയർക്കീസ്-കാതോലിക്കാ വിഭാഗങ്ങൾ തമ്മിൽ നിരുപാധികമായ ഒത്തുതീർപ്പോ, ലയനമോ ഉണ്ടായിട്ടില്ലെന്നു സമുദായക്കേസിന്റെ അപ്പീൽ വിചാരണയിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അഡ്വ. എസ്. പത്മനാഭൻ ഹൈക്കോടതിയിൽ ഡിവിഷൻ ബഞ്ച് മുമ്പാകെ വാദിച്ചു.

സുപ്രീംകോടതി വിധിക്കുശേഷം 1958 ഡിസംബർ ഒമ്പതിനു സഭയിൽ സമാധാനമുണ്ടാക്കണമെന്നു താൽപര്യപ്പെട്ടുകൊണ്ടു പാത്രിയർക്കീസ് അയച്ച കല്പനയിലോ 1958 ഡിസംബർ 16-നു പാത്രിയർക്കീസിന്റെ കല്പനയ്ക്കു മറുപടി എന്ന നിലയിൽ കാതോലിക്കാ അദ്ദേഹത്തിന്റെ കീഴിലുള്ള മെത്രാപ്പോലീത്താമാർക്ക് അയച്ച കല്പനയിലോ പാത്രിയർക്കീസ്-കാതോലിക്കാ വിഭാഗങ്ങൾ തമ്മിൽ നിരുപാധികമായ ഒത്തുതീർപ്പുണ്ടായി എന്നതിനു പ്രത്യക്ഷത്തിൽ തെളിവൊന്നുമില്ലെന്നു ജസ്റ്റിസ് യു. എൽ. ഭട്ട്, ജസ്റ്റിസ് കെ. പി. ബാലനാരായണമാരാർ എന്നിവരുടെ മുമ്പാകെ പത്മനാഭൻ ചൂണ്ടിക്കാട്ടി.

എട്ടരദിവസം നീണ്ടുനിന്ന പത്മനാഭന്റെ വാദം ഇന്നലെ പൂർത്തിയായി. ഇന്നു ഡിവിഷൻ ബഞ്ചിന്റെ സിറ്റിംഗ് ഇല്ല. തിങ്കളാഴ്ച വാദം പുനരാരംഭിക്കുമ്പോൾ കേസിലെ രണ്ടാംപ്രതി അങ്കമാലി ഭദ്രാസനത്തിലെ തോമസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്കുവേണ്ടി സുപ്രപീംകോടതിയിലെ സീനിയർ അഭിഭാഷകൻ എം. സി.ഭണ്ഡാരെ, കേരള ഹൈക്കോടതിയിലെ പി. ജെ. ഫിലിപ്പ് എന്നിവർ ഹാജരാകും.

സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ പാത്രിയർക്കീസ് കാതോലിക്കോസിനെ അംഗീകരിച്ചു എന്നു വാദിക്കുന്നത് അതിരുകടന്ന അവകാശവാദമാണെന്നു പത്മനാഭൻ വിശേഷിപ്പിച്ചു. കാതോലിക്കോസിനെ സ്വീകരിച്ചപ്പോൾ, കാതോലിക്കോസ് അവകാശപ്പെടുന്ന എല്ലാ അധികാരങ്ങളും പാത്രിയർക്കീസ് വകവച്ചുകൊടുത്തിരുന്നില്ല. പരസ്പരസ്വീകരണം നടത്തിയ അവസരത്തിൽതന്നെ കാതോലിക്കോസിന്റെ അധികാരങ്ങളെപ്പറ്റി തർക്കം നിലനിന്നിരുന്നു.

ആകമാന സുന്നഹദോസിന്റെ തീരുമാനം കാതോലിക്കോസിനെയോ, കാതോലിക്കാ കക്ഷിയിൽപെട്ട മെത്രാപ്പോലീത്താമാരെയോ ബാധിക്കുകയില്ലെന്ന ജസ്റ്റിസ് ടി. ചന്ദ്രശേഖരമേനോന്റെ നിഗമനത്തിനെതിരേ പാത്രിയർക്കീസ് വിഭാഗം 'ക്രോസ് ഒബ്ജക്ഷൻ' ഫയൽ ചെയ്തിട്ടുണ്ടെന്നും പത്മനാഭൻ പറഞ്ഞു.

# സഭ പൂർണ എപ്പിസ്കോപ്പൽ അല്ലെന്നു വാദം

1990 ജനുവരി 31 ബുധൻ

സ്വന്തം ലേഖകൻ

കൊച്ചി: കാതോലിക്കാ വിഭാഗത്തിന്റെ അന്യായത്തിൽ പറയുന്നതുപോലെ മലങ്കര സഭ പൂർണമായും മെത്രാപ്പോലീത്തന്മാരുടെ ഭരണത്തിൻകീഴിലുള്ള ഒരു എപ്പിസ്കോപ്പൽ സഭയല്ലെന്നു പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി അഡ്വ. എം.സി. ഭണ്ഡാരെ ഹൈക്കോടതിയിൽ ജ: യു.എൽ. ഭട്ട്, ജ: കെ.പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ വാദിച്ചു.

പാത്രിയർക്കീസ് വിഭാഗത്തിൽപ്പെട്ട ഇടവക പള്ളികളിൽ ഇടവകക്കാർ പൊതുയോഗം ചേർന്നാണു പട്ടക്കാരെയും വികാരിമാരെയും തെരഞ്ഞെടുക്കുന്നതെന്ന് ഭണ്ഡാരെ പറഞ്ഞു.

രണ്ടോ മൂന്നോ പട്ടക്കാർ ഉണ്ടെങ്കിൽ ഇവരിൽ ഏറ്റവും സീനിയർ ആരാണോ അദ്ദേഹമാണ് വികാരി. ഇപ്രകാരം തെരഞ്ഞെടുക്കുന്ന വികാരിയേയോ പട്ടക്കാരെയോ പാത്രിയർക്കീസ് മുഖാന്തരം കൈവയ്പ് ലഭിച്ചിട്ടുള്ള ആളും പാത്രിയർക്കീസിനെ തലവനായി അംഗീകരിക്കുന്നയാളുമായ ഇടവക മെത്രാപ്പോലീത്ത മേൽപറഞ്ഞ ഇടവക പള്ളിയിൽ പട്ടക്കാരനായിട്ടോ വികാരിയായിട്ടോ നിയമിക്കുന്നു.

ഇടവക്കാർ സ്വീകരിക്കാത്ത ഒരു പട്ടക്കാരനോ വികാരിക്കോ ഇടവക പള്ളികളിൽ കർമം നടത്താനോ ഭരണം നടത്താനോ അധികാരമില്ലെന്ന് ഭണ്ഡാരെ വ്യക്തമാക്കി.

ലൗകികാധികാരങ്ങളെ സംബന്ധിച്ച് ഇടവകപള്ളികൾ കോൺഗ്രിഗേഷണൽ തത്വമാണ് അനുവർത്തിക്കുന്നത്. ആത്മീയ കാര്യങ്ങളെ സംബന്ധിച്ച് പള്ളികൾ എപ്പിസ്കോപ്പൽ സ്വഭാവം ഉള്ളവയാണ്.

മുളന്തുരുത്തി സുന്നഹദോസിൽ പൊതു സ്വത്തുക്കളുടെ ഭരണത്തിന് ഒരു അസോസിയേഷൻ രൂപവൽക്കരിച്ചിരുന്നു. പ്രസ്തുത സുന്നഹദോസ് വിളിച്ചുകൊണ്ടുള്ള നോട്ടീസ് 1889-ലെ തിരുവിതാംകൂർ റോയൽ കോടതിയുടെ ന്യൂനപക്ഷവിധിയിൽ ഉദ്ധരിച്ചിട്ടുണ്ട്. ഇടവകപള്ളി ഭരണം സുന്നഹദോസിന്റെ കാര്യപരിപാടിയിൽ ഉണ്ടായിരുന്നില്ലെന്ന് ഇതിൽനിന്നു കാണാം.

അതിനാൽ 1876-ലെ മുളന്തുരുത്തി സുന്നഹദോസ് തീരുമാനങ്ങളിൽ മലങ്കരമെത്രാപ്പോലീത്തായ്ക്ക് ഇടവക പള്ളികൾ സന്ദർശിക്കാമെന്നും കണക്കുകൾ പരിശോധിക്കാമെന്നും മറ്റും പറഞ്ഞിട്ടുള്ളത് മുളന്തുരുത്തി സുന്നഹദോസിന്റെ പരിധിക്കു പുറത്താണെന്ന് ഭണ്ഡാരെ വാദിച്ചു.

മലങ്കര മെത്രാനെപറ്റിയുള്ള സുന്നഹദോസിന്റെ മേൽപറഞ്ഞ തീരുമാനങ്ങൾക്കു നിർദ്ദേശകസ്വഭാവം മാത്രമേ ഉള്ളൂ. അവയ്ക്ക് കൽപനയുടെ സ്വഭാവം ഇല്ല.

കാതോലിക്കാവിഭാഗം യഥാർത്ഥത്തിൽ സ്വന്തം തലവനും സ്വയം ഭരണാധികാരവുമുള്ള ഒരു ഓട്ടോസിഫാലസ് ചർച്ച് ആണെന്നും; അതിനാൽ ആകമാന സുന്നഹദോസിന് അവർക്കെതിരെ നടപടി എടുക്കാൻ അധികാരമില്ലെന്നുമുള്ള സിംഗിൾ ബഞ്ച് വിധിയോട് പാത്രിയർക്കീസ് വിഭാഗം യോജിക്കുന്നില്ല. ഇതിനെതിരേ തങ്ങൾ ക്രോസ് ഒബ്ജക്ഷൻ ഫയൽ ചെയ്തിട്ടുണ്ടെന്നു ഭണ്ഡാരെ പറഞ്ഞു. വാദം ഇന്നും തുടരും.

# സഭാ കേസ്: അഭിഭാഷകനു വിലക്ക്

1990 ഫെബ്രുവരി 1 വ്യാഴം

സ്വന്തം ലേഖകൻ

കൊച്ചി: സമുദായക്കേസിൽ സ്പെഷൽ കോടതിയിൽ സാക്ഷി വിസ്താരവും തെളിവെടുപ്പും നടത്തിയ മുൻ ഡിസ്ട്രിക്ട് ജഡ്ജി എസ്. അനന്തസുബ്രഹ്മണ്യം സമുദായക്കേസിന്റെ അപ്പീൽ വിചാരണയിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി ഹാജരാകുന്നതിനെ ഹൈക്കോടതി ഡിവിഷൻ ബഞ്ച് വിലക്കി.

ഏറ്റവുമൊടുവിൽ ഹൈക്കോടതി റജിസ്ട്രാറായിരുന്ന, സർവീസിൽനിന്നു വിരമിച്ച ശേഷം ഹൈക്കോടതിയിൽ അഭിഭാഷകനായി പ്രാക്ടീസ് ചെയ്യുന്ന അനന്തസുബ്രഹ്മണ്യം പാത്രിയർക്കീസ്പക്ഷത്തെ കോതമംഗലം ചെറിയപള്ളിക്കുവേണ്ടിയാണ് അപ്പീൽ കേസിൽ ഹാജരാവുന്നത്.

കേസിന്റെ വാദം നടന്നുവന്ന പല ദിവസങ്ങളിലും പാത്രിയർക്കീസ് പക്ഷത്തെ അഭിഭാഷകരുടെകൂടെ അനന്തസുബ്രഹ്മണ്യവും ഹാജരുണ്ടായിരുന്നു. സ്പെഷൽ കോടതിയിൽ വാദിഭാഗം എട്ടാം സാക്ഷി കാതോലിക്കോസ് ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനെയും, ഒൻപതാം സാക്ഷി അങ്കമാലി ഭദ്രാസന ഓഫീസ് ക്ലാർക്ക് പി. കെ. എബ്രഹാമിനെയും പ്രതിഭാഗത്തെ മുഴുവൻ സാക്ഷികളെയും വിസ്തരിച്ചു തെളിവെടുപ്പു പൂർത്തിയാക്കിയത് അനന്തസുബ്രഹ്മണ്യമായിരുന്നു. തെളിവെടുപ്പിന്റെ അന്തിമഘട്ടത്തിൽ കേസുകൾ, തെളിവെടുപ്പു നടത്തുന്ന ജഡ്ജിയിൽ തങ്ങൾക്കു വിശ്വാസമില്ലെന്നും അദ്ദേഹം കേസ് തീരുമാനിക്കുന്നപക്ഷം നീതിപൂർവവും നിഷ്പക്ഷവുമായ വിധി പ്രതീക്ഷിക്കാനാവില്ലെന്നും പരാതിപ്പെട്ടുകൊണ്ടു ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കയും, കാതോലിക്കാപക്ഷത്തെ എല്ലാ മെത്രാപ്പോലീത്താമാരും ചേർന്നു കേരള ഹൈക്കോടതിയിൽ കോടതിമാറ്റത്തിന് അപേക്ഷ നൽകിയിരുന്നതാണ്. കോടതിയിൽ നടന്ന ചില സംഭവങ്ങളും ഹർജിയിൽ ചൂണ്ടിക്കാട്ടിയിരുന്നു.

ഈ ഹർജി ജ. കെ. ഭാസ്കരൻ തള്ളി. ഇതിനെതിരേ കാതോലിക്കാ വിഭാഗം ഹൈക്കോടതിയിൽ റിവ്യൂ ഹർജിയും, സുപ്രീം കോടതിയിൽ അപ്പീലും നൽകിയിരുന്നു. പിന്നീടു സുപ്രീം കോടതി നിർദ്ദേശമനുസരിച്ചാണു കാതോലിക്കാ വിഭാഗം അനന്തസുബ്രഹ്മണ്യത്തിനെതിരേ ഉന്നയിച്ചിരുന്ന ആരോപണങ്ങൾ പിൻവലിച്ചതും കേസ് ഹൈക്കോടതിയിലേക്കു മാറ്റാൻ സുപ്രീം കോടതി വിധിച്ചതും.

അപ്പീൽ വാദം ആരംഭിച്ച ദിവസംതന്നെ കാതോലിക്കാപക്ഷത്തിനുവേണ്ടി ഹാജരായിരുന്ന അഡ്വ. ജി. വസന്ത പൈ എതിർപക്ഷത്ത് അഡ്വ. അനന്തസുബ്രഹ്മണ്യത്തിന്റെ സാന്നിധ്യത്തെ പരോക്ഷമായി പരാമർശിച്ചിരുന്നു.

ഇന്നലെ കോടതി പിരിയുന്നതിനു തൊട്ടു മുൻപാണ് ഈ വിഷയം പരാമർശവിധേയമായത്. പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി എം. സി. ഭണ്ഡാരെ നടത്തുന്ന വാദം ഇന്നു തീരുമെന്നു കോടതിയെ അറിയിച്ചപ്പോൾ അതിനുശേഷം ആരാണ് വാദം നടത്തുകയെന്നു ജ. യു. എൽ. ഭട്ട് ആരാഞ്ഞു. കോതമംഗലം ചെറിയപള്ളിക്കുവേണ്ടി അഡ്വ. എസ്. അനന്തസുബ്രഹ്മണ്യമായിരിക്കും വാദിക്കുകയെന്ന്, പാത്രിയർക്കീസ് പക്ഷത്തെ അഭിഭാഷകൻ ഇ. വി. എബ്രഹാം മറുപടി നൽകി.

അനന്തസുബ്രഹ്മണ്യം ഈ കേസിൽ ഹാജരാവുന്നത് ഭംഗിയാണോ എന്ന് ഈ ഘട്ടത്തിൽ ജ. ഭട്ട് സംശയമുന്നയിച്ചു. തുടർന്ന് ഈ കേസിൽ ഹാജരായി വാദം നടത്തുന്നതിനെതിരെ അനന്തസുബ്രഹ്മണ്യത്തെ ഉപദേശിക്കണമെന്നു ജസ്റ്റിസ് അഡ്വ. ഇ. വി. എബ്രഹാമിനോടാവശ്യപ്പെട്ടു. മറ്റാരെങ്കിലും വാദിക്കാമെന്നും ഡിവിഷൻ ബഞ്ച് നിർദ്ദേശിച്ചു.

കോതമംഗലം ചെറിയപള്ളിക്കുവേണ്ടി അഡ്വ. അനന്തസുബ്രഹ്മണ്യം ഇന്നു വാദം ആരംഭിക്കാനിരിക്കെയാണ് ഈ സംഭവവികാസം.

# വൈദിക സമ്മേളനം

ദീപിക 30-4-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദികരുടെ ഔദ്യോഗിക സംഘടനയായ സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘത്തിന്റെ അഞ്ചാമത് വാർഷിക സമ്മേളനം പരുമല സെമിനാരിയിൽ മെയ് 19 മുതൽ 22 വരെ നടക്കും. സമ്മേളനത്തിന്റെ മുഖ്യചിന്താവിഷയം 'പുതുക്കത്തിന്റെ ശുശ്രൂഷകർ' എന്നതാണ്. 19-ന് ഉച്ചകഴിഞ്ഞ് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേരുന്ന സമ്മേളനം കാതോലിക്കാബാവ ഉദ്ഘാടനം ചെയ്യും. തുടർന്നുള്ള ദിവസങ്ങളിൽ ബൈബിൾ ക്ലാസുകൾ, പ്രഭാഷണങ്ങൾ, ഗ്രൂപ്പ് ചർച്ചകൾ, ധ്യാനപ്രസംഗങ്ങൾ, ആനുകാലിക പ്രാധാന്യമുള്ള വിഷയങ്ങളെ അടിസ്ഥാനമാക്കിയുള്ള പഠനങ്ങൾ എന്നിവ നടക്കും. മുഖ്യചിന്താവിഷയത്തെ ആധാരമാക്കി 20-ന് ചങ്ങനാശേരി ആർച്ച്ബിഷപ് മാർ ജോസഫ് പവ്വത്തിൽ പ്രഭാഷണം നടത്തും. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ 22-ന് സമാപനസമ്മേളനം നടക്കും.

# സമുദായക്കേസിൽ അനുരഞ്ജനത്തിനു തയ്യാർ

1990 ഫെബ്രുവരി 2 വെള്ളി

സ്വന്തം ലേഖകൻ

കൊച്ചി: സമുദായക്കേസിൽ അനുരഞ്ജനത്തിനു തയ്യാറാണെന്നു യാക്കോബായ സഭയുടെ അങ്കമാലി ഭദ്രാസനത്തിലെ മെത്രാപ്പോലീത്തയായ തോമസ് മാർ ദീവന്നാസിയോസിനുവേണ്ടി അദ്ദേഹത്തിൻെറ അഭിഭാഷകൻ എം.സി. ഭണ്ഡാരെ ഹൈക്കോടതിയെ അറിയിച്ചു.

നാലാംദിവസം വാദം ഉപസംഹരിക്കുന്ന വേളയിലാണ് ജസ്റ്റിസ് യു.എൽ. ഭട്ട്, ജസ്റ്റിസ് കെ.പി. ബാലനാരായണമാരാർ എന്നിവരുടെ ഡിവിഷൻ ബഞ്ച് മുമ്പാകെ ഒത്തുതീർപ്പിനുള്ള സന്നദ്ധത അപ്പീൽ കേസിലെ ഈ രണ്ടാംപ്രതിക്കുവേണ്ടി ഭണ്ഡാരെ അറിയിച്ചത്.

ജനഹിതപരിശോധന നടത്തി ഭൂരിപക്ഷാടിസ്ഥാനത്തിൽ തർക്കം തീർക്കാൻ തൻെറ കക്ഷിക്ക് വിരോധമില്ലെന്നും ഭണ്ഡാരെ അറിയിച്ചു.

സിംഗിൾ ബഞ്ച് വിധിയിൽ ഉദ്ധരിച്ചിട്ടുള്ള മദ്രാസ് ഹൈക്കോടതിയിലെ റോയപുരം ചർച്ച് കേസ് ചൂണ്ടിക്കാട്ടിയാണ് ഭണ്ഡാരെ ഈ ഒത്തുതീർപ്പു നിർദ്ദേശം മുന്നോട്ടുവച്ചത്. പ്രസ്തുത കേസിൽ തർക്കപ്രശ്നം വോട്ടിനിടാനാണ് തീരുമാനിച്ചത്. വോട്ടെടുപ്പു നടത്തിയത് സർ ആഡം ബിറ്റിൽസ്റ്റൺ ആയിരുന്നു. വോട്ടെടുപ്പിൽ ഭൂരിപക്ഷം ലഭിച്ച വികാർ അപ്പോസ്തലിക്ക് കക്ഷിക്ക് റോയപുരം പള്ളിയും സ്വത്തുക്കളും കൈമാറി.

കൊച്ചിയിൽ 1860-ൽ നടന്ന രണ്ടു സിറിയൻ ചർച്ച് കേസുകളിൽ തരുവിതാംകൂർ റസിഡൻറ് എസ്.എൻ. മൾട്ട്ബിയും ദിവാൻ ശങ്കുണ്ണിമേനോനും തർക്കം പരിഹരിക്കുന്നതിന് ഇതേ രീതിയാണ് അവലംബിച്ചതെന്നു 'തിരുവിതാംകൂർ, കൊച്ചി റോയൽ കോടതി വിധികൾ ഉദ്ധരിച്ചുകൊണ്ടു ജസ്റ്റിസ് ചന്ദ്രശേഖരമേനോൻെറ സിംഗിൾ ബഞ്ച് വിധിയിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതിലേക്ക് ഭണ്ഡാരെ കോടതിയുടെ ശ്രദ്ധ ക്ഷണിച്ചു.

മലങ്കരസഭയിൽ കാതോലിക്കായെ മുടക്കണമെങ്കിൽ അദ്ദേഹം അടിസ്ഥാന വിശ്വാസത്തിൽനിന്ന് വ്യതിചലിച്ചു എന്ന തർക്കത്തെപ്പറ്റി എക്യുമെനിക്കൽ സിനഡ് ആണ് അവസാന തീരുമാനം കൈക്കൊള്ളേണ്ടതെന്ന കാതോലിക്കാ കക്ഷികളുടെ വാദം ശരിയല്ലെന്ന് നേരത്തേ വാദം തുടർന്നുകൊണ്ടു ഭണ്ഡാരെ പറഞ്ഞു.

മലങ്കരസഭയിൽ മൂന്നുതരം ട്രസ്റ്റുകൾ ഉണ്ടെന്നു ഭണ്ഡാരെ ചൂണ്ടിക്കാട്ടി. പൊതു ട്രസ്റ്റ്, ഭദ്രാസന ട്രസ്റ്റ്, ഇടവക ട്രസ്റ്റ്. ഈ മൂന്നു ട്രസ്റ്റുകൾക്കും സ്വന്തമായി സ്വത്തുക്കളും സ്ഥാപനങ്ങളുമുണ്ട്. അവ പ്രത്യേക സ്വത്തുക്കളാണ്. പൊതുവായ കാര്യങ്ങളിൽ ഈ മൂന്നു ട്രസ്റ്റുകളും യോജിച്ചു പ്രവർത്തിക്കാറുണ്ടെന്നു മാത്രം. ഒരു ട്രസ്റ്റിനു മറ്റൊരു ട്രസ്റ്റിന്മേൽ അവകാശമോ അധികാരമോയില്ല.

മലങ്കരസഭ ആത്മീയ കാര്യങ്ങളിൽ "എപ്പിസ്കോപ്പൽ" ആണ്. ലൗകികകാര്യങ്ങളിൽ മുഖ്യമായി "കോൺഗ്രിഗേഷണൽ" സഭയും. കാതോലിക്കാ കക്ഷികൾ വാദിക്കുന്നതുപോലെ മലങ്കരസഭ എപ്പിസ്ക്കോപ്പൽ സഭയല്ല.

സുപ്രീംകോടതി വിധിയോടെ ഭരണഘടന സാധുവായി എന്ന കാതോലിക്കാ വിഭാഗത്തിൻെറ വാദം ശരിയാണെങ്കിൽതന്നെ ഭരണഘടനയിലെ എല്ലാ വകുപ്പുകളും ശരിയാണെന്ന് അർത്ഥമില്ലെന്നും ഭണ്ഡാരെ വാദിച്ചു.

മലങ്കരസഭയ്ക്കു പുറത്ത് പാത്രിയർക്കീസിൻെറ കീഴിൽ നേരിട്ടുള്ള ഭരണത്തിലിരിക്കുന്ന സമുദായമാണ് ക്നാനായ സമുദായം എന്നു ക്നാനായ സമുദായത്തിനുവേണ്ടി അഡ്വ. ടി.സി. മോഹൻദാസ് വ്യക്തമാക്കി. മോഹൻദാസിൻെറ വാദം ഇന്നു തുടരും.

# ക്നാനായ വിഭാഗം സഭയ്ക്കു പുറത്ത്: അഡ്വ. മോഹൻദാസ്

12 1990 February 3 Saturday

സ്വന്തം ലേഖകൻ

കൊച്ചി: പാത്രിയർക്കീസിൻെറ കീഴിൽ പിന്തുടർച്ചയ്ക്കു മലങ്കരസഭയുടെ പുറത്തുള്ള സഭയാണു ക്നാനായസമുദായമെന്ന് സമുദായക്കേസിൽ പ്രസ്തുത വിഭാഗത്തിനുവേണ്ടി ഹാജരായ അഡ്വ. പി.സി. മോഹൻദാസ് ഹൈക്കോടതിയിൽ ബോധിപ്പിച്ചു.

മലങ്കരസഭയുമായി ഒരു 'സിസ്റ്റർ ചർച്ച്' എന്ന ബന്ധം മാത്രമാണ്. ക്നാനായ സമുദായത്തിനുള്ളതെന്ന് ജസ്റ്റിസ് യു.എൽ. ഭട്ട്, ജസ്റ്റിസ് കെ.പി. ബാലനാരായണമാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ മോഹൻദാസ് ചൂണ്ടിക്കാട്ടി. 1958-നു മുമ്പ് മലങ്കര മെത്രാപ്പോലീത്തയായി മാർ ക്ലീമീസിനെ തെരഞ്ഞെടുക്കുകയും ക്നാനായസഭ സമുദായക്കേസിൽ കക്ഷിചേരുകയും ചെയ്തത് ഈ ബന്ധത്തിൻെറ അടിസ്ഥാനത്തിലാണ്. അതുകൊണ്ടുമാത്രം ക്നാനായ സമുദായം മലങ്കരസഭയുടെ ഭാഗമായിത്തീരുന്നില്ലെന്നു മോഹൻദാസ് വാദിച്ചു.

കോതമംഗലം ചെറിയപള്ളി സ്വയംഭരണാധികാരമുള്ളതും സ്വതന്ത്രവുമായ ഒരു ട്രസ്റ്റാണെന്നു കോതമംഗലം ചെറിയപള്ളിക്കുവേണ്ടി എൻ. സുകുമാരൻ ബോധിപ്പിച്ചു. ആ ഇടവകയിലെ ഇടവകക്കാരാണ് ആ ട്രസ്റ്റിൻെറ ഗുണഭോക്താക്കൾ. കോതമംഗലം ചെറിയപള്ളി മലങ്കരസഭാ ഭരണഘടന സ്വീകരിച്ചിട്ടില്ല. മലങ്കരസഭാ ഭരണഘടന പള്ളിക്ക് അയച്ചുകൊടുത്തിരുന്നു. പക്ഷേ, പ്രസ്തുത ഭരണഘടന അവിടത്തെ മാമൂലിനും വഴക്കത്തിനും എതിരാണെന്നു പറഞ്ഞു തിരിച്ചയയ്ക്കുകയാണുണ്ടായത്.

പാത്രിയർക്കീസിനെ തലവനായി അംഗീകരിക്കുന്ന മെത്രാപ്പോലീത്താമാരേയും പട്ടക്കാരെയുംകൊണ്ട് ആത്മീയ ദിഷ്ടതികൾ നടത്തിക്കുക എന്നതാണു കോതമംഗലം ചെറിയപള്ളിയുടെ സ്ഥാപനോദ്ദേശ്യം എന്നും സുകുമാരൻ പറഞ്ഞു.

കുണ്ടറ പുത്തൻപള്ളി വിളയിൽ ഗോത്രം എന്ന കുടുംബത്തിലെ പതിമൂന്ന് അംഗങ്ങൾ സ്ഥാപിച്ചതാണെന്നു കുണ്ടറ പുത്തൻപള്ളി ക്കേസിൽ അപ്പീൽ വാദിയായ പാത്രിയർക്കീസ് കക്ഷിക്കുവേണ്ടി ഹാജരായ പി.എൻ. കൃഷ്ണൻകുട്ടി അച്ചൻ പറഞ്ഞു.

കുണ്ടറ വലിയപള്ളിയിൽനിന്നു വിട്ടുമാറി സ്ഥാപിച്ചിട്ടുള്ള ഇടവകപ്പള്ളിയാണു കുണ്ടറ പുത്തൻപള്ളി. ഈ പള്ളി സംബന്ധിച്ചു പാത്രിയർക്കീസ്കക്ഷി നൽകിയിരുന്ന രണ്ടു കേസുകൾ ജില്ലാ ജഡ്ജി എൻ. വിശ്വനാഥ അയ്യർ തള്ളിയിരുന്നു. കാതോലിക്കാ കക്ഷി കൊടുത്ത കേസിൽ വിധി പറയുകയും ചെയ്തു. ഈ വിധിക്കെതിരേ 1978-ൽ കൊടുത്ത മൂന്ന് അപ്പീലുകളാണ് ഇപ്പോൾ വാദത്തിനു വന്നിരിക്കുന്നത്. അഡ്വ. പി.ജെ. ഫിലിപ്പും ഈ കേസിൽ ഹാജരായിരുന്നു. 1953-ൽ രൂപം നൽകിയ ഒരു ഭരണഘടന അനുസരിച്ചാണു കുണ്ടറ പുത്തൻപള്ളി ഭരണം നടന്നുവരുന്നത്.

ഒരു ട്രസ്റ്റിൻെറ ഗുണഭോക്താക്കൾക്കു പ്രസ്തുത ട്രസ്റ്റിനുവേണ്ടി ഭരണഘടനയുണ്ടാക്കാൻ അവകാശമില്ലെന്ന ജില്ലാ ജഡ്ജിയുടെ നിഗമനം ശരിയല്ലെന്നു കൃഷ്ണൻകുട്ടി അച്ചൻ പറഞ്ഞു. വാദം തങ്കളാഴ്ച തുടരും.

# 'മലങ്കരയിലെ മെത്രാന്മാരെ വാഴിക്കാൻ അധികാരമില്ല'

1990 ഫെബ്രുവരി ... സ്വന്തം ലേഖകൻ

# ദേവലോകം പെരുനാൾ സമാപിച്ചു

4-1-92

# അസോ. തെരഞ്ഞെടുക്കാത്ത മെത്രാന്മാർക്ക് അധികാരമില്ല

1990 ഫെബ്രുവരി 7 ബുധൻ

സ്വന്തം ലേഖകൻ

# ബാവാമാരുടെ സംയുക്ത ഓർമ്മപ്പെരുനാൾ

1-1-92

# എല്ലാ അധികാരങ്ങളും കൈമാറിയില്ലെന്നു വാദം

1990 ഫെബ്രുവരി 8 വ്യാഴം

സ്വന്തം ലേഖകൻ

# കാതോലിക്കാദിനം ഏപ്രിൽ അഞ്ചിന്

3-4-92


CONJUNTNE TISSUE

1990 ഫെബ്രുവരി 9 വെള്ളി

# 'കുണ്ടറ പുത്തൻപള്ളി കൊല്ലം ഭദ്രാസനംവക'

സ്വന്തം ലേഖകൻ

കൊച്ചി: കുണ്ടറ പുത്തൻപള്ളി മലങ്കരസഭയിൽപ്പെട്ട കൊല്ലം ഭദ്രാസനത്തിലെ ഒരു ഇടവകപ്പള്ളിയാണെന്നും കാനോൻ ചട്ടമനുസരിച്ച് എപ്പിസ്കോപ്പായായ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായാണ് കുണ്ടറപ്പള്ളി ഭരിക്കേണ്ടതെന്നും അപ്പീലിൽ പ്രതിഭാഗത്തിനുവേണ്ടി അഡ്വ. എം. ഏബ്രഹാം ഹൈക്കോടതിയിൽ വാദിച്ചു.

പാത്രിയർക്കീസിന്റെ പ്രതിനിധിക്കു മലങ്കരസഭയിൽ വികാരിമാരെയോ, പട്ടക്കാരെയോ, നിയമിക്കുന്നതിന് അധികാരമില്ലെന്നും മലങ്കര അസോസിയേഷനിലൂടെ മലങ്കരസഭ അംഗീകരിക്കുന്ന മെത്രാന്മാർക്കു മാത്രമേ ഇടവകപ്പള്ളികളിൽ വികാരിമാരെയും പട്ടക്കാരെയും നിയമിക്കാൻ അധികാരമുള്ളുവെന്നും ജസ്റ്റീസ് യു. എൽ. ഭട്ട്, ജസ്റ്റീസ് കെ. വി. ബാലനാരായണ മാരാർ എന്നിവരുൾപ്പെട്ട ഡിവിഷൻ ബഞ്ച് മുമ്പാകെ ഏബ്രഹാം ചൂണ്ടിക്കാട്ടി. മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസാണ് പള്ളി സ്ഥാപിക്കുന്നതിനു 1871 ഡിസംബർ 12-ന് അനുമതി നൽകിയത്.

മലങ്കരസഭാ ചട്ടങ്ങളും കനോനും അനുസരിച്ച് ഒന്നാംപ്രതി മാത്യൂസ് മാർ കൂറിലോസാണ് പള്ളി ഭരിക്കേണ്ടതെന്നു വാദിമൊഴികളുടെ അടിസ്ഥാനത്തിൽ ഏബ്രഹാം സമർത്ഥിച്ചു.

തർക്കത്തിലുള്ള പള്ളി മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ പാത്രിയർക്കീസിനെ ധിക്കരിച്ചതിനേത്തുടർന്നുണ്ടായ കലഹസമയത്താണ് സ്ഥാപിച്ചതെന്ന് അഡ്വ. എ. കെ. ചിന്നൻ കോടതിയുടെ ശ്രദ്ധയിൽപെടുത്തി. അക്കാലത്തു കുണ്ടറ വലിയപള്ളിയിലെ ഭൂരിഭാഗം അംഗങ്ങളും മാത്യൂസ് മാർ അത്താനാസ്യോസിനെ പിന്താങ്ങിയിരുന്നു. തന്മൂലം സത്യവിശ്വാസമനുസരിച്ച് ആരാധന നടത്തുന്നതിനു മലങ്കരസഭാംഗങ്ങൾക്ക് കഴിയാതെ വന്നതിനാൽ അവർ സ്ഥാപിച്ചതാണു പുത്തൻപള്ളി.

പള്ളി സ്ഥാപിക്കുന്നതിന് അനുമതി നൽകിയത് പിന്നീട് മലങ്കര മെത്രാപ്പോലീത്തായായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസായിരുന്നു. മലങ്കര സഭയിലെ കൊല്ലം ഭദ്രാസനത്തിലെ ഇടവകപ്പള്ളിയാണിത്. മലങ്കരസഭാനിയമമനുസരിച്ചു 1973 വരെ പള്ളി ഭരിക്കപ്പെട്ടിരുന്നുവെന്നും പള്ളിയിലെ പ്രതിപുരുഷന്മാർ 1973 വരെ മലങ്കര അസോസിയേഷനിൽ പങ്കെടുത്തിരുന്നുവെന്നും ചിന്നൻ ചൂണ്ടിക്കാട്ടി.

പാത്രിയർക്കീസ് സഭയുടെ തലവനായിരിക്കണമെന്നതു സഭാവിശ്വാസമാണെന്നും ട്രസ്റ്റിന്റെ ഉദ്ദേശ്യങ്ങളിൽ ഒന്നാണെന്നുമുള്ള വാദം അഡ്വ. ചിന്നൻ ഖണ്ഡിച്ചു.

മാർത്തോമ്മ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭയിൽ എ. ഡി. 53 മുതൽ പള്ളികൾ സ്ഥാപിച്ചിട്ടുണ്ട്. അന്നു പാത്രിയർക്കീസ് തലവനായിരുന്നില്ല. 1840-ലാണ് പാത്രിയർക്കീസ് ആദ്യമായി മെത്രാപ്പോലീത്താമാരെ വാഴിച്ചത്. അതുവരെ മലങ്കര മെത്രാപ്പോലീത്താമാരാണ് സഭ സ്വതന്ത്രമായി ഭരിച്ചിരുന്നത്. മെത്രാപ്പോലീത്താമാർ തങ്ങളുടെ പിൻഗാമികളെ വാഴിക്കുകയായിരുന്നു പതിവ്.

പാത്രിയർക്കീസ് മെത്രാപ്പോലീത്തായെ 1840-ൽ വാഴിച്ചിട്ടുള്ളതിനാൽ സഭാവിശ്വാസം മാറുന്നു എന്ന തർക്കം സ്വീകരിച്ചാൽ വിവിധ കാലഘട്ടങ്ങളിൽ സഭയുടെ വിശ്വാസവും വിവിധ കാലഘട്ടങ്ങളിൽ സ്ഥാപിച്ച പള്ളികളുടെ സ്ഥാപനോദ്ദേശ്യവും വ്യത്യസ്തമായിരിക്കും. ഈ വാദം നിരർഥകമാണെന്നു ചിന്നൻ ചൂണ്ടിക്കാട്ടി. കുണ്ടറ പുത്തൻപള്ളിക്കേസിൽ പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി പി. എൽ. കെ. അച്ചൻ, പി. ജെ. ഫിലിപ്പ് എന്നിവരാണു ഹാജരായിരുന്നത്.



5-9-91 മാത്യൂസ് റമ്പാൻ

കമ്പഴ: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ സീനിയർ റമ്പാനും മാർ കുറിയാക്കോസ് ആശ്രമം സുപ്പീരിയറുമായ വി.ഐ. മാത്യൂസ് റമ്പാൻ (87) നിര്യാതനായി. മൃതദേഹം ഇന്നുച്ചകഴിഞ്ഞ് രണ്ടിന് ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവയുടെ മുഖ്യകാർമികത്വത്തിൽ കുറിയാക്കോസ് ആശ്രമം ചാപ്പലിൽ സംസ്കരിക്കും. കുമ്പഴ പാലമൂട് മാർ കുറിയാക്കോസ് പള്ളി ആശ്രമം, അട്ടച്ചാക്കൽ സെന്റ് ജോർജ് ഹൈസ്കൂൾ എന്നിവയുടേയും തണ്ണിത്തോട്, തുമ്പാക്കുളം, തേക്കുതോട്, മണ്ണീറ, എലിമുളംപ്ലാക്കൽ തുടങ്ങിയ പ്രദേശങ്ങളിലെ ഓർത്തഡോക്സ് പള്ളികളുടെയും സ്ഥാപകനാണ് പരേതൻ. കുമ്പഴ വേലശേരിൽ ഈശോ കത്തനാരുടെയും അച്ചാമ്മയുടെയും പുത്രനായി 1904-ൽ ജനിച്ച ഇദ്ദേഹം 1932-ൽ വൈദികപട്ടം സ്വീകരിച്ചു. 1943-ൽ റമ്പാനായി പ്രാർത്ഥനാജീവിതം നയിച്ചുവന്ന ഇദ്ദേഹത്തിന്റെ അടുക്കൽ ഉപദേശത്തിനായി ധാരാളം പേർ എത്താറുണ്ടായിരുന്നു.

1990 ഫെബ്രുവരി 10 ശനി

# കേളകം പള്ളി സമാജം വക അല്ല: കേസ് വാദം തീർന്നു

സ്വന്തം ലേഖകൻ

കൊച്ചി: ജസ്റ്റീസുമാരായ യു. എൽ. ഭട്ട്, കെ. പി. ബാലനാരായണ മാരാർ എന്നിവർ ഉൾപ്പെട്ട ഡിവിഷൻ ബഞ്ചു മുമ്പാകെ സമുദായ കേസിന്റെ വാദം പൂർത്തിയായി.

ജനുവരി രണ്ടിന് ആയിരുന്നുവാദം ആരംഭിച്ചത്. കേളകംപള്ളി പൗരസ്ത്യ സുവിശേഷ സമാജത്തിന്റേതാണെന്ന വാദം ശരിയല്ലെന്ന്, കേളകം പള്ളിക്കേസിൽ കാതോലിക്കാവിഭാഗം കൊടുത്ത അപ്പീലിൽ അഡ്വ. ബി. ജി. ഭാസ്കർ ഡിവിഷൻ ബഞ്ചിന്റെ മുമ്പാകെ ബോധിപ്പിച്ചു. പൗരസ്ത്യസുവിശേഷസമാജം ഒരു സൊസൈറ്റി ആണ്. സൊസൈറ്റിക്കു പള്ളി ഉടമാവകാശം സാധ്യമല്ല. 1958-ൽ പൗലൂസ് മാർ ഫീലക്സിനോസ് മെത്രാപ്പോലീത്തയാണ് കേളകം പള്ളി കൂദാശ ചെയ്തത്. കൂദാശ ചെയ്തു കഴിഞ്ഞാൽ പള്ളി മെത്രാന്റെ വകയാകും. 1966-ൽ സൊസൈറ്റിയുടെ ഒമ്പതാം ചട്ടം ഭേദഗതി ചെയ്യുകയും സൊസൈറ്റിയുടെ എപ്പിസ്കോപ്പൽ ഭരണം കാതോലിക്കോസിന് ആണെന്ന് എഴുതിച്ചേർക്കുകയും ചെയ്തു.

അതിനുശേഷം സമാജത്തിലെ എല്ലാ പള്ളികളും മലങ്കര സഭയുടെ കീഴിൽ ആണെന്നു ഭാസ്കർ വാദിച്ചു. അതിനാൽ കേളകം പള്ളി മലങ്കര സഭയിലെ മലബാർ ഭദ്രാസനത്തിൽ ലയിപ്പിക്കുന്നതിനുള്ള സുന്നഹദോസിന്റെ തീരുമാനം ശരിയാണെന്നും ഇതിനെതിരെയുള്ള ജില്ലാ കോടതി വിധി ശരിയല്ലെന്നും ഭാസ്കർ പറഞ്ഞു.

പൗരസ്ത്യ സുവിശേഷസമാജത്തിന്റെ ലക്ഷ്യം പരിശുദ്ധ അന്ത്യോക്യാ സിംഹാസനത്തിൻ കീഴിലുള്ള യാക്കോബായ സഭയുടെ ആത്മികവും സാമൂഹികവുമായ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുകയും അതിനുവേണ്ടി പള്ളികൾ സ്ഥാപിക്കുകയും ആണെന്ന് പാത്രിയർക്കീസ് പക്ഷത്തിനുവേണ്ടി ഹാജരായ പി. എൽ. കെ. അച്ചൻ പറഞ്ഞു. ആ രീതിയിൽ സ്ഥാപിച്ച പള്ളിയാണ് കേളകം സെന്റ് തോമസ് പള്ളി. സമാജത്തിന്റെ ഒരു ശാഖയാണ് കേളകംപള്ളി. സമാജത്തിന്റെ പ്രസിഡന്റ് എന്ന നിലയ്ക്കാണു പൗലൂസ് മാർ ഫീലക്സിനോസ് കേളകം പള്ളി കൂദാശ ചെയ്തത്. കൂദാശ ചെയ്തതുകൊണ്ടുമാത്രം പള്ളി ബിഷപ്പിന്റെ സ്വന്തം ആകുന്നില്ല. 1966-ലെ ഭേദഗതി പ്രകാരം പള്ളിയുടെ എപ്പിസ്കോപ്പൽ ഭരണം കാതോലിക്കോസിൽ നിക്ഷിപ്തമാണെന്നു പറഞ്ഞത് പാത്രിയർക്കീസിന്റെ കീഴിലുള്ള കാതോലിക്കോസ് എന്ന അർഥത്തിലാണെന്ന് അച്ചൻ വാദിച്ചു.

സമാജത്തിന്റെ ഒരു പള്ളിയെ മലങ്കരസഭയിലെ ഒരു ഭദ്രാസനവുമായി ലയിപ്പിക്കുന്നതിനു മലങ്കര സഭാ സുന്നഹദോസിനോ കാതോലിക്കോസിനോ അധികാരമില്ല. അതിനാൽ കേളകം പള്ളിയെ മലങ്കര സഭയുടെ മലബാർ ഭദ്രാസനത്തിൽ ലയിപ്പിച്ച സുന്നഹദോസ് തീരുമാനം അസാധുവാണെന്ന് അച്ചൻ വാദിച്ചു.

സുപ്രീംകോടതി, മദ്രാസ് ഹൈക്കോടതിയിൽനിന്ന് കേരള ഹൈക്കോടതിയിലേക്ക് മാറ്റിയ തമിഴ്നാട്ടിലെ നീലഗിരി ജില്ലയിലെ ഗൂഡല്ലൂരിലെ അഞ്ചു യാക്കോബായ പള്ളികളെ സംബന്ധിച്ച സെക്കൻഡ് അപ്പീലിന്റെ വാദവും ഡിവിഷൻ ബഞ്ച് പൂർത്തിയാക്കി.

കാതോലിക്കാ വിഭാഗത്തിനുവേണ്ടി ബി. ജി. ഭാസ്കറും പാത്രിയർക്കീസ് വിഭാഗത്തിനുവേണ്ടി ഇ. വി. ഏബ്രഹാമും ഹാജരായി.

# പരിഹാര പ്രദക്ഷിണവും അഖണ്ഡ പ്രാർത്ഥനയും





തൃക്കാക്കരയിൽ നവോദയ സ്റ്റുഡിയോയിൽ ബൈബിൾ ടിവി പരമ്പരയുടെ ചിത്രീകരണം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. കേന്ദ്രമന്ത്രി എസ്. കൃഷ്ണകുമാർ, കെ. വി. തോമസ് എം. പി., മന്ത്രി വി. വിശ്വനാഥമേനോൻ, കെ. കരുണാകരൻ, എം. പി. വീരേന്ദ്രകുമാർ, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു എന്നിവർ സമീപം. - മനോരമ.

# ബൈബിൾ പരമ്പര ചിത്രീകരണം തുടങ്ങി

18-ഒക്ടോബർ 1989 തിങ്കൾ

സ്വന്തം ലേഖകൻ

കൊച്ചി: ക്ളാപ്പ്. ബൈബിൾ കഥകൾക്കു തുടക്കമായി. രാമായണത്തിനും മഹാഭാരതത്തിനും ശേഷം ദൂരദർശൻ ഒരുക്കുന്ന ഇതിഹാസപരമ്പരയുടെ ആദ്യഷോട്ടിനു നവോദയായുടെ ഫ്ളോറിൽ ഇന്നലെ കാമറ ചലിച്ചു.

സാന്ദ്രസംഗീതം അലയിളകിനിന്ന അന്തരീക്ഷത്തിൽ വിശിഷ്ടാതിഥികളുടെ സാന്നിദ്ധ്യത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ചിത്രീകരണം ഉദ്ഘാടനം ചെയ്തു. കർദ്ദിനാൾ ഡോ. ആന്റണി പടിയറ സംരംഭത്തെ ആശീർവദിച്ചു.

പ്രതിപക്ഷനേതാവു കെ. കരുണാകരൻ അധ്യക്ഷതവഹിച്ച ചടങ്ങിൽ കേന്ദ്രമന്ത്രി എസ്. കൃഷ്ണകുമാർ പരമ്പരയുടെ സ്വിച്ച് ഓൺ കർമ്മം നിർവഹിച്ചു. മന്ത്രി വി. വിശ്വനാഥമേനോൻ ആദ്യഷോട്ടിനു ക്ളാപ്പടിച്ചു.

'സ്റ്റോറീസ് ഫ്രം ദ ബൈബിൾ' എന്ന് ആലേഖനം ചെയ്ത പശ്ചാത്തലത്തിൽ നാളമിളക്കി നിന്ന കൂറ്റൻ മെഴുകുതിരിക്കു സമീപം പ്രതിഷ്ഠിച്ച തുറന്ന ബൈബിൾ ഉൾക്കൊള്ളുന്നതായിരുന്നു ആദ്യഷോർട്ട്. ബേബി പുന്നൂസ് സ്വാഗതവും എം. സി. പുന്നൂസ് (അപ്പച്ചൻ) നന്ദിയും പറഞ്ഞു.

മനുഷ്യനു ദൈവവുമായുള്ള പാരസ്പര്യത്തിന്റെയും മനുഷ്യകുല ചരിത്രത്തിന്റെയും ഗാഥയാണു ബൈബിൾ. പ്രപഞ്ചഗതിയെ തിരിച്ചുവിട്ട സംഭവമാണു ദൈവപുത്രന്റെ അവതാരം. അതിനു ദൃശ്യാവിഷ്കാരം നൽകാനുള്ള ദൂരദർശന്റെ തീരുമാനം ഏറ്റവും ഉചിതമായി. ഗവൺമെന്റിന്റെ മതനിരപേക്ഷസമീപനവും ഇതു വ്യക്തമാക്കുന്നു - പരിശുദ്ധ ബാവാ പറഞ്ഞു.

സ്നേഹമാണു ബൈബിളിന്റെ സത്ത. ഇന്നു നമ്മുടെ

(ശേഷം പേജ് 7 കോളം 1)

## നോഹയുടെ പെട്ടകത്തിലേക്ക് ആനയും മുയലും

നാഗർകോവിൽ: ഋഷിതുല്യനായ നോഹയ്ക്കും കൂട്ടർക്കും താമസിക്കാൻ മൂന്നു പുൽമേഞ്ഞ കുടിലുകൾ. കുടിലിനുമുന്നിൽ കിണറും ആട്ടിൻകൂടും വൈക്കോൽ കൂനയും.

ദൂരദർശന്റെ ബൈബിൾ പരമ്പരയുടെ രണ്ടാം എപ്പിസോഡിൽ വരുന്ന നോഹയുടെ കഥയ്ക്കുവേണ്ടിയാണ് നോഹയുടെ ഗ്രാമം തയ്യാറാക്കുന്നത്. നാഗർകോവിലിൽനിന്നു കുറെയകലെ ചിതറിക്കിടക്കുന്ന മലകൾക്കിടയിൽ ആൾവാസമില്ലാത്ത ഒരു പ്രദേശത്ത്.

മുൾനിറഞ്ഞ മൊട്ടയായ മലനിരകളുടെ താഴ്വരയിൽ തന്നെ ദൈവത്തെ നിന്ദിക്കുന്ന മനുഷ്യരുടെ താവളവും ഒരുങ്ങുന്നു. നോഹയുടെ പെട്ടകത്തിന്റെ നിർമ്മാണം നടക്കുന്നതേയുള്ളൂ. അന്നത്തെ സമൂഹത്തിലെ അധഃവി

(ശേഷം പേജ് 7 കോളം 1)

INFERIOR OVARY
OVULE
PEDICLE

# കഞ്ഞഴ ഓർത്തഡോക്സ് പള്ളി ശതാബ്ദി ആഘോഷിക്കുന്നു

1988 ഒക്ടോബർ 3 തിങ്കൾ Y 3

കാഞ്ഞിരപ്പാറ: കഞ്ഞഴ സെൻറ് തോമസ് ഓർത്തഡോക്സ് പള്ളി 1989 ജനുവരി ഒന്നുമുതൽ ഒരുവർഷക്കാലം ശതാബ്ദി ആഘോഷിക്കും.

ഇന്നലെ ഇവിടെ ഫാ. ടി. കെ. ജോർജിൻെറ അധ്യക്ഷതയിൽകൂടിയ പൊതുയോഗത്തിൽ ശതാബ്ദി ആഘോഷത്തിനുവേണ്ടി നൂറ്റിയൊന്നംഗ കമ്മിറ്റിയെ തെരഞ്ഞെടുത്തു. 25 അംഗ എക്സിക്യൂട്ടീവ് കമ്മിറ്റിയും വിവിധ ഉപകമ്മിറ്റികളുമടങ്ങുന്നതാണിത്.

ഫാ. ടി. കെ. ജോർജ് പ്രസിഡൻറും ഒ. ജെ. ജോൺ വാവോലിക്കൽ കൺവീനറും പി. ടി. കുര്യാക്കോസ് പുല്ലാന്നിപ്പാറ ജോയിൻറ് കൺവീനറുമായി തെരഞ്ഞെടുക്കപ്പെട്ടു.

ഒരു നിർധന കുടുംബത്തിനു പതിനായിരം രൂപ ചെലവിൽ വീടും ഒരു നിർധന സ്ത്രീക്കു സ്ത്രീ സമാജത്തിൻെറ വകയായി ഒരു തയ്യൽ യന്ത്രവും നൽകും.

ശതാബ്ദി ആഘോഷങ്ങൾ ഒരുവർഷം നീണ്ടുനിൽക്കും.

## തിരുശേഷിപ്പിനു സ്വീകരണം

11-1-92

സൗത്ത് പാമ്പാടി: കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പലിൽ സ്ഥാപിക്കുന്നതിനായി പാമ്പാടി തിരുമേനിയുടെ തിരുശേഷിപ്പ് പാമ്പാടി ദയറായിൽ നിന്നു കൊണ്ടുപോകുന്നതാണ്. ഘോഷയാത്ര പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ കുറ്റിക്കൽ സ്ഥാപിച്ചിട്ടുള്ള കുരിശിൻതൊട്ടിയിൽ എത്തിച്ചേരുമ്പോൾ സൗത്ത് പാമ്പാടി സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ സ്വീകരണം നൽകും.

## ബസേലിയോസ് ജൂബിലി സെൻറർ കൂദാശ ഇന്ന്

11-1-92

തിരുവല്ല: ഇരുപത്തഞ്ചുലക്ഷം രൂപ ചെലവിൽ ബഥനി അരമനയോടു ചേർന്നു മൂന്നുനിലയിൽ പടുത്തുയർത്തിയ മാർ ബസേലിയോസ് ജൂബിലി സെൻററിൻെറ കൂദാശയും ഉദ്ഘാടനവും ഇന്നു രണ്ടുമണിക്കു പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിക്കും.

സഭകളുടെ ദേശീയ കൗൺസിൽ ചെയർമാൻ ഡോ. ജോസഫ് മാർ ഐറേനിയസ് എപ്പിസ്ക്കോപ്പായുടെ അധ്യക്ഷതയിൽ നടക്കുന്ന പൊതുസമ്മേളനം സഭകളുടെ ദേശീയ കൗൺസിൽ ജനറൽ സെക്രട്ടറി റവ. പി. ലംഗ്മുവാന ഉദ്ഘാടനം ചെയ്യുമെന്നു നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പത്രസമ്മേളനത്തിൽ പറഞ്ഞു.

ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചിത്രം ധനകാര്യമന്ത്രി ഉമ്മൻ ചാണ്ടി അനാച്ഛാദനം ചെയ്യും.

ജൂബിലി സെൻററിൻെറ രണ്ടാംനില മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെയും മൂന്നാംനില നിരണം ഭദ്രാസനാധിപനായിരുന്ന കാലം ചെയ്ത തോമ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെയും സ്മരണയ്ക്കായി ഗ്രഹിഷ്ഠിക്കുമെന്നു മെത്രാപ്പോലീത്താ പറഞ്ഞു.

നിരണം ഭദ്രാസനത്തിലെ പള്ളികളുടെയും വ്യക്തികളുടെയും ശ്രമഫലമായി സ്വരൂപിച്ച തുക ഉപയോഗിച്ചാണ് സെൻറർ നിർമിച്ചത്. പൂർത്തീകരണത്തിന് ഇനി മൂന്നുലക്ഷം രൂപ വേണ്ടിവരും.

എഴുനൂറ്റൻപതു പേർക്കിരിക്കാവുന്ന ഓഡിറ്റോറിയം, സെമിനാർ ഹാൾ, ആധ്യാത്മിക സംഘടനകളുടെ ഓഫീസുകൾ, കൗൺസലിംഗ് സെൻറർ എന്നിവയും താമസസൗകര്യത്തിനുള്ള ഇരുപതുമുറികളും ഈ സെൻററിലുണ്ട്.

ഓഡിറ്റോറിയത്തിൻെറയും സെമിനാർ ഹാളിൻെറയും കൂദാശ കഴിഞ്ഞ വർഷം ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ നിർവഹിച്ചിരുന്നു. സൗദി അറേബ്യയിലെ ഓർത്തഡോക്സ് കോൺഗ്രിഗേഷൻെറ ജീവകാരുണ്യപ്രവർത്തനങ്ങൾക്കുള്ള പ്രാദേശിക ഓഫീസ് ഇവിടെ പ്രവർത്തിക്കുമെന്നു ഭദ്രാസന സെക്രട്ടറി ഫാ. കെ. സി. അലക്സിയോസ് അറിയിച്ചു.

എക്യുമെനിക്കൽ ഇൻറർ റിലിജിയസ് ഡയലോഗ് സെൻററായി ഈ കേന്ദ്രം വളർത്തിക്കൊണ്ടുവരാനാണ് ഉദ്ദേശിക്കുന്നതെന്നും അതിൻെറ മുന്നോടിയായി എല്ലാ വ്യാഴാഴ്ചയും നടക്കുന്ന ചർച്ചകൾക്കു താൻ നേതൃത്വം നൽകുമെന്നും മെത്രാപ്പോലീത്താ പറഞ്ഞു.




തിരുവല്ലയിൽ ഇന്ന് ഉദ്ഘാടനം ചെയ്യുന്ന മാർ ബസേലിയോസ് ജൂബിലി സെൻറർ.

## അനുസ്മരണാ സമ്മേളനം

28-9-91

കോട്ടയം: കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപറേറ്റ് മാനേജരായിരുന്ന ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായെ അനുസ്മരിക്കുന്നതിനു മാനേജ്മെൻറിൻെറ ആഭിമുഖ്യത്തിൽ ഏലിയാ കത്തീഡ്രലിൽ ചേർന്ന സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ അധ്യക്ഷനായിരുന്നു.

പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, മാർത്തോമ്മാ സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. എം. പി. ഏബ്രഹാം, തെയോഫോറസ് റമ്പാൻ, വിജയപുരം രൂപതാ കോർപറേറ്റ് മാനേജർ ഫാ. ജോൺ കുന്നത്തുകുഴി, ഡി. സി. കിഴക്കെമുറി, സി.എം.എസ്. സ്കൂൾസ് കോർപറേറ്റ് മാനേജർ കുര്യൻ വർക്കി, മാത്യു ശങ്കരത്തിൽ, പി. ജി. ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു.

എം. എം. കുര്യൻ സ്വാഗതവും ഫാ. സി. ഒ. ജോർജ് നന്ദിയും പറഞ്ഞു.

കെ.എ.പി.ടി.യു.



ഓർത്തഡോക്സ് യുവജനപ്രസ്ഥാനം 54-ാമതു വാർഷിക കോൺഫറൻസിൻെറ സമാപനസമ്മേളനം ഉദ്ഘാടനം ചെയ്യാനെത്തിയ പരിശുദ്ധ കാതോലിക്കാബാവായെ സ്വീകരിച്ചാനയിക്കുന്നു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, തോമസ് കുതിരവട്ടം എം.പി., ഫാ. മത്തായി ഉമ്മൻ, ഫാ. ഒ. തോമസ്, വർഗീസ് മാത്യു, അലക്സ് കുര്യൻ തുടങ്ങിയവർ സമീപം.

## യുവജനശക്തി സമൂഹത്തിനു പ്രയോജനപ്പെടുത്തണം

21-5-90

പരുമല: ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിൻെറ 54-ാമതു ചതുർദിന വാർഷിക സമ്മേളനം സമാപിച്ചു.

ദൈവത്തിനും സഭയ്ക്കും സമൂഹത്തിനും വേണ്ടി യുവജനങ്ങളുടെ ശക്തി പ്രയോജനപ്പെടുത്തണമെന്നു സമാപനസമ്മേളനം ഉദ്ഘാടനം ചെയ്ത പരിശുദ്ധ കാതോലിക്കബാവാ പ്രസ്താവിച്ചു.

പരുമലത്തിരുമേനിയുടെ അനുഗ്രഹം സഭയെ എക്കാലവും നടത്തുമെന്ന് അദ്ദേഹം പറഞ്ഞു.

യുവജനപ്രസ്ഥാനം പ്രസിഡൻറ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അധ്യക്ഷതവഹിച്ചു.

പ്രസ്ഥാനത്തിൻെറ പുതിയ ജനറൽ സെക്രട്ടറിയായി പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ സിറിയക് വിഭാഗം തലവൻ ഫാ. കുര്യൻ ദാനിയേലിൻെറ പേരു കേന്ദ്രകമ്മിറ്റി കാതോലിക്കാ ബാവായുടെ അംഗീകാരത്തിനായി ശുപാർശചെയ്തിട്ടുണ്ടെന്നു മെത്രാപ്പോലീത്താ അറിയിച്ചു. ദീർഘകാലം ജനറൽ സെക്രട്ടറിയായിരുന്ന ഫാ. ഒ. തോമസിൻെറ സേവനങ്ങളെ അദ്ദേഹം പ്രകീർത്തിച്ചു.

ബർശ്ലീബാ റമ്പാൻ, തോമസ് കുതിരവട്ടം എം.പി., മഹാത്മാഗാന്ധി സർവകലാശാലാ റജിസ്ട്രാർ എം. സി. ചാക്കോ, ജോർജ് ഉമ്മൻ, കെ. എം. മാത്യു (തിരുവല്ല), ഇ. ടി. ജോൺ എന്നിവർ പ്രസംഗിച്ചു.

ഓർത്തഡോക്സ് സഭയിൽ വോട്ടവകാശം 18 വയസാക്കണമെന്നും ഹൈസ്കൂൾതലംവരെ കക്ഷിരാഷ്ട്രീയം ഉപേക്ഷിക്കണമെന്നും ആവശ്യപ്പെടുന്ന പ്രമേയങ്ങൾ സമ്മേളനം പാസാക്കി. ഡീക്കൻ ഒ. പി. വർഗീസ് വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു.

വർഗീസ് മാത്യു സ്വാഗതവും ഫാ. ഒ. തോമസ് നന്ദിയും പറഞ്ഞു.

## അനുശോചനം

പുതുപ്പള്ളി: കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത യൂഹാനോൻ മാർ സേവേറിയോസ്, നിലയ്ക്കൽപള്ളി മാനേജിംഗ് കമ്മിറ്റി അംഗം കന്നുകുഴിയിൽ തിലകൻ, വികാരി ഫാ. പി. കെ. സഖറിയായുടെ ഭാര്യ ഏലിയാമ്മ എന്നിവരുടെ നിര്യാണത്തിൽ നിലയ്ക്കൽ ഇടവക അനുശോചനം രേഖപ്പെടുത്തി.

യോഗത്തിൽ മൈലയ്ക്കൽ മർക്കോസ് കോർ എപ്പിസ്കോപ്പ അധ്യക്ഷത വഹിച്ചു. കെ. വി. മാമ്മൻ, കെ. വി. തോമസ് എന്നിവർ പ്രസംഗിച്ചു.

## ബർന്നബാസിനു സ്വീകരണം നൽകി

22-3-92

ന്യൂയോർക്ക്: ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസനത്തിൻെറ ചുമതല ഏറ്റെടുക്കാൻ എത്തിച്ചേർന്ന മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായിക്ക് ഇവിടെ വിമാനത്താവളത്തിൽ വരവേൽപു നൽകി.



പരുമല തിരുമേനിയുടെ 89-ാം ഓർമപ്പെരുന്നാളിനു കൊടിയേറ്റാൻ ഇന്നലെ ഭക്തജനങ്ങൾ നീങ്ങിയപ്പോൾ. -മനോരമ

മലയാള മനോരമ KTM

## വെട്ടിക്കുന്നേൽ പള്ളി കൂദാശ ഇന്ന്

31-1-92

ചങ്ങനാശേരി: പുതുക്കിപ്പണിത വാകത്താനം വെട്ടിക്കുന്നേൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയും പൊതുസമ്മേളനവും ഇന്നും നാളെയുമായി വിവിധ പരിപാടികളോടെ നടത്തും.

പള്ളി കൂദാശയ്ക്കു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിക്കും. ഗീവർഗീസ് മാർ ഈവാനിയോസ്, ഗീവർഗീസ് മാർ, ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്താമാർ സഹകാർമികത്വം വഹിക്കും.

കൂദാശയെ തുടർന്ന് ഇന്നു നാലുമണിക്കു പരിശുദ്ധ ബാവായുടെ അധ്യക്ഷതയിൽ ചേരുന്ന പൊതുസമ്മേളനം കേന്ദ്രമന്ത്രി പി. ജെ. കുര്യൻ ഉദ്ഘാടനം ചെയ്യും. ചങ്ങനാശേരി ആർച്ച്ബിഷപ് മാർ ജോസഫ് പൗവത്തിൽ സുവനീർ പ്രകാശനം നടത്തും. ജോസഫ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, മന്ത്രി ഉമ്മൻ ചാണ്ടി, രമേശ് ചെന്നിത്തല തുടങ്ങിയവർ പ്രസംഗിക്കും.

ശനിയാഴ്ച രാവിലെ 8.30-നു കൂദാശയുടെ രണ്ടാംഘട്ടവും മൂന്നിന്മേൽ കുർബാനയും നടത്തും.

## കുഴിമറ്റംപള്ളി പെരുനാൾ

31-1-92

കുഴിമറ്റം: സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിലെ പെരുനാൾ ഇന്നും നാളെയും നടത്തും. ഇന്നു സന്ധ്യാനമസ്കാരം, പ്രസംഗം, റാസ, കരിമരുന്നുപ്രയോഗം എന്നിവയും നാളെ പ്രഭാതനമസ്കാരം, ഒമ്പതുമണിക്കു മൂന്നിന്മേൽ കുർബാന, ഉച്ചയ്ക്കുശേഷം റാസ, നേർച്ചവിളമ്പ്, ആദ്യഫല ലേലം, വൈകിട്ട് ഏഴിനു കോട്ടയം 'ഈവ്സ് ഓർക്കസ്ട്രാ'യുടെ ഗാനമേള എന്നിവയും ഉണ്ടായിരിക്കും.

## കാതോലിക്കാ ബാവായ്ക്കു ജന്മദിനാശംസ

മനോരമ 7-ാം പേജ്

31-1-92

കോട്ടയം: ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജന്മദിനം പ്രമാണിച്ച് ഇന്നലെ രാവിലെ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിച്ചു.

തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ നടന്ന അനുമോദന യോഗത്തിൽ ഫാ. ടി. ജെ. ജോഷ്വാ, ഫാ. ജോസഫ് വെങ്ങറപ്പള്ളി, മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, അസോസിയേഷൻ സെക്രട്ടറി എം. ടി. പോൾ എന്നിവർ പ്രസംഗിച്ചു. ചെങ്ങന്നൂർ ബേബി മംഗളപത്രം വായിച്ചു സമർപ്പിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ സ്വാഗതം പറഞ്ഞു.

അൽമായ ട്രസ്ററി പി. സി. ഏബ്രഹാം ഉൾപ്പെടെ ഒട്ടേറെപേർ ബാവായെ ഹാരം അണിയിച്ചു.

ചങ്ങനാശേരി ആർച്ച്ബിഷപ്പ് ജോസഫ് പവ്വത്തിൽ അരമനയിലെത്തി ജന്മദിന മംഗളം നേർന്നു.

# സഭയിലെ ഭവന രഹിതർക്ക് വീട്

1990 ജൂലൈ 8 ഞായർ

സ്വന്തം ലേഖകൻ

കോട്ടയം: അടുത്ത പത്തുവർഷത്തിനുള്ളിൽ ഭവനരഹിതർക്കെല്ലാം ഭവനമെന്ന ലക്ഷ്യം ഇടവകകളിൽ നടപ്പാക്കാൻ എല്ലാ ഭദ്രാസനങ്ങളിലും വികസന പരിപാടികൾ ആസൂത്രണം ചെയ്യാൻ മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് തീരുമാനിച്ചു.

തൊഴിൽരഹിതർക്കു തൊഴിൽ, ആദ്ധ്യാത്മിക സംഘടനകളിൽക്കൂടിയുള്ള വളർച്ച എന്നീ ലക്ഷ്യങ്ങളും വികസന പരിപാടിയിൽ ഉൾപ്പെടുന്നു.

ഇടവകകളിൽ വേദപുസ്തകപരമായും വിശ്വാസപരമായും ഓരോ ആഴ്ചയിലും പ്രസംഗിക്കാൻ ഒരു വർഷത്തേക്കുള്ള പ്രസംഗക്കുറിപ്പുകൾ സുന്നഹദോസ് അംഗീകരിച്ചു. ഇതു പ്രസിദ്ധപ്പെടുത്തുവാൻ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ ചരമജൂബിലി 1990 നവംബർ 25 മുതൽ ഒരു വർഷം കൊണ്ടാടും. '91 നവംബർ 25-നു കുന്നംകുളത്തു സമാപനസമ്മേളനം നടത്തും.

മലങ്കരസഭയിൽ കാതോലിക്കേറ്റ് പുനഃസ്ഥാപിക്കാൻ നേതൃത്വം വഹിച്ച പ. അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ബാവായുടെ ഓർമ്മദിവസമായ ഓഗസ്റ്റ് 15-ന് എല്ലാ ഇടവകകളിലും കുർബാനയും പ്രത്യേക പ്രാർത്ഥനയും യോഗങ്ങളും നടത്തും.

അമ്പതിൽപരം പ്രസ്ഥാനങ്ങളുടെയും സംഘടനകളുടെയും '89-90-ലെ വാർഷിക റിപ്പോർട്ടും കണക്കും യോഗം ചർച്ചചെയ്ത് അംഗീകരിച്ചു. കുന്നംകുളം മെഡിക്കൽ മിഷൻെറ ഭരണഘടനയിലെ ഭേദഗതികൾക്ക് അംഗീകാരം നൽകി.

ഭിലായിയിൽ സുവിശേഷ പരിശീലന കേന്ദ്രവും ലാംഗ്വേജ് ഇൻസ്റ്റിറ്റ്യൂട്ടും തുടങ്ങാനുള്ള നിർദ്ദേശം സുന്നഹദോസ് അംഗീകരിച്ചു.

പരുമല സെമിനാരി കൗൺസിലിലേക്കു ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, തെയോഫോറസ് റമ്പാൻ, സി. എ. ജോൺ കോർ എപ്പിസ്കോപ്പാ എന്നിവരെ തെരഞ്ഞെടുത്തു.

യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തിൽ സുന്നഹദോസ് അനുശോചനം രേഖപ്പെടുത്തി. നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് പ്രമേയം അവതരിപ്പിച്ചു. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പ്രാർത്ഥനനടത്തി.

മൂന്നുദിവസം നീണ്ടുനിന്ന സുന്നഹദോസ് വെള്ളിയാഴ്ച സമാപിച്ചു. ദാനിയേൽ മാർ പീലക്സിനോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ് എന്നിവരൊഴികെ എല്ലാ മെത്രാപ്പോലീത്താമാരും പങ്കെടുത്തു.



1990 മെയ് 10

# സഫലമീ യാത്ര

നീതാന്തസേവനത്തിൻെറ ധന്യസ്മരണകളും ആദ്ധ്യാത്മിക ചൈതന്യമിയലുന്ന മന്ദസ്മിതവുമായി തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ ഇന്ന് എൺപത്തൊന്നാം വയസിലേക്ക്. ആദ്ധ്യാത്മികതയിൽ അടിയുറച്ച ലളിതജീവിതത്തിൽ വിശ്വസിക്കുന്ന ആ യോഗിവര്യനു പിന്നിട്ട വഴിത്താരകളെക്കുറിച്ചു സഫലചിന്തകൾ മാത്രം.

ഓമല്ലൂർ വടുതല ഈശോ കത്തനാരുടെ പുത്രനായി 1910 മെയ് 10-നു ജനിച്ച ദാനിയേൽ, സ്കൂളിലും കോളജിലും ഫുട്ബോൾ ഫീൽഡിൽ പന്തിനു പിന്നാലെ കുതിച്ചുപാഞ്ഞിരുന്ന 'ഹെർക്കുലിസ്', ദാനിയേൽ ക്ലേരിയെന്ന ഫിസിക്സ് അദ്ധ്യാപകൻ, തുമ്പമൺ ഭദ്രാസനത്തിൻെറ വികസനത്തിനായി വിശ്രമമറിയാതെ പ്രവർത്തിച്ചിരുന്ന ഭദ്രാസന സെക്രട്ടറി ദാനിയേൽ അച്ചൻ, ഏവർക്കും പ്രിയങ്കരനായ മെത്രാപ്പോലീത്താ: അതെ, ദൈവനിയോഗത്തിൻെറ അദൃശ്യകിരണങ്ങൾ അദ്ദേഹത്തെ എന്നും പിന്തുടർന്നു.

കൈപ്പട്ടൂർ ഗവൺമെൻറ് സ്കൂളിലൂടെ അക്ഷരലോകത്തേക്കു പിച്ചവച്ച ദാനിയേൽ കോട്ടയം എം.ഡി. സെമിനാരി ഹൈസ്കൂളിൽനിന്നാണു സ്കൂൾഫൈനൽ പാസായത്. സി.എം.എസ്. കോളജിൽ ഇൻറർമീഡിയറ്റിനുശേഷം തിരുവനന്തപുരം മഹാരാജാസ് കോളജിൽനിന്നു ഫിസിക്സിൽ ബി.എ. ബിരുദം നേടി. മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ തിരുമേനിയിൽനിന്നു കോറൂയോ പട്ടം സ്വീകരിച്ച അദ്ദേഹം കൽക്കട്ടെ സെറാമ്പൂർ കോളജിൽനിന്നു ദൈവശാസ്ത്ര ബിരുദവും നേടി ദൗത്യനിർവഹണത്തിനു തികച്ചും സജ്ജനായി.

ഉത്തമനായ ഫിസിക്സ് അദ്ധ്യാപകൻേറതായിരുന്നു ആദ്യസേവനരംഗം. 1936 മുതൽ 1951 വരെ കാതോലിക്കേറ്റ് ഹൈസ്കൂൾ അധ്യാപകനായിരുന്ന അദ്ദേഹത്തെ ശിഷ്യഗണത്തിന് ഒരിക്കലും മറക്കാനാവില്ല. ലബോറട്ടറി സൗകര്യങ്ങൾ ഇല്ലാതിരുന്നിട്ടും ക്ലാസുകൾ ഹൃദ്യമാക്കിമാറ്റിയ ദാനിയേൽ ക്ലേരി അച്ചൻ പഠിപ്പിച്ചതൊന്നും അവർ മറന്നിട്ടുമുണ്ടാവില്ല (അക്കാലത്ത് അദ്ദേഹം അറിയപ്പെട്ടിരുന്നതു ഫാ. ദാനിയേൽ ക്ലേരി എന്നാണ്).

തുമ്പമൺ ഭദ്രാസന സെക്രട്ടറിയായി 1936-ൽ നിയമിതനായ ദാനിയേൽ അച്ചൻ ഇതിനകം മികച്ച പ്രസംഗകനും

**തപസ്വി, വാഗ്മി, വേദശാസ്ത്രപണ്ഡിതൻ, ഭരണനിപുണൻ.... ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ഇതെല്ലാമാണ്. തുമ്പമൺ ഭദ്രാസനാധിപൻെറ എൺപത്തൊന്നാം പിറന്നാളിന്ന്.**

**ഫാ. തോമസ് ജോൺസൺ**
(തുമ്പമൺ ഭദ്രാസന സെക്രട്ടറി)

വേദശാസ്ത്രപണ്ഡിതനുമായി വളർന്നുകഴിഞ്ഞിരുന്നു. വേദപുസ്തകത്തെക്കുറിച്ചുള്ള അഗാധമായ അറിവ് അദ്ദേഹത്തിൻെറ മിതവും പ്രൗഢവുമായ പ്രസംഗങ്ങളെ ഉജ്ജ്വലമാക്കി. മലങ്കരസഭയുടെ വിശ്വാസത്തിൽനിന്നും പാരമ്പര്യങ്ങളിൽനിന്നും അണുവിട വ്യതിചലിക്കാത്ത പുരോഹിതവര്യനായി അദ്ദേഹം.

തുമ്പമൺ ഭദ്രാസനത്തെ മലങ്കരസഭയിലെ മാതൃകാ ഭദ്രാസനമാക്കാനുള്ള അദ്ദേഹത്തിൻെറ ശ്രമങ്ങൾ വിജയിച്ചു. വൈദികരുടെ ശമ്പളപദ്ധതി ആവിഷ്കരിച്ചും, ഭദ്രാസന ഡയറക്ടറി പ്രസിദ്ധീകരിച്ചും, ജനങ്ങൾക്ക് ഉപകാരപ്രദമായ സ്ഥാപനങ്ങൾ നടത്തിയും അദ്ദേഹം തൻെറ നേതൃഗുണം പ്രകടമാക്കി. സഭാകേന്ദ്രത്തിൽ മന്ദീഭവിച്ചുകിടന്നിരുന്ന വൈദികസെമിനാരി പ്രവർത്തനക്ഷമമാക്കാൻ 1939-ൽ നടത്തിയ ശ്രമങ്ങളും വിജയംകണ്ടു.

അൻപത്തൊന്നിൽ ദാനിയേൽ അച്ചൻ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടു. 1953-ൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ചു പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽനിന്നു മെത്രാൻപട്ടം സ്വീകരിച്ച ദാനിയേൽ മാർ പീലക്സീനോസ് ആ മെയ് 15 മുതൽ തുമ്പമൺ ഭദ്രാസനത്തിൻെറ നല്ല ഇടയനാകുകയും ചെയ്തു. അന്ന് ഒപ്പം മെത്രാൻപട്ടമേറ്റ മറ്റൊരാൾ ഇപ്പോഴത്തെ കാതോലിക്കാബാവായാണ്.

ഫുട്ബോൾ കളിയിൽ തൽപരനായിരുന്ന 'ഹെർക്കുലിസി'ന് (ദാനിയേലിൻെറ ദാർഢ്യമുള്ള ശരീരപ്രകൃതികണ്ടു കൂട്ടുകാർ നൽകിയ പേര്) മെത്രാൻപട്ടമേറ്റശേഷം ഫുട്ബോൾ ഫീൽഡിൽ ഇറങ്ങാനായില്ല. ഫുട്ബോൾ കളി കാണാനും കളിക്കാരെ പ്രോൽസാഹിപ്പിക്കാനും ഇപ്പോഴും ശ്രദ്ധചെലുത്തുന്നു.

പത്തനംതിട്ടയിൽ 1952-ൽ കാതോലിക്കേറ്റ് കോളജ് സ്ഥാപിക്കാൻ മുൻകൈയെടുത്തവരിൽ ഒരാൾ മെത്രാപ്പോലീത്തായായിരുന്നു. കോളജിൻെറ ആദ്യ പ്രിൻസിപ്പലും അദ്ദേഹംതന്നെ. കോളജിൻെറ ലോക്കൽ മാനേജരായി ഇപ്പോഴും തുടരുന്നു.

പ്രാർത്ഥനയും നോമ്പും ഉപവാസവും പകർന്ന തപച്ശക്തിയോടെ മെത്രാപ്പോലീത്താ ലോക ക്രൈസ്തവ സംഘടനാ സമ്മേളനങ്ങളിൽ നിരവധി തവണ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധാനം ചെയ്തു. 1953-ൽ അമേരിക്കയിൽ നടന്ന അഖിലലോക ക്രൈസ്തവ സമ്മേളനത്തിലും '61-ൽ ഗ്രീസിൽ നടന്ന പാൻ ഓർത്തഡോക്സ് സമ്മേളനത്തിലും '63-ൽ മോസ്കോയിൽ റഷ്യൻ പാത്രിയർക്കീസിൻെറ സ്ഥാനാഭിഷേകജൂബിലിയിലും '65-ൽ എത്യോപ്യയിൽ ഓർത്തഡോക്സ് സഭകളുടെ കോൺഫറൻസിലും അദ്ദേഹമായിരുന്നു മലങ്കരസഭയുടെ പ്രതിനിധി.

ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അസിസ്റ്റൻറ്, സുന്നഹദോസ് സെക്രട്ടറി, വിദ്യാർത്ഥിപ്രസ്ഥാനം, യുവജനസമാജം എന്നിവയുടെ പ്രസിഡൻറ്, മലങ്കര ഓർത്തഡോക്സ് കോർപറേറ്റ് കോളജുകളുടെ മാനേജർ, സഭാ കോർപറേറ്റ് സ്കൂൾ മാനേജർ, റൂൾസ് കമ്മിറ്റി ചെയർമാൻ തുടങ്ങി നിരവധി സ്ഥാനങ്ങൾ അദ്ദേഹം അലങ്കരിച്ചിരുന്നു. കഴിഞ്ഞ ഡിസംബറിൽ



പത്തനംതിട്ടയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജതജൂബിലി സമ്മേളനവും വൻ വിജയമാക്കുന്നതിൽ മെത്രാപ്പോലീത്താ വഹിച്ച പങ്ക് നിസ്തുലമാണ്.

ഭദ്രാസന ഭരണകാര്യങ്ങളിൽ ഇന്നും അതീവശ്രദ്ധ പതിക്കുന്നു. 101 ഇടവകകളുള്ള തുമ്പമൺ ഭദ്രാസനത്തിലെ ഓരോ പള്ളിയിലെയും കാര്യങ്ങൾ ഇപ്പോഴും അദ്ദേഹത്തിനു നന്നായറിയാം. സഹായിയായ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്കു ഭദ്രാസന ഭരണകാര്യങ്ങളിൽ മാർഗനിർദ്ദേശം നൽകുന്നതും അദ്ദേഹംതന്നെ.

തളരാത്ത മനസും നിറഞ്ഞ പുഞ്ചിരിയും തികഞ്ഞ ഗാംഭീര്യവും ലളിതജീവിതവും കൃത്യനിഷ്ഠയും മെത്രാപ്പോലീത്തായുടെ സ്വഭാവത്തിനു മാറ്റുകൂട്ടുന്നു. മലങ്കരസഭയുടെ ഉജ്ജ്വലജ്യോതിസ്സായ അദ്ദേഹത്തിൻെറ 81-ാം ജന്മദിനമായ ഇന്നു തുമ്പമൺ ഭദ്രാസനത്തിലെ പള്ളികളിലെങ്ങും സ്തോത്രപ്രാർത്ഥനകൾ ഉയരുമ്പോൾ ആശംസകളുടെ നറുമലരുകളുമായി നമുക്കും തലകുനിക്കാം.



കോട്ടയം ജൂനിയർ ചേംബർ പ്രസിഡൻറ് ചെറിയാൻ വർഗീസും [illegible] ശ്രാമ്പിക്കലും (വലത്ത്)

26-1-92

1991 ഡിസംബർ 31 ചൊവ്വ 9



പരിശുദ്ധ പാത്രിയർക്കിസ് ബാവായിൽനിന്നു 'കമാൻഡർ' പദവി ലഭിച്ച സ്പീക്കർ പി.പി. തങ്കച്ചനെ ബാവായുടെ പ്രതിനിധി മാർ ഒസ്താത്തിയോസ് മത്തായി റോഹോം മെത്രാപ്പോലീത്താ സ്ഥാനചിഹ്നം അണിയിക്കുന്നു. വലത്ത് - മുൻ കേന്ദ്ര മന്ത്രി എ.എം. തോമസിനെ ശ്രേഷ്ഠ കാതോലിക്കാബാവാ 'കമാൻഡർ' ചിഹ്നം അണിയിക്കുന്നു. - മനോരമ

## കാതോലിക്കാ ദിനം ഏപ്രിൽ അഞ്ചിന്

4-4-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ 1992 ഏപ്രിൽ അഞ്ചിന് കാതോലിക്കാ ദിനം കൊണ്ടാടും. ഇതിനോടനുബന്ധിച്ചുള്ള ആഘോഷപരിപാടികൾ ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ ഓർത്തഡോക്സ് സഭയുടെ കീഴിലുള്ള 1200-ൽപ്പരം പള്ളികളിൽ വെച്ചാണ് നടത്തപ്പെടുന്നത്. 20 ലക്ഷത്തിൽപ്പരം വരുന്ന സഭാംഗങ്ങൾ എല്ലാം അന്നേദിവസം വിവിധപള്ളികളിൽ കൂടുകയും സഭയോടും കാതോലികാ സിംഹാസനത്തോടുമുള്ള വിശ്വസ്തതയും കൂറും പ്രഖ്യാപിച്ച് പ്രതിജ്ഞ എടുക്കയും ചെയ്യും.

കാതോലിക്കാ ദിനം ഓർത്തഡോക്സ് സഭയുടെ സഭാ ദിനമായിട്ടാണ് കണക്കാക്കപ്പെടുന്നത്. അന്നേദിവസം രാവിലെ പള്ളികളിലെ പരിപാടികൾ കൂടാതെ ഉച്ചയ്ക്കുശേഷം വിവിധ കേന്ദ്രങ്ങളിൽ സെമിനാറുകളും വൈകുന്നേരം റാലികളും പൊതുസമ്മേളനങ്ങളും നടത്തും.

അതെല്ലാം നേടിയതിൻെറ സംതൃപ്തി ഇന്നെനിക്കുണ്ട്."

"ആദ്യമായി ഓർമ്മിക്കാനുള്ളത് വൈദികസെമിനാരിയെക്കുറിച്ചാണ്.", മെത്രാപ്പോലീത്ത പറഞ്ഞു. "ഞാൻ ശെമ്മാശ്ശനാവുന്ന കാലത്ത് ഇവിടെ ഒരു വൈദികസെമിനാരിയില്ല. അങ്ങനെയൊന്ന് ഉണ്ടാവണം എന്നത് എൻെറ വലിയൊരു ആഗ്രഹമായിരുന്നു."

"ഇംഗ്ളണ്ടിൽ വൈദികപഠനത്തിനു പോയപ്പോൾ, ഒരു വൈദികസെമിനാരി സംഘടിപ്പിക്കാൻ വേണ്ട അറിവു സമാർജിക്കാൻ ഞാൻ ശ്രദ്ധവച്ചു. അന്നു യുദ്ധം ആരംഭിച്ചപ്പോൾ പഠനം പൂർത്തിയാക്കാതെ എനിക്കു മടങ്ങേണ്ടിവന്നു. തിരിച്ചുവന്ന ഞാൻ വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ സെക്രട്ടറിയായി നിയമിതനായി. അക്കാലത്ത് ഒട്ടേറെ യാത്ര ചെയ്യുകയും ഒട്ടനവധി ആളുകളുമായി പരിചയപ്പെടുകയും ചെയ്തു. അക്കൂട്ടത്തിൽ യു.സി. കോളജിലെ എ. എം. വർക്കി, കെ. സി. ചാക്കോ തുടങ്ങിയ അധ്യാപകരും ഉണ്ടായിരുന്നു."

"സഭയിൽ കലഹിച്ചുനിൽക്കുന്ന രണ്ടു കക്ഷിക്കാരും കൂടി യോജിച്ച് ഒരു സെമിനാരി തുടങ്ങണം എന്ന് അവർ നിർദ്ദേശിച്ചു" - എല്ലാക്കാലവും കലഹങ്ങൾക്ക് അതീതമായ സൗഹൃദം തെളിയിച്ചിട്ടുള്ള മെത്രാപ്പോലീത്താ അനുസ്മരിച്ചു. "അതേത്തുടർന്ന് ആ വഴിക്കു ചില ശ്രമങ്ങൾ നടത്തി. മാറാടിക്കു പോകുന്നവഴിയിൽ, പ്രേതബാധയുണ്ടെന്ന വിശ്വാസത്തിൽ അടച്ചുപൂട്ടിയിട്ടിരുന്ന ഒരു ഇരുനിലക്കെട്ടിടമുണ്ടായിരുന്നു. അതു വാടകയ്ക്കെടുത്ത് ഇരുകൂട്ടർക്കുംകൂടി ഒരു സെമിനാരി തുടങ്ങാം എന്ന നിർദ്ദേശമുണ്ടായി. പക്ഷേ, ഒടുവിൽ പല കാരണങ്ങൾകൊണ്ട് അതു നടന്നില്ല."

"അക്കാലത്താണു യു. സി. ഞാൻ വരുന്നത്. പഠനത്തിനായുള്ള വിദേശയാത്രകൾക്കിടയിൽ (ബ്രിട്ടനിലും, അമേരിക്കയിലും) മറ്റു സഭകളുമായി പരിചയം വളർന്നു. എക്യുമിനിക്കൽ പ്രസ്ഥാനത്തിൽ എനിക്കു താൽപര്യമുണ്ടായി. 1937-ൽ സഭകളുടെ ലോക കൗൺസിൽ ഉണ്ടാക്കാൻ ലണ്ടനിൽ തീരുമാനമെടുക്കുമ്പോഴും 48-ൽ ആംസ്റ്റർഡാമിൽ അതു രൂപംകൊള്ളുമ്പോഴും ഞാൻ അവിടെയുണ്ടായിരുന്നു. 14 വർഷം ഞാൻ കൗൺസിലിൽ കേന്ദ്രകമ്മിറ്റി അംഗമായിരുന്നു. ഈ പ്രസ്ഥാനം വളരെ വളരെ പുരോഗമിച്ചിട്ടുണ്ട്. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത ഇപ്പോൾ ഇതിൽ കാര്യമായി പ്രവർത്തിക്കുന്നുണ്ടല്ലോ."

"നാലാമത്തെ കാര്യം മതങ്ങളുമായുള്ള ബന്ധങ്ങളാണ്. ഒട്ടേറെ സമ്മേളനങ്ങളിലും മറ്റും പങ്കെടുത്തു. ആ വഴിക്ക് ഏറെ പഠിക്കാനും കഴിഞ്ഞു."

സഭയിലെ കലഹം വിശ്വാസികളുടെ ആധ്യാത്മിക താൽപര്യങ്ങൾക്കു ഹാനികരമാവുന്നില്ലേ?

ഒരിക്കലും കലഹത്തിൻെറ ഭാഷ സംസാരിക്കാത്ത മെത്രാപ്പോലീത്ത ഉറച്ച വാക്കുകളിലായിരുന്നു മറുപടി പറഞ്ഞത്: "തീർച്ചയായും."

വഴക്കു തീർക്കാൻ പുതിയ ശ്രമങ്ങൾ വല്ലതും?

"ഇല്ല. അവധി കഴിഞ്ഞാൽ കേസിൻെറ വിധി വരുമല്ലോ. എല്ലാവരും അതു കാത്തിരിക്കയാണ്. ഐക്യം സാധ്യമാവുമെന്നുതന്നെയാണ് എൻെറ വിശ്വാസം. ഇരുസഭകളും ഒന്നാവണം. പിന്നെ എല്ലാ സഭകളുടെയും ഐക്യമുണ്ടാവണം. അതു ദൈവത്തിൻെറ ഇഷ്ടമാണ്. അതു നടന്നേതീരൂ. എത്ര സമയമെടുക്കും എന്ന പ്രശ്നമേയുള്ളൂ."

# ആതിഥേയൻ, പിന്നെ അനുരഞ്ജകൻ

മലങ്കര സഭയുടെ വികസനത്തിൽ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ പങ്കു നിസ്തുലമാണ്.

രണ്ടാം ലോകയുദ്ധത്തിനുമുൻപ് മലങ്കര സഭയ്ക്കു മറ്റു സഭകളുമായി പരിമിതമായ സുഹൃദ്ബന്ധമേ ഉണ്ടായിരുന്നുള്ളൂ. യൂറോപ്പിലെ കത്തോലിക്കാസഭയും ആംഗ്ലിക്കൻ സഭയും മലങ്കരസഭയെ പിടിച്ചെടുക്കാൻ ശ്രമിക്കുന്ന സാഹചര്യത്തിലാണ് മധ്യപൗരസ്ത്യദേശത്തെ സുറിയാനി സഭയുമായി സൗഹൃദം വളർത്തിയെടുക്കാൻ പതിനേഴാം നൂറ്റാണ്ടുമുതൽ ശ്രമമുണ്ടായത്. വിശ്വാസത്തിലും പാരമ്പര്യത്തിലും മലങ്കരസഭയോട് ഐക്യമുള്ള സുറിയാനി സഭയും ഏറെ താമസിയാതെ പിടിച്ചെടുക്കൽ പ്രവണതകൾ ആരംഭിച്ചതോടെ (1872 മുളന്തുരുത്തി സുന്നഹദോസ്; പത്രോസ് പാത്രിയർക്കീസ് ബാവായുടെ സന്ദർശനം) മലങ്കരസഭയ്ക്ക് അന്യസഭകളെ വിശ്വസിക്കുവാനോ സൗഹൃദം പുലർത്തുവാനോ പ്രയാസമായി.

ആയിരത്തിതൊള്ളായിരത്തി മുപ്പത്തഞ്ചിലെ എഡിൻബറോ സന്ദർശനത്തോടെ മലങ്കരസഭയുടെ എക്യുമെനിക്കൽ മനോഭാവത്തിൽ സർഗാത്മകമായ മാറ്റം പ്രകടമായിത്തുടങ്ങി . കാലംചെയ്ത കല്ലാശേരി വലിയ ബാവായാണ് ഇക്കാര്യത്തിൽ ധീരമായ നേതൃത്വം നൽകിയത്. ബാവാ തിരുമേനിയെ അനുഗമിച്ച ആബോ അലക്സിയോസ് (പിന്നീട് ബാഹ്യകേരളത്തിൻെറ മാർ തേവോദോസ്യോസ്) റമ്പാനും കോര ഫിലിപ്പ് ശെമ്മാശ്ശനും പിന്നീട് മലങ്കര സഭയുടെ എക്യുമെനിക്കൽ വികസനത്തിനു സമർത്ഥമായ നേതൃത്വം നൽകി.

എന്നാൽ, രണ്ടാം ലോക യുദ്ധം '39-ൽ ആരംഭിച്ചതോടെ കുറെ നാളത്തേക്കു കാര്യമായി പ്രവർത്തിക്കുവാൻ സാധിക്കാതായി. 1945-ൽ യുദ്ധം അവസാനിച്ചപ്പോൾ വീണ്ടും മലങ്കരസഭയുടെ അംബാസഡർമാരായി പല പുരോഹിതന്മാരും യൂറോപ്പും സന്ദർശിക്കുവാൻ തുടങ്ങി. ഡോ. വി.സി.ശമുവേൽ അച്ചൻ, എൻ.ജി. കുര്യനച്ചൻ, കെ.എം.സൈമൺ ശെമ്മാശ്ശൻ, പിന്നീട് നിരണം ഭദ്രാസനത്തിൻെറ മാർ ദീവന്നാസ്യോസായിത്തീർന്ന തോമസ് റമ്പാൻ എന്നിങ്ങനെ പലരുടെയും പേരുകൾ ഓർമ്മയിൽ വരുന്നു.

എന്നാൽ, പൗരസ്ത്യ ഓർത്തഡോക്സ് സഭകളുമായി ബന്ധം സ്ഥാപിക്കുന്നതിലും വളർത്തിയെടുക്കുന്നതിലും കെ.ഫിലിപ്പോസ് അച്ചൻ (തെയോഫിലോസ് മെത്രാപ്പോലീത്ത) നൽകിയ സംഭാവനകൾ നാലു പതിറ്റാണ്ടായി ഫലദായകമായി നിൽക്കുന്നു.

റഷ്യൻ ഓർത്തഡോക്സ് സഭ, ഗ്രീക്ക് സഭ, റുമേനിയൻ സഭ, യുഗോസ്ലാവിയയിലെ സെർബിയൻ സഭ, ബൾഗേറിയൻ സഭ, റഷ്യയിലെ അർമീനിയൻ സഭ, ജോർജിയൻ സഭ, ഈഗുപ്തായ സഭ മുതലായ പല സഹോദരീ സഭകളുമായും ഫിലിപ്പോസച്ചൻ നേരിൽ ബന്ധപ്പെടുകയും മലങ്കരസഭയുടെ ഔദ്യോഗിക പ്രതിനിധിയെന്ന നിലയിൽ ഈ സഭകളുമായുള്ള ദൃഢബന്ധത്തിന് അടിസ്ഥാനമിടുകയുംചെയ്തു.

മലങ്കരസഭയുടെ സെക്രട്ടറിയായും അച്ചൻ ദീർഘ സേവനം അനുഷ്ഠിച്ചു. അസോസിയേഷനോ മാനേജിംഗ് കമ്മിറ്റിയോ തെരഞ്ഞെടുത്തിട്ടില്ലായിരുന്നു. എന്നാൽ, ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കല്പനപ്രകാരം തിരുമേനിയുടെ വലംകയ്യായി അച്ചൻ പ്രവർത്തിച്ചു. അക്കാലത്താണ് 1961-ൽ ലോക സഭാകൗൺസിലിൻെറ മൂന്നാമത്തെ അസംബ്ളി ഡൽഹിയിൽ നടന്നത്. പൗരസ്ത്യസഭകളുടെ വൻ പ്രതിനിധി സംഘം ഡൽഹി സമ്മേളനത്തിനു ശേഷം കേരളം സന്ദർശിക്കുകയും മലങ്കരസഭയുടെ അതിഥികളായി കുറെ ദിവസം താമസിക്കുകയും ചെയ്തതോടെ പല പുതിയ ബന്ധങ്ങളും സ്ഥാപിക്കപ്പെട്ടു.

പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ കോട്ടയം എം.ഡി. അങ്കണത്തിൽ നടന്ന വലിയ സ്വീകരണ സദസിൽ കോൺസ്റ്റാൻറിനോപ്പിൾ ഗ്രീക്ക് എക്യുമെനിക്കൽ പാത്രിയർക്കീസിൻെറ പ്രതിനിധികളായ തിരുമേനിമാർ ഗ്രീക്കുരീതിയിലും ഭാഷയിലും വിശുദ്ധ കുർബാന അർപ്പിച്ചു.

ഈ സന്ദർശനത്തിനു വേണ്ട എല്ലാ കാര്യങ്ങളും ക്രമീകരിച്ചതു സഭാസെക്രട്ടറിയായ കെ. ഫിലിപ്പോസച്ചനായിരുന്നു. മലങ്കരയുള്ള എല്ലാ സഭാംഗങ്ങളുടെയും സഹകരണത്തോടെ ഈ വലിയ സ്വീകരണ പരിപാടി അദ്ദേഹം സ്തുത്യർഹമായ രീതിയിൽ സംഘടിപ്പിച്ചു. അതോടെയാണ് മലങ്കരസഭയ്ക്കു പൗരസ്ത്യ ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം ഉറച്ചത്.

ഈ സന്ദർശനത്തിൻെറ പരിണതഫലങ്ങൾ പലതാണ്. മൂന്നെണ്ണം ചുരുക്കത്തിൽ പറയാം. ഒന്നാമത്തേത് സഭാതലവന്മാരുടെ സന്ദർശനങ്ങളാണ്. അർമീനിയൻ സഭയുടെ വാസ്കൻ കാതോലിക്കോസ്, റുമേനിയൻ സഭയുടെ ജസ്റ്റിനിയൻ പാത്രിയർക്കീസ്, റഷ്യൻ സഭയുടെ പീമൻ പാത്രിയർക്കീസ്, ജോർജിയൻ സഭയുടെ ഏലിയാ പാത്രിയർക്കീസ് എന്നിവർ മലങ്കര സഭ സന്ദർശിച്ചു. കൂടാതെ എത്യോപ്യൻ സഭ, ഈഗുപ്തായ സഭ, ബൾഗേറിയൻ സഭ, ഗ്രീക്ക്സഭ, അർമേനിയൻ സഭ, റഷ്യൻ സഭ, റുമേനിയൻ സഭ മുതലായ പല സഭകളിലെ മെത്രാപ്പോലീത്തമാരും പല സമയത്തായി മലങ്കരസഭ സന്ദർശിക്കുവാൻ ഇടയാക്കിയതും ഈ സ്വീകരണമായിരുന്നു. മാത്രമല്ല, ഏറെത്താമസിയാതെ ഔഗേൻ ബാവായ്ക്കും ഇപ്പോഴത്തെ ബാവായ്ക്കും ഈ സഭകളെല്ലാം സന്ദർശിക്കുവാനും സാധിച്ചു.

രണ്ടാമത്തെ ഫലം, ബലഹീനനായ എന്നെ ജനീവയിൽ അഖിലലോക സഭാകൗൺസിലിൻെറ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി നിയമിച്ചതാണ്. 1961-ൽ കോട്ടയത്തു വന്ന എല്ലാ ഓർത്തഡോക്സ് സഭകളുടെയും സംയുക്ത നിവേദനത്തിൻെറ ഫലമായാണ് ഗീവർഗീസ് ദ്വിതീയൻ ബാവാ ജനീവയിൽ പോകാമോ എന്ന് എന്നോടു ചോദിച്ചതും അതു ഞാൻ സമ്മതിച്ചതും. 1960-ൽ ഞാൻ ഓക്സ്ഫോർഡിൽ ഉള്ളകാലത്ത് അഖിലലോക സഭാകൗൺസിൽ ജനറൽ സെക്രട്ടറി ഡോ. വിസ്സർട്ട് ഹൂഫ്ട്ട് എന്നെ ജനീവയിൽ വിളിച്ചു വരുത്തി സഭാകൗൺസിൽ സ്റ്റാഫിൽ ചേരുവാൻ ആവശ്യപ്പെട്ടുവെങ്കിലും ഞാനതു നിരാകരിക്കുകയാണുണ്ടായത്. എന്നാൽ, എല്ലാ ഓർത്തഡോക്സ് സഭകളുടെയും പ്രതിനിധിയായി ജനീവയിൽ സേവനമനുഷ്ഠിക്കണമെന്നു ഗീവർഗീസ് ദ്വിതീയൻ ബാവാ എന്നോടാവശ്യപ്പെട്ടപ്പോൾ ഞാനതു സസന്തോഷം സ്വീകരിക്കുകയും അങ്ങനെ അഞ്ചുവർഷത്തിലധികം ജനീവയിൽ സേവനമനുഷ്ഠിക്കുകയും ചെയ്തു.

മൂന്നാമത്തെ നേട്ടം പൗരസ്ത്യസഭകളുടെ പരസ്പരൈക്യത്തിലേക്കുള്ള കാൽവയ്പുകളായിരുന്നു. 1965-ൽ ആഡിസബാബയിൽ പുരാതന പൗരസ്ത്യ സഭാ തലവന്മാരുടെ സമ്മേളനം സംഘടിപ്പിക്കുവാൻ എനിക്കു സാധിച്ചതിൻെറ പശ്ചാത്തലമൊരുക്കിയത് 1961-ലെ സന്ദർശനമായിരുന്നു. ഭാരതസഭ, എത്യോപ്യൻസഭ, ഈഗുപ്തായ സഭ, സുറിയാനി സഭ, അർമീനിയൻ സഭ എന്നിവയുടെ തലവന്മാരായ ഔഗേൻ ബാവാ, തെയോഫിലോസ് പാത്രിയർക്കീസ്, ഷനൂഡാ ബാവാ, യാക്കൂബ് ത്രിതീയൻ ബാവാ, വാസ്കൻ കാതോലിക്കോസ് എന്നിവർ ഒരുമിച്ചുകൂടി പത്തുദിവസത്തോളം ചർച്ചകൾ നടത്തിയെന്നത് ഒരു ചരിത്രസംഭവംതന്നെയായിരുന്നു.

മാത്രമല്ല, മുൻപറഞ്ഞ അഞ്ചു പുരാതന പൗരസ്ത്യ സഭകളും, കോൺസ്റ്റാൻറിനോപ്പിൾ കുടുംബത്തിൽപെട്ട ഓർത്തഡോക്സ് സഭകളും തമ്മിൽ 1964, 1967, 1970, 1971 എന്നീയാണ്ടുകളിൽ നടന്ന അനൗദ്യോഗിക സംഭാഷണങ്ങൾക്കും അതേത്തുടർന്നുണ്ടായ ഔദ്യോഗിക ഐക്യ സംഭാഷണങ്ങൾക്കും വഴിതെളിച്ചത് 1961-ലെ സ്വീകരണം തന്നെ. ഔദ്യോഗിക സംഭാഷണങ്ങൾ ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു. കഴിഞ്ഞ വർഷത്തിൽ ഈജിപ്തിലെ അംബാ ബിഷോയ് സന്യാസാശ്രമത്തിൽ നടന്ന ഔദ്യോഗിക സംഭാഷണം വിശ്വാസപരമായ കാര്യങ്ങളിൽ അടിസ്ഥാന ഐകമത്യം സ്ഥാപിച്ചുകഴിഞ്ഞു. ഈ വർഷത്തിൽ ഈ ഔദ്യോഗിക സംഭാഷണം അതിൻെറ സുപ്രധാനമായ രണ്ടാം ഘട്ടത്തിലെത്തും.

മലങ്കരസഭയുടെ 'വിദേശകാര്യ മന്ത്രി' എന്ന നിലയിൽ അഭിവന്ദ്യ തെയോഫിലോസ് മെത്രാപ്പോലീത്ത സഭയ്ക്കു നൽകിയിട്ടുള്ള വിശിഷ്ട സംഭാവനകളെ സഭ കൃതജ്ഞതാപൂർവം സ്മരിക്കുകയും അദ്ദേഹത്തിന് ആയുരാരോഗ്യങ്ങൾ നേരുകയും ചെയ്യുന്നു.

**■ മലങ്കരസഭയും പൗരസ്ത്യ ഓർത്തഡോക്സ് സഭകളുമായി ബന്ധം സ്ഥാപിക്കുന്നതിലും അതു വളർത്തിയെടുക്കുന്നതിലും ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ നൽകിയ സംഭാവനകൾ അനന്യമാണ്. മെത്രാപ്പോലീത്തായുടെ എൺപതാം പിറന്നാൾദിനത്തിൽ ഒരു തിരിഞ്ഞുനോട്ടം.**

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത 495

മലയാള മനോരമ



## ഓർത്തഡോക്സ് സഭ സമൂഹ വിവാഹം നടത്തുന്നു

മാതൃഭൂമി 4-4-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ 500 ദമ്പതികളെ ഉൾക്കൊള്ളിച്ച് സമൂഹ വിവാഹം നടത്തുവാൻ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ അധ്യക്ഷതയിൽ ചേർന്ന സഭാ മാനേജിംഗ് കമ്മിറ്റി തീരുമാനിച്ചു.

സമൂഹവിവാഹത്തിൻെറ നടത്തിപ്പിലേക്കായി തോമസ് മാത്യു കമ്പുക്കാട്ട് കൺവീനറായി അഞ്ചംഗ കമ്മറ്റിയും രൂപീകരിച്ചു. വിവാഹിതരാകുന്നവർക്ക് മന്ത്രകോടി, താലി എന്നിവയ്ക്കു പുറമെ പതിനായിരം രൂപ ബാങ്കിൽ നിക്ഷേപിച്ചു പാസ്ബുക്ക് നൽകുന്നതാണ്. ബാവാ തിരുമേനി ഒരു ലക്ഷം രൂപ ഇതിൻെറ ചെലവിലേക്കായി സംഭാവന നൽകി.

പരുമല, കോട്ടയം എന്നിവിടങ്ങളിൽ വച്ചു സമൂഹവിവാഹം നടത്തുവാൻ കമ്മറ്റി പ്രത്യേകം യോഗം ചേർന്ന് തീരുമാനിച്ചു.

മംഗളം





വാകത്താനം വള്ളിക്കാട്ടു ദയറായിൽ പരിശുദ്ധ ബസേലിയസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ചുള്ള ശുശ്രൂഷകൾക്ക് കാർമികത്വം വഹിക്കാനെത്തിയ പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ വൈദികർ ചേർന്ന് സ്വീകരിക്കുന്നു

# വള്ളിക്കാട്ടു ദയറായിൽ ഓർമ്മപ്പെരുന്നാൾ ഇന്നു സമാപിക്കും

സ്വന്തം ലേഖകൻ

വാകത്താനം: വള്ളിക്കാട് ദയറായിൽ കബറടങ്ങിയിട്ടുള്ള പരിശുദ്ധ ബസേലിയസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാബാവായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഇന്നലെ രാത്രി ഒമ്പതിനു നടന്ന ആഘോഷപൂർവമായ റാസയിൽ നിരവധി ഭക്തജനങ്ങൾ പങ്കെടുത്തു.

രാവിലെ കുർബാനയ്ക്ക് മാത്യൂസ് മാർ എപ്പിഫാനിയോസ് എപ്പിസ്കോപ്പ കാർമികത്വം വഹിച്ചു. പൊങ്ങന്താനം, വെട്ടിക്കുന്ന്, നാലുന്നാക്കൽ, പുത്തൻചന്ത, കൊച്ചാലുംമൂട്, ഞാലിയാകുഴി തുടങ്ങിയ സ്ഥലങ്ങളിൽനിന്നു കത്തിച്ച മെഴുകുതിരിയും പിടിച്ചു നൂറുകണക്കിനു തീർത്ഥാടകർ സംയുക്തമായി വൈകുന്നേരം ഏഴിനു ദയറായിലെത്തി കബറിങ്കൽ വണങ്ങി.

തുടർന്നു സന്ധ്യാനമസ്കാരത്തിനു പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ പ്രധാന കാർമികനായിരുന്നു. പൗലോസ് മാർ മിലിത്തിയോസ് എപ്പിസ്കോപ്പ പ്രസംഗിച്ചു.

ഇന്നുരാവിലെ ഒമ്പതിനു പരിശുദ്ധ കാതോലിക്കാ ബാവായുടെ കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന. പത്തരയ്ക്ക് കബറിങ്കൽ ധൂപപ്രാർത്ഥന, നേർച്ചവിളമ്പ്, രണ്ടുമണിക്ക് ആഘോഷമായ റാസ.

പെരുനാൾ കൊടിയേറിയ പത്താം തീയതിമുതൽ കബറിങ്കൽ പ്രാർത്ഥിച്ചു മടങ്ങാൻ നിത്യവും നൂറുകണക്കിനാളുകൾ എത്തിക്കൊണ്ടിരുന്നു. ഇന്നലെ അഭൂതപൂർവമായ തിരക്ക് അനുഭവപ്പെട്ടു.

കബറടങ്ങിയ പരിശുദ്ധ ബസേലിയസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ കിടക്കയും അദ്ദേഹമുപയോഗിച്ചിരുന്ന മറ്റ് ഉപകരണങ്ങളും കണ്ടിട്ടാണ് ദൂരെ നിന്നെത്തിയവർ മടങ്ങിയത്.

പത്തൊൻപതാം നൂറ്റാണ്ടിന്റെ മധ്യകാലത്ത് സഭയിലുണ്ടായ നവീകരണത്തെ തുടർന്നു മലങ്കര സഭാ സ്നേഹികളായ വാകത്താനം പ്രദേശത്തെ ഏതാനും കുടുംബക്കാരുടെ സഹകരണത്തോടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയാണ് 1868-ൽ ദേവാലയം സ്ഥാപിച്ചത്. തിരുവിതാംകൂർ ഗവൺമെൻറിൽ നിന്നു പട്ടയമായി കിട്ടിയ രണ്ടര ഏക്കർ സ്ഥലത്തായിരുന്നു പള്ളി നിർമ്മിച്ചത്. പൗലോസ് കത്തനാരും ഗീവർഗീസ് കത്തനാരുമാണ് ദേവാലയ നിർമ്മാണ പ്രവർത്തനത്തിനു നേതൃത്വം നൽകിയത്.

പിന്നീട് ദേവാലയത്തിന്റെ ചുമതല ഏറ്റെടുത്ത ഫാ. കണ്ടപ്പുരയ്ക്കൽ പള്ളിക്ക് ഇരുനില കെട്ടിടം കൂടി പണിയിച്ചു. 1901-ൽ അദ്ദേഹം മരിച്ചതിനെ തുടന്നു ചാപ്പലിന്റെ പ്രവർത്തനം നിലച്ചു.

സഭാ സ്നേഹികളുടെ താൽപര്യപ്രകാരം വട്ടശേരിൽ മെത്രാപ്പോലീത്ത, പള്ളിയുടെ ചുമതല പിന്നീട് പരിശുദ്ധ ബസേലിയസ് ഗീവർഗീസ് പ്രഥമൻ ബാവായായി സ്ഥാനമേറ്റ കാരുചിറ ഗീവർഗീസ് റമ്പാനെ ഏൽപിച്ചു. അദ്ദേഹത്തിന്റെ പ്രവർത്തനഫലമായി ദയറ ആയി വളർന്നു. 1912-ൽ ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തയായി അഭിഷിക്തനായി. മെത്രാപ്പോലീത്ത ദയറായിൽ സ്ഥിരതാമസമാക്കി. അതോടെ വാകത്താനത്തിന്റെ വികസനപ്രവർത്തനങ്ങളിൽ അദ്ദേഹം കൂടുതൽ ശ്രദ്ധാലുവായി.

വാകത്താനത്തിന്റെ വടക്കൻ പ്രദേശത്തുള്ള കുട്ടികൾക്കുവേണ്ടി ഉണ്ണാമറ്റത്ത് പ്രൈമറി സ്കൂൾ തുടങ്ങാൻ മുൻകൈ എടുത്തു. തെക്കുഭാഗത്തുള്ളവർക്കുവേണ്ടി മെത്രാപ്പോലീത്തായുടെ സ്നേഹിതനായ ഒറ്റപ്ലാക്കൽ റാവു സാഹിബ് ഒ.എം. ചെറിയാന്റെ സഹകരണത്തോടെ മാർ പീലക്സിനോസ് മെമ്മോറിയൽ സ്കൂൾ തുടങ്ങി. സ്കൂളിന്റെ പുരോഗതിക്കുവേണ്ടി അദ്ദേഹം പിൽക്കാലത്ത് ഗവൺമെൻറിന് എഴുതിക്കൊടുത്തു. അതാണ് ഇന്നത്തെ വാകത്താനം എൽ.പി.ജി. സ്കൂൾ. ഈ ഗവൺമെൻറ് സ്കൂളിൽ ഇന്നും മെത്രാപ്പോലീത്തായുടെ ചിത്രം സൂക്ഷിച്ചിട്ടുണ്ട്.

വാകത്താനത്തിനടുത്തുള്ള നാലുന്നാക്കൽ ഇടവകക്കാർ ഒരിക്കൽ മെത്രാപ്പോലീത്തയെ സന്ദർശിച്ച് പള്ളിക്കു വെള്ളിക്കുരിശ് വാങ്ങാനുള്ള ആഗ്രഹമറിയിച്ചു. നാലുന്നാക്കൽ പ്രദേശത്ത് പ്രൈമറി സ്കൂളാണ്, വെള്ളിക്കുരിശിനേക്കാൾ ആവശ്യമെന്നു പറഞ്ഞു സ്കൂൾ പണിയാൻ വേണ്ട ഏർപ്പാട് ചെയ്തുകൊടുത്തു. പിന്നീട് ഗവൺമെൻറിനു വിട്ടുകൊടുത്ത ആ സ്കൂളാണ് ഇന്നത്തെ സെൻറ് ആദായീസ് എൽ.പി. സ്കൂൾ. വാകത്താനം യു.പി. സ്കൂൾ, പുതുശേരി എം.ജി.ഡി. ഹൈസ്കൂൾ, ഇത്തിത്താനം എൽ.പി. സ്കൂൾ എന്നിവയുടെ നിർമ്മാണത്തിനും അദ്ദേഹം മുൻകൈ എടുത്തു.

വാകത്താനത്ത് പോസ്റ്റ് ഓഫീസ് ഉണ്ടായത് മെത്രാപ്പോലീത്തായുടെ ശ്രമഫലമായിട്ടാണ്.

1913-ൽ ഒന്നാം കാതോലിക്കാ കാലം ചെയ്തതിനെ തുടർന്നു സഭയെ നയിക്കാൻ ഏറ്റം യോഗ്യനായ മെത്രാപ്പോലീത്തയെ കണ്ടെത്താൻ പതിനൊന്നുവർഷം കഴിഞ്ഞ് നിരണത്തു സമ്മേളിച്ച മലങ്കര അസോസിയേഷൻ, ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തയെ ആണ് തെരഞ്ഞെടുത്തത്. 1924-ൽ നിരണം വലിയപള്ളിയിൽ വച്ചു ബസേലിയസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായായി സ്ഥാനമേറ്റു.

കാതോലിക്കാ സ്ഥാനത്തോടൊപ്പം കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തയായും അദ്ദേഹം പ്രവർത്തിച്ചു. ധാരാളം പള്ളികൾക്ക് ശിലാസ്ഥാപനം നടത്തി. വാകത്താനം വെട്ടിക്കുന്നു പള്ളി, പള്ളം സെഹിയോൻ പള്ളി, കുന്നാംകുളം തെക്കേ കുരിശുപള്ളി, കുഴിമറ്റം വലിയപള്ളി മുതലായവ അവയിൽ ചിലതു മാത്രമാണ്.

ലളിതജീവിതമായിരുന്നു അദ്ദേഹത്തിന്റേത്. കാൽക്കുപ്പായം, കമ്മീസ്, ശുശ്രൂഷക്കുപ്പായം, ചുവന്ന ളോഹ, മസ്നപ്സ, കാപ്പ എന്നിവ സ്വന്തമായി തയ്ച്ചെടുക്കാൻ ഭരിച്ച സഭാ ഭരണത്തിനിടയിൽ അദ്ദേഹം സമയം കണ്ടെത്തി. ആശാരിപ്പണിയിലും കൽപണിയിലും പരിശീലനം നേടിയിരുന്നു. പണം ആർക്കും കടം കൊടുത്തിരുന്നില്ല. താൻ കൈര്യം ചെയ്യുന്ന പണം സഭയുടെ പൊതു മുതലായതിനാൽ അത് കടം കൊടുക്കാൻ തനിക്കധികാരമില്ലെന്ന ബോദ്ധ്യമായിരുന്നു അദ്ദേഹത്തിന്. 1928-ൽ അദ്ദേഹം കാലംചെയ്തു. ദയറാ ചാപ്പലിൽ കബറടങ്ങി. പിന്നെ ദയറ ആരും ശ്രദ്ധിക്കാതായി.

1982-ൽ ഇപ്പോഴത്തെ കാതോലിക്കാ ബാവയാണ് ഈ ദേവാലയത്തെ പുനരുദ്ധരിച്ചത്.

---

# സഭയ്ക്കു തീരാനഷ്ടം

15-12-90

പത്തനംതിട്ട: ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ നിര്യാണത്തിൽ രാഷ്ട്രീയ സാംസ്കാരിക നേതാക്കളും വിവിധ സഭാ മേലദ്ധ്യക്ഷന്മാരും അനുശോചനം രേഖപ്പെടുത്തി.

പണ്ഡിതനും വിദ്യാഭ്യാസപ്രവർത്തകനും സർവോപരി മനുഷ്യസ്നേഹിയുമായിരുന്നു മെത്രാപ്പോലീത്തായെന്നു സ്പീക്കർ വർക്കല രാധാകൃഷ്ണൻ അനുശോചന സന്ദേശത്തിൽ പറഞ്ഞു. മുഖ്യമന്ത്രി ഇ. കെ. നായനാർ ദുഃഖം രേഖപ്പെടുത്തി.

മലങ്കരസഭയ്ക്കും സമൂഹത്തിനും തീരാനഷ്ടമാണു സംഭവിച്ചിരിക്കുന്നതെന്നു പ്രതിപക്ഷ നേതാവ് കെ. കരുണാകരൻ പറഞ്ഞു.

ക്രൈസ്തവസഭയ്ക്കും സമൂഹത്തിനും തീരാനഷ്ടമാണ് ഈ വേർപാടെന്നു കേരള കോൺഗ്രസ് (എം) ചെയർമാൻ കെ. എം. മാണി പ്രസ്താവിച്ചു.

സെൻറ് സ്റ്റീഫൻസ് കത്തീഡ്രലിൽ ശുശ്രൂഷയ്ക്കിടയിൽ നടത്തിയ പ്രസംഗങ്ങളിൽ സമൂഹത്തിന്റെ വിവിധ തുറകളിൽപ്പെട്ടവർ മെത്രാപ്പോലീത്തായുടെ അപദാനങ്ങൾ വാഴ്ത്തി.

ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ: സർവസമുദായ മൈത്രിക്ക് അക്ഷീണം യത്നിച്ച മഹാനേതാവായിരുന്നു മാർ പീലക്സിനോസ്.

ആർച്ച്ബിഷപ് ബനഡിക്ട് മാർ ഗ്രീഗോറിയോസ്: എക്യുമെനിക്കൽ പ്രസ്ഥാനത്തിനു തുടക്കം കുറിക്കുന്നതിനു മെത്രാപ്പോലീത്താ നൽകിയ സേവനം വിലപ്പെട്ടതാണ്.

മക്കപ്പുഴ വാസുദേവൻ പിള്ള: സാഹോദര്യത്തിന്റെ വളർച്ചയ്ക്കും മതമൈത്രിക്കും ശ്രമിച്ച ധന്യഗുരു.

സിറിൽ മാർ ബസേലിയോസ്: ആഗോള സഭയിൽ അറിയപ്പെടുന്ന നേതാവും പ്രാർഥനാനിരതനുമായിരുന്നു മാർ പീലക്സിനോസ്.

പി. ജെ. കുര്യൻ എം.പി.: സഭാനേതാവു മാത്രമായിരുന്നില്ല മാർ പീലക്സിനോസ്. വിദ്യാഭ്യാസ, സാമൂഹിക, സാംസ്കാരിക മേഖലകളിലെല്ലാം അദ്ദേഹം ധീരമായ നേതൃത്വം നൽകി.

കെ. കെ. നായർ എം.എൽ.എ.: എന്നുമെന്നും തിരുമേനിയെക്കുറിച്ചുള്ള ഓർമ പത്തനംതിട്ടയിൽ നിറഞ്ഞുനിൽക്കും.

മുനിസിപ്പൽ ചെയർമാൻ സി. മീരാസാഹിബ്: പത്തനംതിട്ട പട്ടണത്തിനു തീരാനഷ്ടം.

ക്നാനായ സഭയുടെ പ്രതിനിധി ഫാ. എ. പി. ജോസഫ്, ഡോ. പി. ഇ. സോമൻ, കത്തീഡ്രൽ വികാരി ഫാ. എം. എം. മാത്യൂസ് എന്നിവരും പ്രസംഗിച്ചു.

മലങ്കര സഭയുടെ എല്ലാ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും ഇന്നലെ അവധി നൽകിയിരുന്നു. 16 വരെ സഭ ദുഃഖാചരണം നടത്തും.



**വിടവാങ്ങൽ:** ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ഭൗതികശരീരവും വഹിച്ചുകൊണ്ടുള്ള വിലാപയാത്ര ബേസിൽ അരമന ചാപ്പലിലേക്ക്. - മനോരമ

---

# പുലിക്കോട്ടിൽ ചരമജൂബിലി സമാപനം ഒന്നിന്

സ്വന്തം ലേഖകൻ

29-11-91

കോട്ടയം: പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാപ്പോലീത്തായുടെ 175-ാം ചരമവാർഷികജൂബിലി സമാപനസമ്മേളനം ഡിസംബർ ഒന്നിനു ജന്മസ്ഥലമായ കുന്നംകുളത്തു നടത്തും.

അന്നു രാവിലെ ഒമ്പതുമണിക്ക് ആർത്താറ്റു സെൻറ് മേരീസ് കത്തീഡ്രലിൽ പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാനകാർമ്മികത്വത്തിലും മറ്റു നാലു മെത്രാപ്പോലീത്താമാരുടെ സഹകരണത്തിലും അഞ്ചിന്മേൽ കുർബാന അർപ്പിക്കും.

മൂന്നുമണിക്കു പാറയിൽ സെൻറ് ജോർജ് പള്ളിയിൽനിന്നു ഭക്തജനങ്ങൾ ഘോഷയാത്രയായി വൈ. എം. സി. എ. ഗ്രൗണ്ടിൽ സജ്ജമാക്കുന്ന മാർ ദീവന്നാസ്യോസ് നഗറിൽ എത്തി സമാപനസമ്മേളനം ചേരും.

പരിശുദ്ധ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ ചേരുന്ന സമ്മേളനം മുഖ്യമന്ത്രി കെ. കരുണാകരൻ ഉദ്ഘാടനം ചെയ്യും. ധനമന്ത്രി ഉമ്മൻ ചാണ്ടി ജൂബിലി സ്മരണിക പ്രകാശനം ചെയ്യും.

വനംമന്ത്രി കെ. പി. വിശ്വനാഥൻ ആർത്താറ്റു കുന്നംകുളം മഹായിടവകയുടെ യുവജനപ്രസ്ഥാനം പണിതു കൊടുക്കുന്ന വീടിന്റെ താക്കോൽദാനം നിർവഹിക്കും. ടി. എം. ചന്ദ്രമോഹൻ എം. എൽ. എ., കെ. എസ്. നാരായണൻ നമ്പൂതിരി എം. എൽ. എ., കുന്നംകുളം മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, ബിഷപ് ഡോ. മാർ അപ്രേം, പൗലൂസ് മാർ പീലക്സിനോസ്, ജോസഫ് മാർ കൂറിലോസ്, ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാർ പ്രസംഗിക്കും.

---

# സമുദായക്കേസ്: സ്റ്റേ ഹർജി പിൻവലിക്കാൻ അനുമതി

20-9-91

സ്വന്തം ലേഖകൻ

ന്യൂഡൽഹി: സമുദായക്കേസിൽ ക്നാനായ സമുദായം കൊടുത്ത സ്റ്റേ ഹർജി ഇരുകൂട്ടരുടെയും വാദം കേട്ടശേഷം ഹർജിക്കാരുടെ ആവശ്യപ്രകാരം പിൻവലിക്കാൻ സുപ്രീംകോടതി അനുമതി നൽകി.

എന്നാൽ, പിന്നീടു വ്യക്തമായ കാരണങ്ങളുണ്ടായാൽ വീണ്ടും ഹർജി കൊടുക്കുന്നതിനു തടസ്സമില്ലെന്നു ജസ്റ്റിസ് കെ. ജഗന്നാഥഷെട്ടി, ജസ്റ്റിസ് യോഗേശ്വർ ദയാൽ എന്നിവരടങ്ങിയ ഡിവിഷൻ ബഞ്ച് ഉത്തരവായി.

ക്നാനായ സമുദായ ഭരണഘടനയുടെ തർജമ ഹാജരാക്കണമെന്നും കാതോലിക്കാ വിഭാഗത്തിന്റെ ഇടപെടലിൽനിന്ന് എന്തു കാരണങ്ങളാലാണു സംരക്ഷണം ആവശ്യപ്പെടുന്നതെന്നു വ്യക്തമാക്കണമെന്നും ജൂലൈ 18-നു സുപ്രീംകോടതി നിർദേശിച്ചിരുന്നു.

എന്നാൽ, ഇന്നലെ ഹർജി വാദത്തിനെടുത്തപ്പോൾ ക്നാനായ വിഭാഗം കാരണങ്ങളൊന്നും വ്യക്തമാക്കിയില്ല. മാത്രമല്ല, കേസിൽ ഇതുവരെ ഹാജരാക്കി തെളിയിച്ചിരുന്ന ഭരണഘടനയ്ക്കു പകരം ഹൈക്കോടതിയുടെ സിംഗിൾ ബഞ്ച് വിധിക്കുശേഷം ഭേദഗതി ചെയ്ത ഭരണഘടനയാണു ഹാജരാക്കിയത്.

കാതോലിക്കാപക്ഷം ഇതു ചൂണ്ടിക്കാട്ടുകയും ഹർജി തള്ളണമെന്നു വാദിക്കുകയും ചെയ്തപ്പോൾ ഹർജി പിൻവലിക്കാൻ ക്നാനായ വിഭാഗം തയ്യാറായി.

പുതിയ കാതോലിക്കോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനെ കേസിൽ കക്ഷി ചേർക്കുന്നതിനു കാതോലിക്കോസ് വിഭാഗം സമർപ്പിച്ച അപേക്ഷ സുപ്രീംകോടതി അനുവദിച്ച് 17-ാംഎതിർകക്ഷിയായി ചേർക്കാൻ ഉത്തരവിട്ടു.

സുപ്രീംകോടതിയുടെ ഇടക്കാല ഉത്തരവിൽ മാറ്റങ്ങൾ വരുത്തണമെന്നാവശ്യപ്പെട്ട് പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച ഹർജി ഒക്ടോബർ 21-നു കോടതി പരിഗണിക്കും.

ക്നാനായ സമുദായത്തിനുവേണ്ടി ടി. എസ്. കൃഷ്ണമൂർത്തി അയ്യർ, ബാലകൃഷ്ണൻ, കാതോലിക്കോസ് വിഭാഗത്തിനുവേണ്ടി എഫ്. എസ്. നരിമാൻ, സദ്രുൽ അനം, കെ. ജോർജ്, സി. ടി. ജോസഫ് എന്നിവർ ഹാജരായി.

---

# സഭകൾ യോജിപ്പിന്റെ മേഖലകണ്ടെത്തും

തിരുവല്ല: ഓർത്തഡോക്സ്, മാർത്തോമ്മാ സഭകൾ തമ്മിൽ യോജിപ്പിന്റെ മേഖലകൾ കണ്ടെത്താനുള്ള ചർച്ച ആരംഭിച്ചതായി ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്ത അറിയിച്ചു.

ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെയും ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്തായുടെയും ജന്മദിനാഘോഷത്തോടനുബന്ധിച്ച് ചേർന്ന സംയുക്ത സമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ഡോ. യൂയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പാ അധ്യക്ഷനായിരുന്നു. ചങ്ങനാശേരി ആർച്ച്ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ, റവ. എൻ.എം. ചെറിയാൻ, അന്നമ്മ ജോസഫ്, ജോർജ് ഫിലിപ്പ്, അഡ്വ. മാത്യു ഇടിക്കുള, പ്രൊഫ. കോശി ചെറിയാൻ, റവ. പി.എം. ജോർജ് എന്നിവർ പ്രസംഗിച്ചു.

മംഗളം 11-4-92

# പീലക്സീനോസ് മെത്രാപ്പോലീത്തായ്ക്ക് അന്ത്യോപചാരം

സ്വന്തം ലേഖകൻ

പത്തനംതിട്ട: കാലം ചെയ്ത ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ഭൗതികശരീരം ആയിരക്കണക്കിനാളുകളുടെ സാന്നിധ്യത്തിൽ ബേസിൽ അരമന ചാപ്പലിൽ കബറടക്കി.

മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ മെത്രാപ്പോലീത്തായും തുമ്പമൺ ഭദ്രാസനാധിപനുമായ മെത്രാപ്പോലീത്തായ്ക്ക് അന്തിമോപചാരമർപ്പിക്കാൻ ഇന്നലെ രാവിലെ തന്നെ പത്തനംതിട്ട മാക്കാംകുന്ന് സെൻറ് സ്റ്റീഫൻസ് കത്തീഡ്രലിൽ ഭക്തജനങ്ങൾ തടിച്ചുകൂടിയിരുന്നു.



വിശുദ്ധിയുടെ പരിമളവുമായി പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടം: പരുമല പെരുനാൾ ഇന്നും നാളെയും ആചരിക്കുന്നു. - മനോരമ.

# പരുമലപ്പള്ളി: ഇന്നും നാളെയും ആശ്വാസത്തിൻെറ പനിനീർമഴ

1-11-89

പരുമല: പുണ്യസ്മരണകൾ തുടിക്കുന്ന പതിനായിരക്കണക്കിനു മനസുകൾ ഇവിടെ സംഗമിക്കുന്നു. മാധ്യസ്ഥ്യം തേടിയെത്തുന്നവർക്ക് ആശ്രയമരുളുന്ന പരിശുദ്ധ പരുമല തിരുമേനിയുടെ 87-ാം ഓർമ്മപ്പെരുനാൾ ഇന്നും നാളെയും ആഘോഷിക്കുന്നു.

തിരുമേനിയുടെ ജന്മസ്ഥലമായ മുളന്തുരുത്തി ഉൾപ്പെടെ 30 കേന്ദ്രങ്ങളിൽനിന്നെത്തുന്ന പദയാത്രാസംഘങ്ങളുടെ ഭക്തികീർത്തനങ്ങളാൽ സാന്ദ്രമാകുന്ന അന്തരീക്ഷം. അനുഭവസാക്ഷ്യങ്ങളുടെ കരുത്തിൽ ഓരോ വർഷവും പരുമല പള്ളിയിലെത്തുന്നവരുടെ സംഖ്യ വർദ്ധിച്ചുവരുന്നു. ഭക്തിയുടെ ഒരു നിയോഗംപോലെ അവർ എത്തുന്നു. നിറഞ്ഞ മനസുമായി മടങ്ങുന്നു.

അൻപത്തിനാലു വർഷത്തെ ആ ധന്യജീവിതത്തിന് ഈ ഭക്തജനപ്രവാഹം സാക്ഷ്യമാകുന്നു. വസൂരിരോഗത്താൽ വലഞ്ഞ മല്ലപ്പള്ളിയിലെയും തുമ്പമണ്ണിലെയും പാവങ്ങൾക്ക് ആശ്രയമായ കൊച്ചുതിരുമേനി ഇന്നും പതിനായിരങ്ങളുടെ ആശാകേന്ദ്രം. പത്താംവയസിൽ ശെമ്മാശനും 18-ൽ വൈദികനും 24-ൽ മെത്രാനുമായിത്തീർന്ന തിരുമേനിയുടെ ജീവിതം പ്രാർത്ഥനാദീപ്തമായിരുന്നു.

പരുമല സെമിനാരിയിലെ ആ നല്ല അദ്ധ്യാപകൻ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ പ്രാധാന്യം കണക്കിലെടുത്തു നിരവധി സ്കൂളുകൾ സ്ഥാപിക്കാൻ മുൻകൈയെടുത്തു. തിരുവല്ലയിലെ എം. ജി. എം. ഹൈസ്കൂളും തുമ്പമണ്ണിലെ എം. ജി. ഹൈസ്കൂളും അവയിൽ ചിലതുമാത്രം.

പെരുനാളിനോടനുബന്ധിച്ച് ഇന്ന് ആറിനു നടക്കുന്ന സന്ധ്യാനമസ്കാരത്തിനുശേഷം പരിശുദ്ധ കാതോലിക്കാ ബാവാ ഭക്തജനങ്ങളെ ആശീർവദിക്കും. രാത്രി എട്ടിനു പള്ളിയിൽനിന്നു പടിഞ്ഞാറെ കുരിശിങ്കലേക്കു റാസ. 8.30-നു തീർത്ഥാടകസംഘത്തെ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സ്വീകരിക്കും. ഒമ്പതിനു വിവിധ പദയാത്രാസംഘങ്ങളുടെ ഗാനമേള. തുടർന്നു ധ്യാനപ്രസംഗങ്ങൾ.

നാളെ ആറിനു നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിൻെറ കാർമ്മികത്വത്തിൽ കുർബാന. എട്ടരയ്ക്കു പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാന. പത്തിന് ആശീർവാദം. 11-ന് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക പൊതുയോഗം. രണ്ടിന് ആഘോഷമായ റാസ. പെരുനാൾ ദിവസങ്ങളിൽ കേരളത്തിലെ പ്രധാനപ്പെട്ട എല്ലാ സ്റ്റേഷനുകളിൽനിന്നും പരുമലയ്ക്കു കെ. എസ്. ആർ. ടി. സി. പ്രത്യേക ബസ്സർവീസ് നടത്തുന്നുണ്ട്.

# മാർതിമോത്തിയോസ് സപ്തതിയാഘോഷം ഒക്ടോ. 29-ന്

1991 ഒക്ടോ.17 ...

സ്വന്തം ലേഖകൻ

തിരുവല്ല: മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയാഘോഷവും പരിശുദ്ധ കാതോലിക്കാ ബാവായ്ക്കും അഭിനവ എപ്പിസ്കോപ്പാമാർക്കും സ്വീകരണവും 29-നു മാവേലിക്കര പുതിയകാവ് സെൻറ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടക്കും.

അന്നു രാവിലെ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും. കാതോലിക്കാബാവാ ജന്മദിന സ്തോത്രശുശ്രൂഷ നടത്തും.

'ഓർത്തഡോക്സ് സഭ 21-ാം നൂറ്റാണ്ടിലേക്ക്' എന്ന വിഷയത്തെക്കുറിച്ചു സിംപോസിയം. സി. കെ. കൊച്ചുകോശി, സിവിൽ സപ്ലൈസ് കോർപറേഷൻ മാനേജിംഗ് ഡയറക്ടർ ജിജി തോംസൺ, എലിസബത്ത് തോമസ് എന്നിവർ ചർച്ചയിൽ പങ്കെടുക്കും. ഡോ. സാമുവൽ ചന്ദനപ്പള്ളി പ്രബന്ധം അവതരിപ്പിക്കും. ഫാ. ഗബ്രിയേൽ മോഡറേറ്ററായിരിക്കും.

മൂന്നരയ്ക്കു സെൻറ് മേരീസ് പാരീഷ് ഹാളിൽ നടക്കുന്ന പൊതുസമ്മേളനം കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും. ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ, തിരുവല്ലാ രൂപതാധ്യക്ഷൻ ഗീവർഗീസ് മാർ തിമോത്തിയോസ്, ബിഷപ് കെ. സി. സേത്ത്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, കേന്ദ്രമന്ത്രി പി. ജെ. കുര്യൻ, ധനമന്ത്രി ഉമ്മൻ ചാണ്ടി എന്നിവർ പ്രസംഗിക്കും.

ആഘോഷപരിപാടികൾക്കുവേണ്ടി വിപുലമായ ഒരുക്കങ്ങൾ ആരംഭിച്ചതായി കത്തീഡ്രൽ വികാരി ഐസക്ക് കോർ എപ്പിസ്കോപ്പാ, ജനറൽ കൺവീനർ പി. കെ. കുര്യൻ എന്നിവർ പറഞ്ഞു.

# ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി വിശേഷാൽ യോഗം

മംഗളം 18-2-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റിയുടെ വിശേഷാൽ യോഗം കോട്ടയം പഴയ സെമിനാരിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടി. കാതോലിക്കാ ബാവായെ കൂടാതെ മറ്റു പന്ത്രണ്ട് മെത്രാപ്പോലീത്തമാരും മുപ്പത് വൈദികരും ഉൾപ്പെടെ നൂറ്റിപത്തോളം അംഗങ്ങൾ യോഗത്തിൽ സംബന്ധിച്ചു.

ഉന്നത ബഹുമതികൾ ലഭിച്ച സഭാംഗങ്ങളായ മൂന്നുപേരെ യോഗം അനുമോദിച്ചു. പത്മശ്രീ ലഭിച്ച കെ.എം. മാമ്മൻ മാപ്പിള, കേരള യൂണിവേഴ്സിറ്റി വൈസ് ചാൻസലറായി നിയമിതനായ പ്രൊഫ. ജെ.വി. വിളനിലം, അദ്ധ്യാപകർക്കുള്ള ദേശീയ അവാർഡ് ലഭിച്ച എം. യോഹന്നാൻ എന്നിവരെയാണ് യോഗം അനുമോദിച്ചത്.

സുപ്രധാനമായ ചില വിഷയങ്ങൾ യോഗം ചർച്ചചെയ്തു തീരുമാനമെടുത്തു.

തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറായി നിയമിച്ചു എന്ന് ബാവാ തിരുമേനി യോഗത്തെ അറിയിച്ചു.

അമേരിക്കൻ മെത്രാസന ഭരണസംവിധാനത്തെപ്പറ്റി ബാവാ തിരുമേനിയും സീനിയർ മെത്രാപ്പോലീത്താമാരും അമേരിക്ക സന്ദർശിച്ച് വന്നതിനുശേഷം അടുത്ത മാനേജിംഗ് കമ്മിറ്റി യോഗത്തിൽ തീരുമാനം എടുക്കുന്നതിന് മാറ്റിവച്ചു.

അടൂർ സെൻറ് സിറിൾസ് കോളജ് മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടനാപ്രകാരം പൊതുസഭയുടെ നിയന്ത്രണത്തിൽ കൊണ്ടുവരുന്നതിന് തീരുമാനിച്ചു.

മാനേജിംഗ് കമ്മിറ്റി യോഗങ്ങൾ ദേവലോകം അരമന കോമ്പൗണ്ടിൽ പണിയുന്ന ഓഡിറ്റോറിയത്തിൽ കൂടുന്നതിനും തീരുമാനിച്ചു.

അടുത്ത മാനേജിംഗ് കമ്മിറ്റി മെയ് 1-ന് കൂടുന്നതിനും യോഗം തീരുമാനിച്ചു.

# കുടുംബം രാഷ്ട്ര സേവനത്തിന് അടിത്തറയാകണം

... Sept. 8.91

ബത്തേരി: രാഷ്ട്രങ്ങളൊക്കെയും സംഘർഷനിർഭരമായ സാഹചര്യങ്ങളിലൂടെ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കെ ലൂഷിപ്രാക്തമായ സാംസ്കാരിക പാരമ്പര്യമുള്ള ഭാരതം സത്യത്തിന്റെയും നീതിയുടേയും മാതൃക ലോകത്തിനു കാണിച്ചു കൊടുക്കണമെന്നു സുൽത്താൻബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമിസ് മെത്രാപ്പോലീത്ത അഭ്യർഥിച്ചു.

രാഷ്ട്ര പുനഃസൃഷ്ടിയുടേതായ മഹായജ്ഞത്തിൽ സംശുദ്ധമായ കുടുംബ ജീവിതത്തിനുള്ള സ്ഥാനം കണ്ടറിഞ്ഞ് ഈശ്വര വിശ്വാസികളായ കുടുംബിനികൾ ഭദ്രമായ കുടുംബ ജീവിതത്തിലൂടെ രാഷ്ട്ര നിർമാണ യജ്ഞത്തിൽ പങ്കുചേരണം.

ബത്തേരി ഭദ്രാസന മാർത്തമറിയം വനിതാ സമാജത്തിന്റെ ആഭിമുഖ്യത്തിൽ നൽകിയ സ്വീകരണത്തിനു മറുപടി പറയുകയായിരുന്നു മെത്രാപ്പോലീത്ത.

ഭദ്രാസനത്തിലെ നിരവധി വൈദികരുടെ അകമ്പടിയോടെ കത്തീഡ്രൽ അങ്കണത്തിൽ മെത്രാപ്പോലീത്തയെ പ്രാർഥനാ ഗാനങ്ങളോടെ സ്വീകരിച്ചു. രണ്ടായിരത്തിലധികം സ്ത്രീകൾ സ്വീകരണ സമ്മേളനത്തിൽ പങ്കെടുക്കാനായി ഭദ്രാസനത്തിന്റെ വിവിധ ഇടവകകളിൽനിന്ന് എത്തിച്ചേർന്നു. സമുദായ ട്രസ്റ്റി ഫാ. മത്തായി നൂറനാൽ സമ്മേളനം ഉദ്ഘാടനം ചെയ്തു.

പുരമറ്റത്തിൽ പൗലോസ് കോർ എപ്പിസ്കോപ്പ ആധ്യക്ഷ്യം വഹിച്ചു. എം. ജി. സാമുവൽ കോർ എപ്പിസ്കോപ്പ, അന്നമ്മ ജോഷ്വ കിളിയന്തറ, മേരി മത്തായി, ലില്ലമ്മ ജോൺ പ്രസംഗിച്ചു. വിവിധ ഗ്രൂപ്പുകൾക്കു വേണ്ടിയും മെത്രാപ്പോലീത്തക്കു ഹാരങ്ങളും ബൊക്കെകളും സമ്മാനിച്ചു.

ഭദ്രാസന സെക്രട്ടറി സാലമ്മ കുര്യാക്കോസ് സ്വാഗതവും ഫാ. കുര്യൻ പൊയ്യക്കൽ നന്ദിയും പറഞ്ഞു.

# ഓർത്തഡോക്സ് സഭയ്ക്ക് 13 കോടിയുടെ ബജറ്റ്

15-6-91

കോട്ടയം: ഈ സാമ്പത്തികവർഷത്തിലേക്കു മലങ്കര ഓർത്തഡോക്സ് സഭയ്ക്കു 13 കോടിയിൽപരം രൂപയുടെ ബജറ്റ് പാസാക്കി.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ പഴയ സെമിനാരിയിൽ ചേർന്ന യോഗത്തിൽ സഭാസെക്രട്ടറി എം. ടി. പോളാണ് ബജറ്റ് അവതരിപ്പിച്ചത്.

സഭയിലെ പൊതു സ്ഥാപനങ്ങളുടെയും ഭദ്രാസനകേന്ദ്രങ്ങളുടെയും ബജറ്റു കൂടി ഉൾപ്പെടുത്തിയാൽ തുക 15 കോടിയിൽ പരം വരും.

വിവിധ മൽസരപരീക്ഷകൾക്കു പരിശീലനം നൽകുന്നതിനു കോട്ടയത്തും തിരുവനന്തപുരത്തും അക്കാദമി ആരംഭിക്കും. കോട്ടയത്ത് ഇതുസംബന്ധിച്ച് ഒരു ഇൻസ്റ്റിറ്റ്യൂട്ടും തുടങ്ങുന്നതാണ്. ബജറ്റിൽ ഇതിലേക്ക് അഞ്ചുലക്ഷം രൂപ വകയിരുത്തി.

കാതോലിക്കേറ്റ് ഓഫീസ് പുനഃസംഘടിപ്പിക്കുന്നതിനു 15 ലക്ഷം രൂപ നീക്കിവച്ചു. തൊഴിലവസരക്കമ്മിറ്റിയുടെ പ്രവർത്തനം ഊർജിതമാക്കാൻ രണ്ടുലക്ഷം രൂപ അനുവദിച്ചു.

ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്കു പ്രവേശിക്കുന്നതിനുമുമ്പു സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന സഭാംഗങ്ങളുടെ പാർപ്പിടസൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിനുള്ള ഭവനനിർമാണ കമ്മിറ്റിയുടെ പദ്ധതി അംഗീകരിച്ചു. പ്രാരംഭ ചെലവുകൾക്കു രണ്ടുലക്ഷം രൂപ നീക്കിവച്ചു.

വൈദികരുടെ ശമ്പളപരിഷ്ക്കരണപദ്ധതി അംഗീകരിച്ചു. വിശദാംശങ്ങൾ നടപ്പാക്കുവാൻ കമ്മിറ്റിയെ നിയോഗിച്ചു. ഒരു ആർബിട്രേഷൻ ബോർഡ് രൂപവൽക്കരിക്കുവാനുള്ള നിർദേശം അംഗീകരിച്ചു. ഏതെങ്കിലും വിഷയങ്ങളിൽ അഭിപ്രായവ്യത്യാസം ഉണ്ടായാൽ ഈ ബോർഡ് പരിഹാരം കണ്ടെത്തും.

സ്കൂളുകളിൽ കക്ഷിരാഷ്ട്രീയം നിരോധിക്കണമെന്നു യോഗം സർക്കാരിനോട് അഭ്യർത്ഥിച്ചു.

മുൻപ്രധാനമന്ത്രി രാജീവ്ഗാന്ധി, ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ, വടക്കേത്തലയ്ക്കൽ ജോർജ് സഖറിയാ കോർ എപ്പിസ്ക്കോപ്പാ, കെ. ടി. സഖറിയാ കോർ എപ്പിസ്ക്കോപ്പാ, പി. എം. തോമസ്, പി. ജെ. ജേക്കബ്, കെ. വി. ഏബ്രഹാം എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

മലങ്കര സഭയുടെ പരമാദ്ധ്യക്ഷനെന്ന നിലയിൽ 15 വർഷം സുധീരനേതൃത്വം നൽകിയശേഷം അനാരോഗ്യംമൂലം സ്ഥാനത്യാഗം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ സേവനങ്ങളെ പ്രകീർത്തിക്കുകയും അദ്ദേഹത്തിന്റെ രോഗശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്തു.

അഭിനവ കാതോലിക്കാ ബാവായെ അനുമോദിക്കുകയും ഭക്ത്യാദരവുകൾ പ്രകടിപ്പിക്കുകയും ഉണ്ടായി. പുതുതായി വാഴിച്ച അഞ്ചു മെത്രാപ്പോലീത്താമാരെയും യോഗം അനുമോദിച്ചു.

പത്മശ്രീ ലഭിച്ച ഡോ. കെ. എം. ചെറിയാൻ, വൈ. എം. സി. എ. സൗത്ത് വെസ്റ്റിന്ത്യാ റീജനൽ പ്രസിഡൻറ് പി. എം. പൈലിപ്പിള്ള എന്നിവരെ അനുമോദിച്ചു.

മെത്രാപ്പോലീത്താമാരായ ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലൂസ് മാർ ഗ്രീഗോറിയോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദിവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്കോറസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, പൗലൂസ് മാർ മിലിത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമിസ്, ഇയ്യോബ് മാർ പീലക്സിനോസ്, സഖറിയാസ് മാർ അന്തോനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരും മറ്റു ക്ഷണിക്കപ്പെട്ടവരും യോഗത്തിൽ പങ്കെടുത്തു.

# പുതിയ അഞ്ചു മെത്രാന്മാർ ചുമതലയേറ്റു

15-6-91

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ പുതുതായി വാഴിച്ച അഞ്ചു മെത്രാപ്പോലീത്താമാരും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കല്പനപ്രകാരം ഭരണച്ചുമതല ഏറ്റെടുത്തു. ഭദ്രാസനത്തിന്റെ പേരുകൾ ബ്രാക്കറ്റിൽ.

കുറിയാക്കോസ് മാർ ക്ലീമീസ് (സുൽത്താൻ ബത്തേരി), ഇയ്യോബ് മാർ പീലക്സിനോസ് (ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ്), സഖറിയാസ് മാർ അന്തോനിയോസ് (കൊച്ചി), മാത്യൂസ് മാർ സേവേറിയോസ് (ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ സേവനത്തോടൊപ്പം കോട്ടയം സെൻട്രൽ ഭദ്രാസന മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ്), ഗീവർഗീസ് മാർ കൂറിലോസ് (ബോംബെ ഭദ്രാസന മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ്).

സഹായ മെത്രാപ്പോലീത്താമാരായിരുന്ന മാത്യൂസ് മാർ എപ്പിപ്പാനിയോസ് (കൊല്ലം), ഫിലിപ്പോസ് മാർ യൗസേബിയോസ് (തുമ്പമൺ) ഭദ്രാസനച്ചുമതല ഏറ്റെടുത്തു.

ഇതുസംബന്ധിച്ചു പഴയ സെമിനാരിയിൽ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ചേർന്ന മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റിയുടെ ശുപാർശകൾ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു.

# എം. ഡി. ഹൈസ്കൂളിനു ശതാബ്ദി സ്മാരകം

22-9-91

കോട്ടയം: അടുത്തവർഷം ശതാബ്ദിയാഘോഷിക്കുന്ന കോട്ടയം എം.ഡി. സെമിനാരി ഹൈസ്കൂളിനു ശതാബ്ദി സ്മാരകമായി മുപ്പതുലക്ഷം രൂപ ചെലവിൽ മന്ദിരം നിർമിക്കുന്നതിനു പൂർവവിദ്യാർഥികളുടെയും മുൻ അധ്യാപകരുടെയും സംയുക്തയോഗം തീരുമാനിച്ചു.

ഇരുനിലയിൽ താഴെ 12 ക്ലാസുമുറികളും മുകളിൽ ഓഡിറ്റോറിയവും ഉൾപ്പെടുന്ന ഈ കെട്ടിടത്തിന്റെ ശിലാസ്ഥാപനം ശതാബ്ദിയാഘോഷപരിപാടികൾ ആരംഭിക്കുന്ന 1992 ജനുവരി 30-നു നടത്തും. 1993 ജനുവരി 30-നു പണി പൂർത്തിയാക്കാനാണ് ഉദ്ദേശിക്കുന്നത്.

മുനിസിപ്പൽ ചെയർമാൻ പി.സി. ചെറിയാൻ മടുക്കാനിയുടെ അധ്യക്ഷതയിൽ ചേർന്നയോഗം ശതാബ്ദിയാഘോഷ നടത്തിപ്പിനായി പരിശുദ്ധ കാതോലിക്കാബാവാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ മുഖ്യരക്ഷാധികാരിയും ഓർത്തഡോക്സ് വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കോർപറേറ്റ് മാനേജർ മെത്രാപ്പോലീത്താ, മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, മലയാള മനോരമ ചീഫ് എഡിറ്റർ കെ.എം.മാത്യു, സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര, ധനമന്ത്രി ഉമ്മൻ ചാണ്ടി, രമേശ് ചെന്നിത്തല എം.പി., പി.സി. ചെറിയാൻ മടുക്കാനി, ടി.കെ. രാമകൃഷ്ണൻ എം.എൽ.എ., ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി.വി. ഏബ്രഹാം, കെ.എ. അയ്യപ്പൻപിള്ള എന്നിവർ രക്ഷാധികാരിമാരും മാമ്മൻ വർഗീസ് ജനറൽ കൺവീനറുമായി ജനറൽ കമ്മിറ്റിയെയും ഫിനാൻസ് കമ്മിറ്റിയെയും തെരഞ്ഞെടുത്തു.

നിരവധി പ്രഗല്ഭ അധ്യാപകർ സേവനമനുഷ്ഠിക്കുകയും നിരവധി പ്രശസ്ത വ്യക്തികളെ സൃഷ്ടിക്കുകയും ചെയ്ത എം.ഡി. സെമിനാരി ഹൈസ്കൂൾ ശതാബ്ദിയാഘോഷിക്കുമ്പോൾ അതിനനുയോജ്യ സ്മാരകമുണ്ടാകണമെന്നു ചടങ്ങിൽ പ്രസംഗിച്ച ഫാ. പി.ഐ. കുര്യാക്കോസ്, ബേബി അലക്സ്, പി.ടി.എ. പ്രസിഡൻറ് പി.സി. ഏലിയാസ്, കെ.എ. അയ്യപ്പൻപിള്ള, ടി.എം. മാത്യു, കെ.സി. ചാക്കോ, പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവർ ചൂണ്ടിക്കാട്ടി. ഹെഡ്മാസ്റ്റർ കെ.കെ. ഏബ്രഹാം സ്വാഗതവും ഫാ. ഒ.സി. കുര്യാക്കോസ് നന്ദിയും പറഞ്ഞു.



പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് അങ്കണത്തിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ അധ്യക്ഷപ്രസംഗം നടത്തുന്നു. ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ദീയസ്കോറസ്, മാത്യൂസ് മാർ ബർണബാസ്, സഖറിയാസ് മാർ ദിവന്നാസിയോസ്, ജോസഫ് മാർ പക്കോമിയൂസ്, തോമസ് മാർ മക്കാറിയോസ്, നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, കാതോലിക്കാ ബാവാ, ദാനിയേൽ മാർ പീലക്സിനോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്നിവർ. - ദീപിക

# 'കയറി'ന് ക്ലിയറൻസ് നൽകണം: പി.സി. തോമസ്

സ്വന്തം ലേഖകൻ

ന്യൂഡൽഹി: തകഴിയുടെ കയർ എന്ന നോവലിനെ ആസ്പദമാക്കിയുള്ള ടെലിവിഷൻ പരമ്പരയ്ക്ക് ഉടനെ ക്ലിയറൻസ് നൽകണമെന്ന് പി.സി. തോമസ് (കേരള കോൺഗ്രസ്-എം) ലോക്സഭയിൽ ആവശ്യപ്പെട്ടു.

എം.എസ്. സത്യു സംവിധാനം ചെയ്ത 26 എപ്പിസോഡുള്ള ഈ സീരിയൽ കാണാൻ ആകാംക്ഷയോടെ പ്രേക്ഷകർ കാത്തിരിക്കുമ്പോഴാണ് സെക്സിന്റെ അതിപ്രസരം ആരോപിച്ച് ദൂരദർശൻ പരമ്പര തടയാൻ ശ്രമിക്കുന്നതെന്ന് ദീപികയിൽ വന്ന വാർത്ത ഉദ്ധരിച്ചുകൊണ്ട് പി.സി. തോമസ് ചൂണ്ടിക്കാട്ടി. സീറോ അവറിൽ വിഷയം ഉന്നയിച്ച തോമസ് കയറിന്റെ സംപ്രേഷണം വൈകുന്നത് സംബന്ധിച്ച് മന്ത്രി പി. ഉപേന്ദ്ര വിശദീകരണം നല്കണമെന്നാവശ്യപ്പെട്ടു.

# ഓർത്തഡോക്സ് സഭയ്ക്ക് അഞ്ച് മെത്രാന്മാരെ തെരഞ്ഞെടുത്തു

സ്വന്തം ലേഖകൻ

പത്തനംതിട്ട: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഞ്ചുമെത്രാപ്പോലീത്താമാരെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ തെരഞ്ഞെടുത്തു.

ഫാ. പി.എം. കുര്യാക്കോസ്, ഫാ. ജോബ് തോമസ്, ഫാ. ഡബ്ല്യു.എ. ചെറിയാൻ, ഫാ. എം.എ. മത്തായി, ഫാ. ജോർജ് കുര്യൻ എന്നിവരാണ് പുതിയ മെത്രാപ്പോലീത്തമാർ.

മേൽപട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട അഞ്ചുപേരും ഔദ്യോഗിക പാനലിൽപെട്ടവരാണ്. എട്ടുപേർ മത്സരിച്ചു. റവ. ക്രിസ്റ്റഫോറസ് റമ്പാൻ, ഫാ. എം.കെ. തോമസ്, ഫാ. കെ.വി. ഗീവർഗീസ് എന്നിവരാണ് പരാജയപ്പെട്ടത്.

1535 അല്മായരും 551 വൈദികരും ഉൾപ്പെടെ മൊത്തം 2086 പേർ വോട്ട് രേഖപ്പെടുത്തി. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ ബോട്ടണി അധ്യാപകനായ ഫാ. പി.എം. കുര്യാക്കോസിന് അനുകൂലമായി 377 വൈദികരും 1037 അത്മായരും വോട്ട് രേഖപ്പെടുത്തി.

പത്തനാപുരം സെൻറ് സ്റ്റീഫൻസ് കോളജ് വൈസ് പ്രിൻസിപ്പൽ ഫാ. ജോബ് തോമസിനു 329 വൈദികരും 1061 അല്മായരും വോട്ടു ചെയ്തു. ഫാ. ഡബ്ല്യു. എ. ചെറിയാനു വൈദികരുടെ 335 വോട്ടും അല്മായരുടെ 1137 വോട്ടും ലഭിച്ചു.

ഫാ. എം.എ. മത്തായിക്ക് 440 വൈദികരും 1110 അല്മായരും വോട്ടു ചെയ്തു. ഫാ. ജോർജ് കുര്യന് 384 വൈദിക വോട്ടും 1026 അത്മായ വോട്ടും ലഭിച്ചു.

സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായി 36 വൈദികരെയും 72 അല്മായരെയും തെരഞ്ഞെടുത്തു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാധികാര സമിതിയായ മലങ്കര അസോസിയേഷന്റെ 28-ാമത് യോഗമാണ് കാതോലിക്കേറ്റ് കോളജിൽ നടന്നത്.

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ അധ്യക്ഷത വഹിച്ചു. ആയിരത്തോളം ഇടവകകളിൽനിന്നായി മൂവായിരത്തോളം പ്രതിനിധികൾ അസോസിയേഷനിൽ പങ്കെടുത്തു.

ഉച്ചയ്ക്ക് ഒന്നിന് ബാവാമംഗളം പാടിയാണ് സമ്മേളനം ആരംഭിച്ചത്. തുടർന്ന് സഭാ സെക്രട്ടറി പോൾ മത്തായി നോട്ടീസ് കൽപന വായിച്ചു. കാതോലിക്കാ ബാവയുടെ അച്ചടിച്ച അധ്യക്ഷപ്രസംഗം ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്ത വായിച്ചു.

തുടർന്ന് മേൽപ്പട്ട സ്ഥാനത്തേക്ക് മത്സരിക്കുന്ന എട്ടുപേരെയും കാതോലിക്കാ ബാവ വേദിയിലേക്ക് ക്ഷണിച്ചു. അമേരിക്കയിലെ മോഹട്ട് യൂണിവേഴ്സിറ്റിയിൽ ഇംഗ്ലീഷ് അധ്യാപകനായ ഫാ. എം.കെ. തോമസ് ഒഴികെയുള്ള ഏഴുപേരെയും അദ്ദേഹം സദസിനു പരിചയപ്പെടുത്തി. ഫാ. എം.കെ. തോമസ് ഹാജരുണ്ടായിരുന്നില്ല.

മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ തെരഞ്ഞെടുപ്പിനുശേഷമാണ് മെത്രാപ്പോലീത്തമാരെ തെരഞ്ഞെടുക്കുന്നതിനുള്ള വോട്ടിംഗ് ആരംഭിച്ചത്. വൈകുന്നേരം അഞ്ചിന് ഫലപ്രഖ്യാപനം നടന്നു.



ഫാ. എം.എ. മത്തായി



ഫാ. ഡബ്ല്യു.എ. ചെറിയാൻ



ഫാ. പി.എം. കുര്യാക്കോസ്



ഫാ. ജോർജ് കുര്യൻ



ഫാ. ജോബ് തോമസ്

# അക്ഷരങ്ങളുടെ സുവിശേഷം

**□ ആദ്യ പ്രിൻറിംഗ് പ്രസ്; ആദ്യ നിഘണ്ടു; ആദ്യ സമ്പൂർണ്ണ ബൈബിൾ പരിഭാഷ: മലയാളത്തിനു ബെഞ്ചമിൻ ബെയ്‌ലിയുടെ സംഭാവനകൾ മിക്കതും ഇങ്ങനെ പ്രഥമസ്ഥാനീയങ്ങളാണ്. ഭാഷയുടെയും സമൂഹത്തിൻെറയും നവീകരണത്തിൽ മുഴുകി ജീവിതത്തിൻെറ നല്ലൊരു കാലയളവു മലയാളക്കരയ്ക്ക് ഉഴിഞ്ഞുവച്ച അദ്ദേഹത്തിൻെറ ഇരുനൂറാം ജന്മവാർഷികാഘോഷം ആരംഭിക്കുന്നു.**

**പി. ജെ. ജോഷ**

മടങ്ങിപ്പോകുമ്പോൾ ബെഞ്ചമിൻ ബെയ്‌ലിക്കു കോട്ടയത്തു യാത്രയയപ്പുണ്ടായിരുന്നില്ല. അദ്ദേഹം ആരോടും ഔപചാരികമായ യാത്രചോദിക്കൽ നടത്തിയുമില്ല. മുപ്പത്തഞ്ചുവർഷം തൻെറ കർമചൈതന്യത്തിൻെറ ഉറവുകൾ ഒഴുകിപ്പരന്ന മണ്ണു വിട്ടുപോകുമ്പോൾ മഹാകാര്യമെന്തെങ്കിലും ചെയ്തതായി ബെയ്‌ലി കരുതിയിരുന്നില്ലല്ലോ.

പീഠത്തിന്മേൽ കൊളുത്തിവയ്ക്കപ്പെട്ട വിളക്കായിരുന്നു ബെയ്‌ലിയുടെ ജീവിതം. ചുറ്റുപാടും അതു പ്രകാശംപരത്തി. 'അയച്ചവൻെറ' ഇഷ്ടമായിരുന്നു അത്. തൻെറ നിയോഗത്തിൻെറ സാക്ഷാത്കാരമായിരുന്നു. മലയാൺമയ്ക്ക് അതു സഞ്ജീവനിയായിരുന്നു.

നാം ഓർക്കാതെ പോകുന്നതും അതാണ്. കണ്ണെത്തുന്നിടത്തെല്ലാം അച്ചുകൂടങ്ങളും കൈയെത്തുന്നിടത്തെല്ലാം നിഘണ്ടുക്കളുംകൊണ്ടു സമ്പന്നമായ മലയാളക്കരയ്ക്ക് ഇതൊന്നുമില്ലാതിരുന്ന കാലം നമ്മുടെ ഭാവനയിൽപോലും ഇന്നു തെളിയുന്നില്ല. ഏറെ പിന്നിലല്ല ആ കാലം. ഓലയും നാരായവും മാത്രമായിരുന്നു ഒന്നര നൂറ്റാണ്ടു മുമ്പുവരെ നമുക്ക് എഴുത്തുപകരണങ്ങൾ. ചതുരരൂപികളായിരുന്നു നമ്മുടെ അക്ഷരങ്ങൾ.

ആ ഒരവസ്ഥയിലേക്കു മാറ്റത്തിൻെറ തീപ്പൊരി ചീളിയിട്ടതു ബെഞ്ചമിൻ ബെയ്‌ലി എന്ന പാശ്ചാത്യ മിഷനറിയായിരുന്നു. മലയാളക്കരയിലെ ആദ്യത്തെ പ്രിൻറിംഗ് പ്രസ് അദ്ദേഹം സ്ഥാപിച്ചു. മലയാളത്തിന് ആദ്യത്തെ നിഘണ്ടു സമ്മാനിച്ചു. മലയാളത്തിലേക്ക് ആദ്യമായി സമ്പൂർണ്ണ ബൈബിൾ തർജമ ചെയ്ത് അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

പടിഞ്ഞാറുനിന്നു മിഷനറിമാർ ഇവിടെ വന്നതു സുവിശേഷം പ്രചരിപ്പിക്കാൻ തന്നെയായിരുന്നു. 'വഴിയും സത്യവും ജീവനുമായ ക്രിസ്തു'വിനെ ജനസാമാന്യത്തിനു പരിചയപ്പെടുത്താൻ മലയാളം പഠിക്കാതെ അവർക്കു തരമില്ലായിരുന്നു. പക്ഷേ, നിഘണ്ടുവോ വ്യാകരണഗ്രന്ഥമോ ഇവിടെ കിട്ടാനുണ്ടായിരുന്നില്ല. അപ്പോൾ പിന്നെ അവയുടെ നിർമാണം അവർ കർത്തവ്യമായി ഏറ്റെടുത്തു. തങ്ങൾക്കു വേണ്ടിയും പിന്നാലെ വരുന്നവർക്കുവേണ്ടിയും. വിജ്ഞാന വിദ്യാഭ്യാസ മണ്ഡലങ്ങളിലെ പ്രവർത്തനം അതിൻെറ അടുത്ത പടിയായി വന്നതാണ്.

പത്തൊമ്പതാം നൂറ്റാണ്ടിൻെറ തുടക്കത്തോടെ എത്തിയ പ്രൊട്ടസ്റ്റൻറ് മിഷനറിമാരാണ് ഇതിൽ പ്രത്യേക ശ്രദ്ധവച്ചത്. ചർച്ച് മിഷൻ സൊസൈറ്റി (സി.എം.എസ്.), ലണ്ടൻ മിഷൻ സൊസൈറ്റി (എൽ.എം.എസ്.), ബാസൽ മിഷൻ എന്നീ പ്രസ്ഥാനങ്ങളുടെ അമരക്കാരായെത്തിയ മിഷനറിമാരുടെ പ്രവർത്തനം ഭാഷയെയും സജീവമാക്കി. ഈക്കാര്യത്തിൽ മലയാളത്തിന് ഒരിക്കലും അറുതിയെത്താത്ത കടപ്പാടുണ്ട് ബെഞ്ചമിൻ ബെയ്‌ലിയോടും ഹെർമൻ ഗുണ്ടർട്ടിനോടും.

എന്നാൽ, ഗുണ്ടർട്ടിനു നൽകിയ അംഗീകാരം മലയാളം ബെയ്‌ലിക്കു നൽകിയിട്ടുണ്ടോ. സംശയമാണ്. ഇന്നു നോക്കുമ്പോൾ കതിർക്കനം കൂടുതൽ ഗുണ്ടർട്ടിൻെറ വയലിൽ തന്നെ. പക്ഷേ, ഓർക്കണം, ഗുണ്ടർട്ടിനും 20 വർഷം മുമ്പേ ബെയ്‌ലി കേരളത്തിലെത്തി മലയാളവുമായി മൽപിടിത്തം തുടങ്ങിയിരുന്നു. വിദേശിക്കു മലയാളം അന്ന് ഊടുവഴികൾ പോലുമില്ലാത്ത വനപ്രദേശമായിരുന്നു. അവിടെ കൊച്ചുപാതകൾ തെളിച്ചുകയറുകയായിരുന്നു അദ്ദേഹം. പിന്നാലെ വന്നവർക്കായി ആ പാതകൾ ശേഷിച്ചു. ബെയ്‌ലിയുടെ നിഘണ്ടു പുറത്തുവന്ന് (1846) 26 വർഷം കഴിഞ്ഞാണു ഗുണ്ടർട്ടിൻെറ നിഘണ്ടു പ്രസിദ്ധീകൃതമായത്. അപ്പോഴേക്കും മലയാളത്തിൽ മൂന്നു വ്യാകരണഗ്രന്ഥങ്ങൾ രൂപപ്പെട്ടിരുന്നു. നിഘണ്ടു നിർമാണത്തിൽ ഗുണ്ടർട്ടിനെ ബെയ്‌ലിയുടെ നിഘണ്ടു ഏറെ തുണയ്ക്കുകയും ചെയ്തിട്ടുണ്ട്.

വളർന്നു പുഷ്പിച്ചു നിൽക്കുന്ന മലയാള പത്രപ്രവർത്തനത്തിൻെറ മാർഗദർശകസ്ഥാനവും ബെയ്‌ലിക്കുണ്ട്. 1848 നവംബറിൽ അദ്ദേഹം സി.എം.എസ്. പ്രസിൽ അച്ചടിച്ചിറക്കിയ 'ജ്ഞാനനിക്ഷേപം' തീർത്തും മതേതരസ്വഭാവം പുലർത്തുന്ന പത്രമായിരുന്നു. മലയാളത്തിൽ മൂന്നാമത്തേതായി ഇറങ്ങിയ അതു പ്രിൻറിംഗ് പ്രസിൽ അച്ചടിക്കുന്ന ആദ്യ മലയാള പത്രവുമായിരുന്നു. (1847 ജൂണിൽ 'രാജ്യ സമാചാര'വും ഒക്ടോബറിൽ 'പശ്ചിമോദയ'വും ബാസൽ മിഷൻ തലശേരിയിൽ പുറത്തിറക്കിയിരുന്നു. അവ അച്ചടിച്ചിരുന്നതു കല്ലച്ചിലാണ്). മിസിസ് ഹെൻറി ബേക്കർ ജൂനിയർ വരച്ച പെൻസിൽ സ്കെച്ചുകൾ പ്രസിദ്ധപ്പെടുത്തിയ 'ജ്ഞാനനിക്ഷേപം' തന്നെയാണു ചിത്രങ്ങളോടെ മലയാളത്തിൽ ഇറങ്ങിയ ആദ്യ പത്രവും.

'വിജ്ഞാനത്തിൻെറ കലവറ' തന്നെയായിരുന്നു ജ്ഞാനനിക്ഷേപം. "ഉപകാരപ്രദവും കൗതുകകരവുമായിട്ടുള്ള പല കാര്യങ്ങളിന്മേൽ അറിവുവരുത്തുവാനായിട്ടു വിചാരിച്ച് ഉണ്ടാക്കപ്പെട്ട" പത്രത്തിൻെറ ഉള്ളടക്കം വിജ്ഞാനത്തിൻെറ എല്ലാ മേഖലകളെയും സ്പർശിക്കുന്നതായിരുന്നു. വർത്തമാനം (വാർത്തതന്നെ), മനുഷ്യൻ, ഭാഷ, എഴുത്ത്, ഭൂമിയുടെ രൂപം, ഗ്രഹാദികൾ, ആഴ്ചവട്ടങ്ങൾ, റഗുലേഷൻ പകർപ്പുകൾ എന്നിവയായിരുന്നു ആദ്യലക്കത്തിലെ വിഷയങ്ങൾ.

മിഷനറി പ്രവർത്തനവും ഇടവകകളിലെ വിശേഷങ്ങളും സംബന്ധിച്ച വിവരങ്ങൾ ചേർത്തിരുന്നപ്പോൾ തന്നെ ക്രൈസ്തവേതരരായ ആളുകൾക്കുകൂടി വിജ്ഞാനം പകരുന്ന, അവരിൽ താൽപര്യം ഉണർത്തുന്ന വിഭവങ്ങളുള്ള പത്രമായിരിക്കണം 'ജ്ഞാനനിക്ഷേപം' എന്ന നിർബന്ധം ബെയ്‌ലിക്കുണ്ടായിരുന്നു. 'പുല്ലേലിക്കുഞ്ചു' (ആർച്ച് ഡീക്കൻ ഉമ്മൻ കോശിയുടെ നോവൽ - 'കുന്ദലത'യ്ക്കും മുമ്പേ എഴുതപ്പെട്ടത്) ഖണ്ഡങ്ങളായി 'ജ്ഞാനനിക്ഷേപ'ത്തിൽ പ്രസിദ്ധീകരിച്ചതുതന്നെ അദ്ദേഹത്തിൻെറ ക്രാന്തദർശിത്വത്തിന് ഉത്തമനിദർശനം. ഒരു ചക്രം വിലയുണ്ടായിരുന്ന പത്രത്തിൽ അതതു മാസത്തെ ഇംഗ്ലീഷ്, മലയാളം കലണ്ടറുകളും പ്രസിദ്ധീകരിച്ചിരുന്നു.

മുടക്കംകൂടാതെ ഇന്നും തുടർന്നുപോരുന്ന 'ജ്ഞാനനിക്ഷേപം' സി.എസ്.ഐ. മധ്യകേരള മഹായിടവകയുടെ മുഖപത്രമാണിപ്പോൾ. എല്ലാ മാസവും പ്രസിദ്ധീകരിക്കുന്നു.

ഇംഗ്ലണ്ടിലെ യോർക്ക്ഷയറിൽപ്പെട്ട ഡ്യൂസ്ബെറിയിൽ 1791-ൽ പിറന്ന ബെയ്‌ലി 25-ാം വയസിൽ വേർതൻ ഹാർകോർട്ട് ആർച്ച് ബിഷപ്പിൽ നിന്നു വൈദികപട്ടം സ്വീകരിച്ചു. 1816 മെയ് നാലിനു ഭാര്യയെയും കൂട്ടി ഇന്ത്യയിലേക്കു കപ്പൽകയറി. ആ വർഷം സെപ്റ്റംബർ ഒമ്പതിനു മദ്രാസിലും പത്തൊമ്പതിന് ആലപ്പുഴയിലുമെത്തി. ആദ്യത്തെ സി.എം.എസ്. മിഷനറിയായ തോമസ് നോർട്ടൻ ആലപ്പുഴയിൽ പ്രവർത്തിക്കുന്നുണ്ടായിരുന്നു.

പിറ്റേവർഷം മാർച്ചിൽ കോട്ടയത്തെത്തിയ ബെയ്‌ലി പഴയ സെമിനാരിയുടെ (പഠിത്തവീട്) ആദ്യത്തെ 'മിഷനറി പ്രിൻസിപ്പലാ'യി. പതിനെട്ടു മാസം ആ സ്ഥാനത്തു തുടർന്ന അദ്ദേഹം പിന്നെ ചുമതല ജോസഫ് ഫെന്നിനെ ഏൽപിച്ച്, ബൈബിൾ വിവർത്തനം, അച്ചടി, ഭാഷാസേവനം തുടങ്ങിയ പ്രവർത്തനങ്ങളിലേക്കു നീങ്ങി.

കേരളത്തിലെത്തി ഒട്ടും താമസിയാതെ മലയാളം, സംസ്കൃതം, സുറിയാനി ഭാഷകൾ വശമാക്കിയ ബെയ്‌ലിയുടെ ആദ്യതർജ്ജമ സുറിയാനിയിൽ നിന്നു മലയാളത്തിലേക്കായിരുന്നു. 1818 സെപ്റ്റംബർ 20-ലെ പള്ളി ശുശ്രൂഷയിൽ അദ്ദേഹം സുറിയാനി ശുശ്രൂഷാക്രമത്തിനു പകരം മലയാളം ഉപയോഗിച്ചു: മലയാളത്തിലെ ആദ്യ ശുശ്രൂഷക്രമം.

സെമിനാരി അദ്ധ്യാപകനും സുവിശേഷകനുമായ ബെയ്‌ലിയുടെ ഉൽക്കടാഭിലാഷമായിരുന്നു എല്ലാ ക്രൈസ്തവഭവനങ്ങളിലും മലയാളം ബൈബിൾ ഉണ്ടാവണമെന്നത്. അന്നവിടെ സുറിയാനി, ലത്തീൻ വേദപുസ്തകങ്ങളേ ഉണ്ടായിരുന്നുള്ളൂ. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തയുടെ മേൽനോട്ടത്തിൽ പീലിപ്പോസ് കത്തനാർ വിവർത്തനം ചെയ്ത്, ക്ലോഡിയസ് ബുക്കാനൻ 1811-ൽ ബോംബെ കൂറിയർ പ്രസിൽ അച്ചടിച്ച സുവിശേഷ പ്രതി പ്രചാരത്തിലുണ്ടായിരുന്നെങ്കിലും അതു സുറിയാനി പദബഹുലമായിരുന്നു. ഭാഷയ്ക്കു ചായ്‌വ് തമിഴിനോടായിരുന്നു. ആ പശ്ചാത്തലത്തിൽ ബെയ്‌ലി സ്വയം ബൈബിൾ ഭാഷാന്തരീകരണത്തിനു മുതിർന്നു.

ഇംഗ്ലീഷിൽ നിന്നായിരുന്നു ബെയ്‌ലിയുടെ വിവർത്തനം. തൻെറ കൂട്ടാളികളായി ഹീബ്രു പണ്ഡിതനും യഹൂദനുമായ മോശെ ഈശാർഫനി, സംസ്കൃത പണ്ഡിതനായ വൈദ്യനാഥയ്യർ, മലയാളം മുൻഷിയായ ചാത്തുമേനവൻ എന്നിവരെ അദ്ദേഹം കണ്ടെത്തി. വിവർത്തനത്തിൻെറ ഒരു ഘട്ടത്തിൽ കേരളത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ളവരായി മുപ്പതോളം നമ്പൂതിരിമാർ ബെയ്‌ലിയുടെ ബംഗ്ലാവിലുണ്ടായിരുന്നുവത്രേ - ഉപദേശകരും സഹായകരുമായി.

ബൈബിൾ പരിഭാഷ നടക്കുമ്പോൾ തന്നെ അതച്ചടിക്കുവാനുള്ള വഴികളും ബെയ്‌ലി ആലോചിച്ചുറപ്പിച്ചു. തിരുവിതാംകൂർ ദിവാനും ബ്രിട്ടീഷ് റസിഡൻറുമായ കേണൽ മൺറോ വഴി മദ്രാസിലെ സി.എം.എസ്. കറസ്പോണ്ടിംഗ് കമ്മിറ്റിയോട് അദ്ദേഹം ഒരു പ്രിൻറിംഗ് പ്രസ് ആവശ്യപ്പെട്ടു. പ്രസ് അയച്ചുകൊടുക്കാമെന്നു കമ്മിറ്റി ഏറ്റെങ്കിലും അഞ്ചുവർഷത്തെ കാത്തിരിപ്പിനുശേഷവും അത് എത്താതായപ്പോൾ ക്ഷമകെട്ട ബെയ്‌ലി തടികൊണ്ടു സ്വയം പ്രസ് നിർമ്മിക്കാൻ തീരുമാനിച്ചു. ചെറുപ്പത്തിൽ മരപ്പണി പഠിച്ചിരുന്ന അദ്ദേഹം നാട്ടുകാരായ ചില ആശാരിമാരെയും കൊല്ലന്മാരെയും കൂട്ടി, എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കയിൽ പ്രിൻറിംഗ്പ്രസിനെക്കുറിച്ചു കൊടുത്തിരുന്ന വിവരണങ്ങളുടെ അടിസ്ഥാനത്തിൽ പ്രസ് പണി തീർത്തു. വളർത്തുപുത്രനായി താൻ സ്വീകരിച്ച അനാഥ യുവാവിനെ പ്രിൻറിംഗ് പഠിപ്പിച്ച് അച്ചടിയുടെ ചുമതലയും ഏൽപിച്ചു. 1821-ൽ മലയാളത്തിലെ ആദ്യത്തെ മുദ്രണാലയം പ്രവർത്തനം തുടങ്ങി. (ലണ്ടൻ മിഷൻ സൊസൈറ്റി 1820-ൽ തിരുവിതാംകൂറിലെ ആദ്യത്തെ പ്രസ് നാഗർകോവിലിൽ സ്ഥാപിച്ചുവെങ്കിലും അവിടെ മലയാളം അച്ചടി ഇല്ലായിരുന്നു.)

ബൈബിളിൻെറ പുതിയനിയമം 1829-ലും പഴയനിയമം ഉൾപ്പെട്ട സമ്പൂർണ ബൈബിൾ 1842-ലും ഈ പ്രസിൽനിന്നു പുറത്തിറങ്ങി. ബെയ്‌ലി തടിയിൽ പണിതീർത്ത പ്രസ് ഇപ്പോഴും കോട്ടയം സി.എം.എസ്. പ്രസിലുണ്ട്.

ബെയ്‌ലിയുടെ ബൈബിൾ തർജ്ജമയിൽ ഭാഷ തമിഴിൽനിന്ന് അകന്നും സംസ്കൃതത്തോടടുത്തും നിന്നു. വാക്യഘടനയാകട്ടെ ഇംഗ്ലീഷിനോടു ചായ്‌വുള്ളതായിരുന്നു. സുഗ്രഹമായ കൊച്ചുവാക്യങ്ങൾ. ഈ ഇംഗ്ലീഷ് അനുകരണമാണു പിന്നെ മലയാള ഗദ്യത്തിനു ജീവൻ നൽകിയത്.

ഇപ്പോഴത്തെ മലയാള ലിപികളുടെ രൂപത്തിനും ബെയ്‌ലിയോട് കടപ്പാടുണ്ട്. പ്രിൻറിംഗിന് ആവശ്യമായ ടൈപ്പുകൾ (അക്ഷരങ്ങളുടെ അച്ചുകൾ) ബെയ്‌ലി മദ്രാസിൽ പറഞ്ഞു ചെയ്യിച്ചു വരുത്തി. പക്ഷേ, അവ കണ്ട അദ്ദേഹം നിരാശനായി. വലിപ്പക്കൂടുതലും ചതുര രൂപവും. ആകെ ഭംഗിയില്ലായ്മ. പ്രിൻറിംഗിനെ സംബന്ധിച്ച ഒരു ചെറിയ പുസ്തകവും എൻസൈക്ലോപീഡിയയും തുറന്നുവച്ച് തട്ടാന്മാരുടെ സഹായത്തോടെ അദ്ദേഹം ഉരുണ്ട ചെറിയ അക്ഷരങ്ങൾ വാർത്തുണ്ടാക്കി. ബൈബിളിൻെറ പ്രിൻറിംഗിന് ഉപയോഗപ്പെടുത്തിയത് ആ ടൈപ്പുകളാണ്.

ബൈബിൾ പരിഭാഷ കഴിഞ്ഞയുടൻ തന്നെ 1826-ൽ ബെയ്‌ലി നിഘണ്ടുക്കളുടെ പ്രവർത്തനം തുടങ്ങി. രണ്ടു പതിറ്റാണ്ടു കാലത്തെ അധ്വാനത്തിനുശേഷം 1846-ൽ മലയാളം-ഇംഗ്ലീഷ് നിഘണ്ടുവും (A dictionary of high and colloquial Malayalam and English). 1849-ൽ ഇംഗ്ലീഷ്-മലയാളം നിഘണ്ടുവും (A concise dictionary of English and Malayalam) പ്രസിദ്ധീകൃതമായി. ബെയ്‌ലി മലയാളഭാഷയ്ക്കു ചെയ്ത സേവനങ്ങളിൽ ഏറ്റവും സുപ്രധാനം ഈ നിഘണ്ടുക്കളാണ്. മലയാൺമയുടെ ചരിത്രത്തിലെ മഹാസംഭവംതന്നെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു. വിദേശികളെക്കൂടി മനസിൽ കണ്ടു രൂപംകൊടുത്ത ഈ രചനയിൽ അവർക്കു സാധാരണ അഭിമുഖീകരിക്കേണ്ടിവരുന്ന വ്യാകരണ പ്രശ്നങ്ങളും കൈകാര്യം ചെയ്തിട്ടുണ്ട്.

ബെയ്‌ലിയുടെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു 1971-ൽ വെട്ടം മാണി പുനഃപ്രസിദ്ധീകരിച്ചിരുന്നു. ഇംഗ്ലീഷ്-മലയാളം നിഘണ്ടുവിന് 1868-ൽ ഒരു രണ്ടാം പതിപ്പ് ഉണ്ടായി. പിന്നെ അതു മറവിയിലാഴ്ന്നു.

ആറു പുസ്തകങ്ങൾകൂടി ബെയ്‌ലിയുടേതായി മലയാളത്തിൽ പ്രസിദ്ധീകൃതമായിട്ടുണ്ട്. 'പള്ളിയുടെ ഉപയോഗത്തെപ്പറ്റി ഒരു സംവാദം', 'ഡോ. വാക്സിൻെറ ഒന്നും രണ്ടും ചോദ്യോത്തര പുസ്തകങ്ങൾ', 'മറേ സായ്‌വിൻെറ വ്യാകരണ സംഗ്രഹം', 'രണ്ട് ആട്ടിൻകുട്ടികൾ', 'രാമമോഹനറോയിയുടെ ഉപനിഷദ് വ്യാഖ്യാനം', 'മിസ് ഷെർവുഡിൻെറ ഭാരതീയ തീർത്ഥാടകൻ' എന്നിവ.

ഭാഷാസേവനത്തിനിടയിലും മിഷനറി പ്രവർത്തനങ്ങളിൽ ബെയ്‌ലി ശ്രദ്ധിച്ചിരുന്നു. വിദ്യാഭ്യാസ-സാമൂഹിക പ്രവർത്തനങ്ങളിലും. ബെയ്‌ലി, ബേക്കർ, ഫെൻ എന്നിവരുൾപ്പെട്ട "കോട്ടയം ട്രയോ" ഇംഗ്ലീഷ് വിദ്യാഭ്യാസം തിരുവിതാംകൂറിൽ പ്രചരിപ്പിക്കുന്നതിനു ചുക്കാൻ പിടിച്ചവരാണ്. 1817-ൽ ആരംഭിച്ച ഇംഗ്ലീഷ് സ്കൂളിൻെറയും പഴയ സെമിനാരി പാഠശാലയുടെയും വികാസപരിണാമമാണ് സി.എം.എസ്. കോളജ്. മിസിസ് ബെയ്‌ലി പെൺകുട്ടികൾക്കായി ആരംഭിച്ച് പിന്നെ ഹെൻറി ബേക്കറിൻെറ പുത്രി നടത്തിപ്പ് ഏറ്റെടുത്ത വിദ്യാലയമാണ് ഇന്നത്തെ ബേക്കർ മെമ്മോറിയൽ ഹൈസ്കൂൾ.

കോട്ടയത്തെ സി.എസ്.ഐ. കത്തീഡ്രൽ ബെയ്‌ലി സ്വന്ത മേൽനോട്ടത്തിൽ സ്വന്തരൂപരേഖപ്രകാരം പണിയിച്ചതാണ്. 5000 രൂപ അടങ്കലിൽ 1839-ൽ പണി തുടങ്ങിയ ദേവാലയം 1842-ൽ പൂർത്തിയായി.

നിസ്തന്ദ്രമായ കഠിനപ്രയത്നത്തിൻെറ പ്രതീകമായിരുന്നു ബെയ്‌ലി എന്ന കുറിയ മനുഷ്യൻ. മിഷനറി, ഗ്രന്ഥകാരൻ, മുദ്രാലയ സ്ഥാപകൻ, ശില്പവിദഗ്ദ്ധൻ എന്നീ നിലകളിലെല്ലാം അവിശ്രമം അദ്ദേഹം അധ്വാനിച്ചു. 35 വർഷത്തെ കോട്ടയത്തെ പ്രവർത്തനത്തിനിടെ ഒരിക്കൽ മാത്രമാണ് അദ്ദേഹം അവധിക്കു നാട്ടിൽ പോയത്. വേനൽച്ചൂടിൽ നിന്നു രക്ഷപെടാൻ അദ്ദേഹം ഒരിക്കലും കുനൂരിലോ ഊട്ടിയിലോ പോയില്ല. അവിരാമമായ അധ്വാനം വരുത്തിവച്ച രോഗങ്ങളെ അദ്ദേഹം വകവച്ചില്ല. 1826-ൽ പുത്രി കോട്ടയത്തു മരിച്ചു. അതും ആ ഹൃദയത്തെ തളർത്തിയില്ല.

ഒരിക്കലും പക്ഷേ, വൻകാര്യങ്ങളൊന്നും ചെയ്യുന്നതായി ബെയ്‌ലി ഭാവിച്ചില്ല. 1842-ൽ അദ്ദേഹം എഴുതി. "ഞാനാണിപ്പോൾ ചർച്ച് മിഷൻ സൊസൈറ്റിയിലെ ഏറ്റവും പഴയ മിഷനറി. 1816-ൽ ആണു ഞാൻ ആദ്യം ഇവിടെ വന്നത്. വിശുദ്ധ ശുശ്രൂഷയിൽ ഏർപ്പെട്ടിരുന്ന ആ ദീർഘകാലഘട്ടത്തിലേക്ക് ഇന്നു തിരിഞ്ഞുനോക്കുമ്പോൾ എൻെറ പ്രവർത്തനങ്ങൾ എത്ര നിസ്സാരമായിരുന്നുവെന്നോർത്തു ഞാൻ വിവശനായിപ്പോകുന്നു." ഈ വിനയാധിക്യംതന്നെയാവാം ബെയ്‌ലിയുടെ കൃതികളും അദ്ദേഹത്തിൻെറ മറ്റു പ്രവർത്തനങ്ങളും ഏറെ അറിയപ്പെടാതെപോകാൻ കാരണം.

എൺപത്തൊന്നാം വയസിൽ 1871-ൽ ബെയ്‌ലി കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. അദ്ദേഹത്തിന് അർഹമായൊരു സ്മാരകം ഇന്നും മലയാളക്കരയിലില്ല. തനിക്കു 'വിളക്കുവയ്പിനു കരമൊഴിവായി കിട്ടിയതും നായന്മാരോടു വിലയ്ക്കു വാങ്ങിയതുമായ' സ്ഥലത്ത് അദ്ദേഹം പണികഴിപ്പിച്ചതും പ്രവർത്തനകാലത്തു പാർത്തിരുന്നതുമായ 'ബെയ്‌ലി ബംഗ്ലാവ്' സർക്കാർ സംരക്ഷണയുള്ള സ്മാരകമാക്കണമെന്ന മുറവിളി പലപ്പോഴും ഉയർന്നിട്ടുള്ളതാണ്. പ്രതികരണമുണ്ടായിട്ടില്ല. സി.എം.എസ്. കോളജിൽ ക്ലാസ് മുറിയായി ഉപയോഗിക്കുന്നതിനാൽ നാശോന്മുഖമാകാതെ തുടരുന്നു മലയാളത്തിൻെറ മാറ്റങ്ങൾക്കു തണൽവിരിച്ച ആ മന്ദിരം.



സുവർണമുദ്രകൾ: ബെഞ്ചമിൻ ബെയ്‌ലി തടിയിൽ പണിതീർത്ത പ്രസ്. ബൈബിളിൻെറ ആദ്യ സമ്പൂർണ പരിഭാഷ അച്ചടിച്ചത് മലയാളത്തിലെ ഈ പ്രഥമ പ്രസിലാണ്.



## അരങ്ങും പൊരുളും കൊട്ടും ചിരിയും

**അരങ്ങും പൊരുളും:** ആർ. നരേന്ദ്രപ്രസാദ്. നാടകത്തെക്കുറിച്ച് ഒമ്പതു പഠനങ്ങൾ. അരങ്ങിൻെറ പൊരുൾ തേടുന്നതോടൊപ്പം പ്രശസ്ത നാടകങ്ങളുടെ രചനാദർശനത്തിലേക്കും അന്വേഷണം നീളുന്നു. കറൻറ് ബുക്ക്സ്, തൃശൂർ. 11 രൂപ.

**കൊട്ടും ചിരിയും:** കെ. വി. രാമകൃഷ്ണൻ. അനിവാര്യമായ നാശത്തിൻെറ ആഴങ്ങളിലേക്കു വീഴുമ്പോഴും പ്രത്യാശയും സൗന്ദര്യവും കൈവിടാത്ത മനുഷ്യമനസിൻെറ പ്രതിഫലനമാകുന്നു രാമകൃഷ്ണൻെറ കവിതകൾ. 21 കവിതകളുണ്ടിതിൽ. ഡോ. എൻ. മുകുന്ദൻെറ പഠനവും. സി.ഐ.സി.സി. ബുക്ക് ഹൗസ്, കൊച്ചി. 10 രൂപ.

**വിത്തും കൈക്കോട്ടും:** വൈലോപ്പിള്ളി ശ്രീധരമേനോൻ. ചുറ്റുമുള്ള ചരാചരങ്ങളോടുള്ള മായം ചേർക്കാത്ത സ്നേഹം അന്തർധാരയായ 30 കവിതകൾ. കറൻറ് ബുക്ക്സ്, തൃശൂർ. 15 രൂപ.

**അനുദിന ചിന്തകൾ:** മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത. അനുദിനചിന്തകൾക്കും ധ്യാനത്തിനുമായി ഓർത്തഡോക്സ് സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസുമായി ആലോചിച്ചു തയ്യാറാക്കിയ പുസ്തകം. മാസങ്ങളായി തിരിച്ചു പ്രതിദിന ധ്യാനം കൊടുത്തിരിക്കുന്നു. എം.ഒ.സി. പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം. 40 രൂപ.

## പുസ്തകങ്ങൾ

**സംഭവാമി യുഗേയുഗേ:** ജി. ജെ. ഹരിജീത്. മഹാഭാരതത്തിലെ ശകുനിയെ കേന്ദ്രബിന്ദുവാക്കി മെനഞ്ഞെടുത്ത ഹിന്ദി നാടകത്തിൻെറ പരിഭാഷ. തയ്യാറാക്കിയത് കെ. എസ്. സോമനാഥൻ നായർ.

**കൊടുങ്കാറ്റിൽ തകരാതെ:** ഡോ. കെ. പി. യോഹന്നാൻ. പുതിയനിയമത്തിലെ വിശുദ്ധ മത്തായിയുടെ സുവിശേഷത്തെ ആസ്പദമാക്കി നടത്തിയ പ്രഭാഷണങ്ങളുടെ സമാഹാരം. ആത്മിയയാത്ര പബ്ലിക്കേഷൻസ്, മഞ്ഞാടി പി.ഒ., തിരുവല്ല. 40 രൂപ.

**ഓർമ്മകളുടെ ചെപ്പു തുറക്കുമ്പോൾ:** ഡോ. വിജയാലയം ജയകുമാർ. കവിയും നോവലിസ്റ്റും ഗവേഷകനുമായ ഗ്രന്ഥകർത്താവിൻെറ ഈ ആത്മകഥ സംഭവബഹുലമായ ഒരു കാലഘട്ടത്തിൻെറ പ്രതിഫലനം കൂടിയാവുന്നു. നാഷനൽ ബുക്ക്സ്റ്റാൾ, കോട്ടയം. 30 രൂപ.

**ദോലകവും പ്രേതലോകവും:** ഡോ. സേവ്യർ ചെറുപള്ളിക്കാട്ട്. ശാസ്ത്രീയാടിത്തറയില്ലെന്നു പ്രഥമദൃഷ്ടിയിൽ തോന്നാവുന്ന പ്രതിഭാസങ്ങളും ദോലക'ശാസ്ത്ര'വുമായുള്ള ബന്ധത്തെക്കുറിച്ചുള്ള പരിചായകഗ്രന്ഥം. സാൻജോ പബ്ലിക്കേഷൻസ്, കറുകുറ്റി 683 576. 10 രൂപ.

**മലങ്കരയിലെ ഒന്നാം കാതോലിക്ക:** ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഥമ കാതോലിക്ക ആയിരുന്ന മുറിമറ്റത്തിൽ ബാവായുടെ ആദ്യ ജീവചരിത്രം. എം.ഒ.സി. പബ്ലിക്കേഷൻസ് ദേവലോകം, കോട്ടയം. 12 രൂപ.

## പുരോഹിതനെ വിട്ടയച്ച രണ്ടാം കേസ്

കൊച്ചി: കേരളത്തിൽ പുരോഹിതൻ വിട്ടയയ്ക്കപ്പെടുന്ന രണ്ടാമത്തെ കൊലക്കേസാണു ജോളി കേസ്.

മറിയക്കുട്ടിയെന്ന യുവതിയെ മാടത്തരുവിയിൽ കൊലപ്പെടുത്തിയെന്ന കേസിലെ പ്രതി ഫാ. ബെനഡിക്ടിനെ 1967 ഏപ്രിൽ ഏഴിന് അന്ന് ആക്ടിംഗ് ചീഫ് ജസ്റ്റീസായിരുന്ന പി.ടി. രാമൻനായർ, ജ. വി.പി. ഗോപാലൻനമ്പ്യാർ എന്നിവരടങ്ങുന്ന ഡിവിഷൻ ബഞ്ച് വിട്ടയച്ചു.

കൊല്ലം സെഷൻസ് ജഡ്ജി കുഞ്ഞുരാമൻവൈദ്യർ 1966-ൽ വിധിച്ച വധശിക്ഷയ്ക്ക് എതിരേ ഫാ. ബെനഡിക്ട് സമർപ്പിച്ച അപ്പീൽ അനുവദിച്ചുകൊണ്ടു മാടത്തരുവി സംഭവവുമായി പ്രതിയെ ബന്ധിപ്പിക്കുന്ന തെളിവൊന്നും നൽകാൻ പ്രോസിക്യൂഷനു കഴിഞ്ഞിട്ടില്ലെന്നു ഡിവിഷൻ ബഞ്ച് വ്യക്തമാക്കി.

പ്രോസിക്യൂഷൻ ആശ്രയിച്ച സാഹചര്യതെളിവുകളൊന്നും തൃപ്തികരമാംവിധം തെളിയിക്കപ്പെട്ടിട്ടില്ലെന്നും വിധിയിൽ പറഞ്ഞിരുന്നു.

വൈദികൻ ഉൾപ്പെടുന്ന മറ്റൊരു കേസ് കൂടി കേരളത്തിൽ ഉണ്ടായിട്ടുണ്ട് - കുണ്ടറ മേരിക്കുട്ടി വധക്കേസ്. നഴ്സ് മേരിക്കുട്ടി 1986 ഒക്ടോബർ 13-നു കൊലചെയ്യപ്പെട്ടു. ഈ കേസിൽ ഒന്നാംപ്രതി ശശി എന്ന ജോസഫിനും ഒൻപതാംപ്രതി ഫാ. ആൻറണി ലാസറിനും കൊല്ലം സെഷൻസ് ജഡ്ജി എം. സുധാകരൻ കഴിഞ്ഞ ഒക്ടോബർ 22-ന് വധശിക്ഷ വിധിച്ചു. ശശിയുടെ രണ്ടു സഹോദരന്മാർ ഉൾപ്പെടെ ഏഴു പ്രതികൾക്കു ജീവപര്യന്തം തടവും വിധിച്ചിട്ടുണ്ട്.

ഫാ. ആൻറണിക്കു മേരിക്കുട്ടിയോടുണ്ടായ അഭിനിവേശത്തിനു ഭംഗം നേരിട്ടതിനെതുടർന്നുള്ള പ്രതികാരദാഹവും ഗൂഢാലോചനയുമാണു വധത്തിനു കാരണമായതെന്നു സംശയാതീതമായി തെളിഞ്ഞിട്ടുണ്ടെന്നു വിധിയിൽ പറയുന്നു.

ശ്രീലങ്കയിൽ റവ. മാത്യു പേറീസ് എന്ന പുരോഹിതനെ നാലുവർഷം മുമ്പു വധശിക്ഷയ്ക്കു വിധിച്ചിരുന്നു.

# ജോളിവധക്കേസ്: രവിയച്ചനെ വിട്ടയച്ചു

സ്വന്തം ലേഖകൻ

കൊച്ചി: കോളിളക്കം സൃഷ്ടിച്ച ജോളി കൊലക്കേസിൽ ഒന്നാം പ്രതി ഫാ. ജോർജ് ചെറിയാനടക്കം (രവിയച്ചൻ—33) മൂന്നു പ്രതികളെയും ഹൈക്കോടതി വെറുതെവിട്ടു.

ചിങ്ങവനം വാഴച്ചിറ പുതുപ്പറമ്പിൽ ഏബ്രഹാം എന്ന പാട്ടാശ്ശേരി കുഞ്ഞൂഞ്ഞ് (55), തിരുവല്ലാ തുകലശേരി കുന്നുമ്പുറത്തു മലയിൽ കൃഷ്ണൻകുട്ടി (53) എന്നിവരാണു രണ്ടും മൂന്നും പ്രതികൾ.

കോട്ടയം സെഷൻസ് കോടതി വിധിക്കെതിരേ പ്രതികൾ സമർപ്പിച്ച അപ്പീലുകൾ അനുവദിച്ച ജ. പി. സി. ബാലകൃഷ്ണമേനോൻ, ജ. കെ. ജി. ബാലകൃഷ്ണൻ എന്നിവരടങ്ങുന്ന ഡിവിഷൻ ബഞ്ച്, തിരുവനന്തപുരം സെൻട്രൽ ജയിലിൽ ജീവപര്യന്തം തടവുശിക്ഷ അനുഭവിക്കുന്ന രവിയച്ചനെ ഉടനെ വിട്ടയയ്ക്കാൻ ഉത്തരവായി.

കുഞ്ഞൂഞ്ഞിനെയും കൃഷ്ണൻകുട്ടിയെയും ജാമ്യത്തിലിറക്കിയിരിക്കുകയായിരുന്നു. പ്രതികൾക്കെതിരായുള്ള കുറ്റാരോപണങ്ങൾ സംശയാതീതമായി തെളിയിക്കാൻ പ്രോസിക്യൂഷനു കഴിഞ്ഞിട്ടില്ലെന്നു ഡിവിഷൻ ബഞ്ച് വ്യക്തമാക്കി.



രവി അച്ചൻ

കോട്ടയത്തിനു സമീപം നാട്ടകം ഗവ. കോളജിൽ ഒന്നാംവർഷ ഡിഗ്രി വിദ്യാർത്ഥിനിയായിരുന്ന ജോളി മാത്യുവിനെ (18) 1984 ഏപ്രിൽ 23-നു കുഴിമറ്റം ബഥനി ആശ്രമത്തിൻെറ ഗസ്റ്റ് ഹൗസിൽ കൊലപ്പെടുത്തിയെന്നും തെളിവുകൾ നശിപ്പിച്ചുവെന്നും ആരോപിച്ചു ക്രൈംബ്രാഞ്ച് സി.ഐ.ഡി. വിഭാഗം ചാർജ് ചെയ്ത കേസിൽ 1985 ജനുവരി 17-നാണു കോട്ടയം സെഷൻസ് കോടതി രവിയച്ചനെ ജീവപര്യന്തം തടവും കുഞ്ഞൂഞ്ഞിനും കൃഷ്ണൻകുട്ടിക്കും മൂന്നുവർഷം വീതം കഠിനതടവും വിധിച്ചത്.

കൊലപാതകം, തെളിവുനശിപ്പിക്കൽ, മാനഭംഗശ്രമം, കുറ്റകരമായ ഗൂഢാലോചന എന്നീ കുറ്റങ്ങളാണു രവിയച്ചൻെറമേൽ ആരോപിക്കപ്പെട്ടിരുന്നത്. തെളിവു നശിപ്പിക്കൽ കുറ്റകരമായ ഗൂഢാലോചന, മരിച്ചയാളുടെ ആഭരണ അപഹരണം എന്നീ കുറ്റങ്ങൾ കുഞ്ഞൂഞ്ഞിൻെറയും കൃഷ്ണൻകുട്ടിയുടെയുംപേരിൽ ആരോപിക്കപ്പെട്ടു.

കോട്ടയത്തിനടുത്തു കുഴിമറ്റം തോട്ടത്തിൽ മാത്യുവിൻെറ പുത്രിയായ ജോളി ഒന്നാംവർഷ ഡിഗ്രി പരീക്ഷയുടെ ഹാൾ ടിക്കറ്റ് വാങ്ങാനാണ് 1984 ഏപ്രിൽ 23-നു കോളജിലേക്കു പോയത്. പിറ്റേന്നു പരീക്ഷ തുടങ്ങുകയായിരുന്നു. കോളജിൽനിന്നു ഹാൾ ടിക്കറ്റുമായി കുറിച്ചി മന്ദിരം കവലയിൽ ബസിറങ്ങി വീട്ടിലേക്കു നടന്ന ജോളിയെ പിന്നീടു ജീവനോടെ കണ്ടവരാരുമില്ല.

മൂന്നുദിവസം കഴിഞ്ഞു കൈതയിൽ സണ്ണിയുടെ പുരയിടത്തിലെ കിണറ്റിൽ ചാക്കിൽ കെട്ടിയ നിലയിലാണു ജോളിയുടെ ജഡം കാണപ്പെട്ടത്.

കുറിച്ചി ഹോമിയോ കോളജ് മൂന്നാം വർഷ വിദ്യാർത്ഥിയും അടൂർ ഏഴംകുളം സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി വികാരിയുമായിരുന്ന രവിയച്ചൻ പഠനസൗകര്യത്തിനാണ് ബഥനി ആശ്രമത്തിൽ താമസിച്ചുവന്നത്.

ബഥനി ആശ്രമത്തിൻെറ ഗസ്റ്റ് ഹൗസിലെ വടക്കേ മുറിയിൽ താമസക്കാരനായ രവിയച്ചൻ ജോളിയെ കൊലപ്പെടുത്തുകയും കുഞ്ഞൂഞ്ഞിൻെറയും കൃഷ്ണൻകുട്ടിയുടെയും സഹായത്തോടെ തെളിവുകൾ നശിപ്പിക്കുകയും അടുത്തുള്ള കപ്പക്കാട്ടിൽ ജഡം മറവു ചെയ്യാൻ ശ്രമിക്കുകയും പിന്നീട് ചാക്കിൽകെട്ടി കിണറ്റിൽ തള്ളുകയുമാണുണ്ടായതെന്നായിരുന്നു പ്രോസിക്യൂഷൻ കേസ്.

ബലാൽസംഗ ശ്രമത്തിനുശേഷമാണു കൊല നടന്നതെന്നും തെളിവുനശിപ്പിക്കാൻ സഹായിച്ചുവെന്നു പറയപ്പെടുന്ന കുഞ്ഞൂഞ്ഞും കൃഷ്ണൻകുട്ടിയും ജോളിയുടെ സ്വർണമാലയും സ്വർണക്കമ്മലുകളും അപഹരിച്ചുവെന്നും പ്രോസിക്യൂഷൻ ആരോപിച്ചു.



അഡ്വ. സുകുമാരൻനായർ



അഡ്വ. രാമൻപിള്ള

ബഥനി ആശ്രമത്തിൽ നടന്നുവരികയായിരുന്ന കെട്ടിടം പണിയുടെ മേൽനോട്ടക്കാരനുമായിരുന്നു കൃഷ്ണൻകുട്ടി. ഗസ്റ്റ് ഹൗസിൻെറ തെക്കേമുറിയിലാണ് അയാൾ താമസിച്ചിരുന്നത്.

കോട്ടയം ഈസ്റ്റ് പോലീസ് ആദ്യം അന്വേഷണം നടത്തിയ കേസ് മെയ് 14-നു ക്രൈംബ്രാഞ്ച് എസ്.പി. ആയിരുന്ന സിബി മാത്യുവിൻെറ നേതൃത്വത്തിലുള്ള പോലീസ് സംഘം ഏറ്റെടുത്തു. ഡിവൈ.എസ്.പി. പി. എ. മുഹമ്മദ് ഖാൻ, സർക്കിൾ ഇൻസ്പെക്ടർമാരായ വി. രാമകൃഷ്ണക്കുറുപ്പ്, കെ. കെ. ജോഷ്വ എന്നിവരടങ്ങുന്ന ടീം നടത്തിയ അന്വേഷണത്തെത്തുടർന്നാണു രവിയച്ചനെയും മറ്റു രണ്ടു പ്രതികളെയും അറസ്റ്റ് ചെയ്തത്.

കോട്ടയം സെഷൻസ് കോടതി മുമ്പാകെ 84 നവംബർ അഞ്ചിന് ആരംഭിച്ച കേസിൻെറ വിചാരണ 85 ജനുവരി ഏഴിനാണു പൂർത്തിയായത്. ജോളിയുടെ പിതാവ് കെ. പി. മാത്യു, സഹോദരൻ പുന്നൂസ്, സഹോദരി മോളമ്മ എന്നിവരുൾപ്പെടെ 71 സാക്ഷികളെ വിസ്തരിച്ചിരുന്നു.

ദൃക്സാക്ഷികളുടെയും നേരിട്ടുള്ള തെളിവിൻെറയും അഭാവംമൂലം സാഹചര്യത്തെളിവുകളുടെ അടിസ്ഥാനത്തിലാണു കോട്ടയം സെഷൻസ് ജഡ്ജി എ. ആർ. വിജയൻ പ്രതികൾ കുറ്റക്കാരാ

(ശേഷം പേജ് 7 കോളം 2)

## രവിയച്ചനെ വിട്ടയച്ചു

## സ്കൂൾ ഇലക്ഷൻ: രാഷ്ട്രീയം നിരോധിക്കണം

31-7-91

പരുമല: വിദ്യാലയങ്ങളിൽ അദ്ധ്യയനദിനങ്ങൾ നഷ്ടപ്പെടുത്തുകയും വിദ്യാർഥികളിൽ അക്രമവാസനകൾ വളർത്തുകയും ചെയ്യുന്ന കക്ഷിരാഷ്ട്രീയാടിസ്ഥാനത്തിലുള്ള തെരഞ്ഞെടുപ്പു നിരോധിക്കണമെന്നു മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർഥിപ്രസ്ഥാനം ഹൈസ്കൂൾ വിഭാഗം വാർഷികക്യാമ്പ് സമാപനസമ്മേളനം കേന്ദ്ര - സംസ്ഥാന ഗവൺമെൻറുകളോട് ആവശ്യപ്പെട്ടു.

പരുമല സെമിനാരിയിൽ നടന്ന സമ്മേളനത്തിൽ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു.

ഫാ. പൗലൂസ്, ഫാ. എം. സി. ചെറിയാൻ, ഡീക്കൻ വി. ഐ. ചാക്കോ. ജോസ് ജോൺ, സത്യവാൻ കൊട്ടാരക്കര, ഈശോ അലക്സാണ്ടർ, ലിജോ മറിയം സഖറിയ എന്നിവർ പ്രസംഗിച്ചു. ഡീക്കൻ കെ. എസ്. ജോൺസ് സ്വാഗതവും ഓഫീസ് സെക്രട്ടറി കെ. സി. സഖറിയ നന്ദിയും പറഞ്ഞു.

ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാരും ഫാ. എം. ഒ. ജോൺ, ഫാ. എം. സി. ചെറിയാൻ, ഡോ. സി. വി. ചെറിയാൻ, ഡോ. വിനീത് ഫിലിപ്പ് ജോൺ തുടങ്ങിയവരും ക്യാമ്പിനു നേതൃത്വം നൽകി.

വിദ്യാർഥി സെമിനാറിൽ ഫിലിപ്പ് കെ. മാത്യു, ഷിനോ ജേക്കബ്, ജോഷ്വാ ഏബ്രഹാം, സൂസൻ മേരി വർഗീസ്, ജിജി വർഗീസ് എന്നിവർ പ്രസംഗിച്ചു. ഏറ്റവും നല്ല ശാഖയ്ക്കുള്ള മാർ ബസേലിയോസ് ട്രോഫി പത്തനാപുരം ശാഖയ്ക്കു സമ്മാനിച്ചു.

## സഭ സിവിൽ സർവീസ് അക്കാദമി തുടങ്ങും

സ്വന്തം ലേഖകൻ

17-11-91

തിരുവനന്തപുരം: ഐ.എ.എസ്., ഐ.എഫ്.എസ്., ഐ.പി.എസ്. തുടങ്ങിയ അഖിലേന്ത്യാ മൽസരപ്പരീക്ഷകൾക്കു കേരളീയവിദ്യാർഥികളെ പരിശീലിപ്പിക്കാൻ മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ ഇവിടെ 'മലങ്കര ഓർത്തഡോക്സ് സഭാ സിവിൽ സർവീസ് അക്കാദമി' ആരംഭിക്കുന്നു.

പ്രാഥമിക പരീക്ഷയ്ക്ക് ആദ്യബാച്ചിൽ 50 വിദ്യാർഥികൾക്കു പ്രവേശനം നൽകും. പരിശീലനം 1992 ജനുവരിമുതൽ മെയ്‌വരെയാണ്. 10% സീറ്റുകൾ ഓർത്തഡോക്സ് സഭയിൽപ്പെട്ട വിദ്യാർഥികൾക്കു മാറ്റിവയ്ക്കും. ബാക്കി സീറ്റുകൾ ഓപ്പൺ ക്വോട്ടായായി പരിഗണിക്കും. പ്രവേശനം മെറിറ്റ് അടിസ്ഥാനത്തിലാണ്.

അവസാനപരീക്ഷയ്ക്കു പരിശീലനം നൽകുന്നതിനു 30 പേരെ തെരഞ്ഞെടുക്കും. അവർക്ക് 1992 ഓഗസ്റ്റ് മുതൽ നാലുമാസമാണു പരിശീലനം.

തിരുവനന്തപുരത്തു ഗ്യാസ് ഹൗസ് ജങ്ക്ഷനിലുള്ള ഓർത്തഡോക്സ് സ്റ്റുഡൻറ്സ് സെൻറർ കോംപ്ലക്സിലാണു ക്ലാസ്.

അപേക്ഷകൾ നിശ്ചിത ഫോമിൽ നവംബർ 30-നകം അക്കാദമിയുടെ ചെയർമാൻ സി. കെ. കൊച്ചുകോശി ഐ.എ.എസ്. (റിട്ട.) സി.-20, ജവാഹർ നഗർ, തിരുവനന്തപുരം- 695 041 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

മലയാള മനോരമ

1991 ഒക്ടോബർ 29, 1167 തുലാം 12, 1412 റ. ആഖർ 21.
പുണർതം 36/30, സപ്തമി 48/29

# വ്രതശുദ്ധിയുടെ പൊൻനാളം

☐ മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സപ്തതി ജന്മനാടായ മാവേലിക്കരയിൽ ഇന്ന് ആഘോഷിക്കുന്നു. സപ്തതിയും എപ്പിസ്കോപ്പൽ രജത ജൂബിലിയും ഒരുമിച്ച് ഭദ്രാസന കേന്ദ്രമായ കോഴിക്കോട്ട് നവംബർ 11-നും.

പി.ജെ. ജോർജ്

മെത്രാപ്പോലീത്തയായി വാഴിക്കപ്പെട്ട ദിവസം തോമസ്മാർ തീമോത്തിയോസ് ഡയറിയിലെഴുതി: ഒരിക്കലും മറക്കാനാവാത്ത മറ്റൊരു മുഹൂർത്തവും ഇന്നുണ്ടായി. സ്ഥാനവസ്ത്രങ്ങളുമണിഞ്ഞ് മദ്ബഹയിൽനിന്ന് ഇറങ്ങിവന്ന എൻെറ അടുത്തേക്ക് അമ്മച്ചി ഓടിയെത്തി. കവണികൊണ്ടു മൂടിയ ആ മുഖം തുടുത്തിരുന്നു. എൻെറ ഇരുകൈകളും കൂട്ടിയമർത്തി അമ്മച്ചി തുരുതുരെ ചുംബിച്ചു. സന്തോഷംകൊണ്ടുതിർന്ന കണ്ണീരിൽ എൻെറ കൈക്കുടന്ന നനഞ്ഞു. അമ്മച്ചി അങ്ങനെ കരയുന്നത് ആദ്യമായിട്ടാണു ഞാൻ കാണുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനാധിപൻെറ ഡയറിക്കുറിപ്പുകൾ ഇങ്ങനെയാണ്. സ്നേഹത്തിൻെറയും വാൽസല്യത്തിൻെറയും മാധുര്യമൂറുന്ന ഓർമ്മകൾ മാത്രം. ഏതു കയ്പുറ്റ അനുഭവവും ആ ആശ്രമഗുരുവിൻെറ സൗമ്യ സ്മരമണകളിൽ മധുരാനുഭൂതിയാകുന്നു. ഏതു കടുത്ത പീഡനവും സഹനത്തിൻെറ നിർമലമായ അഗ്നിപരീക്ഷയാകുന്നു. ഏതു കൊടുംനിന്ദയും ക്ഷമയുടെ വിശിഷ്ട സാക്ഷ്യമാകുന്നു.

അതിസാമർഥ്യവും കൗശലവും മൂല്യപ്രമാണങ്ങളായി മാറുന്ന നാട്ടിൽ ഹൃദയത്തിൻെറ ഭാഷ പരാജയപ്പെടുന്നതായി അദ്ദേഹമറിയുന്നു.

"എങ്കിലും ഞാനിപ്പോഴും സംസാരിച്ചുകൊണ്ടിരിക്കുന്നു. കേൾക്കുന്ന ആയിരങ്ങളിൽ ഒരുവനിലെങ്കിലും അതു ലക്ഷ്യം കണ്ടാലോ?"

അതെ, സപ്തതിയിലെത്തിനിൽക്കെ, കഴിഞ്ഞകാലവും പറഞ്ഞ വാക്കുകളും പൂർണമായും വ്യർഥമായില്ലെന്ന വിശ്വാസം അദ്ദേഹത്തിനു കരുത്തേകുന്നു.

ഇല്ലായ്മകളുണ്ടായിരുന്നെങ്കിലും സ്നേഹത്തിൻെറ ധാരാളിത്തം അനുഭവിച്ചു വളർന്നവനാണ് തലവടി മുളമൂട്ടിൽ ഇട്ടിയവിരാ തോമസിൻെറയും മാവേലിക്കര ചിറമേൽ ശോശാമ്മയുടെയും മൂന്നാമത്തെ പുത്രൻ- നാലു സഹോദരങ്ങളായിരുന്നു തോമസിന്. സബ്റജിസ്ട്രാർ ഓഫീസിൽ ഉദ്യോഗസ്ഥനായിരുന്ന യോഹന്നാൻ, മിലിട്ടറി ഓഫീസറായിരുന്ന ഗീവർഗീസ്, സി. ടി. ഏബ്രഹാം, മാവേലിക്കര നടയിൽ തെക്കേതിൽ ജോണിൻെറ ഭാര്യ ഏലിയാമ്മ. അവർ 30 വർഷം മുൻപു മരിച്ചു.

മാവേലിക്കര പുതിയകാവ് സെൻറ് മേരീസ് പള്ളിയായിരുന്നു ബാലനായ തോമസിൻെറ രണ്ടാംവീട്. വീടുവിട്ടാൽ പള്ളി. പള്ളിവിട്ടാൽ വീട് എന്ന മട്ടിൽ കഴിഞ്ഞുകഴിഞ്ഞ് ഒടുവിൽ എന്നന്നേക്കുമായി വീടുവിടാനായി തീരുമാനം.

"ഞാൻ എങ്ങനെ ഈ വഴിക്കു തിരിഞ്ഞുവെന്നത് അത്ര തിട്ടമില്ല. പള്ളിയും ബാലസമാജവും സൺഡേസ്കൂളും ഒക്കെയായുള്ള സഹവാസംകൊണ്ട് മറ്റൊരു വഴിയെപ്പറ്റി ചിന്തിക്കാൻ കഴിയാതെ പോയതാവണം."

പത്തനാപുരം മൗണ്ട് താബോർ ദയറാ സ്ഥാപിച്ച മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തയുടെ സാന്നിധ്യം ആ വഴിമാറ്റത്തിന് പരോക്ഷപ്രേരണയായി.

മകനെ ദയറായിലേക്കു വിടുന്നോയെന്ന് ഒരിക്കൽ മെത്രാപ്പോലീത്ത ഇട്ടിയവിരയോടു ചോദിച്ചു: നാണംകുണുങ്ങി കീഴോട്ടുനോക്കി നടന്ന കുഞ്ഞുതോമ്മാച്ചനെ മെത്രാപ്പോലീത്തയുടെ കൈയിലേല്പിച്ച് അദ്ദേഹം പറഞ്ഞു: "ഒരാളെ ഞാൻ രാജ്യത്തിനു കൊടുത്തു. ഇതാ ഒരാൾ ദൈവത്തിനുമിരിക്കട്ടെ."

ഇരുപത്തൊന്നു വർഷം മുമ്പ് ആ പിതാവ് മരിച്ചു. രണ്ടു വർഷം കഴിഞ്ഞ് മാതാവും. അവർ ദൈവകരങ്ങളിലേല്പിച്ച പുത്രൻ അന്നേയ്ക്ക്, ഇടയന്മാരുടെ ഇടയനായിത്തീർന്നിരുന്നു.

റമ്പാൻ സ്ഥാനമെന്നപോലെ മെത്രാൻ പട്ടവും അദ്ദേഹമേറ്റുവാങ്ങിയത് മറ്റൊരു മഹാഗുരുവിൽനിന്നാണ്. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്ന് [1966 ഓഗസ്റ്റ് 24].

കാൺപൂർ ക്രൈസ്റ്റ് ചർച്ച് കോളജിൽനിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. നേടിയ അദ്ദേഹം അതിനിടയിൽ ധ്യാനഗുരു, അധ്യാപകൻ തുടങ്ങിയ നിലകളിൽ പ്രശസ്തനായിരുന്നു. പത്തനാപുരം സെൻറ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് വകുപ്പു മേധാവിയായിരുന്ന തോമസ് റമ്പാൻ അവിടെ പ്രിൻസിപ്പലുമായി.

"പഠിപ്പിക്കാനുള്ള മോഹം ഇപ്പോഴുമുണ്ട്. മാനേജർ എന്ന നിലയിൽ സ്കൂളുകൾ സന്ദർശിക്കുമ്പോൾ സാറന്മാരില്ലാത്ത ക്ളാസു കണ്ടാൽ കയറിച്ചെല്ലും. അഞ്ചോ പത്തോ മിനിട്ട്.... ഞാൻ വീണ്ടുമൊരു മാഷാകും.

"മാത്സാണ് ഇഷ്ടവിഷയം. ഡിഗ്രിക്ക് അതായിരുന്നു ഐച്ഛികം."

രണ്ടും രണ്ടും നാല് എന്നപോലെ ഗണിതസമവാക്യങ്ങളുടെ ആ ഋജുത്വം അദ്ദേഹത്തിൻെറ സംസാരത്തിനും സമീപനത്തിനും ഇന്നും ഊഷ്മളതയേകുന്നു.

"എനിക്ക് പത്രഭാഷയിൽ പറയാൻ വലിയ വശമില്ല. അതു രാഷ്ട്രീയക്കാരുടെയും മറ്റും ശൈലിയാണ്. ഒരു മാതിരി സാമർഥ്യം നിറഞ്ഞ ഭാഷ. അതിനകത്ത് സത്യമേതെന്ന് വ്യക്തമാകില്ല."

സംസ്കാരത്തിൻെറ വ്രതവിശുദ്ധി തകർക്കുന്ന രാഷ്ട്രീയത്തിൻെറ കടന്നുകയറ്റത്തിൽ ദുഃഖിതനാണദ്ദേഹം. ഫലപ്രദമായി ചെറുത്തിനില്ക്കാൻ സഭകൾക്കും കഴിയുന്നില്ലെന്ന് അദ്ദേഹം കരുതുന്നു.

"സഭകൾ അവയുടെ ലക്ഷ്യം നിറവേറ്റുന്നതിൽ പരാജയപ്പെടുന്നുവെന്നുപോലും വ്യാഖ്യാനിക്കത്തക്കവിധമാണ് കാര്യങ്ങളുടെ പോക്ക്. രാഷ്ട്രീയത്തിൻെറയും സമ്പത്തിൻെറയും ശക്തികൾക്കു കീഴ്പ്പെട്ടുപോവുകയാണവ .

"ഞാനിതൊക്കെ പറയാറുണ്ട്. അതു കേട്ട് വെളിയിലിറങ്ങുമ്പോൾ പലരും പിറുപിറുക്കും: 'ഇക്കാലത്ത് ഇതൊക്കെ പറയേണ്ട വല്ല കാര്യോമൊണ്ടോ?'

"ഹിന്ദുക്കളെ കണ്ടുപഠിക്കണം. അവരുടെ വിശ്വാസ സ്ഥൈര്യവും ആരാധനയിലുള്ള തീഷ്ണതയും എത്ര മഹത്തരമാണ്

"ആത്മീയ കാര്യങ്ങളിൽ സാധാരണക്കാർക്ക് പൊതുവേ വലിയ താല്പര്യം ഉണ്ടാകാറില്ല. ഇപ്പോ അതു വന്നുവന്ന് എങ്ങനെയെങ്കിലുമൊക്കെയങ്ങ് ജീവിച്ചാൽമതിയെന്ന മട്ടിലായി. സ്വാർഥതയായി നമ്മുടെ ആദർശമൂല്യം, സഭകളിലെ വഴക്കുപോലും ഇതിൻെറ പ്രതിഫലനമാണ്. ഇവിടെ മെറ്റീരിയലിസം ശക്തിപ്പെട്ടു. പാശ്ചാത്യരുടെ നല്ല വശങ്ങൾ പകർത്താൻ പക്ഷേ, ആർക്കും തല്പര്യവുമില്ല."

അനുഭവത്തിൽനിന്ന് ഇതിനൊരു ദൃഷ്ടാന്തവുമുണ്ട്. അദ്ദേഹം മദ്രാസ് ക്രിസ്ത്യൻ കോളജ് ഹൈസ്കൂളിൽ പഠിപ്പിക്കുന്ന കാലം. ഇംഗ്ളണ്ടിൽ ഉപരിപഠനം നടത്തിയ കുരുവിള ജേക്കബായിരുന്നു പ്രിൻസിപ്പൽ. കുട്ടികളെ മറുനാടൻ മര്യാദ ശീലിപ്പിക്കാനായി കുരുവിള ജേക്കബ് ഒരു പരീക്ഷണം നടത്തി.

അവരുടെ ഇഷ്ടവിഭവമായ നിലക്കടല സ്കൂളിൽതന്നെ കിട്ടാൻ സംവിധാനമുണ്ടാക്കി. ഒരു പ്രത്യേക സ്ഥലത്ത് കടലപായ്ക്കറ്റുകൾ വച്ചു. കുട്ടികൾക്കു സ്വയം എടുക്കാം. പണം സമീപമുള്ള പെട്ടിയിലിടണം. കടലപ്പൊതികൾ തീർന്നതല്ലാതെ പെട്ടിയിൽ കാൽക്കാശു വീണില്ല. ഒരാഴ്ച കഴിയുംമുമ്പ് ആ പരീക്ഷണം അലസി.

ഈ മൂല്യനിരാസം സമൂഹത്തിൻെറ എല്ലാ തട്ടിലുമുണ്ടെന്നു മെത്രാപ്പോലീത്ത വിശ്വസിക്കുന്നു.

"കാര്യസാധ്യമാണ് എല്ലാവരുടെയും ലക്ഷ്യം. അതിനുതകുന്നത് കക്ഷിരാഷ്ട്രീയമായതുകൊണ്ട് സർവരും അതിനു പിന്നാലേ പോകുന്നു. വരും തലമുറയുടെ ഭാവിയെക്കുറിച്ച് ഇവർക്കൊന്നും ഒരു കൂസലുമില്ല.

"പത്തനാപുരം കോളജിൽ സമരമുണ്ടായപ്പോൾ ഒരു വിദ്യാർഥി നേതാവിനെ സസ്പെൻഡ് ചെയ്യേണ്ടിവന്നു. അവൻെറ പിതാവിനെ വിളിപ്പിച്ചു. രോഷാകുലനായി വന്ന അങ്ങേർ ഒറ്റച്ചോദ്യം: 'അച്ചോ, എൻെറ മോനൊരു മന്ത്രിയാകുന്നതിൽ അച്ചനെന്താ ഇത്ര വിരോധം?'

"പണ്ട് ഗുരുത്വമുണ്ടായിരുന്നു. ഇന്നതില്ല. ഇക്കാലത്തു വരുന്ന വൈദികർക്കിടയിൽപ്പോലും ആ പഴയ തീക്ഷ്ണത കാണില്ല."

☐ ഇതിനൊരു പരിഹാരം?

● "ഒന്നുമില്ല. ദൈവംതമ്പുരാൻ തോന്നിക്കണം.

☐ രാഷ്ട്രീയ പാർട്ടികളിൽ ഏതിനോടാണ് അനുഭാവം?

● "അങ്ങനെയൊന്നുണ്ടെങ്കിൽ അതു കോൺഗ്രസിനോടാണ്. അതിലിപ്പോ, പിന്നേം ഗ്രൂപ്പുവഴക്കായി."

☐ കേരളത്തിലെ കമ്മ്യൂണിസ്റ്റുകളോ?

● "ഓ, കേരളത്തിലെ കോൺഗ്രസുകാരും കമ്മ്യൂണിസ്റ്റുകാരുമൊക്കെ ഇവിടത്തുകാരല്ലേ? എങ്കിലും കമ്മ്യൂണിസ്റ്റുകാരെ ഒരുകാര്യത്തിൽ അഭിനന്ദിക്കണം. ഒന്നുമില്ലേലും ഒരു പാർട്ടിക്കാരായാൽ അവർ ഒരുമിച്ചു നില്ക്കുന്നുണ്ടല്ലോ."

☐ സോവിയറ്റ് യൂണിയനിലോ?

● "മതസ്വാതന്ത്ര്യം ഇല്ലെന്നൊക്കെ പറയുമെങ്കിലും അവിടത്തെ പഴയ സ്ഥിതി വളരെ ഭേദമായിരുന്നു. - ഞാനവിടെ പോയിട്ടുണ്ട്. ആ അച്ചടക്കം കണ്ടുപഠിക്കണമെന്ന് എഴുതിയിട്ടുമുണ്ട്. ഇപ്പോഴത്തെ മാറ്റം, സ്ഥിതി വഷളാക്കുകയാണെന്നാണ് എൻെറ തോന്നൽ. എല്ലാം സമയമെടുത്തുവേണ്ടിയിരുന്നു.

☐ കേരളത്തിലെ രാഷ്ട്രീയ നേതാക്കളിൽ ആരോടാണ് അടുപ്പം?

● "അധികംപേരെ പരിചയമില്ല. പക്ഷേ മുൻ ഭക്ഷ്യമന്ത്രി ചന്ദ്രശേഖരൻ നായർ നല്ല മനുഷ്യൻ!"

☐ ഇനിയും പൂർത്തീകരിക്കാത്ത സ്വപ്നം?

● ഒന്നേയുള്ളൂ. ഞാൻ കൊണ്ടുനടത്തുന്ന ആശ്രമവും മഠവും ഒന്നു വിപുലപ്പെടുത്തിക്കാണുക.

പത്തനാപുരം മൗണ്ട്താബോർ ആശ്രമ സമൂഹത്തിൻെറ സുപ്പീരിയർ ജനറലായ അദ്ദേഹത്തിനു മുൻപിൽ അതിവിശാലമായൊരു ഭദ്രാസനത്തിൻെറ വികസനവും സാഫല്യം തേടി നില്ക്കുന്നു. പാലക്കാട്,മലപ്പുറം, കോഴിക്കോട്, കണ്ണൂർ, കാസർകോഡ് ജില്ലകളിലായി വ്യാപിച്ചു കിടക്കുന്ന നൂറോളം ഇടവകകളുടെയും പന്ത്രണ്ടോളം പൊതു സ്ഥാപനങ്ങളുടെയും ഭരണഭാരം ആരെയും ക്ളേശിപ്പിക്കുന്നതാണ്. ഇടവകക്കാരിൽ 90 ശതമാനവും കുടിയേറിപ്പാർത്തവരാണ്. പാവപ്പെട്ടവർ. അവരിൽനിന്ന് കാര്യമായ ധനസഹായം പ്രതീക്ഷിക്കുക വയ്യ. അതുകൊണ്ട് മറ്റുഭാഗങ്ങളിൽനിന്നുകൂടി പിരിവെടുക്കേണ്ടിവരുന്നു.

"ആളുകളു പറയും: തിരുമേനിക്ക് പിരിക്കാനൊന്നും അറിയാമ്മേല. എന്തെങ്കിലും അറിഞ്ഞുകൊടുത്താലേ ഫലമുള്ളൂ."

പിരിവിൻെറ കാര്യത്തിലുള്ള മിടുക്കില്ലായ്മ തനിക്ക് അനുഗ്രഹമായതെങ്ങനെയെന്നു വിവരിച്ച് അദ്ദേഹം ചിരിക്കുന്നു. മുഴങ്ങാതെ, മുഴുവൻ വിടരാതെ കൂമ്പുന്ന സുസ്മിതം.



> 'കാര്യസാധ്യമാണ് എല്ലാവരുടെയും ലക്ഷ്യം. അതിനുതകുന്നത് കക്ഷിരാഷ്ട്രീയമായതുകൊണ്ട് സർവരും അതിനു പിന്നാലെ പോകുന്നു. വരുംതലമുറയുടെ ഭാവിയെക്കുറിച്ച് ഇവർക്കൊന്നും ഒരു കൂസലുമില്ല.'

> 'ആത്മീയകാര്യങ്ങളിൽ സാധാരണക്കാർക്ക് പൊതുവേ വലിയ താല്പര്യം ഉണ്ടാകാറില്ല. ഇപ്പോ, അതു വന്നുവന്ന് എങ്ങനെയെങ്കിലുമൊക്കെയങ്ങു ജീവിച്ചാൽ മതിയെന്ന മട്ടിലായി. സ്വാർഥതയായി നമ്മുടെ ആദർശമൂല്യം. സഭകളിലെ വഴക്കുപോലും ഇതിൻെറ പ്രതിഫലനമാണ്. ഇവിടെ മെറ്റീരിയലിസം ശക്തിപ്പെട്ടു.'

---

## ഫാ. ജേക്കബ് മണലിലിനു 90 തികഞ്ഞു

1-10-91

കൊച്ചി: മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദിക പ്രമുഖൻ ഫാ. ജേക്കബ് മണലിൽ എന്ന മണലിൽ അച്ചനു 90 വയസ് തികയുന്നു. സമുദായ ട്രസ്റ്റി സ്ഥാനത്തേക്കു വരെ ഉയർന്ന പൗരോഹിത്യ ജീവിതത്തിൽ ഫാ. ജേക്കബിനെ തേടി മെത്രാപ്പോലീത്താ സ്ഥാനവും എത്തിയതാണ്. എളിമയോടെ ആ സ്ഥാനം നിരസിച്ച ഫാ. ജേക്കബ് 'കൂടുതൽ വിശുദ്ധമായ ജീവിതം അതിനു വേണ്ടിയിരിക്കുന്നു'വെന്ന അഭിപ്രായക്കാരനാണ്.

ഇരുസഭകളുടെയും 14 മെത്രാന്മാർ ചേർന്നു പുത്തൻകാവിൽ നടത്തിയ സമാധാന സമ്മേളനത്തിനുശേഷം സഭാ സെക്രട്ടറിയായി തെരഞ്ഞെടുത്തതു ഫാ. ജേക്കബിനെയായിരുന്നു.

വട്ടിപ്പണക്കേസിലും സമുദായക്കേസിലും സഭയുടെ പടനായകനായി പ്രവർത്തിച്ച മണലിൽ അച്ചൻ കഴിഞ്ഞവർഷം ഓഗസ്റ്റ് 31-ന് ആമ്പല്ലൂർ സെൻറ് ജോൺസ് പള്ളി വികാരി സ്ഥാനത്തുനിന്നു റിട്ടയർ ചെയ്തിരുന്നു.

ഏറെ കോളിളക്കമുണ്ടാക്കിയ വട്ടിപ്പണക്കേസിൽ സർക്കാർ നൽകിയ ഇന്നർ പ്ലീഡർ സ്യൂട്ടിൽ 1928-ൽ കാതോലിക്കാ പക്ഷത്തിൻെറ തെളിവുകൾ നിരത്തുന്നതിൽ ഫാ. ജേക്കബ് വഹിച്ച പങ്കു സ്മരണീയമാണ്.

കേസു വിധിയായപ്പോൾ സഭയ്ക്കു കിട്ടേണ്ടിയിരുന്ന 17,000 രൂപ ഏറ്റുവാങ്ങിയതു ഫാ. ജേക്കബായിരുന്നു. കേസ് രാജിയായതിനെത്തുടർന്നു സമാധാനത്തിലായ സഭാവഴക്കു 1938-ൽ പുനർജനിച്ചപ്പോൾ ഉണ്ടായ സമുദായ കേസിലും ഫാ. ജേക്കബ് കാതോലിക്കാ പക്ഷത്തിൻെറ മുന്നണി പോരാളിയായിരുന്നു. 1958-ൽ കേസ് ജയിച്ചതിൽ ഫാ. ജേക്കബിനു സ്തുത്യർഹമായ പങ്കുണ്ട്. കേസ് നടത്താനായി എറണാകുളം മഹാരാജാസ് കോളജ് ഗ്രൗണ്ടിനു വടക്ക് അച്ചനു പ്രത്യേകം ഓഫീസുണ്ടായിരുന്നു.

കേസിൻെറ നടുനായകത്വം വഹിച്ചെങ്കിലും ഒരേ ആചാരവും പ്രാർത്ഥനകളുമുള്ള സഭ ഒന്നാണെന്ന വിശ്വാസമാണു ഫാ. ജേക്കബിന് ഇപ്പോഴുള്ളത്. 'വിട്ടുവീഴ്ചയും സംയമനവും പാലിച്ചിരുന്നെങ്കിൽ ഈ വഴക്കുകൾ ഒഴിവാക്കാമായിരുന്നു' അദ്ദേഹം പറയുന്നു.

മാമലശേരി മണലിൽ വർഗീസിൻെറയും ഏലിയാമ്മയുടെയും രണ്ടാമത്തെ പുത്രനായാണു 1901 ഒക്ടോബർ ഒന്നിനു ഫാ. ജേക്കബിൻെറ ജനനം. 1923-ൽ കശീശാപട്ടം ലഭിച്ചു. എം. ഡി. സെമിനാരി ഹൈസ്കൂൾ, മുളന്തുരുത്തി ഹൈസ്കൂൾ എന്നിവിടങ്ങളിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം പൗരോഹിത്യ പഠനത്തിനായി പരുമലയിൽ പോയി. മല്ലപ്പള്ളി മെത്രാപ്പോലീത്താ എന്നറിയപ്പെട്ട കാലംചെയ്ത ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായായിരുന്നു ആത്മീയ ഗുരു.

മാമലശേരി പള്ളിയിൽ 59 മുതൽ 72 വരെയും തെക്കൻപറവൂർ സെൻറ് ജോൺസ് പള്ളിയിൽ 65 മുതൽ 70 വരെയും ഒരേസമയം വികാരിയായിരുന്നു.

പ്രോസ്ട്രേറ്റ് ഗ്രന്ഥിയിൽ ഒരു ഓപ്പറേഷനെ തുടർന്നു സഹോദരൻ പീറ്ററിൻെറ പുത്രൻ ബാബുവിൻെറ ആമ്പല്ലൂരുള്ള വസതിയിൽ വിശ്രമജീവിതം നയിക്കുന്ന ഫാ. ജേക്കബ് തൻെറ ഏകാന്തത ഏറെ ആസ്വദിക്കുന്നു. പുരോഹിതനായാൽ ഏകനായിരിക്കുന്നതാണ് നന്ന് - അച്ചൻ പറയുന്നു.



---

1991 ഓഗസ്റ്റ് 30 വെള്ളി Y 3



കാലംചെയ്ത മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ.

## പാമ്പാടിയിൽ ശ്രാദ്ധപ്പെരുനാൾ ഇന്നും നാളെയും

പാമ്പാടി: മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 11-ാം ശ്രാദ്ധപ്പെരുനാൾ അദ്ദേഹം കബറടങ്ങിയ പാമ്പാടി കുരിയാക്കോസ് ദയറാ ചാപ്പലിൽ ഇന്നും നാളെയും ആചരിക്കുന്നു.

ഇന്നു സന്ധ്യാനമസ്കാരം, സുവിശേഷ പ്രസംഗം എന്നിവ നടക്കും. നാളെ പരിശുദ്ധ കാതോലിക്കാ ബാവായുടെ കാർമികത്വത്തിൽ കുർബാന, കബറിങ്കൽ ധൂപപ്രാർത്ഥന, റാസ, നേർച്ചവിളമ്പ് എന്നിവ ഉണ്ടാവും.



ആഗോള ഏഷ്യൻ ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷൻ കേരള ഘടകത്തിന്റെ ഉദ്ഘാടനം സ്മരണിക പ്രകാശനം ചെയ്തുകൊണ്ടു പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിച്ചപ്പോൾ: തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, ബിഷപ് പീറ്റർ തുരുത്തിക്കോണം, കോട്ടയം മുനിസിപ്പൽ ചെയർമാൻ മാണി എബ്രഹാം. പിന്നിൽ-കെ. കെ. കോര, രാജു എം. വർഗീസ്, ഫാ. മത്തായി നൂറനാൽ, മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, പി.സി. ഏബ്രഹാം പടിഞ്ഞാറെക്കര, സഖറിയാ ഉമ്മൻ, ഡാനിയേൽ ജോർജ് തുടങ്ങിയവർ -മനോരമ

# അമേരിക്കയിൽ മലങ്കര സഭാംഗങ്ങൾ വർദ്ധിക്കുന്നു

കോട്ടയം: അമേരിക്കക്കാരായ മലങ്കര ഓർത്തഡോക്സ് സഭാവിശ്വാസികളുടെ എണ്ണം വർദ്ധിച്ചു വരുന്നതായി സഭയുടെ അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. തോമസ് മാർ മക്കാറിയോസ് പത്രസമ്മേളനത്തിൽ അറിയിച്ചു.

അമേരിക്കക്കാരായ ആളുകളെ സഭയിലേക്കു ചേർക്കാനായി ആരംഭിച്ച സെൻറ് ഗ്രീഗോറിയോസ് മിഷന്റെ ആഭിമുഖ്യത്തിലുള്ള മൂന്നു കേന്ദ്രങ്ങളിലായി അൻപത് അമേരിക്കൻ കുടുംബങ്ങൾ സഭയിലുണ്ട്.

അവരിൽനിന്ന് ഒരു വൈദികനും രണ്ടു ശെമ്മാശന്മാർക്കും പട്ടം നൽകിയിട്ടുണ്ട്.

അമേരിക്കൻ ഭദ്രാസന അൽമായ സെക്രട്ടറി രാജു എം. വർഗീസ്, മാനേജിംഗ് കമ്മിറ്റി പ്രസിഡൻറ് സഖറിയ ഉമ്മൻ, കമ്മിറ്റിയംഗങ്ങളായ കെ. കെ. കോര, ജോഷ്വ ജോർജ് തുടങ്ങിയവരും പത്രസമ്മേളനത്തിൽ പങ്കെടുത്തു.

അമേരിക്കക്കാരനായ തിമോത്തിയോസ് മെത്രാപ്പോലീത്തായെ 1892-ൽ വാഴിക്കുകയും അദ്ദേഹം അമേരിക്കക്കാരെ സഭയിൽ ചേർക്കാനായി മിഷൻ ആരംഭിക്കുകയും ചെയ്തിരുന്നുവെങ്കിലും പ്രവർത്തനം നിലച്ചുപോയിരുന്നു. അതു പുനഃരാരംഭിക്കുകയാണ് ഇപ്പോൾ ചെയ്തിരിക്കുന്നത്.

അമേരിക്കയിൽ പൗരസ്ത്യ മൂല്യങ്ങളോടും ആശയഗതികളോടുമുള്ള താൽപര്യം വർദ്ധിച്ചതിനെത്തുടർന്നാണു ഭാരതീയ ക്രൈസ്തവ സമൂഹങ്ങളിൽ അമേരിക്കക്കാർക്കു താൽപര്യം വർദ്ധിച്ചതെന്നു മാർ മക്കാറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

അമേരിക്കയിൽ ജനിച്ചു വളർന്ന് 20 വയസു പിന്നിട്ട മലയാളി വംശജരായ യുവതീയുവാക്കളെ നാടിന്റെയും മലങ്കര സഭയുടെയും പാരമ്പര്യത്തിൽ വളർത്തിയെടുക്കാൻ കഴിഞ്ഞിട്ടുണ്ട്. അടുത്തയിടെ നടന്ന കുടുംബ യുവജന സമ്മേളനത്തിൽ എഴുനൂറിലധികം യുവതീയുവാക്കൾ പങ്കെടുത്തിരുന്നു. സാമൂഹിക സേവനമേഖലയിലും ഓർത്തഡോക്സ് സഭാവിശ്വാസികളായ യുവതീയുവാക്കൾ സജീവമായി പ്രവർത്തിച്ചുവരുന്നു.

മലങ്കര സഭയുടെ അമേരിക്കൻ ഭദ്രാസനം പരിശുദ്ധ കാതോലിക്കാ ബാവായുടെ കല്പനമൂലം 1979-ൽ ആണു സ്ഥാപിച്ചത്. അതിന്റെ 10-ാം വാർഷികാഘോഷ പരിപാടികൾ സമാപിച്ചു.

ഇന്ത്യയ്ക്കു വെളിയിലുള്ള ആദ്യത്തെ ഭദ്രാസനമാണിത്. 40 ഇടവകകളിലായി 13 പള്ളികളും 45 വൈദികരുമുണ്ട്.

പത്താം വാർഷികം പ്രമാണിച്ചു പരുമല തിരുമേനിയുടെ ഓർമ്മദിനത്തോടനുബന്ധിച്ചു നവംബർ ആദ്യ ആഴ്ച ന്യൂയോർക്കിൽ വിവിധ സഭാ മേലധ്യക്ഷന്മാരെയും രാഷ്ട്രീയ നേതാക്കളെയും പങ്കെടുപ്പിച്ചു റാലിയും പൊതുയോഗവും നടത്തി. വിവിധ സഭകളിലെ 15 മേലധ്യക്ഷന്മാർ പങ്കെടുത്തിരുന്നു.

ദേവലോകം കാതോലിക്കേറ്റ് അരമനയുടെ പ്രവേശന കവാടത്തോടു ചേർന്നു ഭദ്രാസനം വകയായി കമനീയമായ ഒരു ആർച്ച് പണിയുന്നതാണ്. പത്താം വാർഷികം പ്രമാണിച്ചു കേരളത്തിലെ 10 സാധു കുടുംബങ്ങൾക്കു ഭവനങ്ങൾ നിർമ്മിച്ചു കൊടുക്കാൻ തീരുമാനിച്ചിട്ടുണ്ട്. പുനലൂരുള്ള ഒരു സാധു കുടുംബത്തിന് ആദ്യ ഭവനം നൽകിക്കൊണ്ടു പരിശുദ്ധ കാതോലിക്കാ ബാവാ ഈ ഭവനദാന പദ്ധതി ഉദ്ഘാടനം ചെയ്തു.

രണ്ടാമത്തെ വീട് കണ്ടനാട് ഭദ്രാസനത്തിലെ കുന്നയ്ക്കാൽ ഇടവകയിലുള്ള സാധു കുടുംബത്തിനു നൽകി. മൂന്നാമത്തെ ഭവനത്തിനുള്ള തുക, ഇന്നലെ വൈകിട്ട് അമേരിക്കൻ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ കാതോലിക്കാ ബാവായുടെ ബഹുമാനാർത്ഥം നടന്ന വിരുന്നിൽവച്ചു കൊല്ലത്തെ ഒരു സാധു കുടുംബത്തിനു നൽകി.

അമേരിക്കൻ ഭദ്രാസന രൂപവൽക്കരണം നടത്തിയ പരിശുദ്ധ കാതോലിക്കാ ബാവായുടെ ബഹുമാനാർത്ഥം ഇന്നലെ നടന്ന വിരുന്നിൽ അമേരിക്കൻ ഭദ്രാസനാധിപൻ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്ത, മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു എന്നിവർ പ്രസംഗിച്ചു.

## എ. എം. വർക്കി സ്മാരകമായി എൻഡോവ്മെൻറ്

28-1-92

കോട്ടയം: ആലുവ യു. സി. കോളജ് മുൻ പ്രിൻസിപ്പലും വിദ്യാഭ്യാസപണ്ഡിതനുമായിരുന്ന എ. എം. വർക്കിയുടെ ജന്മശതാബ്ദി പ്രമാണിച്ച് ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ വർക്കി സ്മാരക എൻഡോവ്മെൻറ് ഏർപ്പെടുത്തി.

വൈദികസെമിനാരിയുടെ പുനഃസ്ഥാപനത്തിനു നേതൃത്വം നൽകിയ വർക്കിയുടെ നാമത്തിൽ മക്കളായ മാത്യു വർക്കി, എ. വി. ജേക്കബ്, തങ്കമ്മ ജോൺ എന്നിവരാണ് എൻഡോവ്മെൻറ് ഏർപ്പെടുത്തിയത്. ആദ്യ ഗഡുവായ അരലക്ഷം രൂപ ഇന്നലെ സെമിനാരിയിൽ നടന്ന ചടങ്ങിൽ കൈമാറി.

വർക്കി അനുസ്മരണ സെമിനാറിൽ റവ. ഡോ. കെ. സി. ജോസഫ്, ഡോ. സാമുവൽ ചന്ദനപ്പള്ളി, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ എന്നിവർ പ്രബന്ധം അവതരിപ്പിച്ചു. തെയോഫോറസ് റമ്പാൻ മോഡറേറ്ററായിരുന്നു. ഫാ. ടി. ജെ. ജോഷ്വ സ്വാഗതവും ഫാ. കെ. ജെ. ഗബ്രിയേൽ നന്ദിയും പറഞ്ഞു. ഫാ. ജോൺ മാത്യൂസ് ധ്യാനപ്രഭാഷണം നടത്തി.

വർക്കിയുടെ ചിത്രം ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അനാവരണം ചെയ്തു. മാത്യു വർക്കി രചിച്ച 'ഇൻ മെമ്മോറിയം' എന്ന ഗ്രന്ഥവും മെത്രാപ്പോലീത്താ പ്രകാശിപ്പിച്ചു. മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു ആദ്യ പ്രതി സ്വീകരിച്ചു പ്രസംഗിച്ചു.

1992 ജനുവരി 28 ചൊവ്വ

## കാതോലിക്കാ ബാവായുടെ ജന്മദിനം 30-ന്

കോട്ടയം: ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 78-ാം ജന്മദിനം ജനുവരി 30-ന് ആഘോഷിക്കും.

അന്നു രാവിലെ ഏഴിനു കാതോലിക്കേറ്റ് അരമനചാപ്പലിൽ കുർബാനയും തുടർന്ന് അനുമോദനയോഗവും ഉണ്ടായിരിക്കും.



## മാത്യൂസ് റമ്പാൻ നിര്യാതനായി

5-9-91

പത്തനംതിട്ട: ഓർത്തഡോക്സ് സഭയിലെ സീനിയർ റമ്പാനും മൈലപ്ര മാർ കുര്യാക്കോസ് ആശ്രമം സുപ്പീരിയറുമായ പി.ഐ. മാത്യൂസ് റമ്പാൻ (87) നിര്യാതനായി. സംസ്കാരം ഇന്ന് ഉച്ചയ്ക്കു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ആശ്രമം ചാപ്പലിൽ.

പരിശുദ്ധ കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഇയ്യോബ് മാർ പീലക്സിനോസ് എന്നിവരും ഇന്നലെ ആശ്രമത്തിലെത്തി പ്രാർത്ഥന നടത്തി.

കുമ്പഴ പാലമൂട് മാർ കുരിയാക്കോസ് പള്ളി കുമ്പഴ വടക്ക് മാർ കുര്യാക്കോസ് ആശ്രമം, അട്ടച്ചാക്കൽ സെൻറ് ജോർജ് ഹൈസ്കൂൾ എന്നിവയുടെ സ്ഥാപകനാണു മാത്യൂസ് റമ്പാൻ. കുര്യാക്കോസ് ആശ്രമം നാനാജാതി മതസ്ഥരായ നിരവധി ആളുകളുടെ ആദ്ധ്യാത്മികാഭയകേന്ദ്രമാണ്. അവരുടെയെല്ലാം ആദ്ധ്യാത്മികാചാര്യനായിരുന്നു അദ്ദേഹം.

കുമ്പഴ വേലശേരിൽ ഈശോ കത്തനാരുടെ പുത്രനായ അദ്ദേഹം കോട്ടയം പഴയ സെമിനാരിയിലെ വൈദിക പഠനത്തിനുശേഷം ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവയിൽനിന്നു 1926-ൽ ശെമ്മാശുപട്ടവും 1932-ൽ വൈദിക പട്ടവും സ്വീകരിച്ചു. തണ്ണിത്തോട്, തുമ്പാക്കുളം, തേക്കുതോട്, മണ്ണീറ, എലിമുള്ളുംപ്ലാക്കൽ എന്നീ ഇടവകകളിൽ സേവനമനുഷ്ഠിച്ചു. തുടർന്നു 1943-ൽ ഗീവർഗീസ് ദ്വിതീയൻ ബാവാ തന്നെ അദ്ദേഹത്തിനു റമ്പാൻ സ്ഥാനവും നൽകി.

# പാമ്പാടി കോളജ് ഡിഗ്രി കോഴ്സ് ഉദ്ഘാടനം 18-ന്

16-10-91

കോട്ടയം: ദശവൽസരം പിന്നിട്ടശേഷം ഡിഗ്രി കോളജായി ഉയർത്തപ്പെട്ട പാമ്പാടി കുറിയാക്കോസ് ഗ്രീഗോറിയോസ് കോളജിൽ ബി. എ. ഇക്കണോമിക്സ് കോഴ്സിന്റെ ഉദ്ഘാടനവും ഡിഗ്രി ബ്ലോക്കിന്റെ ശിലാസ്ഥാപനവും ഒക്ടോബർ 18-നു നടത്തും. വിദ്യാരംഭദിനമായ അന്നു നാലുമണിക്കു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ ചേരുന്ന പൊതുസമ്മേളനത്തിൽ ബി. എ. ഇക്കണോമിക്സ് കോഴ്സ് ഉദ്ഘാടനം വിദ്യാഭ്യാസ മന്ത്രി ഇ. ടി. മുഹമ്മദു ബഷീറും ഡിഗ്രി ബ്ലോക്കിന്റെ ശിലാസ്ഥാപനം ധനമന്ത്രി ഉമ്മൻ ചാണ്ടിയും നിർവഹിക്കും. അദ്ധ്യാപകരക്ഷാകർതൃ സംഘടനയുടെ പ്രവർത്തനോദ്ഘാടനം ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ് നിർവഹിക്കും.

രണ്ടുമണിക്കു രക്ഷാകർത്താക്കളുടെ ക്ലാസുതല യോഗവും 2.45 - നു കോളജ് വിദ്യാർത്ഥികളും മാതാപിതാക്കളും എന്ന വിഷയത്തെപ്പറ്റി വിദ്യാഭ്യാസ സെമിനാറും നടത്തും. റവ. ഡോ. ടി. ജെ. തോമസ് മുഖ്യപ്രഭാഷണം നടത്തും.

'പാമ്പാടി തിരുമേനി' എന്നറിയപ്പെടുന്ന കുറിയാക്കോസ് മാർ ഗ്രീഗോറിയോസിന്റെ നാമധേയത്തിൽ മലങ്കര ഓർത്തഡോക്സ് സഭ വകയായി 1981-ൽ ആരംഭിച്ച കെ. ജി. കോളജ് അദ്ധ്യയനത്തിൽ ഉന്നത നിലവാരം പുലർത്തുന്നു. അച്ചടക്കകാര്യത്തിലും മുന്നിലാണ്. കോർപറേറ്റ് മാനേജ്മെൻറിന്റെ കീഴിലാണു പ്രവർത്തിക്കുന്നത്.

നല്ല നിലയിൽ പ്രവർത്തിക്കുന്ന അദ്ധ്യാപക-രക്ഷാകർതൃസംഘടനയാണ് ഈ കോളജിന്റെ ഏറ്റവും വലിയ നേട്ടമെന്നു പി. സി. യോഹന്നാൻ റമ്പാൻ, പ്രിൻസിപ്പൽ ടൈറ്റസ് വർക്കി, ഐസക്ക് ഏബ്രഹാം, രാജൻ ജോർജ് പണിക്കർ എന്നിവർ പത്രസമ്മേളനത്തിൽ പറഞ്ഞു.

പി. കെ. ചിത്രഭാനുവിന്റെ അദ്ധ്യക്ഷതയിലുള്ള യോഗം സി. ഐ. ടി. യു. സംസ്ഥാന സെക്രട്ടറി വി. ജി. ഭാസ്കരൻനായർ ഉദ്ഘാടനം ചെയ്തു. വി. ആർ. ഭാസ്കരൻ, ഫ്രാൻസിസ് തോമസ് (കെ. ടി. യു. സി.), എ. ഐ. ടി. യു. സി. സംസ്ഥാന പ്രസിഡൻറ് പി. ഭാസ്കരൻ, സി. കെ. തങ്കപ്പൻ, കൃഷ്ണൻ നായർ, ഐ. ഏബ്രഹാം, അജിത് എന്നിവർ പ്രസംഗിച്ചു.

ഉഴവൂർ വിജയൻ സ്വാഗതവും കെ. വി. കൊച്ചേറിയ നന്ദിയും പറഞ്ഞു.

## സമുദായക്കേസ്: സ്പെഷൽ ലീവ് പെറ്റീഷനിലും വാദംകേൾക്കാൻ ഉത്തരവ്

27-9-91

ന്യൂഡൽഹി: സമുദായക്കേസിൽ കേരള ഹൈക്കോടതിയുടെ വിധിയിലെ ചില പരാമർശങ്ങൾക്കെതിരേ കാതോലിക്കാവിഭാഗം സമർപ്പിച്ച സ്പെഷൽ ലീവ് പെറ്റീഷൻ മറ്റു പരാതികളോടൊപ്പം വാദം കേൾക്കാൻ സുപ്രീം കോടതി ഉത്തരവായി.

പ്രധാന പരാതി സുപ്രീംകോടതിയുടെ മുമ്പാകെ നിലവിലിരിക്കെയാണ് ആ ബെഞ്ചിൽ അവയോടൊപ്പം ഈ പരാതിയും കേൾക്കാൻ ചീഫ് ജസ്റ്റിസ് രംഗനാഥമിശ്ര, ജ. കുൽദീപ്സിംഗ് എന്നിവരടങ്ങിയ ബെഞ്ചു നിർദേശിച്ചത്. കേസ് വാദം നടന്നുവരുന്നതു ജ. ജഗന്നാഥ് ഷെട്ടി, ജ. യോഗേശ്വർദയാൽ എന്നിവരുടെ ബെഞ്ചിലാണ്.

ഇനി സമുദായക്കേസിൽ ഒക്ടോബർ 21-നു വാദം കേൾക്കും. കാതോലിക്കാ വിഭാഗത്തിനുവേണ്ടി അഡ്വ. എഫ്. എസ്. നരിമാൻ, അഡ്വ. സദ്രുൽഅനം എന്നിവർ ഹാജരായി.

## പ്ലാറ്റിനം ജൂബിലി ഫെബ്രു. 9 മുതൽ

26-1-92

പത്തനംതിട്ട: മാക്കാംകുന്നു സെൻറ് സ്റ്റീഫൻസ് കത്തീഡ്രലിൽ മൂന്നു നോയമ്പിനു നടത്തിവരുന്ന മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷന്റെ പ്ലാറ്റിനം ജൂബിലിയാഘോഷം ഫെബ്രുവരി ഒൻപതു മുതൽ 12 വരെ നടക്കും. ഇതിന്റെ ഭാഗമായി തുമ്പമൺ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നും ഒൻപതാം തീയതി രണ്ടുമണിക്കു പ്രേഷിത റാലി മാക്കാംകുന്നു കത്തീഡ്രലിൽ എത്തിച്ചേരും. 2.30-ന് അവിടെനിന്നും സംയുക്ത റാലി ആരംഭിച്ച് ടൗൺ ചുറ്റി കൺവെൻഷൻ പന്തലിൽ എത്തിച്ചേരും.

മാക്കാംകുന്നു ഡിസ്ട്രിക്ടിലെയും സമീപ ഇടവകകളിലെയും സൺഡേസ്കൂൾ വിദ്യാർത്ഥികളുടെ വിവിധ കലാമൽസരങ്ങൾ 26-നു രാവിലെ 11 മണിക്കു കാതോലിക്കേറ്റ് കോളജ് ഓഡിറ്റോറിയത്തിൽ നടത്തും.



**സന്മനസ്സുള്ളവർക്കു സമാധാനം:** ഇന്നു തിരുപ്പിറവിദിനം: പുതുയുഗപ്പിറവിയുടെ സദ്വാർത്തയായി, സമാധാനത്തിന്റെ സന്ദേശമായി പുൽത്തൊഴുത്തിൽ ഉണ്ണിയേശു പിറന്നതിന്റെ സ്മരണ പുതുക്കുകയാണു ലോകമെങ്ങും. റഷ്യയിൽ സെൻറ് പീറ്റേഴ്സ് ബർഗിലെ സ്റ്റേറ്റ് മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുള്ള 'വ്ളാദിമിറിലെ കന്യക' എന്ന ടെമ്പറാ പെയ്ൻറിംഗാണു ചിത്രത്തിൽ. 1662-ൽ സൈമൺ ഉഷാകോവാണ് ഇതു രചിച്ചത്. ക്രിസ്മസ് ആഘോഷങ്ങൾക്കു പുതിയൊരു മുഖം കൈവരികയാണു റഷ്യയിൽ. അവിടെ സോവിയറ്റ് യൂണിയന്റെ ജന്മദിനത്തിന്റെ സ്ഥാനത്ത് ഇനി ക്രിസ്മസാണു ദേശീയാഘോഷം.

25-12-91

## ദേവലോകം തീർത്ഥയാത്ര

28-12-84

കുറിച്ചി: കോട്ടയം ദേവലോകം കാതോലിക്കേററ് ചാപ്പലിൽ ജനുവരി മൂന്നിനു നടക്കുന്ന പരിശുദ്ധരായ ബസേലിയസ് ഗീവർഗീസ് ദ്വിതീയൻ, ബസേലിയസ് ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാബാവാമാരുടെ സംയുക്ത ഓർമപ്പെരുനാളിൽ സംബന്ധിക്കുന്നതിനു കുറിച്ചി പ്രദേശത്തുനിന്നുള്ള തീർഥാടകർ തെക്കൻ ഭദ്രാസനങ്ങളിൽനിന്നുള്ള തീർഥാടകരുമൊത്ത് ജനുവരി രണ്ടാം തീയതി രണ്ടു മണിക്കു കുറിച്ചി വലിയ പള്ളിയിൽനിന്നു യാത്ര പുറപ്പെടും.

അന്നു വൈകുന്നേരം അഞ്ചരയ്ക്കു കോടിമത എത്തുന്ന തീർഥാടകസംഘം മലങ്കരയുടെ ഇതര ഭാഗങ്ങളിൽനിന്നുള്ള തീർഥാടക സംഘങ്ങളുമായി യോജിച്ചു രാത്രി 7.45-നു ദേവലോകത്ത് വിശുദ്ധ കബറിങ്കൽ എത്തിച്ചേരുന്നതാണ്.

ബാവാമാരുടെ സംയുക്ത ഓർമ പെരുനാൾ ജനുവരി രണ്ടിനു കുറിച്ചി വലിയപള്ളിയിൽ ആചരിക്കും. തെക്കുനിന്നുള്ള തീർഥാടകർ എത്തിച്ചേർന്നശേഷം എട്ടരയ്ക്ക് പള്ളിയിൽ കുർബാന അർപ്പിക്കപ്പെടും. തുടർന്നു പ്രദക്ഷിണവും നേർച്ച വിളമ്പും ഉണ്ടായിരിക്കും.

## സണ്ടേസ്കൂൾ വാർഷികം

പുതുപ്പള്ളി: നിലയ്ക്കൽ ഓർത്തഡോക്സ് സൺഡേസ്കൂൾ വാർഷികം മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ നടത്തപ്പെട്ടു. ചാണ്ടപ്പിള്ള കുറിയാക്കോസ്, ടി. ചെറിയാൻ ആൻഡ്രൂസ്, എം. കെ. തോമസ് എന്നിവർ പ്രസംഗിച്ചു. കെ. വി. മാമ്മൻ സ്വാഗതവും ജോൺ കുര്യൻ നന്ദിയും പറഞ്ഞു.

1984 ഡിസംബർ 28 വെള്ളി 3Y

## കാതോലിക്കാ ബാവായ്ക്കു ഇന്നു സ്വീകരണം

അമയന്നൂർ: പുതുക്കിപ്പണിത [illegible]ടക്കൻ മണ്ണൂർ സെൻറ് തോമസ് [illegible]ർത്തഡോക്സ് പള്ളിയുടെ [illegible]ശ നിർവഹിക്കാൻ എത്തുന്ന [illegible] ശുദ്ധ കാതോലിക്കാ ബാവാ, [illegible] യുക്ത കാതോലിക്കാ മാത്യു[illegible] മാർ കൂറിലോസ്, മെത്രാപ്പോ[illegible]ത്താമാരായ തോമസ് മാർ തി[illegible]ത്തിയോസ്, മാത്യൂസ് മാർ [illegible]ന്നബാസ് എന്നിവർക്ക് ഇന്ന് [illegible]ഞ്ചു മണിക്കു ഭക്തിനിർഭര[illegible] സ്വീകരണം നൽകും.

മാലം പാലത്തിങ്കൽവച്ചു കാ[illegible] ലിക്കാ ബാവായെയും, മെത്രാ[illegible] ലീത്താമാരെയും സ്വീകരിച്ചു [illegible] ത്തിൽ ആഘോഷപൂർവം ദേവ[illegible] യത്തിലേക്ക് ആനയിക്കും. [illegible] ന്നു ദേവാലയ കൂദാശയുടെ [illegible] ഘട്ടം നിർവഹിക്കും.

...membrane acts as a barrier ... called osmosis.



മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷൻെറ പ്ലാറ്റിനം ജൂബിലി സമ്മേളനത്തിൽ മലയാളമനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു പ്രസംഗിക്കുന്നു. ഡോ. കെ. എം. തരകൻ, മെത്രാപ്പോലീത്താമാരായ കുറിയാക്കോസ് മാർ ക്ലിമീസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നിവർ സമീപം.

## വർക്കി ജന്മ ശതാബ്ദി നാളെ

കോട്ടയം: എ. എം. വർക്കി ജന്മശതാബ്ദി നാളെ പത്തിനു സോഫിയാ സെൻററിൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ധ്യാനപ്രഭാഷണത്തോടെ തുടങ്ങും. 10.45-നു സെമിനാർ. മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു 'ഇൻ മെമ്മോറിയം' എന്ന ഗ്രന്ഥം പ്രകാശിപ്പിക്കും.

26-1-92

# ജൂബിലിവേളയിൽ പുതിയ പാതകൾ കണ്ടെത്തുക

1992 ജനുവരി 12 ...

പത്തനംതിട്ട: ജൂബിലി ആഘോഷങ്ങൾ സമർപ്പണത്തിൻെറയും ജീവകാരുണ്യപ്രവർത്തനങ്ങളുടെയും സമൂഹത്തിലെ താഴേക്കിടയിലുള്ളവർക്ക് ആശ്വാസം പകരുന്നതിൻെറയും പുതിയ പാതകൾ കണ്ടെത്തുവാൻ ഉപകരിക്കേണ്ടതാണെന്നു കൊല്ലം ഭദ്രാസനാധ്യക്ഷൻ മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ ഉദ്ബോധിപ്പിച്ചു.

മാക്കാംകുന്ന് സെൻറ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ അങ്കണത്തിൽ നടന്നുവരുന്ന മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷൻെറ പ്ലാറ്റിനം ജൂബിലി സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു മെത്രാപ്പോലീത്താ.

തുമ്പമൺ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു.

ദരിദ്രവിഭാഗങ്ങളുടെ ഉന്നമനത്തിനായുള്ള പ്രവർത്തനങ്ങൾക്ക് ആക്കം വർധിപ്പിക്കണമെന്ന് ആശംസാപ്രസംഗം നടത്തിയ മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു നിർദേശിച്ചു. മദ്യവും മയക്കുമരുന്നുംമൂലം വ്രണപ്പെടുത്തുന്ന സാമൂഹികവ്യവസ്ഥയ്ക്കെതിരേ പോരാടുവാൻ സഭകൾ മുന്നിട്ടിറങ്ങണം. ദൈവശാസ്ത്ര ചിന്തകളും പ്രാർഥനയും ജീവകാരുണ്യപ്രവർത്തനങ്ങളുമാണ് ക്രൈസ്തവ ജീവിതത്തിൻെറ അടിസ്ഥാനം. പുത്തൻകാവിൽ തിരുമേനി തുടക്കമിട്ട മധ്യതിരുവിതാംകൂർ കൺവെൻഷൻെറ വിജയത്തിന്, കാലം ചെയ്ത ദാനിയേൽ മാർ പീലിക്സീനോസ് മെത്രാപ്പോലീത്താ വിലപ്പെട്ട സംഭാവനകൾ നൽകിയതായി അദ്ദേഹം ചൂണ്ടിക്കാട്ടി.

കുര്യാക്കോസ് മാർ ക്ലിമീസ് മെത്രാപ്പോലീത്താ, തെയോഫോറസ് റമ്പാൻ, സാഹിത്യ അക്കാദമി പ്രസിഡൻറ് ഡോ. കെ. എം. തരകൻ എന്നിവരും പ്രസംഗിച്ചു.

പ്ലാറ്റിനം ജൂബിലിയുടെ ഭാഗമായി നടപ്പാക്കാനുദ്ദേശിക്കുന്ന പരിപാടികൾ എം. ടി. ജോസഫ് കോർ എപ്പിസ്കോപ്പാ വിവരിച്ചു. കലാമൽസരങ്ങളിൽ വിജയിച്ചവർക്കു ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ സമ്മാനങ്ങൾ നൽകി.

ഇടവക വികാരി സി. എ. ജോൺ കോർ എപ്പിസ്കോപ്പാ സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ നന്ദിയും പറഞ്ഞു.

കൺവെൻഷൻെറ മൂന്നാം ദിവസമായ ഇന്നലെ നടന്ന സമ്മേളനത്തിൽ ചാക്കോയും കെ. എം. തരകനും പ്രസംഗിച്ചു.



# പോളിന് നമ്പ്യാർ അവാർഡ്

24-1-92

കൊച്ചി: കേരള പ്രസ് അക്കാദമിയുടെ കരുണാകരൻ നമ്പ്യാർ അവാർഡിനു മലയാള മനോരമ സബ് എഡിറ്റർ പോൾ മണലിൽ അർഹനായി.

കേരളത്തിലെ സാക്ഷരതാ പ്രവർത്തനങ്ങളെക്കുറിച്ച് 1991 മാർച്ച് 31-നു മലയാള മനോരമയിൽ പ്രസിദ്ധീകരിച്ച 'പുതുസംസ്കാരത്തിൻെറ ദൗത്യനിർവഹണം' എന്ന ലേഖനത്തിനാണ് അവാർഡ്.

പ്രശംസാപത്രവും മെഡലും 2500 രൂപയുമാണ് അവാർഡ്. പ്രശസ്ത സാഹി

(ശേഷം പേജ് 7 കോളം 1)

## അവാർഡ്

(ഒന്നാം പേജിൽ നിന്ന്)

ത്യകാരനും എക്സ്പ്രസ് പത്രത്തിൻെറ പത്രാധിപരുമായിരുന്ന വി. കരുണാകരൻ നമ്പ്യാരുടെ സ്മരണയ്ക്ക് എക്സ്പ്രസ് ജേർണലിസ്റ്റ്സ് യൂണിയൻ ഏർപ്പെടുത്തിയതാണ് അവാർഡ്.

ജി. എൻ. പണിക്കർ, സി. പി. ശ്രീധരൻ, പി. ശ്രീധരൻ എന്നിവരടങ്ങിയ ജഡ്ജിംഗ് കമ്മിറ്റിയാണ് അവാർഡ് നിശ്ചയിച്ചത്. ഫെബ്രുവരി 12-നു തൃശൂർ സാഹിത്യ അക്കാദമി ഹാളിൽ നടക്കുന്ന ചടങ്ങിൽ അവാർഡ് സമ്മാനിക്കും.

നേരത്തേ കേരള സാക്ഷരതാ സമിതിയുടെ 'അക്ഷരകേരളം' ഫീച്ചർ മൽസരത്തിൽ ഇതേ ലേഖനം ഒന്നാംസമ്മാനം നേടിയിരുന്നു.

പത്തനാപുരം മണലിൽ എം. ജി. അലക്സാണ്ടറുടെ പുത്രനാണു പോൾ മണലിൽ. ഇംഗ്ലീഷ് സാഹിത്യത്തിലും ജേർണലിസത്തിലും എം. എ. ബിരുദം നേടിയ പോൾ 1981 മുതൽ മലയാള മനോരമ പത്രാധിപസമിതിയംഗമാണ്. 'മലയാളത്തിൻെറ ബഷീർ' 'അഴിക്കോട് എന്ന വിചാര ശില്പി, 'പെലെ' തുടങ്ങി ഏഴു ഗ്രന്ഥങ്ങളുടെ കർത്താവാണ്. പട്ടാഴി ശങ്കരമ്പള്ളി തെക്കേതിൽ പരേതനായ കെ. പോളിൻെറ പുത്രി ബീനയാണു ഭാര്യ. രണ്ടു മക്കളുണ്ട്. മീര, വീണ.

## ...പാടികൾ

31-1-92

പെരിയാൻ-2.00.

വാകത്താനം വെട്ടിക്കുന്നേൽ പള്ളി: കൂദാശയോടനുബന്ധിച്ചു പൊതുയോഗം. ഉദ്ഘാടനം കേന്ദ്രമന്ത്രി പി. ജെ. കുര്യൻ. സോവനീർ പ്രകാശനം ആർച്ച്ബിഷപ് ഡോ. ജോസഫ് പവ്വത്തിൽ-5.00, സന്ധ്യാനമസ്കാരത്തിനുശേഷം കൂദാശയുടെ ആദ്യഭാഗം, മുഖ്യകാർമികൻ പരിശുദ്ധ കാതോലിക്കാ ബാവാ-6.00.

കുമരകം വൈ.എം.സി.എ. ഗ്രൗണ്ട്: സുവിശേഷയോഗം. ഉദ്ഘാടനം മോൺ. പീറ്റർ ഊരാളിൽ-5.30.

അയ്മനം കല്ലുമട പാലത്തിനു സമീപം മിസ്പ നഗർ: ഇന്ത്യാ പെന്തക്കോസ്തു സഭാ കൺവെൻഷൻ. പ്രസംഗം സിസ...

...എം. ഡി. സെമിനാരി ഹൈസ്കൂൾ: വാർഷിക ആഘോഷവും വിരമിക്കുന്ന അധ്യാപകർക്കു യാത്രയയപ്പും. അധ്യക്ഷൻ മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ-2.00.

...സേവിയേഴ്സ് കോളജ് ഹാൾ: എ. കെ. പി. ...എസ്. ടി. എ. ജില്ലാ കൗൺസിൽയോഗം-4.30

18-1-92

# WELCOME TO
# Campal Beach Resort





ഗോവയുടെ തലസ്ഥാനമായ പനാജിയിലുള്ള St. Mary's Orthodox Church-ൻെറ രജത ജൂബിലി ആഘോഷങ്ങൾക്കു നേതൃത്വം നൽകുവാൻ എഴുന്നള്ളുന്ന പ. കാതോലിക്കാബാവാ തിരുമേനിക്കും ... ബോംബെ ഭദ്രാസനാധിപനായ അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ തിരുമേനിക്കും ഗോവായിലെ താമസത്തിനുവേണ്ടി ഇടവകാംഗങ്ങൾ തെരഞ്ഞെടുത്ത Campal Beach Resort -ലേക്ക് ഈ Resort -ൻെറ മാനേജ്മെൻറും സ്റ്റാഫ് അംഗങ്ങളും ഭക്ത്യാദരവുകളോടെ സ്വാഗതം ചെയ്യുന്നു.



CAMPAL BEACH RESORT
PANJIM-GOA 403 001.
PHONE: 43984



**V.V. VARGHESE (ഉണ്ണി)**
(Proprietor of Campal Beach Resort)

കോട്ടയം പുതുപ്പള്ളിയിൽ വലിയമുണ്ടയ്ക്കലായ വടക്കേക്കര കുടുംബാംഗമാണ്.



# മെത്രാപ്പൊലീത്ത കാലം ചെയ്തു

കൊച്ചി : മലങ്കരഓർത്തഡോക്സ് സഭയുടെകൊച്ചി ഭദ്രാസനാധിപൻ യൂഹാനോൻമാർസേവേറിയോസ് മെത്രാപ്പൊലീത്താ ഇന്ന് കാലത്ത് എട്ടര മണിക്ക് കാലം ചെയ്തു.

കുറച്ചു ദിവസങ്ങളായി അദ്ദേഹം രോഗബാധിതനായിചികിൽസയിലായിരുന്നു.

ഒരു കിടയററ ആത്മീയ ഗ്രന്ഥരചയിതാവായിരുന്നു അദ്ദേഹം.

മെത്രാനായി നിയുക്തനാവുന്നതിനുമുമ്പ് അദ്ദേഹം ദീർഘകാലം കോട്ടയം വൈദിക സെമിനാരിയിൽ സുറിയാനിമല്പാനായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

പുതുപ്പള്ളിയിൽ നരിമററത്തിൽ അവിരയുടെയും മറിയാമ്മയുടെയും ഏററവും ഇളയ പുത്രനാണ് അദ്ദേഹം.

മരിക്കുമ്പോൾ അദ്ദേഹത്തിന് എഴുപതു വയസ്സ് പ്രായമുണ്ട്.

## മലങ്കര അസോസിയേഷൻ സെപ്റ്റംബറിൽ

22-1-92

കോട്ടയം: മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പൊതുയോഗം സെപ്റ്റംബർ പത്തിനു പരുമലയിൽ ചേരാൻ ഇന്നലെ പഴയ സെമിനാരിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ചേർന്ന സഭാ മാനേജിംഗ് കമ്മിറ്റിയോഗം തീരുമാനിച്ചു.

മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും പിൻഗാമിയെയും അഞ്ചിൽ കവിയാതെ പുതിയ മെത്രാന്മാരെയും ഈ യോഗം തെരഞ്ഞെടുക്കുന്നതാണ്. ഭദ്രാസനങ്ങളുടെ പുനർവിഭജനം സംബന്ധിച്ചുള്ള കമ്മിറ്റിറിപ്പോർട്ട് ഏപ്രിലിൽ ചേരുന്ന അടുത്ത യോഗത്തിൽ കൊണ്ടുവരുന്നതാണെന്ന് അറിയിച്ചു.

സപ്ലിമെൻററി ബജറ്റ് യോഗം അംഗീകരിച്ചു. തോമസ് മാർ തീമോത്തിയോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സഖറിയാസ് മാർ ദീവന്നാസിയോസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലൂസ് മാർ മിലിത്തിയോസ്, മാത്യൂസ് മാർ ബർന്നബാസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, സഖറിയാസ് മാർ അന്തോണിയോസ് എന്നീ മെത്രാപ്പോലീത്താമാർ യോഗത്തിൽ സംബന്ധിച്ചു.

4 1991 നവംബർ 1 വെള്ളി

# പരുമല പെരുനാൾ ഇന്നും നാളെയും

പരുമല: പരിശുദ്ധ പരുമല തിരുമേനിയുടെ 89-ാം ഓർമപ്പെരുനാൾ ഇന്നും നാളെയും പരുമല സെമിനാരി ചാപ്പലിൽ ആചരിക്കുന്നതാണ്.

പരിശുദ്ധ കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും പെരുനാളിൽ സംബന്ധിക്കും.

വിവിധ സ്ഥലങ്ങളിൽനിന്നു തീർത്ഥാടകർ ഇന്നു പരുമലയിൽ എത്തിച്ചേരുന്നതാണ്. ആറുമണിക്കു സന്ധ്യാനമസ്കാരവും ഏഴുമണിക്കു റാസയും പത്തുമണിക്കു ഭക്തിഗാനമേളയും ഉണ്ടായിരിക്കും.

നാളെ ആറുമണിക്ക് ആദ്യത്തെ കുർബാനയ്ക്കുശേഷം 7.30-നു പ്രഭാതനമസ്കാരവും 8.30-നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാനയും നടക്കും. തുടർന്നു വിദ്യാർഥിപ്രസ്ഥാനസമ്മേളനവും രണ്ടുമണിക്കു റാസയും ഉണ്ടായിരിക്കുന്നതാണ്.

ഭക്തജനങ്ങൾക്കു പെരുനാൾ ചടങ്ങുകൾ സൗകര്യമായി വീക്ഷിക്കുവാൻ പള്ളി അങ്കണത്തിൽ ഇരുപതു ക്ലോസ്ഡ് സർക്യൂട്ട് ടിവി സെറ്റുകൾ ഏർപ്പെടുത്തിയിട്ടുണ്ട്.

കേരളത്തിലെ പ്രധാന കേന്ദ്രങ്ങളിൽനിന്നു പരുമലയിലേക്കു കെ. എസ്. ആർ. ടി. സി. സ്പെഷൽ ബസുകൾ ഓടിക്കും.

മാന്നാർവഴി വരുന്ന സ്വകാര്യ കാറുകളും ബസുകളും ദേവസ്വം ബോർഡ് കോളജ് ഗ്രൗണ്ടിലും ചെങ്ങന്നൂർ പാണ്ടനാടുവഴി വരുന്ന വാഹനങ്ങൾ പരുമല സെൻറ് ഗ്രീഗോറിയോസ് ആശുപത്രിയുടെ മുൻവശത്തുള്ള ഗ്രൗണ്ടിലും പാർക്ക് ചെയ്യേണ്ടതാണ്.

ഉത്തർപ്രദേശിൽ ഭൂകമ്പംമൂലം ദുരിതമനുഭവിക്കുന്നവർക്കു സഹായമെത്തിക്കുന്നതിനായി ധനം ശേഖരിക്കുവാൻ പ്രത്യേക കൗണ്ടർ സെൻറ് ആളിപോൾസ് മിഷൻ ബോർഡിൻെറ ആഭിമുഖ്യത്തിൽ പരുമല പള്ളി അങ്കണത്തിൽ തുറന്നു പ്രവർത്തിക്കുന്നതാണ്. മലങ്കര സഭാമാസികയുടെ ഓഫീസും സെമിനാരിയോടനുബന്ധിച്ചു പ്രവർത്തിക്കും.



**ജൂബിലി മംഗളങ്ങൾ:** മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ മെത്രാഭിഷേക - ഭദ്രാസന ഭരണ രജതജൂബിലിയാഘോഷത്തോടനുബന്ധിച്ചു കോഴിക്കോട്ടു നടന്ന ഘോഷയാത്ര. ഇടത്തുനിന്നു പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, ബിഷപ് മാർ അപ്രേം, കുര്യാക്കോസ് മാർ ക്ലിമീസ് മെത്രാപ്പോലീത്താ, ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഫാ. മത്തായി നൂറനാൽ, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ, തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, ബിഷപ് ഡോ. മാക്സ്‌വെൽ നൊറോണ, ബിഷപ് പി. ജി. കുരുവിള, സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്താ, ഫാ. വർഗീസ് പുന്നക്കൊമ്പിൽ എന്നിവർ.

- മനോരമ



# യാക്കോബ് മാർ യൂലിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തു

24-1-92

കോട്ടയം: യാക്കോബായ സഭയിലെ സിംഹാസന പള്ളികളുടെ മെത്രാപ്പോലീത്താ യാക്കോബ് മാർ യൂലിയോസ് ഇന്നു പുലർച്ചെ കോഴഞ്ചേരി മുത്തൂറ്റ് ആശുപത്രിയിൽ കാലംചെയ്തു. അദ്ദേഹത്തിന് എൺപതു വയസ് ആയിരുന്നു.

കബറടക്കം ശനിയാഴ്ച ഒൻപതിനു മഞ്ഞിനിക്കര ദയറായിൽ നടക്കും.

വളരെ ക്ഷീണം അനുഭവപ്പെട്ടതിനെ തുടർന്ന് ഇന്നലെയാണ് അദ്ദേഹത്തെ ആശുപത്രിയിൽ പ്രവേശിപ്പിച്ചത്. പുലർച്ചെ 1.05-ന് അന്ത്യം സംഭവിച്ചു.

പരേതനായ പാമ്പാടി മാടപ്പാട്ട് ചാക്കോയുടെയും അന്നമ്മയുടെയും രണ്ടാമത്തെ മകനായി 1912 ഡിസംബർ 27-നു ജനിച്ചു. അദ്ദേഹം 1942 മേയ് 24-നു മണർകാട് സെൻറ് മേരീസ് പള്ളിയിൽ ശെമ്മാശപട്ടവും 1945-ൽ ചെങ്ങളത്തു കശ്ശീശാപട്ടവും സ്വീകരിച്ചു. 1955-ൽ അന്ത്യോക്യൻ പാത്രിയാർക്കീസ് ബാവായുടെ പ്രതിനിധി മാർ യൂലിയോസ് ബാവായുടെ പക്കൽനിന്നു റമ്പാൻ സ്ഥാനവും കൈക്കൊണ്ടു. മഞ്ഞനിക്കര, മലേക്കുരിശ് എന്നീ സ്ഥലങ്ങളിലെ ദയറായിൽ വൈദീകർക്കു വിദ്യാഭ്യാസം നൽകുന്ന ചുമതലയും നിർവഹിച്ചു.

വാഴൂരിലെ സെൻറ് പീറ്റേഴ്സ് സ്കൂളിലാണ് പ്രാഥമിക വിദ്യാഭ്യാസം തുടങ്ങിയത്. തൃക്കോതമംഗലം, മൂവാറ്റുപുഴ, മഞ്ഞിനിക്കര എന്നിവിടങ്ങളിൽ വൈദീക വിദ്യാഭ്യാസവും നടത്തി.

മലങ്കര സഭയിലെ പൗരസ്ത്യ സുവിശേഷ സമാജത്തിൻെറ പ്രസിഡൻറാ

(ശേഷം പേജ് 7 കോളം 1)

# തീർത്ഥയാത്രാ സംഘം വർഗീസ്മാപ്പിളയുടെ ജന്മഗൃഹം സന്ദർശിക്കും

13-11-91

തിരുവല്ല: മഹാകവി അക്കിത്തം നയിക്കുന്ന സാംസ്കാരിക തീർത്ഥയാത്രാ സംഘം മലയാള മനോരമയുടെ സ്ഥാപകൻ കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ കുറ്റൂരുള്ള ജന്മഗൃഹം സന്ദർശിക്കും.

ജീവിച്ചിരിക്കുന്ന കലാസാഹിത്യ സാംസ്കാരികനായകന്മാരെ നേരിൽ കണ്ടറിയുന്നതിനും ആദരിക്കുന്നതിനും മൺമറഞ്ഞുപോയ പൂർവസൂരികളുടെ പ്രവർത്തനകേന്ദ്രങ്ങൾ, ജന്മഗൃഹങ്ങൾ എന്നിവ കാണുന്നതിനും അവരെ സ്മരിക്കുന്നതിനുമാണ് തപസ്യ കലാസാഹിത്യവേദി മഹാകവിയുടെ നേതൃത്വത്തിൽ തീർത്ഥയാത്ര ആരംഭിച്ചിരിക്കുന്നത്.

തീർത്ഥയാത്ര ഇന്നു പത്തനംതിട്ട ജില്ലയിൽ പ്രവേശിക്കും. പന്തളം കൊട്ടാരം, മഹാകവി പന്തളം കേരള വർമ്മയുടെ ഭവനം, ഗുരു ചെങ്ങന്നൂർ സമാധി, കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ ജന്മഗൃഹം, നിരണം കണ്ണശ്ശപ്പറമ്പ് എന്നിവിടങ്ങളിലാണ് യാത്രാസംഘം ഇന്നും നാളെയുമായി എത്തിച്ചേരുന്നതെന്നു ജില്ലാ സെക്രട്ടറി പി. വി. ജഗനാഥ് അറിയിച്ചു.

ജില്ലയിലെ സാംസ്കാരികകേന്ദ്രങ്ങൾ ജില്ലാ ഉപയാത്രാസംഘങ്ങൾ സന്ദർശിക്കുകയും പ്രധാന യാത്രാസംഘത്തോടൊപ്പം ചേരുകയും ചെയ്യും.

ജില്ലയിൽ ആർട്ടിസ്റ്റ് വല്യത്താൻ (പന്തളം), പി. ഉണ്ണിക്കൃഷ്ണൻനായർ (ചരിത്രപുരാവസ്തു ഗവേഷകൻ, തിരുവല്ല) ഇവരെ സാംസ്കാരിക തീർത്ഥയാത്രാസംഘം ആദരിക്കും.

ഇന്ന് അഞ്ചിനു ചെങ്ങന്നൂർ വഴി തിരുവല്ലയിൽ എത്തുന്ന തീർത്ഥയാത്രാസംഘത്തെ മാർക്കറ്റ് ജങ്ഷനിൽനിന്നു സ്വീകരിച്ചു മതിൽഭാഗം ഗവൺമെൻറ് മോഡൽ യു. പി. സ്കൂളിലെ ഗുരുചെങ്ങന്നൂർ നഗറിലേക്ക് ആനയിക്കും. ആനകൾ, താലപ്പൊലി, വേലകളി എന്നിവ ഘോഷയാത്രയെ മോടിപിടിപ്പിക്കും.

മഹാകവി അക്കിത്തം തുടങ്ങിയവർ പ്രസംഗിക്കും. ജില്ലാ അദ്ധ്യക്ഷൻ പ്രസന്നൻ ഉണ്ണിത്താൻ ജില്ലയുടെ സാംസ്കാരിക ചരിത്രം അവതരിപ്പിക്കും. തുടർന്നു തപസ്യയുടെ ആഭിമുഖ്യത്തിൽ സ്വാതി തിരുനാൾ കൃതികളുടെ സംഗീതാവിഷ്കരണം നടത്തും.

# എപ്പിസ്കോപ്പൽ ജൂബിലി കൊണ്ടാടി

13-11-91

കോഴിക്കോട്: മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ എപ്പിസ്കോപ്പൽ ജൂബിലി ഭക്ത്യാദരപൂർവം കൊണ്ടാടി. ആഘോഷങ്ങളിൽ വൈദിക ശ്രേഷ്ഠന്മാരും രാഷ്ട്രീയ—സാംസ്കാരിക നായകന്മാരും പങ്കെടുത്തു.

ആഘോഷ പരിപാടികൾ ധനമന്ത്രി ഉമ്മൻ ചാണ്ടി ഉദ്ഘാടനം ചെയ്തു. ഓർത്തഡോക്സ് സഭാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷതവഹിച്ചു.

ആഘോഷ കമ്മിറ്റി ചെയർമാൻ ജി ജി തോംസൺ സ്വാഗതമാശംസിച്ചു. റവ. പൗലൂസ് റമ്പാൻ മംഗളപത്ര സമർപ്പണവും ഹാരാർപ്പണവും നിർവഹിച്ചു. സാധു പെൺകുട്ടികളുടെ വിവാഹം നടത്തിക്കൊടുക്കാനായി സമാഹരിച്ച എൻഡോവ്മെൻറ് ഫണ്ട് നഗരപിതാവായ ഒ. രാജഗോപാൽ ഉദ്ഘാടനം ചെയ്തു.

ജൂബിലി സ്മാരക സുവനീർ പ്രകാശനം മദ്രാസ് ഭദ്രാസനാധിപൻ സഖറിയാസ് മാർ ദീവന്നാസിയോസ് നിർവഹിച്ചു. കൊച്ചി ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോനിയോസ് ആദ്യപ്രതി ഏറ്റുവാങ്ങി.

കോഴിക്കോട് ബിഷപ് ഡോ. മാക്സ്‌വെൽ നൊറോണ, കെ. മുരളീധരൻ എം. പി., ബി.വി. അബ്ദുല്ലക്കോയ എം. പി., തുമ്പമൺ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, കൽദായ സഭയിലെ ബിഷപ് മാർ അപ്രേം, സി. എസ്. ഐ. നോർത്ത് കേരള മഹായിടവക ബിഷപ് പി. ജി. കുരുവിള, എ. സുജനപാൽ എം. എൽ. എ., കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലിമീസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, ഫാ. പി. എം. തോമസ് പുതുപ്പാടി എന്നിവർ പ്രസംഗിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. വർഗീസ് പുന്നക്കൊമ്പിൽ നന്ദി പറഞ്ഞു.

# ബാവാ അമേരിക്ക സന്ദർശിച്ച ശേഷം പുതിയ മെത്രാപ്പോലീത്ത

18-2-92

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും സഭയിലെ രണ്ടു സീനിയർ മെത്രാപ്പോലീത്താമാരും അമേരിക്ക സന്ദർശിച്ച് അവിടത്തെ സഭാ കൗൺസിൽ കൂടിയശേഷം ഇവിടെവന്ന് അമേരിക്കൻ ഭദ്രാസനത്തിലെ പുതിയ മെത്രാപ്പോലീത്തായെ സംബന്ധിച്ച തീരുമാനമെടുക്കും.

അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന തോമസ് മാർ മക്കാറിയോസിനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ് ആയി നിയമിച്ചതായി മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ച പരിശുദ്ധ കാതോലിക്കാ ബാവാ അറിയിച്ചു.

പത്മശ്രീ ബഹുമതി ലഭിച്ച എം. ആർ. എഫ്. ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ കെ. എം. മാമ്മൻ മാപ്പിള, കേരള സർവകലാശാലാ വി. സി. ആയി നിയമിതനായ ജെ. വി. വിളനിലം അദ്ധ്യാപകർക്കുള്ള ദേശീയ അവാർഡ് ലഭിച്ച എം. യോഹന്നാൻ എന്നിവരെ പ്രമേയങ്ങളിലൂടെ യോഗം അനുമോദിച്ചു.

അടൂർ സെൻറ് സിറിൾസ് കോളജ് മലങ്കര സഭാ കോർപറേറ്റ് മാനേജ്മെൻറിൻെറ ഭരണഘടന പ്രകാരം സഭയുടെ പൊതു നിയന്ത്രണത്തിൽ കൊണ്ടുവരാൻ തീരുമാനിച്ചു.

മാനേജിംഗ് കമ്മിറ്റി യോഗങ്ങൾ ഇനി ദേവലോകം കാമ്പസിലെ പുതിയ ഓഡിറ്റോറിയത്തിൽ കൂടാമെന്നും തീരുമാനിച്ചു.

പഴയ സെമിനാരിയിൽ കൂടിയ യോഗത്തിൽ പരിശുദ്ധ ബാവായെ കൂടാതെ മെത്രാപ്പോലീത്താമാരായ ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, തോമസ് മാർ മക്കാറിയോസ്, സക്കറിയാ മാർ ദിവന്നാസ്യോസ്, മാത്യൂസ് മാർ ബെർന്നബാസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, കുര്യാക്കോസ് മാർ ക്ലിമീസ്, ഇയ്യോബ് മാർ പീലക്സിനോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരും 30 വൈദികരും ഉൾപ്പെടെ 110 പേർ പങ്കെടുത്തു.

# ആദ്ധ്യാത്മിക ഗുരുശ്രേഷ്ഠൻ

(ഒന്നാം പേജിൽ നിന്ന്)

യും വൈസ് പ്രസിഡൻറായും സേവനമനുഷ്ഠിച്ചു. ഇപ്പോഴത്തെ മലങ്കര സൺഡേസ്കൂൾ സമാജത്തിൻെറ പ്രഥമ പ്രസിഡൻറുമായിരുന്നു.

ദമാസ്ക്കസിൽവച്ചു 1975-ൽ ജൂൺ 12-നു പരിശുദ്ധ ഇഗ്നാത്തിയോസ് യാക്കൂബ് മൂന്നാമൻ പാത്രിയാർക്കീസ് ബാവായിൽനിന്നും യാക്കൂബ് മാർ യൂലിയോസ് എന്ന പേരിൽ മലങ്കരയിലെ സിംഹാസന പള്ളികളുടെ മെത്രാപ്പോലീത്തായായി അവരോധിക്കപ്പെട്ടു. 1990-ൽ സഭയിലെ ആദ്ധ്യാത്മിക ഗുരുശ്രേഷ്ഠൻ (മൽബ്ലോനോ) എന്ന ബഹുമതിയും പാത്രിയാർക്കീസ് ബാവാ നൽകി.

അബ്രഹാം മാർ ക്ലീമീസ് മെത്രാപ്പോലീത്താ, തോമസ് മാർ തീമോത്തിയോസ്, ബെന്യാമീൻ ജോസഫ് മാർ ഒസ്താത്തിയോസ്, കുറിയാക്കോസ് മാർ കൂറിലോസ്, ഗീവർഗീസ് മാർ പോളിക്കാർപ്പോസ് എന്നീ മെത്രാപ്പോലീത്താമാരും കാലംചെയ്ത ഫിലിപ്പോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും യാക്കൂബ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ കീഴിൽ വൈദീക വിദ്യാഭ്യാസം ചെയ്തവരാണ്.

GANONG'S POTOMETER

# മാർതെയോഫിലോസിന് അന്ത്യപ്രണാമം

14-1-92

സ്വന്തം ലേഖകൻ

മുളന്തുരുത്തി: യാക്കോബായ സഭയിലെ ബാഹ്യകേരള ഭദ്രാസനാധിപൻ തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ കബറടക്കം ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് പൗലൂസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമികത്വത്തിൽ നടത്തി.

വെട്ടിക്കൽ ഉദയഗിരി സെമിനാരിയോടനുബന്ധിച്ചുള്ള സെൻറ് എഫ്രേം ചാപ്പലിലെ പ്രത്യേക കല്ലറയിൽ ആയിരക്കണക്കിനു ഭക്തജനങ്ങളുടെ സാന്നിധ്യത്തിൽ നടത്തിയ കബറടക്ക ശുശ്രൂഷയിൽ മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, തോമസ് മാർ ദീവന്നാസിയോസ്, കുറിയാക്കോസ് മാർ കൂറിലോസ്, തോമസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ തീമോത്തിയോസ്, തോമസ് മാർ അത്താനാസിയോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, ബന്യാമിൻ മാർ ഒസ്താത്തിയോസ്, ഏബ്രഹാം മാർ സേവേറിയോസ് എന്നിവരും അനേകം വൈദികരും സഹകാർമികരായിരുന്നു.

തിരുവനന്തപുരത്തു കാലം ചെയ്ത മെത്രാപ്പോലീത്തായുടെ ഭൗതിക ശരീരം ഇന്നലെ ജന്മദേശമായ കല്ലൂപ്പാറ വഴി വിലാപയാത്രയായാണ് വെട്ടിക്കൽ കൊണ്ടുവന്നത്. വെട്ടിക്കൽ കർമ്മേൽകുന്ന് സെൻറ് തോമസ് പള്ളിയിലായിരുന്നു കബറടക്ക ശുശ്രൂഷയോടനുബന്ധിച്ചുള്ള വിടവാങ്ങൽ ചടങ്ങുകൾ.

ആറുമണിയോടെ കർമേൽകുന്ന് പള്ളിയിൽ മൃതദേഹവും വഹിച്ചുള്ള വിലാപയാത്ര അനേക വാഹനങ്ങളുടെ അകമ്പടിയോടെ എത്തുമ്പോൾ പള്ളിയും പരിസരവും വൈദികരെയും കന്യാസ്ത്രീകളെയും ഭക്തജനങ്ങളെയുംകൊണ്ടു നിറഞ്ഞിരുന്നു.

താൻ ശുശ്രൂഷിച്ച ദേവാലയത്തോടും മദ്ബഹായോടും 'സമാധാനത്താലെ വസിക്ക' എന്ന അന്ത്യ വചനത്തോടെ മെത്രാപ്പോലീത്താ വിടചൊല്ലിയപ്പോൾ പറുദീസയുടെ അവകാശിയായവനേ സമാധാനത്താലെ പോകുക എന്നു വിതുമ്പലടക്കിക്കൊണ്ട് ജനക്കൂട്ടം പ്രതിവചിച്ചു.

മെത്രാപ്പോലീത്തായുടെ സഹോദരങ്ങളായ കുര്യൻ, തോമസ്, ആച്ചിയമ്മ, തങ്കമ്മ എന്നിവരും വെട്ടിക്കൽ സെമിനാരിയിൽ വിശ്രമ ജീവിതം നയിക്കവേ അദ്ദേഹത്തെ ശുശ്രൂഷിച്ച സെമിനാരി അന്തേവാസി എക്ബി ചാക്കോയും അന്ത്യയാത്ര ചൊല്ലിയരംഗം വികാരനിർഭരമായിരുന്നു.

കർമ്മേൽകുന്ന് പള്ളിയിലെ ശുശ്രൂഷകൾ പൂർത്തിയാക്കിയശേഷം സമീപത്തുള്ള സെമിനാരി ചാപ്പലിലേക്കു വിലാപയാത്ര ആരംഭിച്ചു. കറുത്ത കുപ്പായമണിഞ്ഞ വൈദികരും കൊടിയും കുരിശും കുടയുമേന്തിയ അത്മായരും കന്യാസ്ത്രീകളും ഗീതങ്ങളാലപിച്ചു നടത്തിയ വിലാപയാത്രയ്ക്കു ശോകനിർഭരമായ ബാൻഡ് വാദ്യം അകമ്പടിയായി.

മുഖം ശോശപ്പാ കൊണ്ടുമൂടിയ ശേഷം വിശുദ്ധ തൈലം തളിച്ചു മൃതദേഹം കബറിൽ ഇറക്കി വച്ചപ്പോൾ 'മണ്ണിൽനിന്നു വന്ന മനുഷ്യൻ മണ്ണിലേക്കു മടങ്ങുന്നു'വെന്ന് അനുസ്മരിപ്പിച്ചു കൊണ്ടു മുഖ്യ കാർമികൻ സുഗന്ധ വസ്തുക്കൾ കലർത്തിയ മണ്ണു നുള്ളിയിട്ടു. തുടർന്നു സഹ കാർമികരും ജനങ്ങളും കബറിൽ കുന്തിരിക്കമിട്ടു. തപോധനനും ജ്ഞാനിയുമായ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ഭൗതിക ജീവിതത്തിന് അതോടെ പൂർണ വിരാമമായി.

ദൈവം ഏൽപിച്ച താലന്തുകളെ ലാഭത്തോടെ തിരിച്ചേൽപിക്കുന്നതിനായി യാത്രയാരംഭിച്ച മെത്രാപ്പോലീത്താ ഇനി അഹറോൻെറ കൂടാരത്തിൽ വിശ്രമിച്ചു കർത്താവിനെ സ്തുതിക്കുമെന്നു നേരത്തേ കർമേൽകുന്ന് പള്ളിയിൽ ചരമപ്രസംഗം നടത്തിയ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

ഞായറാഴ്ച രാത്രി 9.20-നു തിരുവനന്തപുരം ശ്രീ ഉത്രാടം തിരുനാൾ ആശുപത്രിയിൽ കാലംചെയ്ത തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ഭൗതിക ശരീരം ഇന്നലെ രാവിലെ 9 മണിവരെ പട്ടം ആർച്ച്ബിഷപ്സ് ഹൗസിൻെറ അരമന ചാപ്പലിൽ പൊതുദർശനത്തിനു വച്ചിരുന്നു.

അന്ത്യസമയത്ത് ആശുപത്രിയിൽ അതിരൂപതാ വികാരി ജനറാൾ മോൺ. തോമസ് കുമ്പുക്കാട്ട്, ഫാ. തോമസ് വട്ടപ്പറമ്പിൽ, ഫാ. ജോൺ കൊച്ചുതൊണ്ടിയിൽ, ഫാ. ജോർജ് ജോൺ, ഷെവ. കോശി എം. ജോർജ് എന്നിവരും മെത്രാപ്പോലീത്താ അവസാന നാളുകളിൽ വിശ്രമിച്ചിരുന്ന ഗുഡ് സമരിറ്റൻ പ്രീസ്റ്റ് ഹോമിലെ കന്യാസ്ത്രീകളും സമീപത്തുണ്ടായിരുന്നു.

ഇന്നലെ രാവിലെ അരമന ചാപ്പലിൽ മന്ത്രിമാരായ ഉമ്മൻ ചാണ്ടി, ടി. എം. ജേക്കബ്, മാർത്തോമ്മാ സഭയുടെ തിരുവനന്തപുരം മെത്രാപ്പോലീത്താ ജോസഫ് മാർ ഐറേനിയസ് തുടങ്ങി ഒട്ടേറെ പ്രമുഖർ അന്തിമോപചാരം അർപ്പിച്ചു.

ഒമ്പതുമണിക്കു യാക്കോബായ സഭയുടെ കൊല്ലം ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഭൗതികശരീരം ഏറ്റുവാങ്ങി. മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ ചാപ്പലിൽ പ്രത്യേക പ്രാർഥന നടന്നു.

തുടർന്നു പുന്നൻ റോഡിലെ സെൻറ് പീറ്റേഴ്സ് യാക്കോബായ പള്ളിയിൽ കൊണ്ടുവന്നു പത്തുമണി വരെ പൊതുദർശനത്തിനു വച്ചു. പള്ളിയിൽ നടന്ന കബറടക്ക ശുശ്രൂഷയുടെ ഒന്നാംഘട്ടത്തിൽ കൊല്ലം ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ കൂറിലോസ്, ബാഹ്യകേരള ഭദ്രാസനത്തിൻെറ സഹായമെത്രാപ്പോലീത്താ തോമസ് മാർ തീമോത്തിയോസ്, സിംഹാസന പള്ളിയുടെ സഹായ മെത്രാപ്പോലീത്താ ബെന്യാമിൻ ജോസഫ് മാർ ഒസ്താത്തിയോസ് എന്നിവർ കാർമികത്വം വഹിച്ചു. മന്ത്രിമാരായ ഉമ്മൻ ചാണ്ടി, ടി. എം. ജേക്കബ്, റവന്യൂ ബോർഡ് അംഗം ഡോ. ബാബു പോൾ തുടങ്ങിയവർ സന്നിഹിതരായിരുന്നു.

തെയോഫിലോസ് മെത്രാപ്പോലീത്തായ്ക്ക് ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കല്ലൂപ്പാറയിലെത്തി അന്ത്യോപചാരമർപ്പിച്ചു.

മെത്രാപ്പോലീത്തായുടെ ജന്മനാടായ കല്ലൂപ്പാറയിൽ താൻതന്നെ പണികഴിപ്പിച്ച പള്ളിയിൽ മൃതദേഹം പൊതുദർശനത്തിനായി കൊണ്ടുവന്നപ്പോഴാണു മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ, തെയോഫോറസ് റമ്പാൻ, സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം എന്നിവരോടൊപ്പം എത്തിയ ബാവാ സഭയ്ക്കുവേണ്ടി റീത്ത് സമർപ്പിച്ചത്.

മൃതശരീരം കൊണ്ടുവരുന്നതിനു വളരെ മുമ്പേ എത്തിയ ബാവാ ദേവാലയത്തിൽ പ്രാർഥന നടത്തി.

രാവിലെ പത്തിനു തിരുവനന്തപുരത്തുനിന്നു പുറപ്പെട്ട വിലാപയാത്ര രണ്ടരയ്ക്കാണു കല്ലൂപ്പാറ പള്ളിയിലെത്തിയത്. കൂടുതൽ ഇളക്കം തട്ടുമെന്ന കാരണത്താൽ മൃതശരീരം ആംബുലൻസ് വാനിൽനിന്നു പുറത്തിറക്കിയില്ല. വാനിൽ കയറിയാണു ബാവാ അന്ത്യോപചാരമർപ്പിച്ചത്.

കുറിയാക്കോസ് മാർ കൂറിലോസ്, ബെന്യാമിൻ മാർ ഒസ്താത്തിയോസ്, കാലംചെയ്ത മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറ് തോമസ് മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്താമാർ പള്ളിയിലെത്തി പ്രാർഥന നടത്തി.

ജോസഫ് എം. പുതുശേരി എം.എൽ.എ.യുടെ നേതൃത്വത്തിൽ വമ്പിച്ച ജനാവലി നിറകണ്ണുകളോടെ തങ്ങളുടെ ഇടയന് അന്ത്യയാത്ര നൽകി.

ജ്യേഷ്ഠസഹോദരൻ പി. എം. കുര്യനും അനുജൻ പി. എം. തോമസും സഹോദരിമാരായ അച്ചാമ്മ ജോസഫ്, തങ്കമ്മ ചാക്കോ എന്നിവരും കൂടെപ്പിറപ്പിനു വേദനയോടെ വിട നൽകിയപ്പോൾ തേങ്ങലുകളുയർന്നു.

കല്ലൂപ്പാറ പഞ്ചായത്ത്, ചെങ്ങരൂർ സർവീസ് കോ-ഓപ്പറേറ്റീവ് ബാങ്ക്, പുതുശേരി എം.ജി.ഡി. ഹൈസ്കൂൾ, മെത്രാപ്പോലീത്താ സ്ഥാപിച്ച എം.ജി.എം. ഇംഗ്ലീഷ് മീഡിയം സ്കൂൾ തുടങ്ങിയ സ്ഥാപനങ്ങൾക്കുവേണ്ടിയും റീത്തുകൾ അർപ്പിക്കപ്പെട്ടു.

കാലംചെയ്ത മെത്രാപ്പോലീത്താ മാനേജരായിരുന്ന തിരുവല്ല എം.ജി.എം. ഇംഗ്ലീഷ് മീഡിയം ഹൈസ്കൂളിലെ ഗായകസംഘവും കല്ലൂപ്പാറയിൽനിന്നു ബന്ധുജനങ്ങളുൾപ്പെടെ ഒട്ടേറെപ്പേരും വിലാപയാത്രയെ അനുഗമിച്ചിരുന്നു.

മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തെ തുടർന്നു സഭയിൽ നാല്പതു ദിവസം ദുഃഖാചരണം നടത്തും. ഈ ദിവസങ്ങളിൽ വെട്ടിക്കൽ സെമിനാരിയിൽ കുർബാനയർപ്പിക്കും. കരിങ്ങാച്ചിറ സെൻറ് ജോർജ് പള്ളിയിൽ 26-നു നടത്താനിരുന്ന അഖില മലങ്കര കലാമൽസരങ്ങൾ മാറ്റിവച്ചിട്ടുണ്ട്.

തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തിൽ മുഖ്യമന്ത്രി കെ. കരുണാകരൻ അനുശോചനം പ്രകടിപ്പിച്ചു. സഭാംഗങ്ങളുടെ ആത്മീയ വികാസത്തിനുവേണ്ടി മാത്രമല്ല, അവരുടെ സർവതോമുഖമായ അഭിവൃദ്ധിക്കുവേണ്ടിയും ത്യാഗോജ്ജ്വലമായ നേതൃത്വം നൽകിയ ആധ്യാത്മിക നേതാവായിരുന്നു അദ്ദേഹമെന്ന് അനുശോചന സന്ദേശത്തിൽ പറഞ്ഞു.

കേരളം ജന്മംനൽകിയ ക്രൈസ്തവാത്മീയ ഗുരുക്കന്മാരിൽ പ്രമുഖനായിരുന്നു കാലംചെയ്ത തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ എന്നു മന്ത്രി കെ. എം. മാണി അനുശോചന സന്ദേശത്തിൽ പറഞ്ഞു.



യാക്കോബായ സഭയിലെ കാലംചെയ്ത ബാഹ്യകേരള ഭദ്രാസനാധിപൻ തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ കബറടക്ക ശുശ്രൂഷ ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് പൗലൂസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമികത്വത്തിൽ വെട്ടിക്കൽ കർമേൽകുന്നു സെൻറ് തോമസ് പള്ളിയിൽ നടത്തുന്നു. - മനോരമ



യാക്കോബായ സഭയുടെ കാലംചെയ്ത ബാഹ്യകേരള ഭദ്രാസനാധിപൻ തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ ഭൗതികശരീരം സ്വദേശമായ കല്ലൂപ്പാറയിൽ അദ്ദേഹം സ്ഥാപിച്ച പള്ളിയിലെത്തിയപ്പോൾ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അന്ത്യോപചാരം അർപ്പിക്കുന്നു. സമുദായ ട്രസ്റ്റി പി. സി. ഏബ്രഹാം സമീപം. 14-1-92 - മനോരമ

## കൊല്ലാടു പള്ളിയിൽ പെരുനാൾ

16-1-92

കൊല്ലാട്: സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളി പെരുനാൾ 22, 23 തീയതികളിൽ ആഘോഷിക്കും.

ഞായറാഴ്ച കുർബാനയ്ക്കുശേഷം 10.30-നു കൊടിയേറ്റു നടക്കും. 22-ന് ആറിനു സന്ധ്യാനമസ്കാരം, ഏഴിനു സുവിശേഷപ്രസംഗം, എട്ടിനു കൊല്ലാടു ബോട്ടുജെട്ടി കവല ചുറ്റി റാസ. 23-നു രാവിലെ ഒൻപതിനു മൂന്നിന്മേൽ കുർബാന, മുൻവികാരി ഫാ. പി. യു. കുരുവിളയ്ക്കു യാത്രയയപ്പ്, രണ്ടിന് ആദ്യഫല ലേലം നാലിനു റാസ, തുടർന്നു നേർച്ചവിളമ്പ് 8.30-ന് ആലപ്പി തിയറ്റേഴ്സിൻെറ 'പ്രവാചകന്മാർ' എന്ന ബൈബിൾ നാടകം.

## വിദ്യാഭ്യാസമാർഗ നിർദ്ദേശക്യാമ്പ്

16-1-92

പരുമല: പത്താംസ്റ്റാൻഡാർഡിലേക്കു പ്രവേശിക്കുന്നവർക്കായി മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്ന വിദ്യാഭ്യാസ മാർഗനിർദ്ദേശക്യാമ്പ് പരുമല സെമിനാരിയിലെ ധ്യാനമന്ദിരത്തിൽ ഏപ്രിൽ 26 മുതൽ മെയ് 3 വരെ നടക്കും.

എസ്.എസ്.എൽ.സി. പരീക്ഷയിലും തുടർന്നുള്ള പൊതുമൽസരവേദികളിലും ഉന്നതവിജയം കരസ്ഥമാക്കാൻ വിദ്യാർത്ഥികളെ സഹായിക്കുന്ന സമഗ്രപരിശീലന പദ്ധതിയാണിത്.

പഠനവിഷയങ്ങൾക്കൊപ്പം പെരുമാറ്റ മര്യാദകൾ, പൗരത്വബോധം, വ്യക്തിത്വവികസനം, പ്രസംഗപരിശീലനം, പൊതുപരീക്ഷകൾക്കുള്ള ഒരുക്കം, ആരാധന, സഭാജീവിതം, വിശ്വാസാനുഷ്ഠാനങ്ങൾ തുടങ്ങിയവയ്ക്കും ക്ലാസുകൾ നടത്തും.

ഒൻപതാംസ്റ്റാൻഡാർഡിൽ ഓണം-ക്രിസ്മസ് പരീക്ഷകളിൽ 70% മാർക്കെങ്കിലും നേടിയ ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥിനീ-വിദ്യാർത്ഥികൾക്ക് അപേക്ഷിക്കാം. 50 വിദ്യാർത്ഥികൾക്കുമാത്രമാണു പ്രവേശനം.

അപേക്ഷാഫോമിനും മറ്റു വിവരങ്ങൾക്കും ജനറൽ സെക്രട്ടറി, സ്റ്റുഡൻറ്സ് സെൻറർ, കോട്ടയം-686 001 എന്ന വിലാസത്തിൽ ഒരു രൂപ സ്റ്റാമ്പ് സഹിതം എഴുതണം.

12 1992 February 17 Monday

## സഭാഭാസുരൻെറ ഓർമ പെരുന്നാൾ

കോട്ടയം: മലങ്കര സഭാഭാസുരൻ വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 58-ാം ഓർമപ്പെരുനാൾ അദ്ദേഹം കബറടങ്ങിയ പഴയ സെമിനാരി ചാപ്പലിൽ 21, 22 തീയതികളിൽ ആചരിക്കും. പരിശുദ്ധ കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും കാർമികത്വം വഹിക്കും.

ഇതോടനുബന്ധിച്ചു സെമിനാരി ചാപ്പലിൽ 18, 19, 20 തീയതികളിൽ സ്മാരക പ്രഭാഷണം നടത്തും. 18-ാംതീയതി വൈകിട്ടു മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായും 19-ാംതീയതി ഫാ. മാത്യു വൈദ്യനും 20-ാംതീയതി ഫാ. ജോസഫ് വെണ്ടറപ്പള്ളിയും പ്രസംഗിക്കും.

ഇരുപത്തൊന്നിനു വൈകിട്ട് ആറരയ്ക്കു ചെറിയപള്ളിയിൽനിന്നു പഴയ സെമിനാരിയിലേക്കു റാസ. 22-ാംതീയതി ഏഴുമണിക്കു വട്ടശേരിൽ മെത്രാപ്പോലീത്തായുടെ ജന്മസ്ഥലമായ മല്ലപ്പള്ളിയിൽനിന്നുള്ള തീർഥാടകസംഘത്തിനു സ്വീകരണം. തുടർന്നു കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ മൂന്നിന്മേൽ കുർബാനയും ഉണ്ടായിരിക്കും.

## സാഹിത്യ അക്കാദമി സ്കോളർഷിപ്പ്

1-4-92

തൃശൂർ: കേരള സാഹിത്യ അക്കാദമി വർഷംതോറും നൽകുന്ന ഗവേഷണ സ്കോളർഷിപ്പുകളുടെ എണ്ണം നാലിൽനിന്ന് ആറാക്കി. 1992-93-ലെ സ്കോളർഷിപ്പിന് അർഹരായവർ: എം. കെ. ഹരികുമാർ, കെ. ആർ. തിരുനിലത്ത് (എറണാകുളം), ഷാജു പുത്തൂർ (തൃശൂർ), പോൾ മണലിൽ (കോട്ടയം), പി. അബൂബേക്കർ (കാസർകോട്), രാജൻ ചുങ്കത്ത് (മലപ്പുറം).

പ്രതിമാസം 750 രൂപയാണു സ്കോളർഷിപ്പ് തുക. 92 ഏപ്രിൽ മുതൽ 93 മാർച്ച് വരെയാണു കാലാവധിയെന്ന് അക്കാദമി സെക്രട്ടറി പായിപ്ര രാധാകൃഷ്ണൻ അറിയിച്ചു.

## കാരാട്ടുകുന്നേൽ പള്ളി കൂദാശ: രണ്ടാംഘട്ടം ഇന്ന്

16-8-90

കോട്ടയം: അമയന്നൂർ കാരാട്ടുകുന്നേൽ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളികൂദാശയുടെ പ്രാരംഭ ശുശ്രൂഷകൾ ഇന്നലെ നടന്നു.

മെത്രാപ്പോലീത്താമാരായ ജോസഫ് മാർ പക്കോമിയോസ്, ഗീവർഗീസ് മാർ ഇവാനിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നിവർ ചടങ്ങുകൾക്കു കാർമികത്വം വഹിച്ചു.

തുടർന്നു ചേർന്ന പൊതുസമ്മേളനത്തിൽ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. ഉമ്മൻ ചാണ്ടി എം.എൽ.എ., അയർക്കുന്നം പഞ്ചായത്തു പ്രസിഡൻറ് ജയിംസ് കുന്നപ്പള്ളി എന്നിവർ പ്രസംഗിച്ചു.

ഇന്നു രാവിലെ ഏഴിന് ആരംഭിക്കുന്ന രണ്ടാംഘട്ട ശുശ്രൂഷകൾക്കും കൂദാശാ ചടങ്ങിനും പരിശുദ്ധ കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിക്കും. തുടർന്നു മൂന്നിന്മേൽ കുർബാന ഉണ്ടായിരിക്കും.



പുതുക്കിപ്പണിത അമയന്നൂർ കാരാട്ടുകുന്നേൽ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി കൂദാശ ചെയ്യാനെത്തിയ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായെ വികാരി ഫാ. കുര്യൻ വർഗീസ് സ്വീകരിക്കുന്നു. എം. ഇ. ഈപ്പൻ കോർ എപ്പിസ്ക്കോപ്പാ, ഫാ. ടി. എ. ജേക്കബ്, കൺവീനർ കെ. സി. ഏബ്രഹാം, ട്രസ്റ്റി പി. സി. ജോർജ് എന്നിവർ സമീപം. -മനോരമ

നടപടികളെടുത്തുവരികയാണ്.

## കാതോലിക്കാ ദിനാഘോഷം ഇന്ന്

മംഗളം 5-4-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ ഇന്ന് കാതോലിക്കാദിനം കൊണ്ടാടും. ഇത് ഓർത്തഡോക്സ് സഭയുടെ സഭാദിനമായിട്ടാണ് പരിഗണിക്കപ്പെടുന്നത്.

20 ലക്ഷത്തിൽപ്പരം വരുന്ന സഭാംഗങ്ങൾ ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ 20 മെത്രാസനങ്ങളിലായി വ്യാപിച്ചുകിടക്കുന്ന ഓർത്തഡോക്സ് സഭയുടെ കീഴിലുള്ള 1200-ൽപരം പള്ളികളിൽ കൂടി സഭയോടും കാതോലിക്കാ സിംഹാസനത്തോടുള്ള വിശ്വസ്തതയും കൂറും പ്രഖ്യാപിച്ചുകൊണ്ട് പ്രതിജ്ഞ എടുക്കും. കൂടാതെ എല്ലാ സഭാംഗങ്ങളും ഒരു ദിവസത്തെ ശരാശരി വരുമാനം കാതോലിക്കാ ദിന ഫണ്ടിലേക്കു സംഭാവന ചെയ്യും.

എല്ലാ പള്ളികളിലും രാവിലെ ഏഴുമണിക്ക് പരിപാടി ആരംഭിക്കും. വൈകുന്നേരം ആറുമണിക്ക് അവസാനിക്കും.

രാവിലെ ഏഴുമണിക്ക് എല്ലാ പള്ളികളിലും കാതോലിക്കാ പതാക ഉയർത്തും. തുടർന്നു വിശുദ്ധ കുർബാനയും കുർബാനമദ്ധ്യേ സഭയ്ക്ക് വേണ്ടി പ്രത്യേക പ്രാർത്ഥനയും ഉണ്ടായിരിക്കും. വിശുദ്ധ കുർബാനയ്ക്കുശേഷം സഭാചരിത്രം, കാതോലിക്കാ സിംഹാസന ചരിത്രം, സഭയുടെ സ്വാതന്ത്ര്യസംരക്ഷണം എന്നിവയെപ്പറ്റിയുള്ള പ്രസംഗങ്ങൾ നടക്കും. അതിനുശേഷം സഭാംഗങ്ങൾ കാതോലിക്കേറ്റ് പതാകയുടെ കീഴിൽ അണിനിരന്ന് സഭാദിന പ്രതിജ്ഞ എടുക്കും. കാതോലിക്കേറ്റ് മംഗളഗാനാലാപം, മധുരപലഹാര വിതരണം, ഉച്ചയ്ക്കുശേഷം സെമിനാറുകൾ, റാലികൾ, സമ്മേളനങ്ങൾ എന്നിവ ഉണ്ടായിരിക്കും. വൈകുന്നേരം ആറുമണിക്ക് പതാക ഇറക്കുന്നതോടുകൂടി പരിപാടികൾ അവസാനിക്കും.

1992 ജനുവരി 3 വെള്ളി Y 3

## ദേവലോകത്തേക്കു ഭക്തജനപ്രവാഹം

3-1-92

കോട്ടയം: ഓർത്തഡോക്സ് സഭയുടെ പുണ്യചരിതന്മാരായ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പരിശുദ്ധ ബസേലിയോസ് ഓഗേൻ പ്രഥമൻ എന്നീ കാതോലിക്കാബാവാമാരുടെ സംയുക്ത ഓർമപ്പെരുന്നാളിനോടനുബന്ധിച്ചു ദേവലോകം കബറിടത്തിലേക്ക് ഇന്നലെ സായാഹ്നത്തിൽ അഭൂതപൂർവമായ തീർഥാടകപ്രവാഹം ഉണ്ടായി.

തുമ്പമൺ ഭദ്രാസനത്തിലെ പത്തനംതിട്ട മാക്കാംകുന്നു കത്തീഡ്രലിൽനിന്നാരംഭിച്ച പദയാത്രാസംഘം തീർഥാടകരോടൊപ്പം നാഗരാതിർത്തിയായ കോടിമതിയിലെത്തിയപ്പോൾ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത, സമുദായട്രസ്റ്റി പി. സി. ഏബ്രഹാം തുടങ്ങിയവർ ചേർന്നു സ്വീകരിച്ചു. പടിഞ്ഞാറേക്കര ഏജൻസീസിൽ ലഘുഭക്ഷണത്തിനും വിശ്രമത്തിനും ശേഷം വൈകിട്ട് ആറുമണിയോടെയാണു ഭക്തജനങ്ങൾ കബറിങ്കലേക്കു നീങ്ങിയത്.

പൊൻവെള്ളിക്കുരിശുകളും വർണശബളമായ മുത്തുക്കുടകളും റാസയ്ക്കു ഗാംഭീര്യം പകർന്നു. കത്തിച്ച മെഴുകുതിരി വഹിച്ച ഭക്തജനങ്ങൾ പ്രാർഥനാഗാനം ആലപിച്ചുകൊണ്ടിരുന്നു. ബാവാമാരുടെ ഛായാപടം പ്രതിഷ്ഠിച്ച ദീപാലംകൃത രഥമായിരുന്നു ഏറ്റവും മുന്നിൽ. ഏറ്റവും പിന്നിൽ നെറ്റിപ്പട്ടം അണിഞ്ഞ ആനയും. വാഹനങ്ങളിൽ സഞ്ചരിച്ച ഗായകസംഘങ്ങൾ ഭക്തിഗാനങ്ങൾ ആലപിച്ചു.

വഴിവക്കിൽ പല സ്ഥാപനങ്ങൾക്കു മുന്നിലും നിലവിളക്കും മെഴുകുതിരിയും കത്തിച്ച് ആദരവോടെ അനേകർ കാത്തുനിന്നു.

മലയാള മനോരമയുടെ മുന്നിൽ വർക്സ് ഡിവിഷൻ മാനേജർ പി. കെ. ഫിലിപ്പ് ബാവാമാരുടെ ചിത്രങ്ങളിൽ ഹാരാർപ്പണം ചെയ്തു.

ഏലിയാ കത്തീഡ്രലിനുമുന്നിൽ സ്തേപ്പാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തീർഥാടകരെ സ്വീകരിച്ചു.

ദേവലോകത്ത് 8.30-നു റാസ എത്തിയപ്പോൾ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായും ഭക്തജനങ്ങളെ ആശീർവദിച്ചു.

ഇന്നു രാവിലെ മലബാർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ തീമോത്തിയോസ് കുർബാന അർപ്പിക്കും.

തുടർന്ന് ഒമ്പതു മണിക്കു പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന നടക്കും.

റാസയ്ക്കും കബറിങ്കൽ ധൂപപ്രാർഥനയ്ക്കുംശേഷം നേർച്ചവിളമ്പും ഉണ്ടായിരിക്കും.

### സുവിശേഷയോഗം

തോട്ടയ്ക്കാട്: ആശുപത്രിക്ക് സമീപം ജനുവരി അഞ്ചുമുതൽ എട്ടുവരെ ജോസഫ് ഏബ്രഹാം, ഒ. വി. മത്തായി, പി. ടി. തോമസ്, പി. ഐ. ഏബ്രഹാം, എം. കെ. കുര്യൻ എന്നിവർ സുവിശേഷപ്രസംഗം നടത്തും.

### ഇലക്ഷൻ

കോട്ടയം: ജില്ലാ പ്രൈവറ്റ് ബസ് ഓപ്പറേറ്റേഴ്സ് അസോസിയേഷൻ ഡിസംബർ 21-നു നടത്താനിരുന്ന ഇലക്ഷൻ ഇന്നു രാവിലെ 10-ന് അസോസിയേഷൻ ഹാളിൽ നടത്തും.



മദ്യനിരോധനസമിതി ജില്ലാ കൺവെൻഷനോടനുബന്ധിച്ചു പാറയ്ക്കൽ കുറിയാക്കോസ് കോർ എപ്പിസ്ക്കോപ്പായുടെ ശവകുടീരത്തിൽനിന്നു ഫാ. പി.സി. ജോൺസൺ ദീപശിഖ കൊളുത്തി എം.പി. മന്മഥനെ ഏല്പിക്കുന്നു. - മനോരമ

# മദ്യനിരോധനസമിതി ദീപശിഖാപ്രയാണം

28-9-91

പുതുപ്പള്ളി: മദ്യനിരോധന സമിതി ജില്ലാ കൺവെൻഷനോടനുബന്ധിച്ചു സംസ്ഥാന പ്രസിഡൻറ് എം. പി. മന്മഥൻെറ നേതൃത്വത്തിൽ ഇന്നലെ ദീപശിഖാ പ്രയാണം നടന്നു.

പാറയ്ക്കൽ കുറിയാക്കോസ് കോർ എപ്പിസ്ക്കോപ്പായുടെ ശവകുടീരത്തിൽ നിന്നു കൊളുത്തിയ ദീപശിഖയേന്തിയ വാഹനജാഥ മീനടം, വെട്ടത്തുകവല, ഇരവിനല്ലൂർ, തലപ്പാടി, മണർകാട്, കഞ്ഞിക്കുഴി, ദേവലോകം, മാങ്ങാനം തുടങ്ങിയ സ്ഥലങ്ങളിലെ സ്വീകരണത്തിനുശേഷം സമ്മേളനവേദിയായ അധ്യാപക ബാങ്ക് ഹാളിനു മുന്നിൽ സമാപിച്ചു.

സംസ്ഥാന സെക്രട്ടറി ജയപ്രകാശ് നാരായണൻ, ഫാ. പി. ടി. തോമസ്, കെ. കെ. രാഘവൻ, ഐസക് കാട്ടുവള്ളി തുടങ്ങിയവർ പ്രസംഗിച്ചു.

# കാതോലിക്കാദിനം അഞ്ചിന് മംഗളം

3-4-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കാ ദിനാഘോഷം ഏപ്രിൽ അഞ്ചിന് നടക്കും. സഭയുടെ കീഴിലുള്ള 1200-ൽപ്പരം പള്ളികളിൽ ആഘോഷ പരിപാടികൾ ഉണ്ടാവും.

ഇരുപതുലക്ഷത്തിൽപ്പരം വരുന്ന സഭാംഗങ്ങൾ അന്നേദിവസം വിവിധ പള്ളികളിൽ ഒത്തുചേർന്ന് സഭയോടും കാതോലിക്കാ സിംഹാസനത്തോടുമുള്ള വിശ്വാസ്യത പ്രഖ്യാപിച്ച് പ്രതിജ്ഞയെടുക്കും.

കാതോലിക്കാദിനം പ്രമാണിച്ച് വിവിധ കേന്ദ്രങ്ങളിൽ സെമിനാറുകളും റാലികളും പൊതുസമ്മേളനങ്ങളും നടക്കും.

സ്വതന്ത്ര ഭാരതീയ സഭയായ ഓർത്തഡോക്സ് സഭയ്ക്ക് കേരളത്തിൽ 15 മെത്രാസനങ്ങളും മദ്രാസ്, ബോംബെ, കൽക്കട്ട, ഡൽഹി, അമേരിക്ക എന്നിവിടങ്ങളിൽ ബാഹ്യ കേരള മെത്രാസനങ്ങളുമുണ്ട്.

Printed and Publis
Dy. M



കോട്ടയത്തു ദേവലോകം അരമനയിൽ ഇന്നും നാളെയും സംയുക്ത ഓർമപ്പെരുനാൾ കൊണ്ടാടുന്ന പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായും പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായും.

2-1-92

# കുറിച്ചി പള്ളിയിൽ ധ്യാനമന്ദിര കൂദാശ

1-1-92

കുറിച്ചി: സെൻറ് പീറ്റേഴ്സ് ആൻഡ് സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാബാവാമാരുടെ ഓർമപ്പെരുനാൾ ഇന്നും നാളെയും കൊണ്ടാടുന്നു.

പള്ളിയോട് ചേർന്നു നിർമിച്ച ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ സ്മാരക ധ്യാനമന്ദിരത്തിൻെറ കൂദാശയും അദ്ദേഹത്തിൻെറ തിരുശേഷിപ്പു പ്രതിഷ്ഠയും ഇതോടൊപ്പം നടക്കും. ഇന്നു നാലുമണിക്കു കുറിച്ചി വലിയപള്ളി പ്രതിനിധികൾ ദേവലോകം അരമനയിലെത്തി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ പക്കൽനിന്നു തിരുശേഷിപ്പ് സ്വീകരിച്ചു വാഹനഘോഷയാത്രയായി കുറിച്ചി വലിയപള്ളിയിലേക്കു നീങ്ങും.

കുറിച്ചി സെൻറ് മേരീസ് ആൻഡ് സെൻറ് ജോൺസ് പള്ളിയിൽ തിരുശേഷിപ്പ് അല്പസമയം വയ്ക്കും. തിരുശേഷിപ്പ് എത്തിയശേഷം വലിയ പള്ളിയിൽ സന്ധ്യാനമസ്കാരം നടക്കും.

വ്യാഴാഴ്ച എട്ടുമണിക്കു സ്തേഫാനോസ് മാർ തേവോദോസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ കാർമികത്വത്തിൽ മൂന്നിൻമേൽ കുർബാന നടക്കും. തുടർന്നു അനുസ്മരണാപ്രസംഗവും ധ്യാന മന്ദിര കൂദാശയും തിരുശേഷിപ്പ് പ്രതിഷ്ഠയും നടത്തും. തുടർന്നു റാസ, നേർച്ച വിളമ്പ്, ഉച്ചസദ്യ.

മൂന്നാം തീയതി ദേവലോകത്തേക്കുള്ള തീർഥയാത്ര പുലർച്ചെ നാലുമണിക്കു വലിയപള്ളിയിൽനിന്ന് ആരംഭിച്ച് എട്ടുമണിക്കു ദേവലോകം കബറിങ്കൽ എത്തിച്ചേരും.

1992 ഫെബ്രുവരി 23 ഞായർ 9



# അലക്സാണ്ടർ കാരയ്ക്കൽ പ്രസിഡൻറ്

തിരുപ്പതി: അമേരിക്കൻ ഹിസ്റ്ററി കോൺഗ്രസ് ഓഫ് ഇന്ത്യയുടെ ഈ വർഷത്തെ പ്രസിഡൻറായി അലക്സാണ്ടർ കാരയ്ക്കലിനെ (കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട) തെരഞ്ഞെടുത്തു. ഡോ. സന്തോഷ് കാർണിക്കിനെ (മഹാരാഷ്ട്ര) യാണ് അലക്സാണ്ടർ കാരയ്ക്കൽ പരാജയപ്പെടുത്തിയത്.

മറ്റു ഭാരവാഹികൾ - ഡോ. രേഖ അഗർവാൾ (കാൻപൂർ - വൈസ് പ്രസിഡൻറ്), ജഗദീഷ് മിത്ര (സാമ്പൽപൂർ - ജനറൽ സെക്രട്ടറി), പി. മഹാലിംഗം (മദ്രാസ് - [illegible])

# വിദ്യാർഥി പ്രസ്ഥാനം കോൺഫറൻസ് പത്തനംതിട്ടയിൽ

പത്തനംതിട്ട: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർഥി പ്രസ്ഥാനത്തിൻെറ 83-ാമതു വാർഷിക കോൺഫറൻസ് ഡിസംബർ 25 മുതൽ 29 വരെ കാതോലിക്കേറ്റ് കോളജിൽ നടക്കും. 'വരുവിൻ നമുക്കു യഹോവയുടെ വെളിച്ചത്തിൽ നടക്കാം' എന്നതാണു മുഖ്യ ചിന്താവിഷയം. വിവിധ ഭാഗങ്ങളിൽനിന്നും 600 വിദ്യാർഥികൾ പങ്കെടുക്കും. പരിശുദ്ധ കാതോലിക്കാ ബാവയും മെത്രാപ്പോലീത്താമാരും സംബന്ധിക്കും.

ഫിലിപ്പോസ് മാർ തെയോഫിലോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാരും ഫാ. ടി. ജെ. ജോഷ്വ, റവ. ഡോ. ജേക്കബ് കുര്യൻ, ഡോ. സിസ്റ്റർ ജോവാൻ ചുങ്കപ്പുര, ഡോ. എം. ജോർജ് സാമുവൽ, ഡോ. കെ. എം. തരകൻ എന്നിവരും ക്ലാസുകൾ നയിക്കും.

സമ്മേളനത്തിൻെറ നടത്തിപ്പിനായി ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അധ്യക്ഷനായും സി. എ. ജോൺ കോർ എപ്പിസ്കോപ്പ, ഫാ. ഡാനിയൽ എൻ. വർഗീസ്, ഫാ. തോമസ് ജോൺസൺ എന്നിവർ ഉപാധ്യക്ഷന്മാരായും ഡോ. ടി. എ. ജോർജ് ജനറൽ കൺവീനറായും ഫാ. കെ. ടി. മാത്യൂസ്, ഇ. ജേക്കബ് ജോൺ എന്നിവർ ജോയിൻറ് കൺവീനർമാരുമായി 101 അംഗ കമ്മിറ്റിയെ തെരഞ്ഞെടുത്തു.

ഫാ. പി. എ. സാമുവൽ, കെ. സി. [illegible] (റിസപ്ഷൻ), ഫാ. ടി. എം. സാമുവൽ, പി. ഐ. ജോസഫ് (ഫൈനാൻസ്), ഫാ. ഡാനിയേൽ, ഇ. ജേക്കബ് ജോൺ, ഡീക്കൻ വി. ഐ. ജോർജ് മാത്യു (പ്രോഗ്രാം), ഫാ. ജോർജ് മാത്യു, പി. കെ. കുര്യൻ (അക്കോമഡേഷൻ), ഡോ. സാമുവൽ ചന്ദനപ്പള്ളി, വർഗീസ് പടിയറ (പബ്ലിസിറ്റി), ഫാ. രാജു ഡാനിയേൽ, ജോൺ കുര്യൻ (ഫിസിക്കൽ), ടി. ടി. ദാനിയേൽ, ഏബ്രഹാം കുര്യൻ (വോളൻറിയർ), സി. ജോർജ്, എം. ഇ. കുറിയാക്കോസ്, കുര്യൻ (റജിസ്ട്രേഷൻ), ഡോ. സാറാ അലക്സാണ്ടർ, ഡോ. ഗ്രേസി ജോൺ (മെഡിക്കൽ) എന്നിവർ വിവിധ കമ്മിറ്റികൾക്കു നേതൃത്വം നൽകും. [illegible]

# ഓർത്തഡോക്സ് സെൻറർ ഡൽഹി

## ഡൽഹി ഓർത്തഡോക്സ് സെൻറർ ഉദ്ഘാടനം ചെയ്തു

ഡൽഹി: ''വർഗ്ഗീയതിമിരത്തിൽനിന്നും ജനങ്ങളെരക്ഷിക്കുക മതാദ്ധ്യക്ഷന്മാരുടെ ചുമതലയാണു്. മതേതരത്വം പ്രചരിപ്പിക്കുന്ന ഭാരതത്തിനു് അതിൻെറ അഖണ്ഡത നിലനിർത്തുവാൻ 1948-ലും, 1984-ലും വലിയവിലയാണു് നൽകേണ്ടി വന്നതു് എന്ന വസ്തുത സ്മരിക്കുക'' ഡൽഹി ഓർത്തഡോക്സ് സെൻറർ ഉദ്ഘാടനംചെയ്തുകൊണ്ടു് ഇക്കഴിഞ്ഞ നവംബർ 25 നു് തുഗ്ളക്കാബാദിൽ ചേർന്ന സമ്മേളനത്തിൽ പ്രസംഗിക്കുകയായിരുന്നു ഉപരാഷ്ട്രപതി ആർ. വെങ്കിട്ടരാമൻ. അദ്ദേഹംഇങ്ങനെതുടർന്നു.

''ഡൽഹി കേന്ദ്രമാക്കിപ്രവർത്തനം ആരംഭിക്കുന്നഓർത്തഡോക്സ് സഭയുടെ, ഓർത്തഡോക്സ് സെൻററിലെ സർവ്വധർമ്മ നിലയം വർഗ്ഗവർണ്ണ വ്യത്യാസങ്ങൾക്കതീതമായി നിലകൊള്ളുമെന്നും വിവിധ മതങ്ങളുടെ കൂട്ടായ പ്രവർത്തനത്തിനു് കളമൊരുക്കും എന്നും ഞാൻ കരുതുന്നു.''

നിലവിലുള്ള സാമൂഹികയാഥാർത്ഥ്യങ്ങളുമായി പ്രതികരിച്ചു മുന്നോട്ടു പോകുന്നതിൽ ഓർത്തഡോക്സ് സഭ സ്വീകരിച്ചുവരുന്ന ധീരനടപടികളെ ഉപരാഷ്ട്രപതി പ്രശംസിച്ചു.

ഡൽഹി ഭദ്രാസനാധിപൻ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ മാസ്ററർ പ്ളാൻ അനുസരിച്ചു് തുഗ്ളക്കാബാദിൽ പണിതുയർത്തിയിട്ടുള്ള ഓർത്തഡോക്സ് സെൻററും അതോടനുബന്ധിച്ചുള്ള സർവ്വധർമ്മ നിലയം, നീതിശാന്തികേന്ദ്രം, ധ്യാനമന്ദിരം, സോഫിയാ സൊസൈററി എന്നീ കേന്ദ്രങ്ങളുടെയും പ്രവർത്തനോദ്ഘാടനം നിലവിളക്കിനു തിരികൊളുത്തിക്കൊണ്ടു് ഉപരാഷ്ട്രപതി നിർവഹിച്ചു.

ഓർത്തഡോക്സ് സെൻററിനോടു ചേർന്നു ഒരുക്കിയ വിശാലമായ പന്തലിലാണു് ഉദ്ഘാടനസമ്മേളനം നടന്നതു്. ചടങ്ങിൽ പരിശുദ്ധ കാതോലിക്കാ ബാവാ അദ്ധ്യക്ഷം വഹിച്ചു.

ഓർത്തഡോക്സ് സഭ ഭാരതത്തിൽ വളരുവാനും സേവനതല്പരതയോടെ മുന്നോട്ടുനീങ്ങുവാനും തുടങ്ങിയിട്ടു് രണ്ടായിരത്തോളം വർഷങ്ങളായെന്നു് പരിശുദ്ധ ബാവാ തൻെറ അദ്ധ്യക്ഷപ്രസംഗത്തിലൂടെ ചൂണ്ടിക്കാട്ടി.

ആ വളർച്ചയോടൊപ്പം തന്നെ രാഷ്ട്രത്തിനു് പ്രശസ്തരായ വ്യക്തികളെയും സംഭാവനചെയ്യുവാൻ കഴിഞ്ഞിട്ടുണ്ടെന്നും അതിൽ താൻ അതീവ സന്തുഷ്ടനാണെന്നും തിരുമനസു കൊണ്ടു അനുസ്മരിച്ചു.

ഇപ്പോൾ തന്നെ സർവ്വമതങ്ങളെയും കൂട്ടിയിണക്കുന്ന കണ്ണിയായി പ്രവർത്തിക്കുവാനുള്ള സർവ്വധർമ്മ നിലയം ഉൾപ്പെടുന്ന ഡൽഹി ഓർത്തഡോക്സ് സെൻറർ, സഭ രാജ്യത്തിനർപ്പിക്കുന്ന ഒരു ഉപഹാരം തന്നെയാണെന്നും പരിശുദ്ധ ബാവാ പ്രസ്താവിച്ചു.

ഉൽഘാടനത്തോടനുബന്ധിച്ചു പുറത്തിറക്കിയിട്ടുള്ള സുവനീറിൻെറ പ്രകാശനം സമുദായട്രസ്ററി പി. സി. ഏബ്രഹാമിനു് ഒരു കോപ്പി നൽകിക്കൊണ്ടു് പരിശുദ്ധ ബാവാ നിർവഹിച്ചു.

ഡോ. പി. സി. അലക്സാണ്ടർ (പ്രിൻസിപ്പൽ സെക്രട്ടറി പ്രധാനമന്ത്രി) റഷ്യൻ ഓർത്തഡോക്സ് സഭയുടെ ആർച്ചുബിഷപ്പ് നിക്കോദീം മെത്രാപ്പോലീത്താ, റവ. ഡോ. ഹാൻസ് ജോർജ് (എക്സിക്യൂട്ടീവ് സെക്രട്ടറി ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷൻ ഡബ്ള്യൂ. സി. സി.) പ്രൊ. മുനീസ് റാസാ (ജവഹരിലാൽ യൂണിവേഴ്സിററി) ദലൈലാമായുടെ പ്രതിനിധി എന്നിവർ സെൻററിനു് ആശംസകൾ നേർന്നുകൊണ്ടു് പ്രസംഗിച്ചു.

ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് സ്വാഗതവും ഓർത്തഡോക്സ് സെൻറർ ഡയറക്ടർ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് കൃതജ്ഞതയും പറഞ്ഞു. ചടങ്ങിൽ മൂവായിരത്തിലേറെ ജനങ്ങളും, ബാഹ്യകേരള ഭദ്രാസനാധിപന്മാരായഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, സഖറിയാസ് മാർ ദീവന്നാസ്യോസ് എന്നീ മെത്രാപ്പോലീത്തന്മാരും വിവിധസഭകളെ പ്രതിനിധീകരിച്ചുള്ള വൈദിക അത്മായ പ്രമുഖരും സംബന്ധിച്ചിരുന്നു.

# ബാവാമാരുടെ ഓർമ്മപ്പെരുനാൾ ഇന്നും നാളെയും

2-1-92

കോട്ടയം: ദേവലോകം അരമനയിൽ കബറടങ്ങിയ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെയും പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവായുടെയും സംയുക്ത ഓർമപ്പെരുനാൾ ഇന്നും നാളെയും കൊണ്ടാടും. ഇന്നു വൈകിട്ട് ആറിനു ദേവലോകം അരമനചാപ്പലിൽ സന്ധ്യാപ്രാർഥനയും പരിശുദ്ധ ബാവാമാരുടെ കബറിങ്കൽ ധൂപപ്രാർഥനയും നടത്തും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിക്കും.

വിവിധസ്ഥലങ്ങളിൽനിന്നുവരുന്ന തീർഥാടകരെ ആറിനു കോടിമതയിൽ സഭാ ട്രസ്റ്റി പി.സി. ഏബ്രഹാമും മറ്റും ചേർന്നു സ്വീകരിക്കും. പടിഞ്ഞാറേക്കര ഏജൻസിയിൽ ലഘുഭക്ഷണവും വിശ്രമവും കഴിഞ്ഞു തീർഥാടകർ എം.സി. റോഡുവഴി തിരുനക്കര മൈതാനത്തിൻെറ വടക്കുവശത്തുകൂടി കെ.കെ. റോഡിൽ പ്രവേശിച്ചു മാർ ഏലിയാ കത്തീഡ്രലിലേക്കു നീങ്ങും. ഏലിയാ കത്തീഡ്രലിൽ നിന്നുള്ള തീർഥാടകരോടു ചേർന്നു കബറിങ്കൽ എത്തിച്ചേരും.

കബറിങ്കൽ രാത്രിയിൽ ജാഗരണ പ്രാർഥനകളും ഉണ്ടായിരിക്കും. പി.സി. യോഹന്നാൻ റമ്പാൻ നേതൃത്വം നൽകും.

ദൂരസ്ഥലങ്ങളിൽനിന്നു വാഹനങ്ങളിൽ എത്തിച്ചേരുന്ന തീർഥാടകർ വാഹനങ്ങൾ കോടിമതചിറയിൽ പാർക്ക് ചെയ്തശേഷം മറ്റു തീർഥാടകരോടു ചേർന്നു കബറിങ്കലേക്കു നീങ്ങണമെന്നു ജനറൽ കൺവീനർ കെ.വി. ഗീവർഗീസ് അറിയിച്ചു. നാളെ ടൗണിൽ നിന്നു ദേവലോകത്തേക്കു പ്രത്യേക ബസ് സർവീസ് നടത്തും.

നാളെ രാവിലെ തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ ആദ്യ കുർബാന അർപ്പിക്കും. 9 മണിക്കു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മുഖ്യകാർമികത്വത്തിൽ മൂന്നിന്മേൽ കുർബാനയും ഉണ്ടാവും. തുടർന്നു റാസയും കബറിങ്കൽ ധൂപപ്രാർഥനയും നേർച്ച വിളമ്പും ഉണ്ടായിരിക്കും. സിനിരാജ് മുഹമ്മദ് രചിച്ച സ്വർഗീയ അയിര് എന്ന പുസ്തകത്തിൻെറ പ്രകാശനം ബാവാ നിർവഹിക്കും.

## മംഗളം കാതോലിക്കാ ദിനാഘോഷം

4-4-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ ഏപ്രിൽ 5-ാം തീയതി കാതോലിക്കാ ദിനം ആഘോഷിക്കും. ഓർത്തഡോക്സ് സഭയുടെ സഭാദിനമായിട്ടാണ് ഇത് പരിഗണിക്കപ്പെടുന്നത്.

20 ലക്ഷത്തിൽ പരം വരുന്ന സഭാംഗങ്ങൾ അന്നേ ദിവസം ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ 20 മെത്രാസനങ്ങളിലായി വ്യാപിച്ചു കിടക്കുന്ന സഭയുടെ കീഴിലുള്ള 1200-ൽ പരം പള്ളികളിൽ കൂടി സഭയോടും കാതോലിക്കാസിംഹാസനത്തോടുള്ള വിശ്വസ്തതയും കൂറും പ്രഖ്യാപിച്ചുകൊണ്ട് പ്രതിജ്ഞ എടുക്കുന്നതാണ്. കൂടാതെ എല്ലാ സഭാംഗങ്ങളും ഒരു ദിവസത്തെ ശരാശരി വരുമാനം കാതോലിക്കാ ദിന ഫണ്ടിലേക്കു സംഭാവന ചെയ്യുന്നതാണ്.

എല്ലാ പള്ളികളിലും അന്നേദിവസം രാവിലെ ഏഴു മണിക്കു പരിപാടി ആരംഭിക്കുന്നതും വൈകുന്നേരം ആറു മണിക്ക് അവസാനിക്കുന്നതുമാണ്.




പ്രാർത്ഥിക്കണമേ, ഞങ്ങൾക്കായ്...............പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാ ബാവാമാരുടെ സംയുക്ത ഓർമപ്പെരുനാളിൽ പങ്കെടുക്കാൻ എത്തിയ തീർത്ഥാടകർ ഇന്നലെ വൈകിട്ടു ദേവലോകം കബറിങ്കലേക്ക്

-മനോരമ.

## കുരിശിൻതൊട്ടി കൂദാശ

27-3-92

പുതുപ്പള്ളി: കുമരംകോട് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിക്കുവേണ്ടി കുമരംകോട് കവലയിൽ മുതലുപടിയിൽ ബാബു സംഭാവനയായി പണികഴിപ്പിച്ച പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിലുള്ള കുരിശിൻതൊട്ടിയുടെ കൂദാശ നാളെ വൈകിട്ട് ആറിനു ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിർവഹിക്കും.

ഞായറാഴ്ച മെത്രാപ്പോലീത്താ കുമരകംകോട് പള്ളിയിൽ കുർബാന അർപ്പിക്കുന്നതാണ്. തുടർന്നു ദീർഘകാലം പള്ളി കൈക്കാരനായും പുതിയ പള്ളി നിർമാണത്തിൻെറ ജനറൽ കൺവീനറായും സ്തുത്യർഹമായി സേവനമനുഷ്ഠിച്ചു വിരമിച്ച ഹെഡ്മാസ്റ്റർ വി. ഒ. ഉതുപ്പു വലിയപറമ്പിൻെറ നിര്യാണത്തിൽ അനുശോചനസമ്മേളനം കൂടും. വികാരി ഫാ. ഒ. എസ്. കുറിയാക്കോസ് ഓമത്തിൽ, പി. കെ. വർക്കി, കെ. കെ. കുരുവിള എന്നിവർ പ്രസംഗിക്കും.

# സമുദായക്കേസ്: അപ്പീൽവാദം ഇന്നുമുതൽ

1-1-90

സ്വന്തം ലേഖകൻ

കൊച്ചി: സമുദായക്കേസിൽ മുൻ ജസ്റ്റീസ് ടി. ചന്ദ്രശേഖരമേനോൻെറ സിംഗിൾബഞ്ച് വിധിക്കെതിരേ സമർപ്പിച്ചിട്ടുള്ള ആറ് അപ്പീലുകളിന്മേൽ ജസ്റ്റീസ് യു.എൽ.ഭട്ട്, ജസ്റ്റീസ് കെ. പി ബാലനാരായണമാരാർ എന്നിവരടങ്ങിയ ഡിവിഷൻബഞ്ച് ഇന്നു വാദം ആരംഭിക്കും.

നേരത്തെ സ്പെഷൽ കോടതി തെളിവെടുപ്പു പൂർത്തിയാക്കിയ കേസാണു സുപ്രീം കോടതി വിധിയെത്തുടർന്നു ഹൈക്കോതി വാദം കേട്ടത്.

ഇപ്പോഴത്തെ വ്യവഹാരപരമ്പരയ്ക്കു മൂന്നു ദശകത്തിലേറെ പഴക്കമുണ്ട്.

പാത്രിയർക്കീസ് പക്ഷത്തെ മുൻ മലങ്കര മെത്രാപ്പോലീത്തായും അദ്ദേഹത്തിൻെറ പക്ഷത്തുനിന്നിരുന്ന ട്രസ്റ്റിമാരും ചേർന്നു സഭവക സ്വത്തുക്കൾ അന്നത്തെ കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തായും ആയിരുന്ന ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായിൽനിന്നും അദ്ദേഹത്തിൻെറ കൂടെയുണ്ടായിരുന്ന ട്രസ്റ്റികളിൽനിന്നും വീണ്ടെടുക്കുന്നതിനു കോട്ടയം ജില്ലാ കോടതിയിൽ കൊടുത്ത കേസ് 1958 സെപ്റ്റംബർ 12-നു സുപ്രീം കോടതിയിൽനിന്നുണ്ടായ അന്ത്യവിധിയോടെയാണ് അവസാനിച്ചത്.

ബസേലിയോസ് ഗീവർഗീസ് ദ്വിതീയനാണു ശരിയായ മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കയും എന്നും മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമായി പ്രവർത്തിക്കുന്നതിൽനിന്ന് അദ്ദേഹത്തെ നിരോധിക്കാവുന്നതല്ലെന്നും മലങ്കരയിൽ കാതോലിക്കായെ വാഴിച്ചതോടുകൂടി പാത്രിയർക്കീസിൻെറ അധികാരം അപ്രത്യക്ഷമായ ബിന്ദുവിൽ എത്തിയിരിക്കുന്നുവെന്നും വിധിച്ചുകൊണ്ടു സുപ്രീം കോടതി അന്യായം തള്ളുകയാണുണ്ടായത്.

ഈ കേസിൽ 1934-ൽ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ അംഗീകരിച്ച ഭരണഘടനയുടെ പല വ്യവസ്ഥകളും ചോദ്യം ചെയ്തിരുന്നതുകൂടാതെ ഭരണഘടന പാസാക്കിയതുതന്നെ സഭയ്ക്കെതിരായ പ്രവൃത്തിയാണെന്നും മറ്റും പാത്രിയർക്കീസ്പക്ഷം ഉന്നയിച്ചിരുന്ന തർക്കവും സുപ്രീം കോടതി നിരാകരിച്ചു.

സുപ്രീംകോടതി വിധിക്കുശേഷം കാതോലിക്കാബാവായും പാത്രിയർക്കീസ് ബാവായും പരസ്പരസ്വീകരണം നടത്തി. പാത്രിയർക്കീസ് ബാവായെ കാതോലിക്കാബാവാ ഭരണഘടനയ്ക്കു വിധേയമായിട്ടാണ് അംഗീകരിച്ചത്.

ഇപ്രകാരം സമാധാനം പുനഃസ്ഥാപി

(ശേഷം പേജ് 7 കോളം 2)



1-11-91

**നവദമ്പതികൾ:** അടൂർ പെരിങ്ങനാട് മോളേത്ത് ഏബ്രഹാം വർഗീസിൻെറ പുത്രൻ ജോൺ ഏബ്രഹാമും (മസ്ക്കറ്റ്) കൊട്ടാരക്കര റഞ്ജി നിവാസിൽ കെ. ലോനപ്പൻെറ പുത്രി ജയ്സിയും.



സി.എം.എസ്. കോളജ് ഹൈസ്കൂൾ 175-ാമതു വാർഷിക ദിനാഘോഷം മന്ത്രി ഉമ്മൻ ചാണ്ടി ഉദ്ഘാടനം ചെയ്യുന്നു. ഏബ്രഹാം ഈപ്പൻ പാലാമ്പടം, ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, സ്കൂൾ ഹെഡ്മാസ്റ്റർ ജോർജ് തോമസ് തുടങ്ങിയവർ സമീപം. - മനോരമ

## വാർഷികാഘോഷം നടത്തി

1-3-92

കോട്ടയം: സി.എം.എസ്. കോളജ് ഹൈസ്കൂളിൻെറ 175-ാംവാർഷികാഘോഷം ധനമന്ത്രി ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്തു.

ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ റിട്ടയർചെയ്യുന്ന ഹിന്ദി അദ്ധ്യാപകൻ ടി. ടി. ബേബിയുടെ ഛായാപടം കോർപ്പറേറ്റ് മാനേജർ പി. കുര്യൻ വർക്കി അനാഛാദനം ചെയ്തു. റവ. പി. എം. ഡേവിഡ്, അദ്ധ്യാപക പ്രതിനിധി ജോർജ്ജ് [illegible] ക്കബ്, സ്കൂൾ ലീഡർ ജോസഫ് ഏബ്രഹാം, ടി. ടി. ബേബി എന്നിവർ പ്രസംഗിച്ചു. സ്കൂൾ കെട്ടിടത്തിനുവേണ്ടിയുള്ള പത്തുലക്ഷം രൂപ ഫണ്ട് സമാഹരണം ഹെഡ്മാസ്റ്റർ ജോർജ് തോമസിന് ആദ്യ തുക നൽകിക്കൊണ്ട് ഏബ്രഹാം ഈപ്പൻ പാലാമ്പടം ഉദ്ഘാടനം ചെയ്തു. പി. ടി. എ. പ്രസിഡൻറ് സി. എ. ഏബ്രഹാം കുട്ടികൾക്കുള്ള സമ്മാനവിതരണം നിർവഹിച്ചു. ഹെഡ്മാസ്റ്റർ ജോർജ് തോമസ് സ്വാഗതവും പി. എം. [illegible] ഞ്ഞു.



**പുനർജന്മം:** മദ്രാസിലെ വിജയ ആശുപത്രിയിൽ ഹൃദയം തുറന്ന ശസ്ത്രക്രിയയ്ക്കു വിധേയനായ ചോരക്കുഞ്ഞ്. 16 മണിക്കൂർ മാത്രം പ്രായമായ ഈ കുരുന്നിനു ഡോ. കെ. എം. ചെറിയാനാണു പുതുജീവൻ നൽകിയത്.

# ഡോ. ചെറിയാനു വീണ്ടും അപൂർവ നേട്ടം

ബാലകൃഷ്ണൻ മാങ്ങാട്

മദ്രാസ്: പിറന്നുവീണു കേവലം 16 മണിക്കൂറിനകം ചോരക്കുഞ്ഞിൻെറ ഹൃദയം തുറന്നു ശസ്ത്രക്രിയ നടത്തി ഒരു കുരുന്നുജീവൻ രക്ഷിച്ച ഡോ. കെ. എം. ചെറിയാൻ ഇന്ത്യൻ ഹൃദയശസ്ത്രക്രിയാരംഗത്തു മേന്മയുടെ മറ്റൊരു തൂവൽ തുന്നിച്ചേർത്തു.

ചോരക്കുഞ്ഞിനു നടാടെയാണ് ഇന്ത്യയിൽ ഇത്തരമൊരു ശസ്ത്രക്രിയ നടത്തുന്നത്. രാജ്യത്തു ഹൃദയം തുറന്നുള്ള ആദ്യ ശസ്ത്രക്രിയ നടത്തിയ സർജൻ എന്ന ബഹുമതിയും ഡോ. ചെറിയാനാണ്. 1975 ജൂണിൽ ആയിരുന്നു ഈ നേട്ടം.

കഴിഞ്ഞദിവസം നാലുമണിക്കൂർ നീണ്ട സങ്കീർണമായ ശസ്ത്രക്രിയയ്ക്കു ചെങ്ങന്നൂർകാരനായ ഡോ. ചെറിയാൻെറ സഹായികളായി നിന്നതു കേരളീയരായ ഡോ. കെ. കെ. ഹരിദാസും ഡോ. ബി. കെ. ജേക്കബുമാണ്.

അയ്യനവാരം സ്വദേശിയും സ്വകാര്യ കമ്പനിയിൽ ജീവനക്കാരനുമായ എസ്. കൃഷ്ണയ്യനും (52) ഭാര്യ വിജയത്തിനും (36) വിവാഹശേഷം 21 കൊല്ലം കഴിഞ്ഞാണ് ആകെ നീലനിറത്തിൽ ഈ കുഞ്ഞുപിറന്നത്.

അഞ്ചു വർഷംമുമ്പ് ഇവർക്കു വേറൊരു കുഞ്ഞ് ഉണ്ടായെങ്കിലും അതും നീലക്കുഞ്ഞായിരുന്നു. ഏതാനും ദിവസത്തിനകം മരിച്ചുപോയി.

വടപളനിയിലെ വിജയാ ആശുപത്രിയിൽ ഗുരുതരമായ ശ്വാസതടസത്തോടെയായിരുന്നു 3.4 കിലോ തൂക്കമുള്ള ആൺകുഞ്ഞിൻെറ പിറവി. ഐക്കോ കാർഡിയോഗ്രാം ഉൾപ്പെടെയുള്ള വിശദമായ പരിശോധനയിൽ ഹൃദയത്തിൽനിന്നു ശ്വാസകോശങ്ങളിലേക്കും ദേഹത്തിൻെറ ഇതരഭാഗങ്ങളിലേക്കും പോകുന്ന രക്തധമിനികൾ തെറ്റായ കേന്ദ്രങ്ങളിൽനിന്ന് ഉറവെടുക്കുന്നതായി കണ്ടു.

സാധാരണ ഹൃദയത്തിൻെറ വലതുഭാഗത്തുനിന്ന് ഒരു രക്തധമിനി പ്രാണവായുവിനായി ശ്വാസകോശങ്ങളിലേക്കും രക്തം പ്രവഹിപ്പിക്കുന്നു. മറ്റൊരു ധമിനി പ്രാണവായുസമൃദ്ധമായ രക്തം ഹൃദയത്തിൻെറ ഇതരഭാഗങ്ങളിലേക്കു പ്രവഹിപ്പിക്കും.

കുഞ്ഞിൻെറ ശരീരത്തിനകത്ത് ഇവ രണ്ടും പരസ്പരം മാറിപ്പോയിരുന്നു. പ്രാണവായുവില്ലാത്ത അശുദ്ധ രക്തമാണു ദേഹത്തു പ്രവഹിച്ചുകൊണ്ടിരുന്നത്. പ്രാണവായു കലർന്ന നല്ല രക്തം ശ്വാസകോശങ്ങളിലേക്കും പോയിരുന്നു. അതിനാലാണ് ദേഹത്തു നീലനിറം പടർന്നത്. പുറമേ കുഞ്ഞിൻെറ ഹൃദയത്തിനകത്ത് ഒരു ദ്വാരവും ഉണ്ടായിരുന്നു. അതും അടയ്ക്കേണ്ടിവന്നു.

ഇത്തരം കുഞ്ഞുങ്ങളിൽ 90 ശതമാനവും ഏതാനും ദിവസങ്ങൾക്കകം മരിച്ചുപോവുകയാണു പതിവ്. അതിനാലാണു ജനിച്ച 16 മണിക്കൂറേ പ്രായമായിട്ടുള്ളുവെങ്കിലും തങ്ങൾ ഇങ്ങനെയൊരു സാഹസശസ്ത്രക്രിയയ്ക്കു തയ്യാറായതെന്നു ഡോ. ചെറിയാൻ അറിയിച്ചു.

ഇൻറൻസീവ് കെയർ യൂണിറ്റിൽ കൃത്രിമ ചൂടും പ്രാണവായുവും നൽകി പരിചരിക്കുകയാണു കുഞ്ഞിനെ. കുഞ്ഞിൻെറ ആരോഗ്യനില മെച്ചപ്പെട്ടുവരുന്നുണ്ട്.

മദ്രാസിലെ കാർഡിയോ വസ്ക്കുലർ ഡിസീസസ് ഡയറക്ടറും മദ്രാസ് മെഡിക്കൽ മിഷൻ വൈസ് പ്രസിഡൻറുമായ ഡോ. ചെറിയാൻ ഒന്നര പതിറ്റാണ്ടായി സങ്കീർണമായ ഹൃദയശസ്ത്രക്രിയരംഗത്തു ഖ്യാതിപരത്തിത്തുടങ്ങിയിട്ട്. ഇതുവരെ അയ്യായിരത്തഞ്ഞൂറോളം ഹൃദയശസ്ത്രക്രിയകൾ പൂർത്തിയാക്കി. ഇതൊരു റിക്കാർഡാണ്.

ഡോ. ചെറിയാൻ അമേരിക്കൻ യൂണിവേഴ്സിറ്റികളിൽ വിസിറ്റിംഗ് പ്രൊഫസർ ആയിരുന്നിട്ടുണ്ട്. 250-ൽ ഏറെ ഗവേഷണ പ്രബന്ധങ്ങൾ രചിച്ചു. 90 മുതൽ രാഷ്ട്രപതിയുടെ ഓണററി സർജനാണ്. '91-ൽ പത്മശ്രീ ബഹുമതി നേടി.

16 1992 January 30 Thursday



## തോമസ് ജോർജ് എയർ ഏഷ്യാറ്റിക് ചെയർമാൻ

മദ്രാസ്: സ്വകാര്യ ബോയിംഗ് വിമാന ക്കമ്പനിയായ എയർ ഏഷ്യാറ്റിക്കിൻെറ ചെയർമാനായി അമേരിക്കയിലെ ഫിലാഡൽഫിയ കേന്ദ്രമായി പ്രവർത്തിക്കുന്ന തോമസ് ജോർജിനെ നിയമിച്ചു.

നേരത്തേ കമ്പനിയുടെ വൈസ് ചെയർമാനായിരുന്ന തോമസ് ജോർജ് പത്തനംതിട്ട സ്വദേശിയാണ്. അമേരിക്കയിൽ സ്ഥിരവാസമുറപ്പിച്ചിട്ടുള്ള ഇദ്ദേഹമാണു വിമാനക്കമ്പനിക്കുവേണ്ടി ഏറ്റവും കൂടുതൽ തുക മുടക്കിയത്.

ചെയർമാനും മാനേജിംഗ് ഡയറക്ടറുമായിരുന്ന ഡോ. കെ. സി. വർഗീസിനെ കമ്പനി ലോ ബോർഡ് ഉത്തരവുപ്രകാരം സ്ഥാനങ്ങളിൽനിന്നു നീക്കം ചെയ്തു.

കമ്പനി നിയമം 1965-ലെ 397, 398 വകുപ്പുകൾ ചൂണ്ടിക്കാട്ടി തോമസ് ജോർജും മറ്റ് ഏതാനും ഓഹരി ഉടമകളും കമ്പനി ലോ ബോർഡിനു നൽകിയ പരാതിയെ തുടർന്നാണ് ഉത്തരവ്.

തോമസ് ജോർജിൻെറ [illegible] ലുള്ള [illegible] കൂടുതൽ തുക സമാഹരിച്ച് എയർ ഏഷ്യാറ്റിക് വിമാന കമ്പനി പുനരാരംഭിക്കാൻ തീരുമാനിച്ചിട്ടുണ്ട്.

ഇന്ത്യയിൽ ബോയിംഗ് 737 സർവീസ് നടത്തുന്നതിനു രംഗത്തെത്തിയ ആദ്യത്തെ സ്വകാര്യ വിമാനക്കമ്പനിയാണ് എയർ ഏഷ്യാറ്റിക്.

## ക്രിസ്മസ് സംഗീതാർച്ചന

കോട്ടയം: ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൻെറ ആഭിമുഖ്യത്തിലുള്ള ക്രിസ്മസ് സംഗീതാർച്ചന ചൊവ്വാഴ്ച വൈകിട്ട് 6.30-നു മാമ്മൻമാപ്പിള ഹാളിൽ പരിശുദ്ധ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും. ഫാ. ടി.ജെ. ജോഷ്വാ ക്രിസ്മസ് സന്ദേശം നൽകും.

16-12-91

## ഔഗേൻബാവായുടെ ഓർമപെരുനാൾ

7-12-91

കോട്ടയം: ബസേലിയസ് ഔഗേൻ പ്രഥമൻ ബാവയുടെ ഓർമപെരുനാൾ ഇന്നും നാളെയും ദേവലോകം അരമന ചാപ്പലിൽ ആഘോഷിക്കും. ഇന്നു വൈകിട്ട് ആറിനു സന്ധ്യാനമസ്കാരം. തുടർന്നു ദേവലോകത്തിനു ചുറ്റും റാസയും കബറിങ്കൽ ധൂപപ്രാർഥനയും കൈമുത്തും ഉണ്ടായിരിക്കും.

നാളെ രാവിലെ ഏഴേകാലിനു പ്രഭാതപ്രാർഥന. എട്ടേകാലിനു ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിൻമേൽ കുർബാന തുടർന്നു റാസ, കബറിങ്കൽ ധൂപപ്രാർഥന, നേർച്ചവിളമ്പ്.

കുർബാനയിൽ ബസേലിയോസ് മാർ തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ സംബന്ധിക്കും.

After some time, small bubbles es
and collect in the test tube by the displ
The test tube is carefully seperated an
Inference:
The experiment shows that the gas
photosynthesis is oxygen.

# മാർ അത്തനാസ്യോസിൻെറ കബറടക്കം നടത്തി



അങ്കമാലി: ബുധനാഴ്ച കാലംചെയ്ത, മലങ്കര യാക്കോബായ സുറിയാനി സഭയിലെ കടവിൽ ഡോ. പൗലോസ് മാർ അത്തനാസ്യോസ് മെത്രാപ്പോലീത്ത(76)യുടെ മൃതദേഹം ശ്രേഷ്ഠ കാതോലിക്ക ബസേലിയസ് പൗലോസ് രണ്ടാമൻെറ കാർമികത്വത്തിൽ ഇന്നലെ ചെറിയ വാപ്പാലശേരി മാർ ഇഗ്നാത്തിയോസ് പള്ളിയിൽ കബറടക്കി.

വടക്കൻ പറവൂർ കടവിൽ കൂരൻ പൗലോസിൻെറയും കുഞ്ഞന്നത്തിൻെറയും പുത്രനായി 1915 മിഥുനം പതിനഞ്ചിന് ജനിച്ച മാർ അത്തനാസ്യോസ് കോട്ടയ്ക്കാവ് എൽ.പി. സ്കൂൾ, ഗവൺമെൻറ് ഇംഗ്ലീഷ് മീഡിയം സ്കൂൾ എന്നിവിടങ്ങളിലാണ് പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയത്. ആലുവ യു.സി. കോളജിൽനിന്നു ബി.എ. പാസായ അദ്ദേഹം 1941-ൽ മദ്രാസ് ക്രിസ്ത്യൻ കോളജിൽനിന്നു തത്വശാസ്ത്രത്തിൽ എം.എ. ബിരുദവും 1950-ൽ കൊളംബിയ സർവകലാശാലയിൽനിന്നു പൊളിറ്റിക്കൽ സയൻസ് ഫിലോസഫിയിൽ എം.എ. ബിരുദവും നേടി. കേരള സർവകലാശാലയിൽനിന്ന് 1966-ൽ 'ഓർത്തഡോക്സ് സിറിയൻ ചർച്ച്, ഇറ്റ്സ് റിലിജിയൻ ആൻഡ് ഫിലോസഫി' എന്ന പ്രബന്ധത്തിന് ഡോക്ടറേറ്റ് ലഭിച്ചു. 1974-ൽ സ്വീഡനിൽനിന്നു സി.ഡി.യും '87-ൽ ഡി ലിറ്റും കിട്ടി.

അന്ത്യോഖ്യാ സിംഹാസനപ്രതിനിധിയായിരുന്ന മാർ യൂലിയോസ് ബാവ 1938-ൽ കോറൂയോ പട്ടവും മലങ്കര മെത്രാപ്പോലീത്തയായിരുന്ന പൗലോസ് മാർ അത്താനാസ്യോസ് 1944-ൽ കശീശാ പട്ടവും നല്കി. 1947-ൽ യൂലിയോസ് ബാവ റമ്പാൻ പട്ടം നല്കി. പരിശുദ്ധ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവ 1973-ൽ ഡമാസ്കസിൽവച്ച് മെത്രാപ്പോലീത്തയായി വാഴിച്ചു.

മാർ അത്തനാസ്യോസ് 1947-ൽ പൗരസ്ത്യ സുവിശേഷ സമാജം പ്രസിഡൻറും പിന്നീട് അഡ്മിനിസ്ട്രേറ്ററുമായി. 1949-ൽ ആലുവ തൃക്കുന്നത്ത് തിയളോജിക്കൽ സെമിനാരി പ്രിൻസിപ്പലായി. 1973 മുതൽ പന്ത്രണ്ടു വർഷം അദ്ദേഹം സഭയിലെ മിഷനറി മെത്രാപ്പോലീത്തയായിരുന്നു. 1985-ൽ 70 വയസ് തികഞ്ഞപ്പോൾ ഭരണച്ചുമതലകൾ ഒഴിഞ്ഞ് വിശ്രമജീവിതമാരംഭിച്ചു.

സെൻട്രൽ ജയിലിൽ അഞ്ചു വർഷം, ഞാൻ കണ്ട ഇന്ത്യയും ഇംഗ്ലണ്ടും അമേരിക്കയും, ബൈബിളും ഇന്ത്യയും, ഇന്നത്തെ വിദ്യാർത്ഥികൾ, ആചാര്യസഹായി, ഫോർ ജേക്കബെയ്റ്റ് ലിറ്റർജീസ്, മീനിംഗ് ആൻഡ് ഇൻറർപ്രിറ്റേഷൻ ഓഫ് 'യൂക്കറിസ്റ്റ്', സുറിയാനി കവിതാ സമാഹാരം എന്നിവയുൾപ്പെടെ മലയാളം, ഇംഗ്ലീഷ്, സുറിയാനി ഭാഷകളിൽ മുപ്പതിൽപ്പരം പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്.

കബറടക്ക ശുശ്രൂഷയിലും നഗരികാണിക്കലിലും മെത്രാപ്പോലീത്തമാരും വൈദികരും കന്യാസ്ത്രീകളും ഉൾപ്പെടെ വമ്പിച്ച ജനക്കൂട്ടം സംബന്ധിച്ചു.

ദീർഘകാലം ഡോ. അത്തനാസ്യോസിൻെറ പ്രവർത്തനകേന്ദ്രമായിരുന്ന മാർ ഇഗ്നാത്തിയോസ് പള്ളിയിലെ മദ്ബഹയുടെ വടക്ക് പ്രത്യേകം തീർത്ത കല്ലറയിലാണ് കബറടക്കം നടത്തിയത്.

മെത്രാപ്പോലീത്തമാരായ തോമസ് മാർ അത്തനാസ്യോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, ഗീവർഗീസ് മാർ ഗ്രിഗോറിയോസ്, ഏബ്രഹാം മാർ സേവേറിയോസ്, യൂഹാനോൻ മാർ പീലക്സിനോസ്, കുര്യാക്കോസ് മാർ ഒസ്താത്തിയോസ്, ബന്യാമിൻ മാർ ഒസ്താത്തിയോസ് എന്നിവർ സഹകാർമികത്വം വഹിച്ചു.

എറണാകുളം അതിരൂപതാ വികാരി ജനറാൾ മോൺ. ഏബ്രഹാം കരേടനും പ്രൊക്കുറേറ്റർ ഫാ. മാത്യു മുട്ടംതോട്ടിലും പ്രത്യേക പ്രാർത്ഥന നടത്തി. കർദിനാൾ മാർ ആൻറണി പടിയറയുടെ അനുശോചനം അവർ അറിയിച്ചു. മലങ്കര ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി തോമസ് മാർ ബർണബാസ് മെത്രാപ്പോലീത്തയും ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയും പ്രാർത്ഥന നടത്തി.

ഒട്ടേറെ സംഘടനകൾക്കും സ്ഥാപനങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും വേണ്ടി മൃതദേഹത്തിൽ റീത്ത് സമർപ്പിച്ചു.

അങ്കമാലി ലിറ്റിൽ ഫ്ളവർ ആശുപത്രിയിൽവച്ചാണ് ഡോ. അത്തനാസിയോസ് കാലംചെയ്തത്. ലിസി ആശുപത്രിയിൽ ദീർഘകാലം ചികിത്സയിലായിരുന്ന മെത്രാപ്പോലീത്തയെ ജനുവരി 28-നാണ് ലിറ്റിൽഫ്ളവറിലേക്കു മാറ്റിയത്. 1991 ഫെ 8 ദീപിക

# താളിയോല കണ്ടെത്തി

എന്നേക്കുമായി നഷ്ടപ്പെട്ടുവെന്നു സാഹിത്യ ചരിത്രകാരന്മാരെല്ലാം വിധിയെഴുതിയ പയ്യന്നൂർപ്പാട്ടിൻെറ താളിയോലകൾ ജർമ്മനിയിലെ ടൂബിംഗൻ സർവകലാശാലാ ഗ്രന്ഥപ്പുരയിൽ കണ്ടെത്തി. തളിപ്പറമ്പിൽനിന്നു ഡോ. ഹെർമൻ ഗുണ്ടർട്ട് ശേഖരിച്ച ഈ ഓലകൾ അദ്ദേഹംതന്നെയാണു ടൂബിംഗൻ സർവകലാശാലയ്ക്കു സംഭാവന ചെയ്തത്.

ടൂബിംഗൻ സർവകലാശാല 1899-ൽ അച്ചടിച്ച കാറ്റലോഗിൽ തന്നെ പയ്യന്നൂർപ്പാട്ട് (പഴയന്നൂർപ്പാട്ടെന്നാണ് അച്ചടിച്ചിട്ടുള്ളത്) ഉൾപ്പെടുത്തിയിരുന്നു. ഗവേഷകരാരും ഇതു കണ്ടെത്തിയില്ല. ഗുണ്ടർട്ടിനെപ്പറ്റി 'എട്ടു മാസം ടൂബിംഗൻ സർവകലാശാലയിൽ ഗവേഷണം നടത്തിയ ചങ്ങനാശ്ശേരി എസ്.ബി. കോളജിലെ മലയാളം അദ്ധ്യാപകൻ സ്കറിയ സക്കറിയയാണ് അടുത്തയിടെ ഇതിൻെറ ഓലകൾ കണ്ടെത്തിയത്. മൈക്രോഫിലിം ചെയ്തു കൊണ്ടുവന്ന ഇത് എസ്. ഗുപ്തൻ നായർ പഠിച്ചുവരികയാണ്.

മുപ്പത്താറ് ഓലകളുടെ ഇരുപുറത്തുമായാണു പാട്ടുകൾ എഴുതിയിട്ടുള്ളത്. "എ.ഡി. പതിമൂന്നും പതിനാലും ശതകങ്ങളിലെ കേരളത്തിൻെറ രാജ്യാന്തര വാണിജ്യബന്ധങ്ങളെയും നാവിക ശക്തിയെയും സാമൂഹിക സ്ഥിതിഗതികളെയും പ്രതിഫലിപ്പിക്കുന്ന ഒരു ഭാഷാഗാനമാണിത്. തൃശൂർക്കാരി ഒരു നീലകേശിയും ഏഴിമലയ്ക്കു സമീപമുള്ള കച്ചിൽ പട്ടണത്തിലെ നമ്പൂച്ചെട്ടിയും തമ്മിലുള്ള വിവാഹവും തുടർന്നുള്ള സന്താനലബ്ധിയും മറ്റുമാണു കഥ. കുടുംബം ഉപേക്ഷിച്ചുപോയ നീലകേശി വാർദ്ധക്യത്തിൽ പുത്രനെ സന്ദർശിക്കുന്ന ഘട്ടം വർണിക്കുന്നതോടെ ഈ രചന അപൂർണമായി അവസാനിക്കുന്നു. അപൂർണ രൂപത്തിലുള്ള ഈ പാട്ടു

**ബോബി തോമസ്**

തന്നെ ലഭിച്ചിട്ടില്ല" എന്നു ചെങ്ങാരപ്പള്ളി ദാമോദരൻ പോറ്റി 'മലയാള സാഹിത്യ സർവസ്വ'ത്തിലും 'പയ്യന്നൂർപ്പാട്ട് ഗുണ്ടർട്ടല്ലാതെ വേറെ ആരും കണ്ടിട്ടില്ല' എന്നു കെ.പി. വറീദ് ഡോ. ഹെർമൻ ഗുണ്ടർട്ട് എന്ന ഗ്രന്ഥത്തിലും പറയുന്നു.

ഉള്ളൂരിൻെറ കേരള സാഹിത്യ ചരിത്രത്തിൽ 'രാമചരിതവും പയ്യന്നൂർപ്പാട്ടും അദ്ദേഹത്തിൻെറ (ഗുണ്ടർട്ടിൻെറ) ഗ്രന്ഥസമുച്ചയത്തിൽ അവയുടെ പ്രാചീനത നിമിത്തം അത്യന്തം മഹനീയമായ ഒരു സ്ഥാനത്തെ അലങ്കരിക്കുന്നു. രാമചരിതം നമുക്കു പിന്നീടു കിട്ടുകയുണ്ടായെങ്കിലും പയ്യന്നൂർപ്പാട്ട് അദ്ദേഹത്തോടൊപ്പം അന്തർദ്ധാനം ചെയ്തതായി കരുതേണ്ടിയിരിക്കുന്നു' (വാല്യം നാല്) എന്നത്രേ പറയുന്നത്.

പയ്യന്നൂർപ്പാട്ടുകളിലെ എല്ലാ വാക്കുകളും ഗുണ്ടർട്ടിൻെറ നിഘണ്ടുവിലുണ്ട്. ഈ പദങ്ങളെല്ലാം സമാഹരിച്ചു പാട്ടിൻെറ സ്വരൂപം ഗ്രഹിക്കാൻവരെ ശ്രമം നടന്നിരുന്നു.

നൂറ്റൻപത്തേഴ് ഓലകളുള്ള കെട്ടിലാണു പയ്യന്നൂർപ്പാട്ടിൻെറ 36 ഓലകൾ സ്കറിയ സക്കറിയ കണ്ടെത്തിയത്. ഈ ഓലക്കെട്ടിൽ ഏതാനും മരുന്നിൻെറ കുറിപ്പുകൾ, അഷ്ടാംഗഹൃദയം, കോലത്തിരിമാരുടെ ചരിത്രം (ഗദ്യം) എന്നിവയും കണ്ടെത്തി. 1993-ൽ സ്റ്റുട്ഗാർട്ടിൽ നടക്കുന്ന ഗുണ്ടർട്ട് പ്രദർശനത്തിൽ ഈ ഓലകളും പ്രദർശിപ്പിക്കും.

വിശ്രുത ദ്രാവിഡഭാഷാ പണ്ഡിതനായ ഡോ. റോബർട്ട് കാൽഡ്വലിൻെറ വ്യാകരണത്തിൻെറ ഒന്നാം പതിപ്പിലുള്ള പല കാര്യങ്ങളും അദ്ദേഹംതന്നെ രണ്ടാം പതിപ്പിൽ തിരുത്തുന്നുണ്ട്. ഒന്നാംപതിപ്പിൽ ഒരിടത്തും പറയാത്ത ഡോ. ഗുണ്ടർട്ടിൻെറ പേര് രണ്ടാം പതിപ്പിൽ അൻപതോളം സ്ഥലത്ത് ഉപയോഗിച്ചിട്ടുമുണ്ട്. ഇതിനാധാരമായി, കാൽഡ്വൽ വ്യാകരണത്തിൽ 'സ്വകാര്യ കത്തിടപാട്' (Private communication) എന്ന് സൂചിപ്പിക്കുന്ന കുറിപ്പുകളും ടൂബിംഗൻ സർവകലാശാലയിൽനിന്നു സ്കറിയ സക്കറിയ കണ്ടെടുത്തിട്ടുണ്ട്. 1991 [handwritten date]

# യാക്കോബായ - കത്തോലിക്കാ സഭാംഗങ്ങളുടെ വിവാഹബന്ധം: ധാരണയായി

12-12-91

കൊച്ചി: യാക്കോബായ സുറിയാനി സഭയിലെയും കത്തോലിക്ക സഭയിലെയും അംഗങ്ങൾ തമ്മിൽ വിവാഹബന്ധത്തിലേർപ്പെടുന്നതു സംബന്ധിച്ച് ഇരു സഭകളും തമ്മിൽ ധാരണയായി.

ഇരുസഭകളിലെയും ഏഴു പ്രതിനിധികൾ വീതമടങ്ങിയ എക്യുമെനിക്കൽ ഡയലോഗ് കമ്മീഷൻ യോഗമാണ് ഈ ധാരണയിലെത്തിയതെങ്കിലും സഭാമേലധ്യക്ഷന്മാരായ മാർ പാപ്പയും അന്ത്യോക്യാ പാത്രിയർക്കീസും വിവാഹബന്ധം സംബന്ധിച്ച റിപ്പോർട്ട് അംഗീകരിച്ചാൽ മാത്രമേ ധാരണ നടപ്പിൽ വരികയുള്ളൂ.

പരസ്പര വിവാഹബന്ധം, സഭകളുടെ ചരിത്രം, കൂട്ടായ സാക്ഷ്യം എന്നിവയെക്കുറിച്ചുള്ള ഉപ കമ്മീഷനുകളായാണ് എക്യുമെനിക്കൽ ഡയലോഗ് കമ്മീഷൻ പ്രവർത്തിക്കുന്നത്. ആരാധന, ഇതര മതങ്ങളുമായുള്ള സംവാദം, പ്രാർഥന, വചനശുശ്രൂഷ, സാമൂഹിക പങ്കാളിത്തം എന്നിവയിലെ കൂട്ടായ സാക്ഷ്യത്തെക്കുറിച്ചുള്ള ഉപ കമ്മീഷൻ റിപ്പോർട്ടും എക്യുമെനിക്കൽ ഡയലോഗ് കമ്മീഷൻ അംഗീകരിച്ചു.

സഭകളുടെ ചരിത്രത്തെപ്പറ്റിയുള്ള ചർച്ചകൾ ധാരണയിലെത്തിയില്ല. ചരിത്രം സംബന്ധിച്ച ഭിന്നതകൾ വിലയിരുത്തിയ കമ്മീഷൻ ചർച്ചകൾ തുടരാൻ തീരുമാനമെടുത്തു. എപ്പിസ്കോപ്പായുടെ സ്ഥാനത്തെക്കുറിച്ചു പഠിക്കാൻ ഉപ കമ്മീഷനെ കമ്മീഷൻ നിയോഗിച്ചു.

കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ച് ആർച്ച്ബിഷപ് മാർ ജോസഫ് പവ്വത്തിൽ, ബിഷപ് മാർ കുറിയാക്കോസ് കുന്നശേരി, ക്ലാരൻസ് ഗല്ലൻ എസ്. ജെ., ഫാ. ബർനാഡ് ഡ്യൂബെക്സ്, റവ. ഡോ. മാത്യു വെള്ളാനിക്കൽ, റവ. ഡോ. സേവ്യർ കൂടപ്പുഴ, റവ. ഡോ. ഗീവർഗീസ് ചേടിയത്ത് എന്നിവരാണു ചർച്ചയിൽ പങ്കെടുത്തത്.

യാക്കോബായ സഭയുടെ പ്രതിനിധികളായി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, റവ. ഡോ. ആദായി ജേക്കബ്, പി. പി. ജോസഫ് കോർ എപ്പിസ്കോപ്പാ, ഫാ. ചെറിയാൻ പുതിയോട്ട്, ഡോ. ഡി. ബാബു പോൾ, ജോർജ് മാത്യു നാലുന്നാക്കൽ എന്നിവർ ചർച്ചയിൽ സംബന്ധിച്ചു.

ണ്. [handwritten date] 1992

## സാഹിത്യ അക്കാദമി സ്കോളർഷിപ്പ്

തൃശൂർ: കേരള സാഹിത്യ അക്കാദമിയുടെ ഗവേഷണ സ്കോളർഷിപ്പിനു തിരഞ്ഞെടുക്കപ്പെട്ടവരെ പ്രഖ്യാപിച്ചു. നാലു സ്കോളർഷിപ്പുണ്ടായിരുന്നത് ഈ വർഷം ആറാക്കി ഉയർത്തിയിട്ടുണ്ട്.

750 രൂപയാണു സ്കോളർഷിപ്പ്. 1992 ഏപ്രിൽ മുതൽ '93 മാർച്ച് വരെയാണു ലഭിക്കുകയെന്നു സെക്രട്ടറി പായിപ്ര രാധാകൃഷ്ണൻ അറിയിച്ചു.

എം.കെ. ഹരികുമാർ—എറണാകുളം, ഷാജു പുതൂർ—തൃശൂർ, കെ. ആർ. തിരുനിലത്ത്—എറണാകുളം, പോൾ മണലിൽ—കോട്ടയം, പി. അബൂബക്കർ—കാസർകോട്, രാജൻ ചുങ്കത്ത്—മലപ്പുറം, എന്നിവരാണു

# ധ്യാനപ്രാർഥന പരുമല സെമിനാരിയിൽ

17-4-92

പരുമല: പെന്തിക്കുസ്തിയുടെ കാത്തിരിപ്പുദിവസങ്ങളായ ജൂൺ മൂന്ന്, നാല്, അഞ്ച്, ആറ് തീയതികളിൽ പരുമല പള്ളിയിൽ മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾക്കു ധ്യാനയോഗം നടത്തുന്നു. മൂന്നിനു സന്ധ്യാനമസ്കാരത്തോടെ ആരംഭിച്ച് ആറിനു രാവിലെ കുർബാനയോടെ സമാപിക്കും. പരിശുദ്ധ കാതോലിക്കാ ബാവാ നേതൃത്വം നൽകും.

പേര്, മേൽവിലാസം, പ്രായം, ഇടവക എന്നീ വിവരം ഉൾക്കൊള്ളുന്ന അപേക്ഷ പി. ഒ. ബോക്സ് 145, കോട്ടയം - 686 001 എന്ന വിലാസത്തിൽ അയയ്ക്കണം. മെയ് 10-നകം ലഭിക്കുന്ന 500 അപേക്ഷകൾ പരിഗണിക്കും.

പരുമലയിൽതന്നെ താമസസൗകര്യം ഉണ്ടായിരിക്കും.



കോട്ടയത്തു നടന്ന വിശ്വദീപം അവാർഡ്ദാന സമ്മേളനം മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു ഉദ്ഘാടനം ചെയ്യുന്നു. കാക്കനാടൻെറ പുത്രൻ രാജൻ, പുനത്തിൽ കുഞ്ഞബ്ദുള്ള, സി. പി. ശ്രീധരൻ, പുത്തൻകാവ് മാത്തൻതരകൻ, കെ. കെ. നായർ എം. എൽ. എ., റവ. പി. ടി. തോമസ്, ഫാ. ജോൺ ഇറ്റാനിയൽ, പി. സി. ഏലിയാസ്, പോൾ മണലിൽ, തുമ്പമൺ തോമസ്, സി. ജെ. റോയി, ബേബി എം. വർഗീസ് എന്നിവർ സമീപം. — മനോരമ

# പരുമലയ്ക്കു തീർഥയാത്ര

കോട്ടയം: മാർ ഗ്രീഗോറിയോസ് തീർത്ഥാടക സംഘത്തിൻെറ ആഭിമുഖ്യത്തിൽ പരുമല കബറിങ്കലേക്കുള്ള കാൽനട തീർത്ഥയാത്ര നാളെ രാവിലെ ഏഴിനു പുത്തനങ്ങാടി കുരിശുപള്ളിയിൽ നിന്നാരംഭിക്കും.

പരുത്തുംപാറ: പാച്ചിറ താബോർ സെൻറ് മേരീസ് പള്ളി യൂത്ത്ലീഗിൻെറ ആഭിമുഖ്യത്തിൽ നാളെ പരുമല തീർത്ഥയാത്ര നടത്തുന്നു. രാവിലെ 8 മണിക്കു പരുത്തുംപാറ കുരിശിൻതൊട്ടിയിൽനിന്നു യാത്ര ആരംഭിക്കും.

ചങ്ങനാശേരി: പരുമല കബറിങ്കലേക്കു നാലുന്നാക്കൽ മാർ ഗ്രീഗോറിയോസ് പള്ളിയുടെ ആഭിമുഖ്യത്തിൽ നാളെ രാവിലെ 8 മണിക്കു ഞാലിയാകുഴി ഗ്രിഗോറിയോസ് പള്ളിയിൽനിന്നു തീർത്ഥയാത്ര പുറപ്പെടും. ഇന്നും നാളെയും തെങ്ങണ പള്ളിയിൽ ഓർമപ്പെരുനാൾ ആചരിക്കും.

പുലിക്കുട്ടിശേരി: കല്ലുങ്കത്ര - മണലേൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ പരുമല തിരുമേനിയുടെ ഓർമപ്പെരുനാൾ ശനി, ഞായർ ദിവസങ്ങളിൽ ആഘോഷിക്കുന്നു. ശനിയാഴ്ച രാവിലെ 7-നു പരുമല പള്ളിയിലേക്കു യുവജന പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ തീർത്ഥയാത്ര നടത്തും.

വെള്ളൂക്കുട്ട: സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ പരുമല തിരുമേനിയുടെ ഓർമപ്പെരുനാൾ നാളെയും മറ്റന്നാളും ആചരിക്കുന്നു. കാഞ്ഞിരത്തിൻമൂട്ടിൽ കുരിശിങ്കൽ നാളെ സന്ധ്യാനമസ്കാരം. രണ്ടാംതീയതി പള്ളിയിൽ കുർബാന ഉണ്ടായിരിക്കും.

അമയന്നൂർ: കഴുന്നുവലം സെൻറ് തോമസ് പള്ളി വക പുതിരിക്കൽ കുരിശിങ്കൽ പരുമല തിരുമേനിയുടെ ഓർമപ്പെരുനാൾ ഒന്ന്, രണ്ട് തീയതികളിൽ കൊണ്ടാടും.

പേരൂർ: മർത്തശ്മൂനി പള്ളിയിൽപെട്ട തെക്കേഭാഗം യാക്കോബായ ക്രിസ്ത്യൻ പ്രാർഥനാ സംഘടന വകയായി പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിച്ചിരിക്കുന്ന കുരിശിൻതൊട്ടിയിലെ പെരുനാൾ ശനിയാഴ്ച ആഘോഷിക്കും.

പരിയാരം: മാർ അപ്രേം പള്ളിയുടെ ആഭിമുഖ്യത്തിൽ തോട്ടയ്ക്കാടു കവലയിൽ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന കുരിശുപള്ളിയിൽ ഇന്നും നാളെയും ഓർമപ്പെരുനാൾ ആചരിക്കുന്നു.

നട്ടാശ്ശേരി: സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ പരുമല തിരുമേനിയുടെ ഓർമപ്പെരുനാൾ നവം. രണ്ട്, മൂന്ന് തീയതികളിൽ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമകിത്വത്തിൽ നടത്തും.

അമയന്നൂർ: പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമപ്പെരുനാൾ അദ്ദേഹത്തിൻെറ മസനപ്സ പ്രതിഷ്ഠിച്ചിട്ടുള്ള വടക്കൻമണ്ണൂർ സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ കൊണ്ടാടും. ഒന്നാംതീയതി വൈകിട്ട് ആറിന് അമയന്നൂർ കുരിശുങ്കൽ പ്രാർഥന, പ്രസംഗം (സജി കുറിയാക്കോസ്), നേർച്ചവിളമ്പ്. മൂന്നാംതീയതി പള്ളിയിൽ കുർബാന, പരുമല തിരുമേനിയുടെ ചിത്രം അനാച്ഛാദനം (എം. ഇ. ഈപ്പൻ കോർ-എപ്പിസ്കോപ്പാ), റാസ, നേർച്ചവിളമ്പ്.

ഒന്നാംതീയതി രാവിലെ ഒമ്പതിന് അമയന്നൂർ കുരിശുങ്കൽനിന്നു യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ സൈക്കിൾ തീർഥയാത്ര പരുമലയ്ക്കു പുറപ്പെടും.

## ശെമ്മാശുപട്ടം

പാമ്പാടി: ചാമക്കാലായിൽ സി. എ. ഏബ്രഹാമിൻെറ പുത്രൻ സി. എ. വർഗീസിനും മീനടം കല്ലൂർ കെ. വി. വർഗീസിൻെറ പുത്രൻ വർഗീസ് വർഗീസിനും നാളെ പാമ്പാടി മാർ കുറിയാക്കോസ് ദയാറ ചാപ്പലിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ശെമ്മാശുപട്ടം നൽകും.

## മെഡിക്കൽ സമരം

കോട്ടയം: മെഡിക്കൽ വിദ്യാർഥി സമരത്തിൻെറ ഭാഗമായി നഗരത്തിലും മെഡിക്കൽ കോളജിനു മുന്നിലും പ്രകടനവും പൊതുയോഗവും നടന്നു. സമരസമിതി കൺവീനർമാരായ ഗോപിനാഥൻ മോഹനും ജോർജ് എം. ഫിലിപ്പും പ്രസംഗിച്ചു. 'കോമാളി തമ്പുരാൻ' എന്ന പേരിൽ തെരുവുനാടകവും അവതരിപ്പിച്ചു. 1991 ഒക്ടോ 31 വ്യാഴം

# വിശ്വദീപം അവാർഡ് സമ്മാനിച്ചു

കോട്ടയം: മാത്തൻ തരകൻ ട്രസ്റ്റിൻെറ വിശ്വദീപം അവാർഡ് പ്രശസ്ത സാഹിത്യകാരൻ കാക്കനാടനു സമ്മാനിച്ചു.

ട്രസ്റ്റ് വാർഷികത്തോടനുബന്ധിച്ചു ദർശന ഓഡിറ്റോറിയത്തിലെ ചടങ്ങിൽ കാക്കനാടൻെറ അഭാവത്തിൽ പുത്രൻ രാജൻ വർഗീസാണു രക്ഷാധികാരികൂടിയായ മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവിൽനിന്ന് അവാർഡ് ഏറ്റുവാങ്ങിയത്. 'ആൾവാർ തിരുനഗറിലെ പന്നികൾ' എന്ന ചെറുകഥാസമാഹാരത്തിനാണ് അവാർഡ്.

സാഹിത്യ പ്രവർത്തക സഹകരണ സംഘം പ്രസിഡൻറ് സി. പി. ശ്രീധരൻ അധ്യക്ഷത വഹിച്ചു. പുനത്തിൽ കുഞ്ഞബ്ദുള്ള, ബിനോയ് ചാത്തുരുത്തി എന്നിവർ ആശംസ നേർന്നു. തുമ്പമൺ തോമസ് കാക്കനാടനെ പരിചയപ്പെടുത്തി. പി. സി. ഏലിയാസ് പ്രശസ്തിപത്രം വായിച്ചു.

എൺപത്തിനാലു തികയുന്ന പുത്തൻകാവു മാത്തൻ തരകനു കെ. കെ. നായർ എം. എൽ. എ., റവ. പി. ടി. തോമസ് എന്നിവർ ജന്മദിനാശംസ നേർന്നു. മഹാകവി മറുപടിപ്രസംഗം നടത്തി. ട്രസ്റ്റ് വൈസ് പ്രസിഡൻറ് സി. ജെ. റോയി സ്വാഗതവും സെക്രട്ടറി പോൾ മണലിൽ നന്ദിയും പറഞ്ഞു.

നൂറു വയസ് തികയുന്ന മലയാള ചെറുകഥയെപ്പറ്റി ഡോ. കെ. എം. തരകൻെറ അധ്യക്ഷതയിൽ നടന്ന സെമിനാർ പുനത്തിൽ കുഞ്ഞബ്ദുള്ള ഉദ്ഘാടനം ചെയ്തു. തുമ്പമൺ തോമസ്, ഫാ. ജോൺ ഇറ്റാനിയേൽ, എം. കെ. ഹരികുമാർ, ഡോ. സാമുവൽ നെല്ലിമുകൾ, എലിസാ, ബേബി എം. വർഗീസ്, വി. എ. ഫിലിപ്പ്, റോയി നെല്ലിക്കാലാ എന്നിവർ പ്രസംഗിച്ചു.

## ശ്രാദ്ധപ്പെരുനാൾ കമ്മിറ്റി

7-3-92

പാമ്പാടി: കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ 27-ാം ശ്രാദ്ധപ്പെരുനാൾ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ ഏപ്രിൽ മൂന്ന്, നാല് തീയതികളിൽ കൊണ്ടാടും.

ഫാ. കെ. വി. ജോസഫ് (പുതുപ്പള്ളി) കൺവീനറും പ്രൊഫ. ടൈറ്റസ് വർക്കി (പ്രിൻസിപ്പൽ കെ. ജി. കോളജ് പാമ്പാടി) ജോയിൻറ് കൺവീനറുമായി പെരുനാൾ നടത്തിപ്പിനു വിവിധ കമ്മിറ്റികൾ രൂപവൽക്കരിച്ചു. കുന്നംകുളം, ഹൈറേഞ്ച് പ്രദേശങ്ങളിൽ നിന്നുള്ള തീർത്ഥാടകർ റാസയിൽ പങ്കെടുക്കും.

## സൺഡേസ്കൂൾ

പാമ്പാടി: ഓർത്തഡോക്സ് സൺഡേസ്കൂൾ പാമ്പാടി ഡിസ്ട്രിക്ടിൻെറ ആഭിമുഖ്യത്തിൽ വെള്ളൂർ സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ ഞായറാഴ്ച രണ്ടിനു കോട്ടയം ഭദ്രാസന ഡയറക്ടർ ടി. ടി. ചാക്കോയുടെ അധ്യക്ഷതയിൽ ചേരുന്ന സമ്മേളനത്തിൽ റവ. ഡോ. ജേക്കബ് കുര്യൻ ബൈബിൾ ക്ലാസ് എടുക്കും. അടുത്തവർഷങ്ങളിലേക്കുള്ള ഇൻസ്പെക്ടർ, അധ്യാപക പ്രതിനിധി എന്നിവരുടെ തെരഞ്ഞെടുപ്പും നടത്തും. 7-3-92

# മലങ്കരസഭ: കോടതിവിധി പാലിക്കാൻനടപടിവേണം

സ്വന്തം ലേഖകൻ

കോട്ടയം: മലങ്കര സഭയെ സംബന്ധിച്ചു കോടതിവിധികൾ ലംഘിക്കപ്പെടാതിരിക്കാൻ സത്വരനടപടികളും നിർദേശങ്ങളും ഉണ്ടാകണമെന്നു മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റിയുടെ വിശേഷാൽ യോഗം സംസ്ഥാന ഗവൺമെൻറിനോടഭ്യർഥിച്ചു.

മലങ്കര സഭയെ സംബന്ധിച്ചു നിലവിലുള്ള വ്യവസ്ഥാപിത ഭരണക്രമങ്ങളും കോടതിവിധികളും അതിലംഘിച്ചും അനാദരിച്ചും ഒരു വിഭാഗം നടത്തുന്ന അനധികൃത കടന്നാക്രമണ, കൈയേറ്റ ഭീഷണികളെ ഗൗരവപൂർവം വീക്ഷിക്കുന്നതായി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ കൂടിയ യോഗം വ്യക്തമാക്കി. കോടതി ഉത്തരവുകൾ പാലിക്കപ്പെടാതിരിക്കുന്നതു പ്രത്യാഘാതങ്ങൾക്ക് ഇടയാക്കും.

ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പായാണു പ്രമേയം അവതരിപ്പിച്ചത്.

ഡിസംബറിൽ ദൂരദർശൻ തുടങ്ങുന്ന ബൈബിൾ പരമ്പരയുടെ സംപ്രേഷണം ഞായറാഴ്ച രാവിലെ പതിനൊന്നരയ്ക്കു ശേഷമേ നടത്താവൂ എന്നു കേന്ദ്രഗവൺമെൻറിനോടും ദൂരദർശൻ ഡയറക്ടറോടും യോഗം അഭ്യർഥിച്ചു.

മലങ്കര സഭാ വികസന ഫണ്ടിൻെറയും അക്കൗണ്ട്സ് കമ്മിറ്റിയുടെയും നിയമാവലികൾ അംഗീകരിച്ച് അംഗങ്ങളെ തെരഞ്ഞെടുത്തു.

വികസന ഫണ്ട് കമ്മിറ്റിയിൽ ഫാ. മത്തായി വിലനിലത്ത്, ഫാ. ടി. സി. ജോൺ, ഫാ. ഇ. കെ. ജോർജ്, പി. ജെ. കോശി, എം. ജി. ജോർജ് മുത്തൂറ്റ്, പോൾ മത്തായി, ജഗൻ ഫീലിപ്പോസ്, പി. എം. പൈലിപ്പിള്ള, കെ. ടി. പാവുണ്ണി എന്നിവരും അക്കൗണ്ട്സ് കമ്മിറ്റിയിൽ ഫാ. ടി. എം. സാമുവൽ, അഡ്വ. തോമസ് രാജൻ, ടി. ജെ. അലക്സാണ്ടർ, ജോർജ് മത്തായി നൂറനാൽ, സി. പി. തോമസ്, അഡ്വ. തോമസ് ഫിലിപ്പ് എന്നിവരുമാണ് അംഗങ്ങൾ.

വിവിധ മൽസര പരീക്ഷകൾക്കായി തുടങ്ങുന്ന പരിശീലനകേന്ദ്രങ്ങളുടെ ഭരണസംവിധാനത്തിനും നിയമാവലിക്കും രൂപം നൽകി.

തിരുവനന്തപുരത്തു സിവിൽ സർവീസ് പരീക്ഷാ പരിശീലന കേന്ദ്രത്തിനു സി. കെ. കൊച്ചുകോശിയും കോട്ടയത്തു മറ്റു പരീക്ഷകളുടെ പരിശീലനകേന്ദ്രത്തിന് എ. കെ. തോമസും മുഖ്യചുമതല വഹിക്കും.

മന്ത്രിസ്ഥാനലബ്ധിയിൽ ഉമ്മൻ ചാണ്ടിയെയും എപ്പിസ്കോപ്പൽ രജതജൂബിലി ആഘോഷിക്കുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരെയും യോഗം അനുമോദിച്ചു.

ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, ശ്രീചിത്തിര തിരുനാൾ മഹാരാജാവ്, സി. അച്യുതമേനോൻ എന്നിവരുടെ ദേഹവിയോഗത്തിൽ യോഗം അനുശോചിച്ചു.

മാനേജിംഗ് കമ്മിറ്റി യോഗം ഇനി ഒക്ടോബർ രണ്ടിനു കൂടും.

---

മലയാള മനോരമ KTM 1991 നവം. 9 ശനി

# കൊക്കോക്കുരുവിനു പ്രിയമേറുന്നു

സ്വന്തം ലേഖകൻ

തൊടുപുഴ: കൊക്കോക്കുരുവിനു വില കുറഞ്ഞപ്പോൾ കൊക്കോച്ചെടികൾ വെട്ടിനശിപ്പിച്ചവർ ഇന്നു ശരിക്കും പരിതപിക്കുന്നു. തൊണ്ടുപൊട്ടിച്ച കൊക്കോയ്ക്ക് ഇപ്പോൾ കിലോയ്ക്കു 18-20 രൂപയാണു വില. റബറിൻെറ വിലയിടിവു കൂടിയാവുമ്പോൾ കർഷകരുടെ സങ്കടം പൂർണമായി. കൊക്കോ വിപണിയിലെ ഏറ്റക്കുറച്ചിലുകളും കർഷകരെ ചിന്താക്കുഴപ്പത്തിലാക്കുന്നു.

കൊക്കോ സംഭരണത്തിനു ചില സ്വകാര്യ വ്യക്തികൾ കൂടി വിപണിയിലെത്തിയതോടെയാണു വിലയിൽ വൻ വർധനയുണ്ടായത്. കേരളത്തിലെ കൊക്കോ സംഭരണത്തിൽ - കൃഷി വികസനത്തിലും ഏതാണ്ടു പൂർണ ആധിപത്യം കാഡ്ബറീസ് കമ്പനിക്കായിരുന്നു. കഴിഞ്ഞ രണ്ടുമൂന്നു വർഷമായി കമ്പനി ഏഴര രൂപയ്ക്കാണു ഒരുകിലോ തൊണ്ടുപൊട്ടിച്ച കൊക്കോ (വെറ്റ് കൊക്കോ) എടുത്തിരുന്നത്. കൃഷി വ്യാപനത്തിന് കർഷകർക്കു സൗജന്യ നിരക്കിൽ തൈകളും സഹായവും എത്തിച്ചുപോന്നു.

ഈ സീസൺ തുടങ്ങിയപ്പോഴും കൊക്കോവില കിലോയ്ക്ക് ഏഴര രൂപയായിരുന്നു. ചില സ്വകാര്യ വ്യക്തികൾ കാഡ്ബറീസ് എടുക്കുന്നതിലും ഉയർന്ന വിലയ്ക്കു കൊക്കോ വാങ്ങിത്തുടങ്ങി. കാഡ്ബറീസ് വില എട്ടരയായി ഉയർത്തി. മൽസരം ശക്തമായി. കാഡ്ബറീസ് ഇപ്പോൾ പത്തര രൂപയ്ക്കാണു തൊണ്ടുപൊട്ടിച്ച കൊക്കോ വാങ്ങുന്നത്. [തൊണ്ടുള്ളതിനു വില കിലോയ്ക്കു നാലു രൂപ] സ്വകാര്യ വ്യക്തികൾ വാങ്ങുന്നത് 18.50 - 20 രൂപയ്ക്കും.

വിപണിയിൽ പെട്ടെന്നുണ്ടായ വിലക്കയറ്റം കർഷകരെ ശരിക്കും ചിന്താക്കുഴപ്പത്തിലാക്കി. കൊക്കോകൃഷി പ്രതിസന്ധിയിലായപ്പോൾ സഹായവുമായെത്തിയ കാഡ്ബറീസിനെ ഉപേക്ഷിക്കാനും ബുദ്ധിമുട്ട്. സ്വകാര്യ വ്യക്തികൾ വാഗ്ദാനം ചെയ്യുന്ന ഉയർന്ന വില വേണ്ടെന്നുവയ്ക്കാനും ബുദ്ധിമുട്ട്. സ്വകാര്യ വ്യക്തികൾ പ്രധാന കേന്ദ്രങ്ങളിൽ നിന്നു മാത്രമേ കൊക്കോ വാങ്ങുന്നുള്ളൂ.

കൊക്കോ ഉൽപാദനത്തിൽ വന്നിട്ടുള്ള കാര്യമായ ഇടിവും വില വർധനയ്ക്ക് ഇടയാക്കി. കാഡ്ബറീസിന് ആവശ്യമായ കൊക്കൊയിൽ ഭൂരിഭാഗവും കേരളത്തിൽനിന്നാണു ശേഖരിക്കുന്നത്. കൊക്കോച്ചെടികൾക്കുണ്ടാകുന്ന കുമിൾരോഗവും, കായ ചീയലും, അണ്ണാൻ - എലി എന്നിവയുടെ വർധിച്ച ശല്യവും ഉൽപാദനത്തെ ബാധിക്കുന്നു. കൊക്കോ വിലയിടിവിനെ തുടർന്നു നല്ലൊരുശതമാനം കൃഷി കർഷകർ നശിപ്പിച്ചിരുന്നു.

കൊക്കോ കൃഷിയിൽ കഴിഞ്ഞ രണ്ടു വർഷമായി വൻ പുരോഗതി ഉണ്ടായിട്ടുണ്ട്. കാഡ്ബറീസ് രംഗത്തെത്തിയതോടെ സ്ഥിരമായ വിപണി ഉണ്ടായിരുന്നതും കർഷകരെ കൊക്കോ കൃഷിക്കു പ്രേരിപ്പിച്ചു.

കാഡ്ബറീസിൻെറ ഓരോ നഴ്സറിയിൽനിന്നും ഇക്കഴിഞ്ഞ സീസണിൽ ലക്ഷക്കണക്കിനു തൈകൾ കർഷകർക്ക് എത്തിച്ചുകൊടുത്തു. വരും വർഷങ്ങളിൽ ഉൽപാദനം കാര്യമായി കൂടാനുള്ള സാധ്യതയും തെളിഞ്ഞു.

കൊക്കോ ഉപയോഗത്തിലും കാര്യമായ വർധനയുണ്ടായിട്ടുണ്ട്. കേക്ക്, ഐസ്ക്രീം തുടങ്ങിയ സാധനങ്ങൾ ഉണ്ടാക്കുന്നതിൽ കൊക്കോ ഉപയോഗിക്കുക സാധാരണമായി.

---

# എം. ഡി. ഹൈസ്കൂളിനു ശതാബ്ദി സ്മാരകം

കോട്ടയം: അടുത്തവർഷം ശതാബ്ദി യാഘോഷിക്കുന്ന കോട്ടയം എം.ഡി. സെമിനാരി ഹൈസ്കൂളിനു ശതാബ്ദി സ്മാരകമായി മുപ്പതുലക്ഷം രൂപ ചെലവിൽ മന്ദിരം നിർമിക്കുന്നതിനു പൂർവ വിദ്യാർഥികളുടെയും മുൻ അധ്യാപകരുടെയും സംയുക്തയോഗം തീരുമാനിച്ചു.

ഇരുനിലയിൽ താഴെ 12 ക്ലാസുമുറികളും മുകളിൽ ഓഡിറ്റോറിയവും ഉൾപ്പെടുന്ന ഈ കെട്ടിടത്തിൻെറ ശിലാസ്ഥാപനം ശതാബ്ദിയാഘോഷപരിപാടികൾ ആരംഭിക്കുന്ന 1992 ജനുവരി 30-നു നടത്തും. 1993 ജനുവരി 30-നു പണി പൂർത്തിയാക്കാനാണ് ഉദ്ദേശിക്കുന്നത്.

മുനിസിപ്പൽ ചെയർമാൻ പി.സി. ചെറിയാൻ മടുക്കാനിയുടെ അധ്യക്ഷതയിൽ ചേർന്നയോഗം ശതാബ്ദിയാഘോഷ നടത്തിപ്പിനായി പരിശുദ്ധ കാതോലിക്കാബാവാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ മുഖ്യ രക്ഷാധികാരിയും ഓർത്തഡോക്സ് വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കോർപറേറ്റ് മാനേജർ മെത്രാപ്പോലീത്താ, മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, മലയാള മനോരമ ചീഫ് എഡിറ്റർ കെ.എം.മാത്യു, സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര, ധനമന്ത്രി ഉമ്മൻ ചാണ്ടി, രമേശ് ചെന്നിത്തല എം.പി., പി.സി. ചെറിയാൻ മടുക്കാനി, ടി.കെ. രാമകൃഷ്ണൻ എം.എൽ.എ., ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി.വി. ഏബ്രഹാം, കെ.എ. അയ്യപ്പൻപിള്ള എന്നിവർ രക്ഷാധികാരിമാരും മാമ്മൻ വർഗീസ് ജനറൽ കൺവീനറുമായി ജനറൽ കമ്മിറ്റിയെയും ഫിനാൻസ് കമ്മിറ്റിയെയും തെരഞ്ഞെടുത്തു.

നിരവധി പ്രഗല്ഭ അധ്യാപകർ സേവനമനുഷ്ഠിക്കുകയും നിരവധി പ്രശസ്ത വ്യക്തികളെ സൃഷ്ടിക്കുകയും ചെയ്ത എം.ഡി. സെമിനാരി ഹൈസ്കൂൾ ശതാബ്ദിയാഘോഷിക്കുമ്പോൾ അതിനനുയോജ്യ സ്മാരകമുണ്ടാകണമെന്നു ചടങ്ങിൽ പ്രസംഗിച്ച ഫാ. പി.ഐ. കുര്യാക്കോസ്, ബേബി അലക്സ്, പി.ടി.എ. പ്രസിഡൻറ് പി.സി. ഏലിയാസ്, കെ.എ. അയ്യപ്പൻപിള്ള, ടി.എം. മാത്യു, കെ.സി. ചാക്കോ, പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവർ ചൂണ്ടിക്കാട്ടി. ഹെഡ്മാസ്റ്റർ കെ.കെ. ഏബ്രഹാം സ്വാഗതവും ഫാ. ഒ.സി. കുര്യാക്കോസ് നന്ദിയും പറഞ്ഞു.

---




ഇന്ന് എപ്പിസ്കോപ്പൽ രജതജൂബിലി ആഘോഷിക്കുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് (ഇടത്ത്), തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താമാർ.

---

## മാർ ബർന്നബാസ് നാളെ ന്യൂയോർക്കിൽ

20-3-92

കൊച്ചി: ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസനത്തിൻെറ ചുമതല ഏറ്റെടുക്കാൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ന്യൂയോർക്കിലേക്കു തിരിച്ചു.

നാളെ മെത്രാപ്പോലീത്തായ്ക്കു ന്യൂയോർക്കിൽ ഉജ്ജ്വല സ്വീകരണം നൽകും.

---

14-12-91



ഗീവറുഗീസ് പ്രഥമൻ കാതോലിക്കാബാവ

## വള്ളിക്കാട്ടു പള്ളിയിൽ ഓർമപ്പെരുനാൾ

വാകത്താനം: വള്ളിക്കാട്ടു ദയറാ ചാപ്പലിൽ കബറടങ്ങിയ രണ്ടാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവായുടെ 63-ാംഓർമപ്പെരുനാൾ 15, 16, 17 തീയതികളിൽ ആചരിക്കും. ഞായറാഴ്ച എട്ടരയ്ക്കു ദയറാ പള്ളിയിൽ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും. വൈകിട്ടു ഫാ. എം. സി. ജോർജ് പ്രസംഗിക്കും. 16-ന് ഏഴിനു ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും. വൈകിട്ട് ആറുമണിക്കു തീർഥാടകർക്കു സ്വീകരണം. ആറരയ്ക്കു മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ പ്രസംഗിക്കും. തുടർന്നു പ്രദക്ഷിണവും ആശീർവാദവും.

ചൊവ്വാഴ്ച എട്ടരയ്ക്കു പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന. 10.30-നു കബറിങ്കൽ ധൂപപ്രാർഥന. തുടർന്നു നേർച്ചവിളമ്പ്. മൂന്നുമണിക്കു റാസ, ആശീർവാദം.

ദയറായിലേക്കു കെ. എസ്. ആർ. ടി. സി. കോട്ടയത്തുനിന്നു പ്രത്യേക സർവീസ് നടത്തും.

---

1991 നവം. 1 വെള്ളി



പഴയ സെമിനാരിയിൽ സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിനുവേണ്ടി നിർമിക്കുന്ന 'ശ്രുതി' എന്ന മന്ദിരത്തിൻെറ ശിലാസ്ഥാപനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവഹിക്കുന്നു. - മനോരമ

# 'ശ്രുതി'ക്കുതറക്കല്ലിട്ടു

കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിലുള്ള സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിനുവേണ്ടി പഴയസെമിനാരി വളപ്പിൽ നിർമിക്കുന്ന മന്ദിരമായ 'ശ്രുതി'യുടെ ശിലാസ്ഥാപനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ നിർവഹിച്ചു.

വൈദിക സെമിനാരി പ്രിൻസിപ്പൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ്, സഖറിയാ മാർ അന്തോനിയോസ്, കുറിയാക്കോസ് മാർ ക്ലിമീസ് എന്നീ മെത്രാപ്പോലീത്താമാരും ഗീവർഗീസ് മാർ കൂറിലോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ എപ്പിസ്കോപ്പമാരും വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വ തുടങ്ങിയവരും പങ്കെടുത്തു. സ്കൂൾ ഡയറക്ടർ ഫാ. എം. പി. ജോർജ് നന്ദി പറഞ്ഞു.

---

## സംഭാവന സ്വീകരിക്കാൻ ക്രമീകരണം

കോട്ടയം: ഉത്തർപ്രദേശിൽ ഭൂകമ്പ ബാധിതപ്രദേശത്തു ദുരിതം അനുഭവിക്കുന്ന ജനങ്ങൾക്ക് അടിയന്തരസഹായം എത്തിച്ചു കൊടുക്കുന്നതിനു മലങ്കര ഓർത്തഡോക്സ് സഭ പരിശുദ്ധ കാതോലിക്കാ ബാവായുടെ നിർദേശാനുസരണം മലങ്കര മിഷൻ ബോർഡിൻെറ ആഭിമുഖ്യത്തിൽ പരുമല പെരുനാൾ ദിവസങ്ങളിൽ ഭക്തജനങ്ങളിൽ നിന്നും സംഭാവനകൾ സ്വീകരിക്കുന്നതിനുള്ള ക്രമീകരണം ചെയ്തിരിക്കുന്നു. നേരിട്ടു സംഭാവനകൾ അയയ്ക്കുവാൻ താൽപര്യമുള്ളവർ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, മിഷൻ സെൻറർ, മാവേലിക്കര - 3 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

---

at co2 is necessary

otted plant kept

bottle a split c

starch. The portion of the

the split cork do not

the potassium hydroxide

the bottle in the

portion of the leaf kept

the split cork did not

produce starch due to the

(sunlight.)

Inference:

Carbon dioxide is necessary for photosynthesis.

# മലങ്കര സഭ യു. പി. യിൽ ദുരിതാശ്വാസമെത്തിക്കും

സ്വന്തം ലേഖകൻ

കോട്ടയം: ഭൂകമ്പംമൂലം ഉത്തർപ്രദേശിൽ ദുരിതമനുഭവിക്കുന്നവരെ സഹായിക്കാൻ മലങ്കര ഓർത്തഡോക്സ് സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു.

പഴയ സെമിനാരിയിലെ സോഫിയാ സെൻറർ ചാപ്പലിൽ ചേർന്ന യോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷനായിരുന്നു.

സഭയുടെ ദുരിതാശ്വാസഫണ്ടിൽനിന്നു വിഹിതം നൽകിയും പള്ളികൾക്കു കല്പന അയച്ചും പരുമല പെരുനാളിനു ബക്കറ്റ്കളക്ഷൻ നടത്തിയുമാണു യു.പി. ദുരിതാശ്വാസനിധിയിലേക്കു പണം കണ്ടെത്തുക. ഈ പ്രവർത്തനങ്ങൾക്കു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ സേവനങ്ങളെ ആദരിച്ച് അദ്ദേഹത്തിനു പ്രത്യേക പദവി (ടൈറ്റിൽ) നൽകുന്നതാണ്. മെത്രാപ്പോലീത്തായുടെ കബർ മനോഹരമാക്കും.

കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾ കോർപറേറ്റ് മാനേജരായി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെയും (ചെങ്ങന്നൂർ), പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൻെറ സെക്രട്ടറിയായി പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെയും നിയമിച്ചു.

മറ്റു നിയമനങ്ങൾ: സ്ഥാനവും പേരും യഥാക്രമം- പരുമല സെമിനാരി കൗൺസിലിലെ സുന്നഹദോസ് പ്രതിനിധി- ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ (തുമ്പമൺ), വടശേരിക്കര ബഥനി ആശ്രമം, കോൺവെൻറ് എന്നിവയുടെ വിസിറ്റർ ബിഷപ്- മാത്യൂസ് മാർ എപ്പിപ്പാനിയോസ്, പാലക്കാട് ബസേലിയോസ് ചിൽഡ്രൻസ് ഹോം കമ്മിററി പ്രസിഡൻറ്- പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ (കുന്നംകുളം), സ്ലീബാദാസ സമൂഹം പ്രസിഡൻറ്- സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്താ, വൈസ് പ്രസിഡൻറ് ടി. വി. ഫിലിപ്പോസ് കോർ എപ്പിസ്ക്കോപ്പാ.

മാനേജിംഗ് കമ്മിറ്റി നിർദേശിച്ച രീതിയിൽ കാതോലിക്കേറ്റ് ഓഫീസിൻെറ പുനഃസംഘടനാ പദ്ധതി സുന്നഹദോസ് അംഗീകരിച്ചു

സഭ ആരംഭിക്കുന്ന സിവിൽ സർവീസ് അക്കാദമിക്ക് (തിരുവനന്തപുരം) പണം അനുവദിച്ചതിന് അംഗീകാരം നൽകി

കാതോലിക്കേറ്റ്പ്രസ്, മലങ്കര സഭ മാസിക, എം.ഒ.സി. പബ്ലിക്കേഷൻസ് എന്നിവയുടെ പ്രവർത്തനങ്ങൾ പഠിച്ചു റിപ്പോർട്ട് ചെയ്യാൻ മാത്യൂസ് മാർ ബർന്നബാസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ് എന്നീ മെത്രാപ്പോലീത്താമാരടങ്ങുന്ന സബ് കമ്മിറ്റിയെ നിയമിച്ചു.

മലങ്കര മെത്രാപ്പോലീത്താ ഭരണച്ചുമതല ഏറ്റെടുത്തിട്ടുള്ള അമേരിക്കൻ ഭദ്രാസനത്തിൻെറ ഭരണം ക്രമീകരിക്കുന്നതിനും തീരുമാനമെടുത്തു.

മെത്രാസന ഇടവകകൾ പുനർവിഭജനം ചെയ്യാനുള്ള മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനവും ഇതിലേക്കു നിയോഗിച്ചിട്ടുള്ള കമ്മിറ്റിയെയും അംഗീകരിച്ചു.

പരുമല സെമിനാരി കൗൺസിൽ 12-9-'91-ൽ നിർദേശിച്ച സപ്ലിമെൻററി ബജറ്റിനും അംഗീകാരം നൽകി.

പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ധ്യാനപ്രസംഗം നടത്തി.

ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ബർന്നബാസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലൂസ് മാർ മിലിത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, സഖറിയാ മാർ അന്തോനിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കുറിലോസ് എന്നീ മെത്രാപ്പോലീത്താമാരും സുന്നഹദോസിൽ സംബന്ധിച്ചു.



കോട്ടയം പഴയ സെമിനാരിയിൽ എ. എം. വർക്കി ജന്മശതാബ്ദിയോടനുബന്ധിച്ചു നടന്ന സെമിനാറിൽ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പ്രബന്ധം അവതരിപ്പിക്കുന്നു. റവ. ഡോ. കെ. സി. ജോസഫ്, തെയോഫോറസ് റമ്പാൻ, ഫാ. ടി. ജെ. ജോഷ്വ, ഫാ. ജോൺ മാത്യു എന്നിവർ വേദിയിൽ. 28-1-92 —മനോരമ

# സ്കൂൾ ഓഫ് മ്യൂസിക്കിൻെറ ക്രിസ്മസ് സംഗീത പരിപാടി

13-12-91

കോട്ടയം: സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൻെറ ക്രിസ്മസ് സംഗീതാർച്ചന ഡിസംബർ 17-നു ആറരമണിക്കു മാമ്മൻമാപ്പിള ഹാളിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും.

ക്രിസ്തീയസംഗീതം ഭാരതീയ പശ്ചാത്തലത്തിൽ ചിട്ടപ്പെടുത്തി ഫാ. എം. പി. ജോർജിൻെറയും ഡി. ജോർജ്കുട്ടിയുടെയും നേതൃത്വത്തിൽ അവതരിപ്പിക്കുന്ന ഒന്നരമണിക്കൂർ നീണ്ടുനിൽക്കുന്ന പരിപാടിയാണിത്. പരമ്പരാഗതമായ സുറിയാനിസംഗീതം, ഓർക്കസ്ട്രൽ മ്യൂസിക് എന്നിവയും ഉണ്ടാവും.

ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വ ക്രിസ്മസ് സന്ദേശം നൽകും.

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രിൻസിപ്പലായുള്ള ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ 1989-ൽ ആരംഭിച്ച സ്കൂൾ ഓഫ് മ്യൂസിക്കിൽ ഈ വർഷം 30 പേരാണു സംഗീതാഭ്യസനം നടത്തുന്നത്. ശാസ്ത്രീയ സംഗീതം, പാശ്ചാത്യസംഗീതം, ഓർഗൻ, ആരാധനാസംഗീതം എന്നിവയാണു രണ്ടുവർഷത്തെ കോഴ്സിൽ പഠിപ്പിക്കുന്നത്. ഫാ. ജോർജിനും ജോർജുകുട്ടിക്കും പുറമേ ടി. രാമനാഥൻകൂടി ക്ലാസ് നയിക്കുന്നു.

ലിറ്റർജിക്കൽ മ്യൂസിക്കിൻെറ വകയായി 'കാഹളം' എന്ന പേരിൽ ക്രിസ്തീയ ഭക്തിഗാനങ്ങൾ പുറത്തിറക്കി. പി. ജി. ഏബ്രഹാം, ഫാ. എം.പി. ജോർജ്, ജെറി അമൽദേവ് എന്നിവരായിരുന്നു സംഗീതസംവിധായകൻ. 16 വാല്യങ്ങളിലായി ആരാധനാ സുറിയാനി ഗാനങ്ങളും പുറത്തിറക്കിയിട്ടുണ്ട്.

ലിറ്റർജിക്കൽ മ്യൂസിക്കിനുവേണ്ടി പഴയ സെമിനാരി വളപ്പിൽ 'ശ്രുതി' എന്ന പേരിൽ പുതിയൊരു മന്ദിരം 17 ലക്ഷം രൂപ ചെലവിൽ നവംബറിൽ പൂർത്തിയാവും.

'ദിവ്യബോധന'ത്തിൻെറ പഠനകേന്ദ്രവും പുസ്തകപ്രസിദ്ധീകരണവിഭാഗവും തുടങ്ങും. ഫാ. ടി. ജെ. ജോഷ്വ ഡയറക്ടറായിട്ടാണ് ഇതെല്ലാം പ്രവർത്തിക്കുന്നത്.

മാതൃഭൂമി

# ഡോ. തോമസ് മാർ മക്കാറിയോസ് ബാവയുടെ സഹായി

17-2-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ പരിശുദ്ധ കാതോലിക്കാ ബാവയുടെ സഹായിയായി ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പൊലീത്ത നിയമിതനായി. അമേരിക്കൻ ഭദ്രാസനാധിപനായ മെത്രാപ്പൊലീത്ത കോട്ടയത്ത് എത്തിയിട്ടുണ്ട്. അടുത്ത ദിവസം അദ്ദേഹം കാതോലിക്കാ ബാവയുടെ അസിസ്റ്റൻറായി ചാർജെടുക്കും.

മാർത്തോമ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവ ഗൾഫ് രാജ്യങ്ങളിൽ സന്ദർശനത്തിലായിരുന്നു. അദ്ദേഹം തിങ്കളാഴ്ച കോട്ടയത്ത് തിരിച്ചെത്തും.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ ഇപ്പോഴത്തെ കാതോലിക്കാ ബാവ, അസുഖം കാരണം സ്ഥാനത്യാഗം ചെയ്ത മാർത്തോമ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ എന്നിവരെക്കൂടാതെ 19 മെത്രാപ്പൊലീത്തമാരാണ് ഇപ്പോഴുള്ളത്.



**പ്രാർഥിക്കണമേ ഞങ്ങൾക്കായ്:** പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമപെരുനാളിൽ സംബന്ധിക്കാൻ തിരുമേനിയുടെ ജന്മനാടായ മുളന്തുരുത്തിയിൽനിന്നു തീർഥാടകർ പരുമലയിലെത്തിയപ്പോൾ. - മനോരമ

# പരുമലയിൽ തീർത്ഥാടക പ്രവാഹമായി

മാവേലിക്കര: പൊരിവെയിലിനെ വകവയ്ക്കാതെ ആ പുണ്യചരിതൻെറ ഓർമപ്പെരുനാളിൽ പങ്കെടുക്കാൻ നാടിൻെറ നാനാ ഭാഗങ്ങളിൽനിന്നു തീർഥാടകസംഘങ്ങൾ കാൽനടയായി പരുമലയിൽ എത്തി.

ഇന്ന് ആറുമണിക്ക് ആദ്യ കുർബാന. 7.30-നു പ്രഭാത നമസ്കാരം, 8.30-നു മൂന്നിന്മേൽ കുർബാന പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമികത്വത്തിൽ. തുടർന്ന് ആശീർവാദം.

വിദ്യാർഥിപ്രസ്ഥാന സമ്മേളനവും രണ്ടുമണിക്കു റാസയും നടക്കും. വിദ്യാർഥിപ്രസ്ഥാനം സമ്മേളനത്തിൽ പ്രസിഡൻറ് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ആധ്യക്ഷ്യം വഹിക്കും. പരിശുദ്ധ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും. മന്ത്രി ഉമ്മൻ ചാണ്ടി, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ എന്നിവർ പ്രസംഗിക്കും. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ്രസ്ഥാനം ഡയറി പ്രകാശിപ്പിക്കും. കോട്ടയം ബസേലിയസ് കോളജ് ഗായകസംഘത്തിൻെറ സംഗീതപരിപാടിയും ഉണ്ടാവും.

വിവിധ പരീക്ഷകളിൽ റാങ്ക് ലഭിച്ച റീനാ ജൂലി ചെറിയാൻ (എസ്.എസ്.എൽ.സി.), സാറാ പി ജേക്കബ് (പി.ഡി.സി.), എക്യൂമിനി പോൾ (ബി.എ.), മറിയാമ്മ തോമസ് (ബി.എസ്സി.) എന്നിവർക്കും യു.എസ്.എ.യിൽ സ്പെല്ലിംഗ് മൽസരത്തിൽ ഒന്നാംസ്ഥാനം നേടിയ റോഷ്നി മാത്യുവിനും പ. ബാവാ കാഷ് അവാർഡ് നൽകും.

മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, കാലംചെയ്ത ജോസഫ് മാർ പക്കോമിയോസ് എന്നിവർ ചേർന്നു നേരത്തേ തയ്യാറാക്കി മലങ്കര ഓർത്തഡോക്സ് ചർച്ച് പ്രസിദ്ധീകരണവകുപ്പ് പുറത്തിറക്കുന്ന 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരു പഠനം' എന്ന പുസ്തകത്തിൻെറ പ്രകാശനം ഇന്നു ബാവാ നിർവഹിക്കും.

1991 നവം. 2 (മനോരമ)



1992 March 25 Wednesday

# മാത്യൂസ് പ്രഥമൻ ബാവായുടെ ജന്മദിനാഘോഷം 27-ന്

കോട്ടയം: ബസേലിയോസ് മാത്യൂസ് പ്രഥമൻ ബാവയുടെ 86-ാം ജന്മദിനം 27-നു വെള്ളിയാഴ്ച ആഘോഷിക്കും.

ബാവ ബാല്യകാലം ചെലവഴിച്ച വട്ടക്കുന്നേൽ ചിറയിൽ ഭവനത്തിൽ വെള്ളിയാഴ്ച നാലുമണിക്ക് സമ്മേളനം ചേരും.

വട്ടക്കുന്നേൽ കുടുംബയോഗത്തിൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്ന സമ്മേളനത്തിൽ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിക്കും.

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത, മനോരമ ചീഫ് എഡിറ്റർ കെ.എം. മാത്യു, കാൺപൂർ യൂണിവേഴ്സിറ്റി മുൻ വൈസ്ചാൻസലർ നൈനാൻ ഏബ്രഹാം, സെൻട്രൽ ഇൻറലിജൻസ് കമ്മീഷണർ തോമസ് ജോൺ, പാമ്പാടി കെ.ജി. കോളജ് പ്രിൻസിപ്പൽ ടൈറ്റസ് വർക്കി, മുനിസിപ്പൽ ചെയർമാൻ പി.സി. ചെറിയാൻ മടുക്കാനി, മുൻ ഇൻകംടാക്സ് കമ്മീഷണർ കെ. സി. തോമസ്, കുടുംബയോഗം സെക്രട്ടറി മാമ്മൻ പി. തോമസ്, പ്രകാശ് ഏബ്രഹാം എന്നിവർ ആശംസകൾ നേരും. കുടുംബയോഗം പ്രസിഡൻറ് കെ.വി. കുരുവിള ജന്മദിന ഉപഹാരം ബാവയ്ക്ക് നൽകും.

Last Page

1992 ജനുവരി 12 ഞായർ Y 3

# ജൂബിലി സെൻറർ ഉദ്ഘാടനം ചെയ്തു

തിരുവല്ല: ബഥനി അരമനയോടു ചേർന്നു നിരണം ഭദ്രാസനം നിർമിച്ച മാർ ബസേലിയോസ് ജൂബിലി സെൻററിൻെറ കൂദാശയും ഉദ്ഘാടനവും പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിച്ചു.

മനുഷ്യൻെറ പ്രവൃത്തിയും ദൈവത്തിൻെറ കൃപയും ഒന്നുചേർന്നാൽ വൻ കാര്യങ്ങൾ സാദ്ധ്യമാവുമെന്നു ബാവാ പറഞ്ഞു.

മലങ്കര സഭ ഭാരതത്തിനു നൽകിയ സംഭാവനകൾ വളരെ വലുതാണെന്നും ക്രൈസ്തവർ കൂടുതലുള്ള കേരളവും മിസോറാമും യേശുക്രിസ്തുവിനെ കൂടുതലായി സാക്ഷിക്കുന്നതിനു കടപ്പെട്ടിരിക്കയാണെന്നും സമ്മേളനം ഉദ്ഘാടനം ചെയ്ത എൻ.സി.സി.ഐ. ജനറൽ സെക്രട്ടറി റവ. കെ. ലൂഗ്മുവാത പ്രസ്താവിച്ചു.

ക്രൈസ്തവ വിശ്വാസത്തിൻെറപേരിൽ പിന്നോക്ക വിഭാഗക്കാരോടു കാട്ടുന്ന വിവേചനത്തിന് എതിരേ എല്ലാ ക്രൈസ്തവ സഭകളും ശബ്ദിക്കണമെന്ന് അദ്ധ്യക്ഷ പ്രസംഗത്തിൽ ജോസഫ് മാർ ഐറേനിയോസ് എപ്പിസ്കോപ്പ അഭ്യർത്ഥിച്ചു.

മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയുടെ അഭിമാനകരമായ വിജയമാണു ജൂബിലി സെൻററെന്നും സഭയുടെ കർമധീരരായ മൂന്നു പിതാക്കന്മാരുടെ സ്മരണ നിലനിർത്താൻ ഈ കേന്ദ്രം ഉപയോഗിച്ചതു വലിയ നേട്ടമാണെന്നും ബസേലിയോസ് ഗീവർഗീസ് ബാവായുടെ ചിത്രം അനാച്ഛാദനം ചെയ്ത ധനമന്ത്രി ഉമ്മൻ ചാണ്ടി പ്രസ്താവിച്ചു.

തിരുവല്ലാ രൂപതാ വികാരി ജനറല മോൺ. ജോൺ വർഗീസ് ഈശ്വരൻകുടിയിൽ, മാമ്മൻ മത്തായി എം.എൽ.എ, ജോസഫ് എം. പുതുശേരി എം.എൽ.എ, ജില്ലാ കൗൺസിൽ പ്രസിഡൻറ് ഉമ്മൻ തലവടി, മുനിസിപ്പൽ ചെയർമാൻ എൻ. നാരായണ ഭട്ടതിരി, സഭാ സെക്രട്ടറി എം. ടി. പോൾ, സാറാമ്മ ജേക്കബ്, എം.ഡി.സി. ജോൺ ജേക്കബ് വള്ളക്കാലിൽ എന്നിവർ പ്രസംഗിച്ചു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത സ്വാഗതവും ഫാ. കെ.സി. അലക്സിയോസ് നന്ദിയും പറഞ്ഞു.

നേരത്തേ കാതോലിക്കാ ബാവാ സെൻററിൻെറ കൂദാശ നിർവഹിച്ചു.

ദീപിക 30-4-92

# ആലുവയിൽ എം.ജി.ഒ.സി.എസ്.എ. സ്റ്റഡി സെൻറർ

തിരുവല്ല: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ആലുവായിൽ പണികഴിപ്പിച്ച മാർ ഗ്രിഗോറിയോസ് സ്റ്റഡി സെൻറർ മെയ് ഒമ്പതിന് ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്യും. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കും.

കേരളത്തിലെ സ്കൂൾ, കോളജ് വിദ്യാർത്ഥികൾ ഓപ്പറേഷൻ ശില്പി പ്രോഗ്രാം അനുസരിച്ച് 10 രൂപ കൂപ്പൺ വിറ്റ് സമാഹരിച്ച തുക ഉപയോഗിച്ചാണ് സ്റ്റഡി സെൻറർ നിർമ്മിച്ചതെന്ന് ജനറൽ കോ-ഓർഡിനേറ്റർ പ്രൊഫ. ഏബ്രഹാം മാത്യു അറിയിച്ചു. എം.ജി.ഒ.സി.എസ്.എമ്മിൻെറ മൂന്നാമത്തെ സ്റ്റുഡൻറ്സ് സെൻററാണിത്. തിരുവനന്തപുരത്തും കോട്ടയത്തുമാണ് നിലവിലുള്ള സെൻററുകൾ.

1991 നവം. മഗര.

# വേഴപ്പറമ്പ് പള്ളി കൂദാശ 6, 7 തീയതികളിൽ

സ്വന്തം ലേഖകൻ

കണ്ടനാട്: ഒട്ടേറെ കുടുംബങ്ങളുള്ള ഇടവകകൾ പോലും പുതിയ പള്ളി പണിയുവാൻ പാടുപെടുമ്പോൾ ഇവിടെയിതാ 14 ലക്ഷം രൂപ ചെലവിൽ ഒരാളിൻെറ മാത്രം ശ്രമഫലമായി ഉയർന്ന ചാപ്പൽ. ഈ നേട്ടം കൈവരിച്ചത് കണ്ടനാട് വേഴപ്പറമ്പ് മാർ ഗ്രീഗോറിയോസ് ആശ്രമത്തിലെ സിസ്റ്റർ സൂസൻ കുരുവിളയാണ്.

പരുമല തിരുമേനിയുടെ നാമത്തിൽ 18 കൊല്ലം മുമ്പാണ് ഇവിടെ ആശ്രമം തുടങ്ങിയത്. പള്ളി പണിക്കാവശ്യമായ ഗണ്യമായ സഹായം കാനഡയിൽ നിന്നു ലഭിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് ആശ്രമത്തിൻെറ രക്ഷാധികാരി.

പരുമല തിരുമേനിയുടെ നാമത്തിൽ പണിത പള്ളിയുടെ താക്കോൽ സിസ്റ്റർ കഴിഞ്ഞ ദിവസം പരുമലപ്പള്ളിയിൽ സമർപ്പിച്ചു. 1979-ൽ മെത്രാപ്പോലീത്തയായിരിക്കെ താൻ ശിലാസ്ഥാപനം നിർവഹിച്ച ഈ പള്ളിയുടെ കൂദാശ പരിശുദ്ധ കാതോലിക്കാ ബാവ ഈ മാസം ഏഴിനു നിർവഹിക്കും.

ആറിനു വൈകിട്ട് സന്ധ്യാ നമസ്കാരവും തുടർന്നു തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തയുടെ പ്രസംഗവും നടക്കും. പിറ്റേന്നു കുർബാനയ്ക്കു ശേഷം നടക്കുന്ന പൊതുയോഗം ധനമന്ത്രി ഉമ്മൻ ചാണ്ടി ഉദ്ഘാടനം ചെയ്യും.

കാതോലിക്കാ ബാവയുടെ അധ്യക്ഷതയിൽ ചേരുന്ന യോഗത്തിൽ മെത്രാപ്പോലീത്താമാരായ ഫീലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ മിലിത്തിയോസ്, സഖറിയാസ് മാർ അന്തോണിയോസ് എന്നിവരും കെ. വി. തോമസ് എം. പി., കെ. ബാബു എം. എൽ. എ. തുടങ്ങിയവരും പ്രസംഗിക്കും.



കണ്ടനാട് വേഴപ്പറമ്പ് മാർ ഗ്രീഗോറിയോസ് ആശ്രമത്തോടനുബന്ധിച്ചു പണിതീർത്ത പുതിയ ദേവാലയം. ഇതിൻെറ കൂദാശ ആറ്, ഏഴ് തീയതികളിൽ നടക്കും. ആശ്രമ മഠാധിപതി സിസ്റ്റർ സൂസൻ കുരുവിള പള്ളിക്കു മുന്നിൽ.

-മനോരമ.

# സഭാസമാധാനം: എ. എം. തോമസ് ചെയർമാനായി കമ്മിറ്റി

17-4-92

കൊച്ചി: മലങ്കര സഭയിൽ സമാധാനം പുനഃസ്ഥാപിക്കാനുള്ള നീക്കങ്ങൾക്കു നേതൃത്വം നൽകാനും എപ്പിസ്കോപ്പൽ സിനഡുമായി ആലോചിക്കുന്നതിനും മുൻ കേന്ദ്രമന്ത്രി എ. എം. തോമസ് ചെയർമാനായി കമ്മിറ്റിയുണ്ടാക്കി.

മലങ്കര യാക്കോബായ സിറിയൻ ക്രിസ്ത്യൻ അൽമായ അസോസിയേഷൻ നിർവാഹകസമിതിയുടെയും വിവിധ ഭദ്രാസനങ്ങളിലെ കൗൺസിൽ അംഗങ്ങളുടെയും സംയുക്ത യോഗം രൂപംനൽകിയ കമ്മിറ്റിയിൽ അഡ്വ. ഏബ്രഹാം ജേക്കബ് (കോട്ടയം), അഡ്വ. ഇ. വി. ഏബ്രഹാം (എറണാകുളം), കെ. പി. തോമസ് (സുൽത്താൻബത്തേരി), കുര്യാക്കോസ് ചെന്നേക്കാടൻ (കോലഞ്ചേരി), ടി. ജെ. മാണി (പാമ്പാക്കുട), തര്യൻ കെ. പൈനാടത്ത് (ആലുവ), കെ. വി. മാത്യൂ (മണർകാട്) എന്നിവർ അംഗങ്ങളാണ്.

രാഷ്ട്രപതി, ഉപരാഷ്ട്രപതി സ്ഥാനങ്ങളിലേക്കു സ്ഥാനാർഥികളെ തീരുമാനിക്കുമ്പോൾ ക്രൈസ്തവ സമുദായങ്ങളിൽനിന്നുള്ളവരെയും പരിഗണിക്കണമെന്നു യോഗം ആവശ്യപ്പെട്ടു.

അൽമായ അസോസിയേഷൻ പ്രസിഡൻറ് ടി. ജെ. മാണി അധ്യക്ഷത വഹിച്ചു. എം. എം. തോമസ് ആമുഖപ്രസംഗം നടത്തി. പരിശുദ്ധ അന്ത്യോക്യ പാത്രിയർക്കീസ് ബാവാ അയച്ച കല്പനയുടെ അന്തസ്സത്ത പൂർണമായും ഉൾക്കൊള്ളാനും വ്യവഹാരത്തിൻെറ വഴി വിട്ടു പരസ്പര കൂടിയാലോചനകളിലൂടെ സഭയിൽ ശാശ്വത സമാധാനത്തിനു ശ്രമിക്കാനും എല്ലാ സമുദായസ്നേഹികളെയും അദ്ദേഹം ഉദ്ബോധിപ്പിച്ചു.

ഫാ. സ്ലീബാ കാട്ടുമങ്ങാട്ട്, മുൻ എം. എൽ. എ. ഡോ. എ. വി. ഐസക്ക്, അഡ്വ. പി. എം. തോമസ് തുടങ്ങിയവർ ചർച്ചകൾ നയിച്ചു. ഡോ. എം. സി. ജോർജ് സ്വാഗതവും എ. വി. ജോണി നന്ദിയും പറഞ്ഞു.

# നവവൽസര ശുശ്രൂഷ

31-12-91

വെള്ളൂക്കുട്ട സെൻറ് തോമസ് ഓർത്തഡോക്സ് പള്ളി: ആധ്യാത്മിക സംഘടനകളുടെ ആഭിമുഖ്യത്തിൽ നവവൽസരപ്പിറവിയുടെ ശുശ്രൂഷ ഇന്നു രാത്രി ഒൻപതിന് ആരംഭിക്കും. ഫാ. കെ. വി. ജോസഫ് നവവൽസരസന്ദേശവും കുർബാനയും പി. കെ. വർക്കി ധ്യാനപ്രസംഗവും കെ. ഇ. ബാബു സുവിശേഷഘോഷണവും നടത്തും.

വടക്കൻമണ്ണൂർ: നവവൽസരാഘോഷം പ്രമാണിച്ച് അമയന്നൂർ കുരിശിൻതൊട്ടിയിൽ ഇന്നു സന്ധ്യാനമസ്കാരവും ബന്നി ചിറയിലിൻെറ പ്രസംഗവും നടക്കും. തുടർന്നു വടക്കൻമണ്ണൂർ പള്ളിയിലേക്കു റാസ, പരിചമുട്ടുകളി, കരിമരുന്നുപ്രയോഗം.

വടവാതൂർ സെൻറ് സ്റ്റീഫൻസ് മാർത്തോമ്മാ പള്ളി: ഇന്നു രാത്രി 9.30 മുതൽ ധ്യാനയോഗവും തുടർന്നു കുർബാനയും.

അരീപ്പറമ്പ് സെൻറ് മേരീസ് യാക്കോബായ പള്ളി: ഇന്ന് ഏഴുമുതൽ സന്ധ്യാപ്രാർഥന, ധ്യാനപ്രസംഗങ്ങൾ, അനുതാപപ്രാർഥനകൾ, സമർപ്പണപ്രാർഥനകൾ. രാത്രി 12 മണിക്കു കുർബാന. ഫാ. സഖറിയ് തൈപ്പള്ളിൽ, ഫാ. മാത്യുസ് മണപത്ത്, സജി മണർകാട് എന്നിവർ നേതൃത്വം നൽകും.

കോട്ടയം സെൻറ് ജോസഫ് കത്തീഡ്രൽ: നവവൽസരശുശ്രൂഷ ഇന്നു രാത്രി പതിനൊന്നരമണിക്കു ഡോ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ ആരംഭിക്കും.

കോട്ടയം പുത്തനങ്ങാടി സിംഹാസനപ്പള്ളി: മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് എന്നീ പിതാക്കൻമാരുടെ ഓർമപ്പെരുനാൾ നാളെ ആചരിക്കും. നവവൽസരശുശ്രൂഷയും കുർബാനയും രാവിലെ അഞ്ചുമണിക്ക് ആരംഭിക്കും.

പാറമ്പുഴ സെൻറ് ജോൺസ് യാക്കോബായ പള്ളി: ഇന്നു രാത്രി 11 മണിക്കു ഫാ. ബേബി ജെ. പോത്താറയുടെ ധ്യാനപ്രസംഗം. 12 മണിക്കു ഫാ. കുര്യാക്കോസ് മണലേൽചിറയുടെ നേതൃത്വത്തിൽ കുർബാന.

മാങ്ങാനം സെൻറ് പീറ്റേഴ്സ് മാർത്തോമ്മാ പള്ളി: നാളെ രാവിലെ പുതുവൽസരശുശ്രൂഷയും കുർബാനയും. റവ. എം. ജെ. ജോസഫ് ധ്യാനയോഗത്തിനു നേതൃത്വം നൽകുന്നതാണ്. ഇന്നു വൈകിട്ട് ആറരയ്ക്കു വർഷാവസാനശുശ്രൂഷ ഉണ്ടായിരിക്കും. റവ. എം. ജെ. ജോസഫ് നേതൃത്വം നൽകും.

# പരുമലയിൽ പെരുന്നാൾ കൊടിയേറി

27-10-91

മാവേലിക്കര: പരിശുദ്ധ പരുമല തിരുമേനിയുടെ 89-ാമത് ഓർമപെരുനാൾ ഇന്നലെ കൊടിയേറി.

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണു കൊടിയേറ്റു കർമം നിർവഹിച്ചത്. നാടിൻെറ നാനാഭാഗങ്ങളിൽനിന്നുള്ള ഭക്തജനങ്ങൾ കർമത്തിൽ പങ്കെടുത്തു.

ഇന്നുരാവിലെ 8.30-നു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കുർബാന അർപ്പിക്കും. നവംബർ ഒന്നാംതീയതിയോടെ തീർത്ഥാടകർ എത്തിച്ചേരും. അന്നു വൈകിട്ട് ആറിന് സന്ധ്യാനമസ്കാരവും 7.30-നു റാസയും 10-നു ഭക്തിഗാനമേളയും ഉണ്ടായിരിക്കും.

രണ്ടാംതീയതി രാവിലെ ആറിന് കുർബാന, 7.30-ന് പ്രഭാതനമസ്കാരം, 8.30-ന് പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിൻമേൽ കുർബാന, 10.30-ന് ആശീർവാദം പിന്നീട് വിദ്യാർത്ഥിപ്രസ്ഥാനസമ്മേളനവും രണ്ടുമണിക്ക് റാസയും ഉണ്ടായിരിക്കും.

ഉത്തർപ്രദേശിൽ ഭൂകമ്പത്തിൽപെട്ടവരെ സഹായിക്കുന്നതിനു സഹായധനം ശേഖരിക്കാൻ ഒരു പ്രത്യേക കൗണ്ടർ പെരുനാൾ ഗ്രൗണ്ടിൽ സെൻറ് പോൾസ് മിഷൻ ബോർഡിൻെറ ആഭിമുഖ്യത്തിൽ തുറന്നു പ്രവർത്തിക്കുമെന്നു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അറിയിച്ചു.

പെരുനാൾ ചടങ്ങുകൾ വീക്ഷിക്കുവാൻ ഇരുപതു ക്ലോസ്ഡ് സർക്യൂട്ട് ടിവി ഉണ്ടായിരിക്കുമെന്നു മാനേജർ ഫാ. പി.വി. ഏബ്രഹാം അറിയിച്ചു.

പള്ളിപരിസരത്ത് അനധികൃതമായി കച്ചവടം നടത്തുന്നതും മൈക്ക് പ്രവർത്തിപ്പിക്കുന്നതും മാരകായുധങ്ങൾ കൊണ്ടുനടക്കുന്നതും കലക്ടർ നിരോധിച്ചിട്ടുള്ളതായി പെരുനാൾ സംഘാടകർ അറിയിച്ചു.





തിരുപ്പിറവിക്ക് സ്തുതികളുമായി: ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൻെറ ആഭിമുഖ്യത്തിൽ കോട്ടയം മാമ്മൻ മാപ്പിളഹാളിൽ നടന്ന ക്രിസ്മസ് സംഗീതാർച്ചന.

- മനോരമ.

# ശ്രുതിയുടെ ഈണങ്ങളിൽ വിശുദ്ധ രാവുണർന്നു

കോട്ടയം: 'ശ്രുതി' യുടെ ഈണവും താളവുമായി നഗരം ക്രിസ്മസിന് ഒരുങ്ങി.

ഓർത്തഡോക്സ് സഭയുടെ 'ശ്രുതി' സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക് ഇന്നലെ രാത്രി മാമ്മൻമാപ്പിളഹാളിൽ ഒരുക്കിയ ക്രിസ്മസ് സംഗീതാർച്ചനയ്ക്കു തിങ്ങിനിറഞ്ഞ സദസ് സാക്ഷ്യം വഹിച്ചു.

വിശുദ്ധരാവിൽ, വിമുകരാവിൽ മാലാഖമാർ പാടിയ സ്തുതിഗീതങ്ങളുടെ ഈരടികൾ ഗായകസംഘം പാടി. ബേത്‌ലഹേമിലെ കാലിത്തൊഴുത്തിൽ കുളിരണിഞ്ഞ രാവിൽ പിറന്ന ഉണ്ണിയേശുവിൻെറമഹത്വം ഗായകർ വർണിച്ചു. താളമേളങ്ങളുടെ കൊഴുപ്പോടെ.

മൂന്നാംവർഷത്തിലേക്കു കാലൂന്നിയ സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൻെറ സംഗീതവിരുന്നിന് ഇക്കുറി 75 അംഗ ഗായകസംഘം വേദിയിൽ അണിനിരന്നു.

പരിശുദ്ധ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സാന്നിദ്ധ്യത്തിൽ പരിശുദ്ധ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ്ദ്വിതീയൻബാവായാണ് പരിപാടി ഉദ്ഘാടനം ചെയ്തത്. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ടി. ജെ. ജോഷ്വാ ക്രിസ്മസ് സന്ദേശം നൽകി. ലക്ചറർഫാ. കെ. ജെ. ഗബ്രിയേൽ സ്വാഗതവും വിമല സതീഷ് ഏബ്രഹാം നന്ദിയും പറഞ്ഞു.രജനി പോൾ ഗാനങ്ങൾക്ക് ആമുഖം നൽകി.

ഫാ. എം. പി. ജോർജ്, ടി. ജോർജ്കുട്ടി, എ. വി. സക്കറിയ, പി. എം. മാമ്മൻ, എം. യു. ജോസഫ്, ജെയിംസ് ഓമല്ലൂർ എന്നിവർ രചിച്ചു ഫാ. എം. പി. ജോർജ്, ടി. ജോർജ്കുട്ടി, പി. ജി. ഏബ്രഹാം, കനുഘോഷ് എന്നിവർ ഈണം നൽകിയ പതിനഞ്ചോളം ഗാനങ്ങൾ ഗായകസംഘം ആലപിച്ചു.



മലങ്കരസഭാ ഭാസുരൻ വട്ടശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തയുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ചു ചെറിയപള്ളിയിൽനിന്നു പഴയ സെമിനാരി ചാപ്പലിലേക്കുള്ള റാസ

22-2-92

-മനോരമ

27-3-92



ഇന്ന് 85 തികയുന്ന പരിശുദ്ധ മാർ തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ.

# മാർ ബർന്നബാസിന് അമേരിക്കൻ ഭദ്രാസന ചുമതല

കോട്ടയം: മലങ്കര ഓർത്തഡോകസ സഭയുടെ അമേരിക്കൻ ഭദ്രാസനത്തിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കുവേണ്ടി ഭരണച്ചുമതല നിർവഹിക്കാൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായെ സഭാ സൂന്നഹദോസ് നിയോഗിച്ചു.

പരിശുദ്ധ കാതോലിക്കാബാവായുടെ അസിസ്റ്റൻറായി നിയമിക്കപ്പെട്ട അമേരിക്കൻ ഭദ്രാസനാധിപനായിരുന്ന തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ദേവലോകം അരമനയിൽ കാതോലിക്കേറ്റ് ഓഫീസിൻെറ നിയന്ത്രണവും മറ്റും ഏറ്റെടുത്തു ബാവായെ സഹായിക്കും.

ബർന്നബാസ് മെത്രാപ്പോലീത്താ അമേരിക്കയിൽ പോകുന്ന ഒഴിവിൽ ഇടുക്കി ഭദ്രാസനത്തിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കുവേണ്ടി മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പാ, മർത്തമറിയം വനിതാസമാജം പ്രസിഡൻറായി സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്താ, മദ്യവർജന കമ്മിറ്റി പ്രസിഡൻറായി ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, മലങ്കരസഭാ മാസിക എഡിറ്റോറിയൽ ബോർഡ് പ്രസിഡൻറായി തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ എന്നിവരെ നിയമിച്ചു.

അമേരിക്കൻ ഭദ്രാസനത്തിൽ എല്ലാം സമാധാനപരമായി കൊണ്ടുപോകാൻ സഹകരിക്കാമെന്നു മക്കാറിയോസ് മെത്രാപ്പോലീത്തായും ഫാ. പി. എസ്.സാമുവലും സൂന്നഹദോസിന് ഉറപ്പു നൽകി.

മാർത്തോമ്മാ സഭയുമായി ആശയവിനിമയം നടത്താൻ ബാവായ്ക്കു മാർത്തോമ്മാ മെത്രാപ്പോലീത്തായിൽനിന്നു ലഭിച്ച കത്തിൻെറ അടിസ്ഥാനത്തിൽ, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രസിഡൻറായി ഡയലോഗ് കമ്മിറ്റിയെ നിയമിച്ചു. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ വൈസ് പ്രസിഡൻറായ കമ്മിറ്റിയിൽ മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പാ, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ടി. ജെ. ജോഷ്വാ, ഫാ. ജോൺ മാത്യൂസ് എന്നിവർ അംഗങ്ങളാണ്.

ബാവായുടെ പിൻഗാമിയെ തെരഞ്ഞെടുക്കാനും മേൽപട്ട സ്ഥാനത്തേക്കു മൂന്നുപേരെ തെരഞ്ഞെടുക്കാനും സെപ്റ്റംബർ 10-നു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൂടാൻ ബാവാ പള്ളികൾക്കു കല്പന അയയ്ക്കണമെന്നു സുന്നഹദോസ് അഭിപ്രായപ്പെട്ടു.

വട്ടശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതു സംബന്ധിച്ച പ്രാരംഭ കമ്മിറ്റിയുടെ റിപ്പോർട്ട് ജനാഭിപ്രായത്തിനായി പരസ്യപ്പെടുത്താൻ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

സഭകളുടെ ലോകകൗൺസിലിൻെറ എക്സിക്യൂട്ടീവ് കമ്മിറ്റിയിലേക്കു സഭയുടെ പ്രതിനിധിയായ മെഡിക്കൽ കോളജ് റിട്ട. പ്രിൻസിപ്പൽ ഡോ. എൽസി ഫിലിപ്പിനെ നോമിനേറ്റ് ചെയ്യും. ഇൻറർ ചർച്ച് കമ്മിറ്റി സെക്രട്ടറിയായി ഫാ. ജോൺ മാത്യൂസിനെ നിയമിക്കും.

സഭയുടെ പഞ്ചവൽസരപദ്ധതി, ആദ്ധ്യാത്മിക നവോത്ഥാനം എന്നിവയെപ്പറ്റി പഠിച്ച് അടുത്ത സുന്നഹദോസിൽ റിപ്പോർട്ട് നൽകാൻ ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരടങ്ങുന്ന സബ് കമ്മിറ്റിയെ നിയമിച്ചു.

കുന്നംകുളം അട്ടപ്പൂട്ടി ബേസിൽ കോൺവെൻറ് വിസിറ്റർ ബിഷപായി കൊച്ചി മെത്രാസനത്തിലെ സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായെയും നിയമിച്ചു.

തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ ചർച്ച് അക്കൗണ്ട് കമ്മിറ്റി പ്രസിഡൻറായും ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ എന്നിവരെ സഭാ വികസന ഫണ്ടിൻെറ വൈസ് പ്രസിഡൻറുമാരായും നിയമിച്ചു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ആവശ്യപ്പെട്ട പ്രകാരം, അദ്ദേഹത്തിനു പകരം പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ യുവജനപ്രസ്ഥാനത്തിൻെറ അദ്ധ്യക്ഷനായി നിയമിച്ചു.

കേരളത്തിനു പുറത്തുള്ള ഇടവകകളിൽ ഇംഗ്ലീഷ് പ്രാർഥനാപുസ്തകങ്ങൾ ലഭ്യമാക്കുന്നതിനുള്ള ചുമതലയിലേക്കു തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായെ നിയോഗിച്ചു.

# വെള്ളുക്കുട്ട പള്ളി പെരുന്നാൾ

21-1-92

പുതുപ്പള്ളി: വെള്ളുക്കുട്ട സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിലെ മായൽത്തോ പെരുനാളും കൺവെൻഷനും ഈമാസം 28 മുതൽ ഫെബ്രുവരി മൂന്നുവരെ ആഘോഷിക്കും. പെരുനാളിൻെറ മുന്നോടിയായി ഞായറാഴ്ച 4.30-നു വികാരി ഫാ. കെ. വി. ജോസഫ് കൊടി ഉയർത്തും. 28 മുതൽ എല്ലാ ദിവസവും വൈകുന്നേരം 6.30-നു സന്ധ്യാനമസ്കാരം. ഏഴിനു ഗാനശുശ്രൂഷ. 7.30-നു വചനശുശ്രൂഷ എന്നിവ ഉണ്ടാകും. 28-നു ചൊവ്വാഴ്ച 7.15-നു പി. സി. യോഹന്നാൻ റമ്പാൻ കൺവെൻഷൻ ഉദ്ഘാടനം ചെയ്യും. എം. വൈ. യോഹന്നാൻ വചനശുശ്രൂഷ നടത്തും. 29, 30, 31, ഫെബ്രുവരി ഒന്ന് തീയതികളിൽ പോൾ സിനിരാജ് മുഹമ്മദ്, എം. സി. ജോസഫ്, ഫാ. മാത്യു വൈദ്യൻ, ഫാ. കുര്യൻ ദാനിയേൽ എന്നിവർ സുവിശേഷപ്രസംഗം നടത്തും. ഫെബ്രുവരി ഒന്നിന് 9.30 മുതൽ നാലുമണിവരെ ഇടവകയുടെ വാർഷിക ധ്യാനയോഗം ഫാ. പൗലൂസ് ഒ. ഐ. സി. നയിക്കും. രണ്ടാം തീയതി ഞായറാഴ്ച എട്ടുമണിക്കു നമസ്കാരം. ഒൻപതുമണിക്കു കുർബാനയും മായൽത്തോ പെരുനാളിൻെറ ശുശ്രൂഷയും ഫാ. പൗലൂസ് നടത്തും.

രണ്ടാംതീയതി വൈകുന്നേരം പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ആറുമണിക്കു സന്ധ്യാനമസ്കാരത്തിനു നേതൃത്വം നൽകും. ഏഴുമണിക്കു പ്രസംഗിക്കും. 7.30-നു കാഞ്ഞിരത്തുംമൂട് കുരിശിങ്കലേക്കുള്ള റാസ പള്ളിയിൽനിന്നു പുറപ്പെട്ടു കുരിശിങ്കൽ പ്രാർഥന നടത്തിയിട്ടു പള്ളിയിൽ തിരിച്ചെത്തും. തുടർന്നു കരിമരുന്നുപ്രയോഗം നടക്കും.

മൂന്നാംതീയതി തിങ്കളാഴ്ച രാവിലെ എട്ടുമണിക്കു പ്രഭാതനമസ്കാരം ഒൻപതുമണിക്കു മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിൻമേൽ കുർബാന, പ്രസംഗം, ആശീർവാദം, കൈമുത്ത് ഇവ നിർവഹിക്കും.

മൂന്നുമണിക്കു പയ്യപ്പാടി കുരിശിങ്കലേക്കു പുറപ്പെടുന്ന റാസ പള്ളിയിൽ തിരിച്ചെത്തി ആശീർവാദവും നേർച്ചവിളമ്പും നടത്തും.

നാലിനു 10.30-ന് ആദ്യഫലലേലം വിപുലമായി നടത്തും.

# വെട്ടിക്കുന്നേൽ പള്ളി കൂദാശ ചെയ്യുന്നു

26-1-92

കോട്ടയം: പന്ത്രണ്ടു ലക്ഷം രൂപ ചെലവിൽ പുതുക്കിപണിത വാകത്താനം വെട്ടിക്കുന്നേൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ സംബന്ധിച്ച ആഘോഷം ഇന്ന് ആരംഭിക്കും.

വൈകുന്നേരം കാതോലിക്കേറ്റ് പതാക ദേവലോകത്തുനിന്നും ഗീവർഗീസ് സഹദായുടെ ചിത്രം പുതുപ്പള്ളി വലിയ പള്ളിയിൽനിന്നും ദീപശിഖ വള്ളിക്കാട്ട് ദയറായിൽനിന്നും കൊടിമരം വാകത്താനം വലിയപള്ളിയിൽ നിന്നും ആഘോഷമായി എത്തിക്കും.

കാതോലിക്കേറ്റ് പതാക ദേവലോകത്തു രണ്ടു മണിക്കു പരിശുദ്ധ കാതോലിക്കാ ബാവായാണ് ആശീർവദിച്ചു നൽകുക. വാഹനഘോഷയാത്രകൾ എത്തിയശേഷം പള്ളിയിൽ ദീപം തെളിച്ചുപ്രാർഥനയ്ക്കു ശേഷം കൊടിയേറ്റും.

മുപ്പത്തൊന്നാം തീയതി സന്ധ്യാനമസ്കാരത്തോടെ കൂദാശയുടെ ആദ്യഭാഗം നടക്കും. ഫെബ്രുവരി ഒന്നിനു രാവിലെ രണ്ടാം ഭാഗവും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കൂദാശച്ചടങ്ങുകൾക്കു മുഖ്യകാർമികത്വം വഹിക്കും. മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഈവാനിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നിവർ സഹകാർമികത്വം വഹിക്കും. 31-നു നാലുമണിക്ക് പൊതുസമ്മേളനം കേന്ദ്രമന്ത്രി പി.ജെ. കുര്യൻ ഉദ്ഘാടനം ചെയ്യും. ആർച്ച് ബിഷപ്പ് ഡോ. ജോസഫ് പവ്വത്തിൽ സുവനീർ പ്രകാശനം ചെയ്യും.

ബിഷപ് ജോസഫ് മാർ ഐറേനിയസ്, മന്ത്രി ഉമ്മൻചാണ്ടി, ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ്, കാനം രാജേന്ദ്രൻ, മംഗളം ചീഫ് എഡിറ്റർ എം.സി. വർഗീസ് എന്നിവർ പ്രസംഗിക്കും.

ഫെബ്രുവരി ഒന്നുവരെ വൈകുന്നേരം സന്ധ്യാനമസ്കാരവും ധ്യാനയോഗവും നടക്കും.

വികാരി ഫാ. കെ.ടി. സഖറിയാ പണിക്കശേരി, പി.ടി. തോമസ് (കൺവീനർ), കെ.വി. ചെറിയാൻ (ജോ. കൺവീനർ), വി.ഐ. ഏബ്രഹാം (ട്രസ്റ്റി), എം.എസ്. ജോസഫ് (സെക്രട്ടറി) എന്നിവരുടെ നേതൃത്വത്തിലുള്ള കമ്മിറ്റിയാണു പള്ളിപ്പണിക്കു ചുക്കാൻപിടിച്ചത്.



പുതുക്കിപ്പണിത വാകത്താനം വെട്ടിക്കുന്നേൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി.

# കുരിശിൽ കയറ്റിയാലും സ്വർണത്തിൽ കയറ്റണം

20-12-91

കണ്ടതും കേട്ടതും

വി.കെ.ബി

ജൂനഗഢ് നവാബിൻെറ കൊട്ടാരത്തിൽ ഇന്നും സൂക്ഷിച്ചിട്ടുള്ള, മനോഹരമായ ചിത്രപ്പണികളോടെ സ്വർണനൂലിൽ നെയ്തെടുത്ത, വിലമതിക്കാനാവാത്ത ഒരു മേൽക്കട്ടിയുടെ ചിത്രം അടുത്ത കാലത്ത് ഒരു മാസികയിൽ കാണുകയുണ്ടായി. നൂറ്റാണ്ടുകൾ പഴക്കമുണ്ട് ആ മേൽക്കട്ടിക്ക്.

ആ ചിത്രം കണ്ടപ്പോൾ പെട്ടെന്നു മനസിൽ തെളിഞ്ഞത്, ക്രൈസ്തവ ദേവാലയത്തിൽ മദ്ബഹയുടെ മുന്നിൽ വിശുദ്ധകർമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന പ്രധാനപുരോഹിതൻെറ തോളു ചുറ്റി ധരിച്ചിരിക്കുന്ന വെട്ടിത്തിളങ്ങുന്ന മേലാപ്പാണ് — കാപ്പ.

കാപ്പയും അയ്മെനിക്കയും. രണ്ടും മദ്ബഹയിൽ (പള്ളിയുടെ ശ്രീകോവിൽ) പ്രവേശിച്ചു പൗരോഹിത്യകർമങ്ങൾക്കു നേതൃത്വം കൊടുക്കുന്നവർ, അവർ ധരിച്ചിരിക്കുന്ന ളോഹയുടെമേൽ ധരിക്കുന്ന വിശുദ്ധ വസ്ത്രങ്ങളാണ്.

വൈദികരും മേല്പട്ടക്കാരും തലയിലൂടെയിട്ടു നെഞ്ചും പുറകും മറഞ്ഞുകിടക്കുന്ന ഏതാണ്ട് ഒരടി വീതിയുള്ള പ്രത്യേക വിശുദ്ധവസ്ത്രമാണ് അയ്മെനിക്ക.

പൗരോഹിത്യകർമങ്ങൾ നടത്തുന്നവർ മദ്ബഹയിൽ ഈ ആവരണങ്ങൾ ധരിച്ചിരിക്കണമെന്നതു പണ്ടുപണ്ടേമുതലുള്ള ആചാരമാണ്. പക്ഷേ, കാലം ചെല്ലുംതോറും കാപ്പയ്ക്കും അയ്മെനിക്കയ്ക്കും വർണശബളിമയേറുന്നു.

കാപ്പ കൂടുതൽ കൂടുതൽ സ്വർണവർണശബളമാകുന്നു. കസവുകൊണ്ടു പൂക്കളും മറ്റു പല ചിത്രപ്പണികളും ചെയ്തെടുത്ത, കസവുനൂലിൽ അരിപ്രാവിനെ നെയ്തുപിടിപ്പിച്ച ഇപ്പോഴത്തെ കാപ്പകൾക്കു പത്തുപതിനയ്യായിരം രൂപ വിലവരുമത്രേ.

ഇതുതന്നെ അയ്മെനിക്കയുടെയും സ്ഥിതി. പട്ടും കസവും കിന്നരിയുമൊക്കെക്കൂടി കൂടുതൽ കൂടുതൽ വിവിധ വർണോജ്ജ്വലമായിക്കൊണ്ടിരിക്കുകയാണ് ആ വിശുദ്ധവസ്ത്രവും. അതുണ്ടാക്കുവാനും പത്തയ്യായിരം രൂപയാകും.

എന്തിനാണ് ഈ വിശുദ്ധവസ്ത്രങ്ങൾ ഇത്രമാത്രം 'സ്വർണമയ'മാക്കുന്നത്, വർണശബളമാക്കുന്നത്?

എന്തിനാണ് സ്വർണക്കൊടിമരം? എന്തിനാണ് ആറാട്ടിനു സ്വർണക്കുട? എന്തിനാണു പള്ളിയിൽ സ്വർണക്കുരിശ്?

ഉത്തരമില്ലാത്ത ചോദ്യങ്ങൾ.

ഒരിക്കൽ ഒരു സുഹൃത്തിൻെറ പിതാവു മരിച്ചതറിഞ്ഞ് ആ വീട്ടിൽ ചെന്നു. സുഹൃത്തിനെക്കണ്ട് അനുശോചനം അറിയിച്ചു. പക്ഷേ, അദ്ദേഹം ആകെ അസ്വസ്ഥനായിരുന്നു. പിതാവു മരിച്ചതിലുള്ള ദുഃഖത്തെക്കാളേറെ തൻെറ പിതാവിൻെറ മൃതദേഹവി

...പയാത്ര പള്ളിയിലേക്കു ...പ്പെടുമ്പോൾ മുമ്പിൽ പിടി...ാൻ സ്വർണക്കുരിശു കിട്ടുന്നില്ല ...ാ എന്നുള്ള വേവലാതിയിലാ...ുന്നു അദ്ദേഹം. ആ പള്ളിയി... സ്വർണക്കുരിശിന് ആ ഇടവക...ൽ തലേന്നു മരിച്ച് അന്നട...ണ്ട മറ്റൊരു മൃതദേഹം അവ...ശം സ്ഥാപിച്ചു. അതുകൊണ്ട്

...ുത്തുള്ള മറ്റൊരു പള്ളിയിൽനി... സ്വർണക്കുരിശു കിട്ടുമോയെ...ിയാൻ ആളയച്ചു കാത്തിരിക്കു...ാണദ്ദേഹം.

...എനിക്കതിൽ അദ്ഭുതം തോ...യില്ല. ഈ മഞ്ഞലോഹത്തോ...ുള്ള അത്യാകർഷണം മനുഷ്യർ...ല്ലാവർക്കുമുണ്ട്. സന്യാസിയാ...ലും സാധാരണക്കാരനായാ... പൂജാരിയായാലും പുരോഹി...ായാലും.

സ്വർണാഭരണങ്ങൾ വാങ്ങുന്നതു നിക്ഷേപമായിട്ടൊന്നുമല്ല. അണിഞ്ഞൊരുങ്ങാനാണ്. സ്വർണത്തിൻെറ പത്തരമാറ്റു തിളക്കം. അതിൻെറ പ്രൗഢിയൊന്നു വേറെതന്നെ.

ഏറ്റുമാനൂരെ ഏഴരപ്പൊന്നാന പ്രസിദ്ധമായത് അവ പൊന്നായതുകൊണ്ടാണ്.

രുദ്രാക്ഷമാലയായാലും അതു സ്വർണം കെട്ടിയതാണെങ്കിൽ, രുദ്രാക്ഷം സ്വർണംകൊണ്ടു മൂടിക്കെട്ടിയതാണെങ്കിൽ അതിന് ആഢ്യത്വം ഏറും: അതു ധരിക്കുന്നയാളിനും.

പക്ഷേ, ദൈവത്തിനിതു വേണോ? കരുണാമയനായ ദൈവമേ എന്നാണു നാം പറയുന്നത്. സ്വർണമയനായ ദൈവമേയെന്നല്ല.

ദൈവത്തിൻെറ പ്രതിപുരുഷനല്ലേ പുരോഹിതൻ! മനുഷ്യൻെറ ആത്മീയജീവിതത്തിനു മാത്രമല്ല ഭൗതികജീവിതത്തിനും വഴികാട്ടിയാകണം ദേവാലയം. ദൈവത്തിൻെറ പ്രതിപുരുഷൻ. വേണ്ടേ?

ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം ഇടവകപ്പള്ളി, ആ ഇടവകയിലെ ക്രൈസ്തവ ജനസമൂഹത്തിൻെറ സമഗ്രജീവിതത്തിൻെറ കേന്ദ്രബിന്ദുവാണ്. പണ്ടു ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം അമ്പലത്തിനും ഈ സ്ഥാനമുണ്ടായിരുന്നു. ഇന്നില്ല. ഇല്ലാതാക്കിയെന്നു പറയുന്നതാവും ശരി.

മരക്കുരിശിൽ, കൈയിലും കാലിലും ആണിയടിച്ചുകയറ്റി, മുൾക്കിരീടം വച്ച തലയല്പം ചെരിച്ചു തൂങ്ങിക്കിടക്കുന്ന യേശുദേവൻെറ തിരുരൂപത്തിനു മുമ്പിൽ അത്യാഡംബരവസ്ത്രങ്ങളണിഞ്ഞ്, വലിയൊരു സ്വർണമാലയും സ്വർണക്കുരിശും കഴുത്തിലണിഞ്ഞ്, അതിലും വലിയൊരു സ്വർണക്കുരിശുകൊണ്ടു ഭക്തജനങ്ങളുടെ നിറുകയിൽ തൊട്ടനുഗ്രഹിക്കുന്ന പുരോഹിതനെ അവിടെയങ്ങനെ കാണുമ്പോൾ എന്തോ ഒരു വല്ലായ്മ. മനസിൻെറ ഭക്തിനിർഭരമായ ഏകാഗ്രതയ്ക്കതു ഭംഗം വരുത്തുന്നു.

പൂജാപാത്രങ്ങൾപോലും സ്വർണം പൂശിയതോ സ്വർണനിറത്തിലുള്ളതോ ആയിരിക്കും — ക്രിസ്തുദേവൻെറ ആലയത്തിലും.

മതമേലധ്യക്ഷന്മാരുടെ സ്ഥാനചിഹ്നമായ അംശവടിയുടെ തലപ്പിടിക്കും സ്വർണത്തിൻെറ കനം!

ഇന്ത്യയിലെ ഹൈന്ദവക്ഷേത്രങ്ങളിൽവച്ചേറ്റവും വരവുകൂടിയ ക്ഷേത്രമാണു തിരുപ്പതി. ദശകോടികളാണ്, ഒരുവർഷം ഭക്തജനങ്ങൾ അവിടെക്കൊണ്ടു ചൊരിയുന്നത്. സ്വർണവും വജ്രവുമെല്ലാം പെടുമതിൽ.

തിരുപ്പതി ഭഗവാന്, ശ്രീവെങ്കിടേശ്വരനു കുറെക്കൊല്ലംമുമ്പു കോടിക്കണക്കിനു രൂപ ചെലവിട്ട് ഒരു രത്നഖചിത സ്വർണകിരീടം നിർമിച്ചു. ഇപ്പോൾ ഇതാ ശ്രീവെങ്കിടേശ്വരൻെറ പ്രിയതമ പത്മാവതി ഭഗവതിക്കും അതുപോലൊരു കിരീടം നിർമിക്കുന്നു. അതിന് ഏതാണ്ട് ഒരുകോടി രൂപ ചെലവു വരുമെന്നാണത്രേ കണക്കാക്കിയിരിക്കുന്നത്.

തീർന്നില്ല.

ഒരുകോടി രൂപ ചെലവിൽ ഭഗവാൻ വെങ്കിടേശ്വരന് ഒരു സ്വർണരഥം നിർമിക്കാനും തീരുമാനമെടുത്തുകഴിഞ്ഞു.

ആ വാർത്ത വായിച്ചു ഭക്തജനങ്ങൾ ഹർഷപുളകിതരാകുന്നു. ഒരു കിലോ പാമോലിനുവേണ്ടി രാവിലെമുതൽ മാവേലിസ്റ്റോറുകൾക്കു മുമ്പിൽ ക്യൂ നിൽക്കുമ്പോഴും!

സ്വർണത്തോടുള്ള ആർത്തി. അതിനു ജാതിയില്ല, മതമില്ല. 'ആശ്രമ'വ്യത്യാസവുമില്ല.

...ertain pur

...s there plan

...nd hence b

genes of the allelel responsible for a character, are

...type. The geno type's ...

# ബെയ്‌ലി രണ്ടാം ജന്മ ശതാബ്ദിയാഘോഷം ആരംഭിച്ചു

31-12-91

സ്വന്തം ലേഖകൻ

കോട്ടയം: മലയാളത്തിൽ അച്ചടിവിദ്യയുടെ കുലഗുരുവും ആധുനിക വിദ്യാഭ്യാസത്തിൻെറ പ്രാരംഭ ശില്പികളിലൊരാളുമായ ബെഞ്ചമിൻ ബെയ്‌ലിയുടെ ദ്വിതീയ ജന്മശതാബ്ദിയുടെയും ആധുനിക വിദ്യാഭ്യാസത്തിനു തുടക്കം കുറിച്ച സി. എം. എസ്. കോളജ്-ഹൈസ്കൂൾ എന്നിവയുടെ 175-ാം വാർഷികത്തിൻെറയും ഒരുവർഷം നീണ്ടുനിൽക്കുന്ന ആഘോഷപരിപാടികൾക്കു തുടക്കം കുറിച്ചു.

സി. എം. എസ്. കോളജ് മൈതാനത്തെ ബെയ്‌ലി നഗറിൽ പൂർവവിദ്യാർഥികളും രക്ഷാകർത്താക്കളും വിദ്യാർഥിനീവിദ്യാർഥികളും തിങ്ങിനിറഞ്ഞ സദസിൽ സി. എസ്. ഐ. സഭയുടെ മോഡറേറ്റർ റവ. ഡോ. വിക്ടർ പ്രേംസാഗർ ചടങ്ങിൽ അധ്യക്ഷത വഹിക്കുകയും ആഘോഷങ്ങളുടെ വിജ്ഞാനവർഷം ഉദ്ഘാടനം ചെയ്യുകയും ചെയ്തു.

സുവിശേഷഘോഷണത്തിലുപരി വലിയൊരു ദർശനമുള്ള മഹാനായ ഒരു മിഷനറിയായിരുന്നു ബെഞ്ചമിൻ ബെയ്‌ലിയെന്നു മോഡറേറ്റർ പറഞ്ഞു.

കേരളത്തിലെ പുരാതന ക്രൈസ്തവസഭയിൽ ശരിയായ വെളിച്ചം ലഭിക്കുന്നതിന് ഏറ്റവും സഹായകമായതു ബൈബിൾ മലയാളത്തിലേക്കു വിവർത്തനം ചെയ്തതും അത് അച്ചടിച്ച് എല്ലാ ക്രിസ്തീയ ഭവനങ്ങളിലും എത്തിച്ചതുമാണെന്നു ബെയ്‌ലി മ്യൂസിയത്തിൻെറ ഉദ്ഘാടനം നിർവഹിച്ച ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ പറഞ്ഞു. സഭയിൽ നവീകരണത്തിനും ഇതു കാരണമായി.

ആധുനിക വിദ്യാഭ്യാസം ഫലപ്രദമായി നടപ്പാക്കുന്നതിനു ബെയ്‌ലി തുടങ്ങിവച്ച പ്രവർത്തനം തുടരണമെന്നു ബെയ്‌ലി ദ്വിതീയ ശതാബ്ദിയാഘോഷപരിപാടികൾ ഉദ്ഘാടനം ചെയ്ത അങ്കമാലി ഭദ്രാസനാധിപൻ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പറഞ്ഞു.

സമ്പൂർണ സാക്ഷരത നേടിയ കേരളത്തിനും മലയാള ഭാഷയ്ക്കും ബെഞ്ചമിൻ ബെയ്‌ലിയുടെയും സി. എം. എസ്. കോളജിൻെറയും സേവനം വിസ്മരിക്കവയ്യെന്നു സി. എം. എസ്. കോളജ്-ഹൈസ്കൂൾ എന്നിവയുടെ 175-ാം വാർഷികാഘോഷം ഉദ്ഘാടനം ചെയ്തുകൊണ്ടു ധനമന്ത്രി ഉമ്മൻ ചാണ്ടി പറഞ്ഞു.

മലയാള ഭാഷയും കേരള സംസ്കാരവും നിലനിൽക്കുന്ന കാലത്തോളം ബെഞ്ചമിൻ ബെയ്‌ലിയെ മലയാളികൾക്കു മറക്കാനാവില്ലെന്നു മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു പറഞ്ഞു.

അദ്ദേഹത്തിൻെറ സേവനം വരുംതലമുറയ്ക്കു ബോധ്യപ്പെടാനും ഉപയോഗപ്പെടാനും ബെയ്‌ലിയുടെ പേരിൽ ഒരു ആർക്കൈവ്സ് സ്ഥാപിക്കേണ്ടതാണെന്നു കെ. എം. മാത്യു നിർദേശിച്ചു.

ആർക്കൈവ്സിനുള്ള എല്ലാവിധ സഹായവും ലഭ്യമാക്കുന്നതിൽ സി. എസ്. ഐ. സിനഡിൻെറ സഹായം ലഭ്യമാക്കുമെന്നു തുടർന്നു പ്രസംഗിച്ച സിനഡ് സെക്രട്ടറി ജോർജ് കോശി പറഞ്ഞു.

കേരള സർവകലാശാല ഓറിയൻറൽ സ്റ്റഡീസ് ഡീൻ ഡോ. പി. വി. വേലായുധൻപിള്ള, രമേശ് ചെന്നിത്തല എം. പി., ടി. കെ. രാമകൃഷ്ണൻ എം. എൽ. എ., കെ. സുരേഷ് കുറുപ്പ്, കോളജ് യൂണിയൻ ചെയർമാൻ സാം മാത്യു എന്നിവരും ആശംസാപ്രസംഗം ചെയ്തു.

ഒരു വർഷത്തെ ആഘോഷപരിപാടികൾ ചടങ്ങിൽ വിവരിച്ച സി. എം. എസ്. കോളജ് പ്രിൻസിപ്പൽ സി. എം. ജേക്കബ്, സി. എം. എസ്. കോളജിനു ശതാബ്ദി ഗ്രാൻറായി യു. ജി. സി. 20 ലക്ഷം രൂപ അനുവദിച്ചിട്ടുള്ളതായി പറഞ്ഞു. ബെയ്‌ലിയുടെയും സി. എം. എസ്. കോളജിൻെറയും സ്മാരകമായി സ്റ്റാമ്പ് ഇറക്കുന്നതിനു ശ്രമം നടക്കുന്നതായി അദ്ദേഹം പറഞ്ഞു.

യോഗത്തിൽ സ്വാഗതം ആശംസിച്ച മധ്യകേരള മഹായിടവക ബിഷപ് ഡോ. എം. സി. മാണി, ബെയ്‌ലിയുടെ സ്മാരകമായി അദ്ദേഹം സഞ്ചരിച്ചിരുന്ന റോഡിന് അദ്ദേഹത്തിൻെറ പേരിടുന്നതിനും ബേക്കർ ജങ്ഷനിൽ ബെയ്‌ലിയുടെ വെങ്കല പ്രതിമ സ്ഥാപിക്കുന്നതിനും ബെയ്‌ലി സ്മാരക ഭവനം നല്ല നിലയിൽ സംരക്ഷിക്കുന്നതിനും ഗവൺമെൻറിൻെറയും നഗരസഭയുടെയും സഹായമുണ്ടാകണമെന്നു നിർദേശിച്ചു. വർക്കി ജോർജ് എക്സ് എം. പി. നന്ദി പറഞ്ഞു.

ഡയോസിസൻ പതാക ജില്ലാ കലക്ടർ സാജൻ പീറ്റർ നേരത്തേ ഉയർത്തി. വിജ്ഞാനജ്യോതി സി. എം. എസ്. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ജോർജ് തോമസ് ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി. വി. ഏബ്രഹാമിനു കൈമാറി.

# വിളനിലവും ഉമ്മർകുട്ടിയും വി. സി. മാർ

സ്വന്തം ലേഖകൻ 2-2-92



ഡോ. വിളനിലം



ഡോ. ഉമ്മർകുട്ടി

തിരുവനന്തപുരം: കേരള സർവകലാശാലാ വൈസ് ചാൻസലറായി സർവകലാശാലയിലെ ജേർണലിസം വകുപ്പ് മേധാവി ഡോ. ജോൺ വർഗീസ് വിളനിലത്തെ നിയമിച്ചുകൊണ്ട് ഗവർണർ വിജ്ഞാപനം പുറപ്പെടുവിച്ചു.

കാലിക്കറ്റ് സർവകലാശാലാ വൈസ് ചാൻസലറായി സംസ്ഥാന ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് മുൻ ഡയറക്ടർ ഡോ. എ. എൻ. പി. ഉമ്മർകുട്ടിയെ നിയമിച്ചു.

ഈ രണ്ടു സർവകലാശാലകളിലെയും നിലവിലുള്ള വൈസ് ചാൻസലർമാരുടെ കാലാവധി ഇന്നലെ അവസാനിച്ചു. ഏതാനും മാസം കൂടി കാലാവധിയുള്ള മഹാത്മാഗാന്ധി സർവകലാശാലയുടെ വി. സി. പാനൽ ഇനിയും ഗവർണർക്കു സമർപ്പിച്ചിട്ടില്ല. കേരള സർവകലാശാലാ മുൻ പ്രോ വൈസ് ചാൻസലർ ഡോ. എ. സുകുമാരൻനായരായിരിക്കും എം. ജി. വാഴ്സിറ്റി വി. സി. എന്നു സൂചനയുണ്ട്.

കേരള വാഴ്സിറ്റി വി. സി. പാനലിൽ മൂന്നു പേരാണ് ഉണ്ടായിരുന്നത്: ഡോ. ജെ. വി. വിളനിലം, ഡോ. എം. ജി. എസ്. നാരായണൻ, ടി. എൻ. ജയചന്ദ്രൻ. പാനൽ തയ്യാറാക്കാനുള്ള മൂന്നംഗ സമിതി യോഗം ചേർന്നപ്പോൾ ഡോ. വിളനിലത്തിൻെറ കാര്യത്തിൽ ചെറിയ തർക്കങ്ങൾ ഉണ്ടായി. കമ്മിറ്റിയിലെ സർക്കാർ പ്രതിനിധി ഉന്നത വിദ്യാഭ്യാസ സെക്രട്ടറി ജെ. എസ്. ബഥാൻ വിളനിലത്തിൻെറ പേരാണ് ഒന്നാമതായി നിർദേശിച്ചത്. എന്നാൽ ടി. എൻ. ജയചന്ദ്രനെ ഒന്നാം പേരുകാരനായി നിർദേശിക്കണമെന്നു സെനറ്റ് പ്രതിനിധി കെ. വി. ദേവദാസ് ആവശ്യപ്പെട്ടു.

(ശേഷം പേജ് 7 കോളം 1)

മികവു

# മികവു തെളിയിച്ച പ്രഗത്ഭർ

വി.സി. മാർ

(ഒന്നാം പേജിൽ നിന്ന്)

ബഥാൻ ഇതംഗീകരിക്കാത്തതിനെ തുടർന്നു ദേവദാസ് ജയചന്ദ്രൻെറ പേരു നിർദേശിച്ചുകൊണ്ട് ബദൽ പാനൽ തയ്യാറാക്കി നൽകി. ഡോ. ഉമ്മർകുട്ടിയുടെ കാര്യത്തിൽ ബദൽ പാനൽ ഉണ്ടായിരുന്നില്ല.

ഇന്ത്യയിൽനിന്നും വിദേശത്തുനിന്നുമായി രണ്ടു ബിരുദാനന്തര ബിരുദവും രണ്ടു ഡോക്ടറേറ്റും നേടിയിട്ടുള്ള ഡോ. വിളനിലം 1982 മുതൽ കേരള യൂണിവേഴ്സിറ്റിയുടെ കമ്യൂണിക്കേഷൻ ആൻഡ് ജേർണലിസം വകുപ്പു പ്രൊഫസറും മേധാവിയും കാലിക്കറ്റ് യൂണിവേഴ്സിറ്റിയിലേ ഫാക്കൽട്ടി ഓഫ് മാസ് കമ്യൂണിക്കേഷൻ ഡീനുമാണ്.

തിരുവിതാംകൂർ യൂണിവേഴ്സിറ്റിയിൽനിന്നു 1954-ൽ കെമിസ്ട്രിയിൽ ബിരുദമെടുത്ത ശേഷം കൊല്ലം ഫാത്തിമാ കോളജിൽ ട്യൂട്ടറായാണ് ഔദ്യോഗിക ജീവിതം ആരംഭിച്ചത്. ഇംഗ്ലീഷ് സാഹിത്യത്തിലുള്ള താൽപര്യം മൂലം രണ്ടു വർത്തിനുശേഷം ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിൽനിന്നു എം.എ. ബിരുദം എടുത്തു. തുടർന്നു തിരുവല്ലാ മാർത്തോമ്മാ കോളജിലും കോഴിക്കോടു ദേവഗിരി സെൻറ് ജോസഫ്സ് കോളജിലും ഇംഗ്ലീഷ് ലക്ചററായി മൂന്നു വർഷം പ്രവർത്തിച്ചു.

മദ്രാസിലെ എം.ആർ.എഫ്. കമ്പനിയിൽ ലിയാസോൺ ഓഫീസറായി പത്തുവർഷം പ്രവർത്തിച്ചു. പബ്ലിക് റിലേഷൻസ്, സ്റ്റാഫ് ട്രെയിനിംഗ് തുടങ്ങിയ ചുമതലകൾ നിർവഹിച്ച അദ്ദേഹം 1971-ൽ അമേരിക്കയിൽ പഠനം നടത്തുന്നതിനു പോയി. പഠനവും ജോലിയുമായി 12 വർഷം തുടർന്നു.

ഫിലാഡൽഫിയയിലെ ടെമ്പിൾ യൂണിവേഴ്സിറ്റിയിൽ 35-ാം വയസിൽ വിദ്യാർഥിയായി ചേർന്ന അദ്ദേഹത്തിൻെറ യോഗ്യതയും പരിചയവും കണക്കിലെടുത്ത് അവിടെ അധ്യാപകനായി നിയമനവും ലഭിച്ചു. ടെമ്പിൾ യൂണിവേഴ്സിറ്റിക്കു പുറമേ റട്ഗേഴ്സ് യൂണിവേഴ്സിറ്റി, സിസ്റ്റംസ് റിസർച്ച് കമ്പനി, യൂണിവേഴ്സിറ്റി സയൻസ് സെൻറർ, യൂണിവേഴ്സിറ്റി ഓഫ് ആംസ്റ്റർഡാം എന്നിവിടങ്ങളിൽ അസി. പ്രൊഫസർ, അസോഷിയേറ്റ് പ്രൊഫസർ, റിസർച്ച് അസോഷിയേറ്റ്, കമ്യൂണിക്കേഷൻ റിസർച്ചർ, എഡിറ്റർ തുടങ്ങിയ പദവികളും വഹിച്ചു. ഭഗൽപൂർ യൂണിവേഴ്സിറ്റിയിലും ഈ പദവികൾ വഹിച്ചിട്ടുണ്ട്.

ഈ സ്ഥാപനങ്ങളിൽ പ്രവർത്തിക്കുമ്പോൾ എഴുതിയ ഗവേഷണ പ്രബന്ധങ്ങൾ ഇന്ത്യയിലും ബ്രിട്ടനിലും അമേരിക്കയിലും നെതർലൻഡ്സിലും സിംഗപ്പൂരിലുമുള്ള ഗവേഷണ മാസികകളിലും പുസ്തകങ്ങളിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഭഗൽപൂർ യൂണിവേഴ്സിറ്റിയിൽനിന്നു ഡി. ലിറ്റ് ബിരുദവും ആംസ്റ്റർഡാം യൂണിവേഴ്സിറ്റിയിൽനിന്നു മാസ് കമ്യൂണിക്കേഷനിൽ പി.എച്ച്.ഡി. ബിരുദവും നേടി.

കേരള, കാലിക്കറ്റ് വാഴ്സിറ്റികളിൽ ബോർഡ് ഓഫ് സ്റ്റഡീസ്, ബോർഡ് ഓഫ് എക്സാമിനേഷൻസ് ചെയർമാനും മദ്രാസ്, പൂനെ, കർണാടക, മൈസൂർ, തിരുപ്പതി, മധുര, സെറാംപൂർ യൂണിവേഴ്സിറ്റികളിൽ ബോർഡ് അംഗവുമായിരുന്നിട്ടുണ്ട്.

പെൻസിൽവാനിയ, ടെമ്പിൾ യൂണിവേഴ്സിറ്റികളിൽ വിസിറ്റിംഗ് സ്കോളറായിരുന്നു. ലണ്ടനിലെ അസോസിയേഷൻ ഓഫ് കോമൺ വെൽത്ത് യൂണിവേഴ്സിറ്റീസിൽ സീനിയർ ട്രാവൽ ഫെലോ ആയിരുന്നു.

കേരള സാഹിത്യ അക്കാദമിയുടെ 1983-ലെ അവാർഡ് ഇദ്ദേഹത്തിൻെറ 'പരസ്യം' എന്ന പുസ്തകത്തിനു ലഭിച്ചിട്ടുണ്ട്.

അമേരിക്കയിലെ അസോസിയേഷൻ ഫോർ എഡ്യുക്കേഷൻ ഇൻ ജേർണലിസം നൽകുന്ന ജയിംസ് ഡബ്ല്യു. മാർഖാം അവാർഡിന് അദ്ദേഹം അർഹനായി.

ഓഗസ്റ്റിൽ 57 തികയുന്ന ഇദ്ദേഹം ചെങ്ങന്നൂർ വിളനിലത്ത് സ്കൂൾ അധ്യാപകരായിരുന്ന വി.സി. വർഗീസിൻെറയും ഏലിയാമ്മയുടെയും പുത്രനാണ്. കോഴഞ്ചേരി വലിയവീട്ടിൽ പി.സി. മാത്യുവിൻെറ പുത്രിയും യു.എസ്.എ.യിൽ കെമിസ്റ്റുമായ ആനിയാണ് ഭാര്യ. അമേരിക്കയിൽ മെക്കാനിക്കൽ എൻജിനീയർ സന്തോഷ്, അമേരിക്കയിൽ ബിസിനസ് മാനേജ്മെൻറ് വിദ്യാർഥി സുരേഷ്, കെമിക്കൽ എൻജിനീയറിംഗ് വിദ്യാർഥി പ്രകാശ് മക്കളാണ്.

പ്രശസ്തനായ ഗ്രന്ഥകർത്താവും മറൈൻ ബയോളജിസ്റ്റുമാണ് കാലിക്കറ്റ് സർവകലാശാലാ വൈസ് ചാൻസലറായി നിയമിതനായ ഡോ. ഉമ്മർകുട്ടി. പതിനാറുവർഷം കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടറായി പ്രവർത്തിച്ചശേഷമാണ് അദ്ദേഹം ഈ ഉന്നത പദവി ഏറ്റെടുക്കുന്നത്.

തലശേരി പാറമ്മൽ തറവാട്ടിൽ സി. വി. മൂസക്കോയ ഹാജിയുടെ പുത്രനായ അപ്പാച്ചിൻെറകത്ത് നടമ്മൽ പാണ്ടികശാലയിൽ ഉമ്മർകുട്ടി, തലശ്ശേരി ബി. ഇ. എം. പി. ഹൈസ്കൂൾ, തലശ്ശേരി ഗവ. ബ്രണ്ണൻ കോളജ് എന്നിവിടങ്ങളിൽ പഠിച്ചശേഷം മദ്രാസ് പ്രസിഡൻസി കോളജിൽനിന്നു റാങ്കോടെ ബി. എസ്സി. പാസായി. അലിഗഢ് സർവകലാശാലയിൽനിന്ന് എം.എസ്സി. സുവോളജി ഒന്നാം റാങ്കിൽ ജയിച്ച് ബാബർ ഇനായത്തുള്ള സ്വർണമെഡൽ നേടി. തുടർന്നു തമിഴ്നാട്ടിലെ മണ്ഡപത്തുള്ള

കാരണം.



പുതുക്കിപ്പണിത കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളി.

# കോത്തല സെഹിയോൻ പള്ളി ജൂബിലിയാഘോഷം

21-1-92

കോട്ടയം: പുതുക്കിപ്പണിത കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളിയുടെ കൂദാശയും വജ്രജൂബിലിയും സംബന്ധിച്ച ആഘോഷങ്ങൾ നാളെത്തൊട്ടു 27 വരെ നടക്കും.

ഇടവകയ്ക്കു തുടക്കം കുറിച്ചു പാമ്പാടി തിരുമേനിയുടെ ചിത്രം മാർ കുറിയാക്കോസ് ദയറായിൽനിന്നും ദീപശിഖ മാതൃഇടവകയായ മാർ യൂഹാനോൻ കത്തീഡ്രലിൽനിന്നും നാളെ വൈകുന്നേരം ഘോഷയാത്രയായി കൊണ്ടുവരും.

24-ന് ആറിനു സന്ധ്യാനമസ്കാരത്തോടെ കൂദാശയുടെ ആദ്യഭാഗം നടക്കും. ശനിയാഴ്ച രാവിലെ ഏഴിനു രണ്ടാംഭാഗവും വിശുദ്ധ മൂന്നിന്മേൽ കുർബാനയും നടക്കും.

കൂദാശാചടങ്ങുകൾക്കു പരിശുദ്ധ കാതോലിക്ക ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ മുഖ്യകാർമികത്വം വഹിക്കും. ഗീവർഗീസ് മാർ ഈവാനിയോസ്, തോമസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താമാർ സഹകാർമികത്വം വഹിക്കും. 25-നു 12 മണിക്കു പൊതുസമ്മേളനത്തിൽ മന്ത്രി ഉമ്മൻ ചാണ്ടി ജൂബിലി ഉദ്ഘാടനം നടത്തും. സമ്മേളന ഉദ്ഘാടനവും കുരിശിൻതൊട്ടി ശിലാസ്ഥാപനവും പരിശുദ്ധ കാതോലിക്കാ ബാവാ നിർവഹിക്കും.

26-നു രാവിലെ 7.30-ന് ആധ്യാത്മിക സംഘടനകളുടെ വാർഷികത്തിൽ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിക്കും. പത്തുലക്ഷം രൂപ ചെലവിട്ടാണു ദേവാലയത്തിൻെറ നിർമാണ പ്രവർത്തനങ്ങൾ പൂർത്തിയാക്കിയത്. കെ. ജെ. കുറിയാക്കോസ് കൺവീനറും കെ. കെ. ഏബ്രഹാം ട്രഷററുമായ കമ്മിറ്റിക്കായിരുന്നു നേതൃത്വം.

# വാകത്താനം കൺവെൻഷൻ ഇന്നുമുതൽ

16-2-92

കോട്ടയം: വാകത്താനം ഓർത്തഡോക്സ് ക്രിസ്ത്യൻ ഫെലോഷിപ്പിൻെറ ആഭിമുഖ്യത്തിൽ 15 ദേവാലയങ്ങളുടെ സഹകരണത്തോടെ കണ്ണൻചിറ സെൻറ് തോമസ് നഗറിൽ ഒരാഴ്ചകാലം നീണ്ടുനിൽക്കുന്ന കൺവെൻഷൻ ഇന്നു വൈകിട്ടു 7.30-നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പ്രസംഗിക്കും. ഉദ്ഘാടനത്തിനു മുമ്പാനി തെങ്ങണ, പൊങ്ങന്താനം, ഞാലിയാകുഴി, വള്ളിക്കാട്ടു ദയറ, തുടങ്ങിയ സ്ഥലങ്ങളിൽനിന്നുള്ള സുവിശേഷ റാലികൾ സമ്മേളനനഗറിൽ എത്തും.

തുടർന്നുള്ള ദിവസങ്ങളിൽ രാവിലെ 10.30-നു ക്ളാസും വൈകിട്ട് ഏഴിനു പ്രസംഗവും ഉണ്ടായിരിക്കും. ഫാ കെ. ജെ. ഗബ്രിയേൽ, ഫാ. സി.സി. ചെറിയാൻ, ഫാ. സഖറിയാ, ഫാ. എം. ഒ. ജോൺ, ഫാ. ജേക്കബ് കുര്യൻ, ഫാ. ടി. ജെ. ജോഷ്വാ എന്നിവർ ക്ളാസെടുക്കും. ഫാ. മാത്യു കോശി, ഫാ. മാത്യു വൈദ്യൻ, ഫാ. ജി. ജോൺ, ഫാ. എ. ദാനിയേൽ, ഡി. മാത്യൂസ്, വർഗീസ് പടിയറ എന്നിവർ പ്രഭാഷണം നടത്തും.

സമാപനദിവസം വൈകിട്ട് ഏഴിന് മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ ആയിരിക്കും പ്രഭാഷണം നടത്തുക.

എല്ലാ ദിവസവും യോഗത്തിനു മുമ്പ് 6.30-നു ഫാ. കുര്യൻ തോമസിൻെറ നേതൃത്വത്തിലുള്ള ഗായക സംഘത്തിൻെറ ഗാനശുശ്രൂഷയും ഉണ്ടായിരിക്കും.

heterozygus indi'viduals
nd out the genotype and

1991 മെയ് 1 ബുധ

# പള്ളികളിൽ പെരുനാൾ

വാകത്താനം: സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി പെരുനാൾ മെയ് മൂന്ന്, നാല് തീയതികളിൽ കൊണ്ടാടും. വെള്ളിയാഴ്ച 6.30-നു സന്ധ്യാനമസ്കാരവും 7.30-നു പ്രസംഗവും. 8.30-നു റാസ, ആശീർവാദം, ശനിയാഴ്ച രാവിലെ ഒമ്പതിനു അഞ്ചിൻമേൽ കുർബാന, മൂന്നിനു റാസ, ആശീർവാദം.

അയ്മനം കല്ലുങ്കത്ര സെൻറ് ജോർജ് യാക്കോബായ സുറിയാനി പള്ളിയിൽ മാർ ഗീവർഗീസ് സഹദായുടെ ഓർമപ്പെരുനാൾ മെയ് 3, 4 തീയതികളിൽ കണ്ടനാട് ഭദ്രാസന സഹായമെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസിൻെറ പ്രധാന കാർമികത്വത്തിൽ കൊണ്ടാടും.

ചങ്ങനാശേരി: സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമപെരുനാൾ അഞ്ച്, ആറ്, തീയതികളിൽ നടത്തും. ഞായറാഴ്ച വൈകുന്നേരം ആറിനു സന്ധ്യാപ്രാർഥന, റാസ. തിങ്കളാഴ്ച രാവിലെ എട്ടിനു കുർബാന, റാസ, നേർച്ചവിളമ്പ്.

അമയന്നൂർ കാരാട്ടുകുന്നേൽ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഗീവർഗീസ് സഹദായുടെ പെരുനാൾ ശനിയാഴ്ച നടക്കും. രാവിലെ 7.30-നു പ്രഭാതനമസ്കാരം, 8.30-നു മൂന്നിന്മേൽ കുർബാന, 10.30-നു പ്രദക്ഷിണം, നേർച്ചവിളമ്പ്.

# മറഡോണ, സമർപ്പണത്തിൻെറ ഇതിഹാസം

കാളിയുടെ പേരിൽ ഇത്രയേറെ പീഡനം ഏൽക്കേണ്ടിവന്നിട്ടുള്ളവർ മറഡോണയെപ്പോലെ വേറെ ആരും ഉണ്ടാവില്ല. പീഡനം പക്ഷേ എത്രകാലം സഹിക്കാനാവും. മനസിൽ എന്നും പന്തിൻെറ സൗന്ദര്യം മാത്രംകണ്ട മറഡോണയ്ക്ക് ഒടുവിൽ പ്രതികരിക്കേണ്ടിവന്നു. ഫുട്ബോളിനു മാത്രം ജീവിതം നീക്കിവച്ച ഡിയഗോ അർമാൻേറാ മറഡോണ തൻെറ രക്തം പങ്കിടാൻ കാംക്ഷിക്കുന്നവരുടെ നെറ്റിൽ മധുരമായ പകരംവീട്ടൽപോലെ, ഒരു ഗോൾ അടിച്ചിരിക്കുന്നു.

മറഡോണയെ ഇതിഹാസ പുരുഷനാക്കിയത് കളിയോടുള്ള സമർപ്പണമാണ്. അർജൻറീനയുടെ തലസ്ഥാനമായ ബ്യൂനെസ്ഐറിസിലെ പ്രാന്തപ്രദേശത്തുള്ള ഒരു ചേരിയിൽ പിറന്ന മറഡോണ ലോകത്തിലെ ഏറ്റവും 'വിലപിടിപ്പുള്ള' താരമായി. വായിൽ സ്വർണക്കരണ്ടിയുമായി ജനിച്ചില്ലെങ്കിലും കാലിൽ സ്വർണച്ചിറകുമായിട്ടായിരുന്നു ദാരിദ്ര്യത്തിൻെറ നെല്ലിപ്പലകയിൽ മറഡോണ പിറന്നുവീണത്. ദൈവം കൊടുത്ത പൊൻചിറകുള്ള പാദങ്ങളുമായി മറഡോണ ചേരിയിൽ കൊടുമുടികൾ കയറി.

ഫാക്ടറി തൊഴിലാളിയായിരുന്ന ഡിയഗോ മറഡോണയുടെ എട്ടുമക്കളിൽ അഞ്ചാമനായി പിറന്ന മറഡോണ പന്തടിച്ചു പഠിച്ചതു ബ്യൂനെസ്ഐറിസിലെ തെരുവീഥികളിലാണ്. വെറും കടലാസ് പന്തു തട്ടിപ്പഠിച്ച മറഡോണ തൻെറ നഗ്നപാദങ്ങൾകൊണ്ട് കൂട്ടുകാരിൽ വിസ്മയവും അദ്ഭുതവും പരത്തിയപ്പോൾ അതൊരു ഫുട്ബോൾ ചരിത്രത്തിൻെറ തുടക്കമായിരുന്നെന്ന് ആരും കരുതിയില്ല.

ഒട്ടിയവയറും തളർന്ന കാലുകളുമായി ചേരിയിലെ കൂരയിൽനിന്നു നിത്യവും ഇറങ്ങിയാലും പന്തടിച്ചു തുടങ്ങുമ്പോൾ മറഡോണയ്ക്കു ജീവൻ വരുമായിരുന്നു. കൊച്ചുന്നാളിൽ വയറുനിറച്ചുണ്ണാനുള്ള ഭാഗ്യം ഒരിക്കലും മറഡോണയ്ക്ക് ഉണ്ടായിരുന്നില്ല. എന്നാൽ അതൊന്നും മറഡോണയെ കളിയിൽനിന്നു പിന്തിരിപ്പിച്ചില്ല. പത്താം വയസിൽ കൊച്ചു മറഡോണ ഒന്നാം ഡിവിഷൻ ടീമിൽ അംഗമായി. കളിയിൽ അന്നു 'ഹീറോ' പെലെ ആയിരുന്നു. ചേരിയിൽ മറഡോണ അന്ന് അറിയപ്പെട്ടതു 'കൊച്ചു പെലെ' എന്നാണ്.

കൊച്ചുപെലെ പിന്നെ വലുതായി. പെലെയെപ്പോലെ പത്താം നമ്പറുകാരനായി മറഡോണ. ആ താരത്തിൻെറ വളർച്ചയുടെ പടവുകൾ ഓരോന്നും പ്രതിസന്ധിയിലൂടെ കരുത്താർജിച്ചതായിരുന്നു. കളിയിലൂടെ അമ്മയുടെയും അച്ഛൻെറയും മനസുകവർന്ന കൊച്ചു മറഡോണയ്ക്കു വീട്ടിൽനിന്നു നിറഞ്ഞ പ്രോൽസാഹനമായി. പൊക്കം കുറച്ചു കുറവാണെങ്കിലും അച്ഛൻ

**പോൾ മണലിൽ**

അവനു വിറ്റാമിനും ടോണിക്കും മറ്റും കൊടുത്തു. എട്ടുമക്കളിൽ നല്ല തടിമിടുക്കുണ്ടായതു മറഡോണയ്ക്കാണ്. എത്ര ഓടിയാലും ചാടിയാലും തളരാത്ത കായികശേഷി മറഡോണയുടെ ഭാഗ്യമായി.

പതിനാറാം വയസിൽ അഞ്ചടിപൊക്കമുള്ള മറഡോണയെ അർജൻറീനോസ് ജൂനിയേഴ്സിൻെറ കുപ്പായമണിഞ്ഞു കണ്ടപ്പോൾ ആരും അദ്ഭുതപ്പെട്ടില്ല. പ്രൊഫഷനൽ താരമായി മാറിയ മറഡോണയെ 1976-ൽ ദേശീയ കോച്ച് മെനോട്ടി അർജൻറീനയുടെ ടീമിലും കളിപ്പിച്ചു. എന്നാൽ 1978-ലെ ലോകകപ്പ് ടീമിൽ മറഡോണ ഉണ്ടായിരുന്നില്ല. 'പയ്യനു' പ്രായമായില്ലെന്നായിരുന്നു കോച്ചിൻെറ ന്യായം. അവസാന ഘട്ടത്തിലായിരുന്നു മറഡോണയെ ഒഴിവാക്കിയത്. എന്നാൽ അടുത്ത വർഷം ടോക്കിയോയിൽ നടന്ന ലോക യൂത്ത് ഫുട്ബോളിൽ അർജൻറീനയുടെ കുപ്പായമണിയാനുള്ള ഭാഗ്യം സിദ്ധിച്ചു. കോച്ച് മെനോട്ടിയുടെ നേതൃത്വത്തിൽ അർജൻറീന അന്നു ജേതാക്കളായപ്പോൾ കപ്പ് ഏറ്റുവാങ്ങിയതു മറഡോണയായിരുന്നു.

മറഡോണയുടെ കാലുകൾക്കു പിന്നെ മോഹവിലയായി. അർജൻറീനയിലെ പ്രമുഖ ക്ളബായ ബൊക്കാ ജൂനിയർ മറഡോണയെ 15 ലക്ഷം ഡോളറിന് ഏറ്റെടുത്തു. ബൊക്കാ ജൂനിയർ ക്ളബ് ആദ്യമായി മറഡോണയുടെ നേതൃത്വത്തിൽ കിരീടംചൂടി. മികച്ച ദക്ഷിണ അമേരിക്കൻ താരമെന്ന പദവി പെട്ടെന്ന് ആർജിക്കാൻ ബൊക്കാ ക്ളബിലുള്ള മറഡോണയ്ക്കു കഴിഞ്ഞു.

ആദ്യ ലോകകപ്പ് സ്പെയിനിലായിരുന്നു. (1982). ബാർസലോണയിലെ ആർ. സി. ഡി. സ്റ്റേഡിയത്തിൽ മറഡോണയുടെ ലോകകപ്പ് അരങ്ങേറ്റം എല്ലാവരും ശ്രദ്ധിച്ചു. സ്പെയിൻ പക്ഷേ മറഡോണയ്ക്ക് ഒരു പാഠമായിരുന്നു. എതിരാളികളുടെ ആക്രമണങ്ങളെ കൗശലംകൊണ്ടോ മനസ്സാന്നിധ്യംകൊണ്ടോ നേരിടാൻ കഴിയാതെപോയ മറഡോണയ്ക്കു ടീമിനെ വിജയത്തിലെത്തിക്കാനും കഴിഞ്ഞില്ല.

എന്നാൽ മറഡോണയിലെ കളിക്കാരനെ മനസിലാക്കാൻ സ്പെയിനിനു കഴിഞ്ഞു. സ്പെയിനിലെ ബാഴ്സലോണ ക്ളബ് ആ താരത്തിനു വിലപറഞ്ഞു. ഒമ്പതരക്കോടി രൂപയുടെ റിക്കാർഡ് പ്രതിഫലം നൽകിയാണ് ബാഴ്സലോണ അന്നു മറഡോണയെ ഏറ്റെടുത്തത്.

ബാഴ്സലോണ ക്ളബിൽനിന്ന് ഇറ്റലിയിലെ നാപ്പോളി ക്ളബിൽ എത്തിയപ്പോഴും മറഡോണയുടെ സ്വർണക്കാലിനു വില പതിൻമടങ്ങായി. നാപ്പോളിയിൽ തുടർന്നുകൊണ്ടായിരുന്നു മറഡോണ പിന്നീടുള്ള ലോകകപ്പിൽ കളിച്ചത്. ഒടുവിൽ 'ശിക്ഷകൾ' സ്വീകരിക്കുമ്പോഴും നാപ്പോളിയിൽതന്നെയായിരുന്നു. 1984 മുതൽ 1990 വരെ നാപ്പോളിക്കുവേണ്ടി 188 ലീഗ് മൽസരങ്ങളിൽ മറഡോണ കുപ്പായമണിഞ്ഞു.

മറഡോണയെ 'ഭൂതലത്തിൻെറ രാജാവാ'ക്കിയതു മെക്സിക്കോ (1986) ലോകകപ്പായിരുന്നു. അർജൻറീന അന്ന് മറഡോണയുടെ മികവിൽ കിരീടമണിഞ്ഞു. മെക്സിക്കോ ലോകകപ്പ് മറഡോണയുടെ ലോകകപ്പായിരുന്നു. മെക്സിക്കോയിൽ ഒരു യുഗപ്രഭാവൻെറ ശാന്തതയോടെയായിരുന്നു അദ്ദേഹം എതിരാളികളെ നേരിട്ടത്. സ്പെയിനിൽ കാണാത്ത പക്വത മെക്സിക്കോയിൽ കണ്ടു. അവിടെവച്ചു ഫൈനലിൽ പശ്ചിമജർമനിയുമായി സമനിലയിൽ (2-2) നിൽക്കുമ്പോൾ മറഡോണയുടെ സ്വർണക്കാലായിരുന്നു വിജയം കണക്ക് ചെയ്തത്. കളിതീരാൻ മിനിറ്റുകൾ ബാക്കി നിൽക്കെ പിൻനിരയിൽനിന്നു കിട്ടിയ പന്തുമായി മൂന്നു ഡിഫൻഡർമാരെ വെട്ടിച്ചു കൂട്ടാളിക്കു 'ഗോൾ' എന്നു പറഞ്ഞു നൽകിയ സുന്ദരമായ പാസ് ഗോളാവുകതന്നെ ചെയ്തു. മെക്സിക്കോയിൽ മറഡോണയുടെ പേരിൽ വേറെയും സുന്ദര മുഹൂർത്തങ്ങൾ ഉണ്ട്. മൈതാനമധ്യത്തുനിന്നു പന്തുമായി അഞ്ചാളെ വെട്ടിച്ച് ഇംഗ്ളണ്ടിന് എതിരേ നേടിയ രണ്ടാമത്തെ ആ ഗോൾ അത്തരമൊന്നാണ്. ആ ഗോളിൻെറ സ്മരണയ്ക്കായി സ്റ്റേഡിയത്തിൽ ഒരു ഫലകംതന്നെ ഫിഫാ പ്രസിഡൻറ് അനാവരണം ചെയ്തു.

മെക്സിക്കോയിൽ പ്രകടിപ്പിച്ച തിളക്കം 1990-ൽ ഇറ്റലിയിൽ കാണിക്കാൻ മറഡോണയ്ക്ക് അവസരം ലഭിച്ചില്ല. മറഡോണയ്ക്ക് എതിരേ ഒരു ഗൂഢാലോചന അന്നുമുതൽ കാണാമായിരുന്നു. അതിൻെറ കാരണങ്ങൾ അന്വേഷിച്ചവരെല്ലാം മറഡോണയ്ക്ക് എതിരേ ന്യായങ്ങൾ കണ്ടെത്താനായിരുന്നു ശ്രമിച്ചത്.

'ഇറ്റാലിയ' ലോകകപ്പിൽ അർജൻറീനയെ പ്രോൽസാഹിപ്പിക്കാൻ മറഡോണ ആഹ്വാനം ചെയ്തെന്നാണ് മുഖ്യ ആരോപണം. മറഡോണയ്ക്ക് 'ഇറ്റാലിയ 90'-ൽ എത്ര ചവിട്ടും അടിയും ഏൽക്കേണ്ടിവന്നു? ലോകകപ്പ് കഴിഞ്ഞപ്പോൾ മറഡോണയുടെ സഹോദരനെ പോലീസ് അറസ്റ്റ് ചെയ്തു. ഡ്രൈവിംഗ് ലൈസൻസ് ഇല്ലാതെ കാറോടിച്ചെന്ന കുറ്റം ചുമത്തി. ഫ്രാൻസിലെ മാർസെയ്ൽ ക്ളബിൽ ചേരാൻ മറഡോണ നീക്കം നടത്തുന്നു എന്നായിരുന്നു അടുത്ത ആരോപണം. നാപ്പോളി ക്ളബിൻെറ എതിർപ്പ് പിടിച്ചുപറ്റാൻ പിന്നെ മറ്റൊന്നും വേണ്ടിവന്നില്ല. മറഡോണയ്ക്ക് എതിരേ ക്ളബ് പല നടപടികളും തുടങ്ങി. ഓരോരോ കുറ്റങ്ങൾ കണ്ടെത്തി. ഏറ്റവും ഒടുവിൽ ലീഗ് മൽസരത്തിൽ കോക്കൈൻ അടങ്ങിയ ഉത്തേജകമരുന്നു കഴിച്ചെന്ന കുറ്റവും മറഡോണയിൽ കണ്ടെത്തി. പിന്നെ സ്വന്തം നാട്ടിലും ഇതേ ആരോപണം ഉയർന്നു. ഒരു കളിക്കാരനെ തകർക്കാൻ പറ്റുന്ന തന്ത്രങ്ങളാണിതെല്ലാം.

സത്യത്തിൽ എന്താണ് സംഭവിച്ചത്? മേലാളൻമാർതന്നെ വേട്ടയാടി വീഴ്ത്തുകയായിരുന്നെന്നാണ് മറഡോണ പറഞ്ഞത്. പണ്ട്, ഗോളടിച്ചാൽ കളത്തിൽ മുട്ടുകുത്തിനിന്നു പ്രാർഥിക്കുന്ന മറഡോണയുടെ ചിത്രം അർജൻറീനയിൽ ആ താരം കളിച്ചുയർന്ന ചേരിയിലെ വീഥികൾക്കരികിൽ താമസിക്കുന്നവരുടെ മനസിലുണ്ട്. മെക്സിക്കോയിൽ ഫുട്ബോൾ ചക്രവർത്തിയായി ഉയർന്നപ്പോഴും ആ ഔന്നത്യം മറഡോണ മറന്നിരുന്നില്ല- "ഹാ, ഞാനെത്ര ഭാഗ്യവാനാണ്. ദൈവം എന്നോട് എത്രമാത്രം കരുണകാണിച്ചിരിക്കുന്നു" എനായിരുന്നു അന്നു മറഡോണയുടെ വാക്കുകൾ. ഫുട്ബോളിനെ സ്നേഹിക്കുന്നവർക്ക് ഇത്തരം സമർപ്പണമല്ലാതെ വിജയത്തിലേക്കു മറ്റൊരു കുറുക്കുവഴിയില്ല. ഒരു കളിക്കാരൻെറ മഹത്വം ഉരച്ചറിയുന്നത് ഇത്തരം വാക്കുകളിൽ കൂടിയാണ്. ദൈവത്തിൻെറ കരുണയിൽ ഭൂതലത്തിൻെറ രാജാവായി, ഫുട്ബോൾ വിസ്മയമായി ഉയർന്ന മറഡോണ കളത്തിൽനിന്നു വിടപറയുമ്പോൾ അങ്ങ് അകലെ എത്രയെത്ര ഹൃദയങ്ങളിൽ അജ്ഞാതമായ ഒരു നൊമ്പരം പൊടിയുന്നുണ്ടാവും.



ഡിയഗോ മറഡോണ

**സ്പോർട്സ് ട്രാക്ക്**



നവദമ്പതികൾ: മലയാള മനോരമ സ്റ്റാഫ് ഫോട്ടോഗ്രാഫറായിരുന്ന മലയിൽ എം. കെ. ജോണിൻെറ പുത്രി സുജയും പടിപ്പുരയ്ക്കൽ പി. സി. ജേക്കബിൻെറ പുത്രനും കോട്ടയം മുനിസിപ്പൽ കൗൺസിലറുമായ ഷാജിയും. Mas

5-2-92

## മെത്രാപ്പോലീത്താമാരുടെ ജന്മദിനാഘോഷം

11-4-92

തിരുവല്ല: മാർത്തോമ്മാ സഭയുടെ പരമാധ്യക്ഷനായ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്തായുടെയും ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്തായുടെയും ജന്മദിനങ്ങൾ ആഘോഷിച്ചു.

മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ 80-ാം ജന്മദിനാഘോഷ ഭാഗമായി ഈ വർഷം 80 സുവിശേഷകരെ അയയ്ക്കുന്നതിന് 80 പള്ളികൾ കേന്ദ്രീകരിച്ചു ഗ്രാമവികസന പ്രവർത്തനങ്ങൾ നടത്തുന്നതിനു സഭ തയ്യാറാകണമെന്ന് അധ്യക്ഷപ്രസംഗത്തിൽ യുയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പ അഭ്യർഥിച്ചു.

സഭാ കേന്ദ്രത്തിലെ മാളിയേക്കൽ എം. സി. ജോർജ് കശീശ സ്മാരക ഹാളിൽ നടന്ന സമ്മേളനത്തിൽ ആർച്ച് ബിഷപ് ഡോ. ജോസഫ് പവ്വത്തിൽ, മാർത്തോമ്മാ സേവികാസംഘം ജനറൽ സെക്രട്ടറി അന്നമ്മ ജോസഫ്, റവ. എൻ. എം. ചെറിയാൻ, മാർത്തോമ്മാ കോളജ് പ്രിൻസിപ്പൽ കോശി ചെറിയാൻ എന്നിവർ പ്രസംഗിച്ചു.

മാർത്തോമ്മാ മെത്രാപ്പോലീത്തായ്ക്കു ജന്മദിന സമ്മാനമായി 10,000 രൂപ സഭാ സെക്രട്ടറി റവ. പി. എം. ജോർജ് സമ്മാനിച്ചു.

എഴുപത്തഞ്ചാം വയസിലേക്കു കടക്കുന്ന സഫ്രഗൻ മെത്രാപ്പോലീത്തായ്ക്കു സഭാ കൗൺസിൽ അംഗം മാത്യു ഇടിക്കുള ഉപഹാരം നൽകി.

ഓർത്തഡോക്സ് സഭയും മാർത്തോമ്മാ സഭയും തമ്മിലുള്ള ഐക്യ സംഭാഷണങ്ങൾക്കും സഭകൾ തമ്മിലുള്ള ഐക്യപ്രവർത്തനങ്ങൾക്കും മാർത്തോമ്മാ മെത്രാപ്പോലീത്ത തുടക്കം കുറിച്ചിട്ടുണ്ടെന്നും ഇതു വലിയ കാൽവയ്പാണെന്നും സഫ്രഗൻ മെത്രാപ്പോലീത്താ മറുപടി പ്രസംഗത്തിൽ പറഞ്ഞു.

സംഗീതം സഭയുടെ പ്രധാന മാധ്യമമായി മാറ്റാനുള്ള എല്ലാ പ്രവർത്തനങ്ങളെയും വിജയിപ്പിക്കണമെന്നു മാർത്തോമ്മാ മെത്രാപ്പോലീത്ത മറുപടി പ്രസംഗത്തിൽ പറഞ്ഞു.

സഭാ സെക്രട്ടറി റവ. പി. എം. ജോർജ് സ്വാഗതവും ഡപ്യൂട്ടി സെക്രട്ടറി ജോർജ് ഫിലിപ്പ് നന്ദിയും പറഞ്ഞു.



## എം.ഡി. സ്കൂൾ ശതാബ്ദി മന്ദിരം: കല്ലിടൽ 30-ന്

കോട്ടയം: ശതാബ്ദി ആഘോഷിക്കുന്ന കേരളത്തിലെ അപൂർവ വിദ്യാലയങ്ങളിലൊന്നായ കോട്ടയം എം. ഡി. സെമിനാരി ഹൈസ്കൂളിൻെറ ശതാബ്ദി സ്മാരക മന്ദിര ശിലാസ്ഥാപനവും സ്കൂൾ വാർഷികവും ജനുവരി 30, 31 തീയതികളിൽ നടക്കും.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ തൻെറ പൂർവികൻെറ സ്മരണ നിലനിർത്തുവാൻ നഗരഹൃദയത്തിൽ സ്ഥാപിച്ച ഈ വിദ്യാലയം അനേകായിരം പ്രഗത്ഭ വ്യക്തികൾക്കു വെളിച്ചം പകർന്നു. അതിപ്രഗത്ഭരായ അധ്യാപകരുടെ നിര ഈ വിദ്യാലയത്തിലുണ്ടായിരുന്നു. 1988-ൽ സ്കൂളിൻെറ ശിലാസ്ഥാപന ശതാബ്ദി ആഘോഷിച്ചു. അതിൻെറ ഭാഗമായി ആറു ലക്ഷം രൂപ ചെലവിൽ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബ്ലോക്ക് നിർമിച്ചു. സ്കൂളിലെ പല മുഖ്യ കെട്ടിടങ്ങളും ബസേലിയസ് കോളജിനു കൈമാറിയതുമൂലം അസംബ്ലി ഹാളിൻെറ കുറവു പരിഹരിക്കാൻ 30 ലക്ഷം രൂപ ചെലവിൽ ശതാബ്ദി സ്മാരക മന്ദിരം പണിയാൻ ഉദ്ദേശിക്കുന്നു. നാലു ലക്ഷം രൂപ പിരിച്ചുകഴിഞ്ഞു.

ഈ മന്ദിരത്തിൻെറ ശിലാസ്ഥാപനം ജനുവരി 30-നു രണ്ടു മണിക്കു മാർ ഡയനീഷ്യസ് നഗറിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവ നിർവഹിക്കും.

തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിക്കും. കാതോലിക്കേറ്റ് ആൻഡ് എം. ഡി. സ്കൂൾസ് മുൻ മാനേജർ കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ ഛായാപടം മന്ത്രി ഉമ്മൻ ചാണ്ടി അനാവരണം ചെയ്യും.

രമേശ് ചെന്നിത്തല എം. പി., ടി. കെ. രാമകൃഷ്ണൻ എം. എൽ. എ., ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി. വി. എബ്രഹാം, കലക്ടർ സാജൻ പീറ്റർ, മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, വിദ്യാഭ്യാസ ഡപ്യൂട്ടി ഡയറക്ടർ എ. ജെ. രവികുമാർ, ഡി. ഇ. ഒ: ടി. ജി. കൃഷ്ണൻകുട്ടി, എം. ഡി. സ്കൂൾസ് ഓഫീസ് മാനേജർ എം. എം. കുര്യൻ, പി. ടി. എ. പ്രസിഡൻറ് പി. സി. ഏലിയാസ് എന്നിവർ പ്രസംഗിക്കും.

കാതോലിക്കാ ബാവായുടെ ജന്മദിനം കൂടിയായ വ്യാഴാഴ്ച നടക്കുന്ന ഈ ചടങ്ങിൽ അദ്ദേഹത്തിന് ആശംസകൾ നേർന്നുകൊണ്ട് മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു ബാവായെ ഹാരമണിയിക്കും.

സ്കൂൾ വാർഷികവും അധ്യാപകർക്കു യാത്രയയപ്പും പ്രമാണിച്ച് വെള്ളി[illegible]ടികൾ നടക്കും. രണ്ടു മണിക്ക് മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോ[illegible]ത്തായുടെ അധ്യക്ഷതയിൽ ചേരു[illegible] സമ്മേളനത്തിൽ മേരി മാത്യു, മാനേ[illegible]മെൻറ് പ്രതിനിധി എം. എം. കുര്യൻ, [illegible] ടി. എ. പ്രസിഡൻറ് പി. സി. ഏലിയാ[illegible] മുൻ ഹെഡ്മാസ്റ്റർ കെ. എം. മാത്[illegible] അധ്യാപക പ്രതിനിധി പി. കെ. വർക്[illegible] വിദ്യാർഥി പ്രതിനിധി പി. എം. അജി[illegible] എന്നിവർ പ്രസംഗിക്കും. തുടർന്ന് എ[illegible] ഡോവ്മെൻറ് വിതരണവും സമ്മാന[illegible]നവും.

ഇപ്പോൾ 1850 വിദ്യാർഥികളും [illegible] അധ്യാപകരുമുള്ള ഈ വിദ്യാലയം [illegible] കച്ച വിജയ ശതമാനമാണു പുലർത്[illegible] പ്പോരുന്നതെന്നു പരിപാടികൾ വിവരി[illegible] ഹെഡ്മാസ്റ്റർ കെ. കെ. എബ്രഹാ[illegible] പി. ടി. എ. പ്രസിഡൻറ് പി. സി. ഏ[illegible] യാസ്, സെക്രട്ടറി പി. കെ. വർ[illegible] ജനറൽ കൺവീനർ ഫാ. പി.ഐ. [illegible]ഗീസ് എന്നിവർ അറിയിച്ചു.

15-12-91

# നിളയുടെ നിനവുകളിലൂടെ

മലബാറിൻെറ മനസിൽ പതിഞ്ഞ ചിത്രങ്ങളിലൂടെ ഇരുപതാം നൂറ്റാണ്ടിലേക്ക് ഒരു അന്വേഷണം. ഇതു മലബാറിൻെറ ചരിത്രം. ഒരു സംസ്കാരത്തിൻെറ പുരാവൃത്തം. 'നിളയുടെ നിനവുകൾ'.

ഉത്തരകേരളത്തെ ധന്യമാക്കിയ ചരിത്രമുഹൂർത്തങ്ങളെ കോർത്തിണക്കി ഇന്ത്യയിലെ പ്രേക്ഷകർക്കുവേണ്ടി ശിവൻ മാത്തിൽ രചനയും സംവിധാനവും നിർമാണവും ചെയ്തവതരിപ്പിക്കുന്ന 'നിളയുടെ നിനവുകൾ'ക്കു പ്രദർശനാനുമതി കിട്ടിക്കഴിഞ്ഞു. ആറ് എപ്പിസോഡുകളിലായി തയ്യാറാക്കിയിരിക്കുന്ന ഈ ടെലിഫിലിം ഒരു എപ്പിസോഡിന് ഒന്നേകാൽ ലക്ഷം രൂപ മുടക്കിയാണു നിർമിച്ചിരിക്കുന്നത്. ഒരു എപ്പിസോഡ് 20 മിനിട്ടുവീതമാണ്.

ദൂരദർശൻെറ പദ്ധതിയായി 1989-ൽ ആരംഭിച്ച 28 ചിത്രങ്ങളിൽ ഒന്നാണു 'നിളയുടെ നിനവുകൾ'. ഇതോടൊപ്പം മലയാളത്തിൽ നിർമിച്ച അഞ്ചു ചിത്രങ്ങൾ ഇതിനകം പുറത്തിറങ്ങിക്കഴിഞ്ഞു. പലതും അവാർഡുകൾ വാരിക്കൂട്ടി. ഇതിൽ ആദ്യം ഇറങ്ങിയത് അരവിന്ദൻെറ 'മാറാട്ട'മായിരുന്നു. പിന്നീട് അടൂർ ഗോപാലകൃഷ്ണൻെറ മതിലുകൾ, കെ. ജി. ജോർജിൻെറ 'ഒരു യാത്രയുടെ അന്ത്യം', പി. എൻ. മേനോൻെറ 'മണിയോർഡർ', വി. കെ. ഗോപിനാഥിൻെറ 'ഉണ്ണിക്കുട്ടനു ജോലി കിട്ടി' എന്നീ ചിത്രങ്ങൾ ഇറങ്ങി. ദൂരദർശൻെറ പദ്ധതിയിൽപെട്ട ചിത്രനിർമാണത്തിൽ ഇന്ത്യൻ ഭാഷയിൽ ഇതിനകം 16 ചിത്രങ്ങളേ നിർമാണം പൂർത്തിയാക്കിയിട്ടുള്ളൂ. അതിൽ ദേശീയ ശൃംഖലയിൽ പരമ്പരയായി സംപ്രേഷണം ചെയ്തതു ശ്യാംബെനഗലിൻെറ 'ഡിസ്കവറി ഓഫ് ഇന്ത്യ' മാത്രമായിരുന്നു. ഇംഗ്ലീഷിലും മലയാളത്തിലുമായി നിർമിച്ചിരിക്കുന്ന 'നിളയുടെ നിനവുകൾ' അടുത്ത വർഷം ബോംബെയിൽ നടക്കുന്ന ചലച്ചിത്രമേളയിൽ മത്സരിക്കുന്നുണ്ട്. അതുകഴിഞ്ഞു ദേശീയ ശൃംഖലയിൽ അതും സംപ്രേഷണം ചെയ്തുതുടങ്ങും.

തിരുവനന്തപുരത്തുനിന്ന് അഭിഭാഷകപഠനത്തിനു കോഴിക്കോട്ടു വരികയും പിന്നീടു മാവൂർ ഗ്വാളിയർ റയോൺസിൽ ജോലി ചെയ്യുകയും ചെയ്ത ശിവൻ മാത്തിൽ മലബാറിൻെറ ചരിത്രനിധി കണ്ടു വിസ്മയംകൊണ്ടിട്ടാണു നിളയുടെ നീരൊഴുക്കിലേക്ക് എടുത്തുചാടിയത്. ഈ ചിത്രത്തിൻെറ സാക്ഷാൽക്കാരത്തിനായി മൂന്നു വർഷം മുമ്പ് ഉദ്യോഗം രാജിവയ്ക്കുകയും ചരിത്രരേഖകൾ തേടി ഇന്ത്യയിലെ വിവിധ ലൈബ്രറികളും ആർക്കൈവ്സുകളും മ്യൂസിയങ്ങളും കയറിയിറങ്ങുകയും ചെയ്തു.



സംവിധായകൻ ശിവൻ മാത്തിൽ

ആദ്യ എപ്പിസോഡിൽ എട്ടാം നൂറ്റാണ്ടു മുതൽ 14-ാം നൂറ്റാണ്ടിൻെറ തുടക്കം വരെയുള്ള ചരിത്ര സാംസ്കാരിക സംഭവവികാസങ്ങളാണ്. ആര്യസംസ്കാരത്തിൻെറയും ഗ്രാമസങ്കേതങ്ങളുടെയും കേദാരമായിരുന്ന പന്നിയൂർ, ശുകപുരം, പെരിഞ്ചല്ലൂർ, പയ്യന്നൂർ എന്നീ ക്ഷേത്രങ്ങളുടെ ദൃശ്യം നമ്മുടെ മുമ്പിൽ തെളിയുന്നു. പിന്നെ ജൈനബുദ്ധക്ഷേത്രങ്ങളുടെ കഥയും.

ഓരോ എപ്പിസോഡും കേരള സംസ്കാരത്തെപ്പറ്റി പുതിയൊരു ചരിത്രബോധം നമ്മിൽ ഉണ്ടാക്കുന്നു. ചേരന്മാരുടെ കാലവും അവരുടെ കാലത്തു നിലനിന്നിരുന്ന നാടും നാട്ടുയവരും, ചേരശക്തിയുടെ അന്ത്യത്തിൽ ഉണ്ടായ നാടുവാഴികളും രസകരമായ ചിത്രീകരണങ്ങളാണ്. നാടുവാഴികൾ തമ്മിലുള്ള കിടമൽസരം എത്തിനിൽക്കുന്നതു മാമാങ്കത്തിലാണ്. സാമൂതിരി പ്രഭാവത്തിൻെറ ഏടുകളിൽ പ്രസിദ്ധമാണു രേവതി പട്ടത്താനം. സാമൂതിരിയുടെ സദസിലേക്കു കടന്നുവരുന്ന വാസ്കോഡഗാമയും പണ്ഡിതരാജനായ ഉദ്ദണ്ഡനെ തോല്പിച്ച പതിന്നാലുകാരനായ കാക്കശേരി ഭട്ടതിരിയും ഈ ചിത്രത്തിലെ മനോഹരമുഹൂർത്തങ്ങളിൽ ചിലതു മാത്രമാണ്.

ഡച്ചുകാരുടെയും ഫ്രഞ്ചുകാരുടെയും ഇംഗ്ലീഷുകാരുടെയും കാലഘട്ടങ്ങൾ ഓരോന്നായി ഇതിൽ തെളിഞ്ഞുവരുന്നു. അവർ ഉയർത്തിയ കോട്ടകൊത്തളങ്ങൾ, ആരാധനാകേന്ദ്രങ്ങൾ എന്നിവയും. വീരപുരുഷനായ കുഞ്ഞാലിമരയ്ക്കാരെയും നമുക്കു കാണാം. ബ്രിട്ടീഷ് മേൽക്കോയ്മയ്ക്ക് എതിരേ പോരാടിയ പഴശിയുടെ ആത്മവീര്യം പഴശ്ശി തലമുറയിൽ ജീവിച്ചിരിക്കുന്ന ശങ്കരവർമയിലൂടെ മനസിലാക്കാനും ഇതിൽ അവസരമുണ്ട്. പഴശിക്കു താങ്ങും തണലുമായിരുന്ന കുറിച്യരുടെ കഥകൾ ആ കുടുംബത്തിലെ പിൻഗാമികളിലൂടെ നാം അറിയുന്നു.

സ്വാതന്ത്ര്യസമരത്തിൻെറ രണ്ടു നൂറ്റാണ്ടിൻെറ ഓർമകൾ വച്ചുപുലർത്തുന്ന ഇ. മൊയ്തുമൗലവിയുടെയും മുല്ലപ്പള്ളി ഗോപാലൻെറയും വാക്കുകൾ നമ്മെ പ്രചോദിപ്പിക്കും. അവരുടെ ഓർമയിൽ ഇന്നും ജീവിക്കുന്ന കേളപ്പജി, കെ. പി. കേശവമേനോൻ, മുഹമ്മദ് അബ്ദുറഹിമാൻ സാഹിബ്, പി. കൃഷ്ണപിള്ള, എ. കെ. ജി., വി. ആർ. നായനാർ തുടങ്ങിയവർ...

മലബാർ കലാപത്തെ കെ. കെ. എൻ. കുറുപ്പാണു വിലയിരുത്തുന്നത്. ഈ കലാപത്തിൽ സാധാരണക്കാർക്കുണ്ടായ അനുഭവങ്ങൾ താനൂർ പരമേശ്വരനും ചോയിയും സുഗന്ധിഭായിയും വിവരിക്കുന്നു. മലബാറിൽ ശ്രീനാരായണപ്രസ്ഥാനത്തിൻെറ ചരിത്രം തലശേരി ജഗന്നാഥക്ഷേത്രത്തിൻെറയും കോഴിക്കോടു ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിൻെറയും പ്രതിഷ്ഠാകർമത്തിൻെറ കഥകളിലൂടെ നിത്യചൈതന്യയതിയാണു നമുക്കു പറഞ്ഞുതരുന്നത്. തുടർന്നു സാമൂഹിക പരിഷ്കരണ ശ്രമങ്ങൾ, വിദ്യാഭ്യാസ പ്രവർത്തനങ്ങൾ, മിഷനറിമാരുടെയും സംഘടനകളുടെയും പ്രവർത്തനങ്ങൾ, വ്യവസായങ്ങളുടെ തുടക്കം എന്നിങ്ങനെയുള്ള ചരിത്രകഥകളും.

തൂലിക പടവാളാക്കിയ മഹാകവി കുട്ടമത്ത്, വി. ടി. ഭട്ടതിരിപ്പാട്, കെ. ദാമോദരൻ, വിദ്വാൻ പി. കേളുനായർ എന്നിവരുടെ സംഭാവനകൾ തിക്കൊടിയൻ വിവരിക്കുന്നു. ഒപ്പം മലബാറിൻെറ നാടകപാരമ്പര്യവും പറഞ്ഞുതരുന്നു.

ചിത്രകലയുടെ ആവിർഭാവവും പാരമ്പര്യവും ആർട്ടിസ്റ്റ് നമ്പൂതിരിയുടെ രേഖാചിത്രങ്ങളിലൂടെ തെളിയുന്നു. ഒപ്പം മലബാറിലെ ചിത്രകാരന്മാരുടെ രചനകളും. സംഘസാഹിത്യകൃതികളെപ്പറ്റിയും ആദ്യത്തെ സംസ്കൃതകൃതിയായ മൂഷികവംശത്തെപ്പറ്റിയും ഡോ. എൻ. വി. പി. ഉണിത്തിരി പറയുന്നു.

മലബാറിലെ നാടൻ കലാരൂപങ്ങളുടെ വിവരണം ശ്രദ്ധേയമാണ്. കടത്തനാട്ടിലെ ചേകവർ കളരിസംഘത്തിലെ കലാകാരന്മാർ കാഴ്ചവയ്ക്കുന്ന കളരിപ്പയറ്റും അനുഷ്ഠാനകലകളുടെ പ്രകടനവും മറ്റും ചേതോഹരംതന്നെ.

മലബാറിൻെറ സാഹിത്യചരിത്രം സുകുമാർ അഴിക്കോടാണു പറയുന്നത്. കവിതയും കഥയും നോവലും അദ്ദേഹം വിലയിരുത്തുമ്പോൾ കഥാസമ്രാട്ടായ വൈക്കം മുഹമ്മദ് ബഷീർ തൻെറ സാഹിത്യാനുഭവങ്ങൾ പങ്കുവയ്ക്കുന്നു.

പോൾ മണലിൽ

# കടുവെട്ടൂർ പള്ളി തിരുനാൾ നാളെ

ചെങ്ങന്നൂർ: പ്രസിദ്ധമായ കാടുവെട്ടൂർ സെൻറ് മേരീസ് പള്ളി പെരുനാളും വല്യഔപ്പൻെറ ശ്രാദ്ധവും നാളെയും മറ്റന്നാളും നടക്കും.

സെൻറ് തോമസ് കേരളത്തിൽ സുവിശേഷഘോഷണത്തിന് എത്തിയപ്പോൾ കൊടുങ്ങല്ലൂരിലുള്ള നാലു ബ്രാഹ്മണ കുടുംബങ്ങളെ ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്തു. അവർക്കു രാജാവു ഭ്രഷ്ട് കല്പിച്ചതിനാൽ സുവിശേഷഘോഷണത്തിനായി വള്ളത്തിൽ സഞ്ചരിക്കുകയും കാടുവെട്ടൂർ കടവിനു സമീപം 'ചിത്രത്തൂർ മഠ'ത്തിനു സമീപം വള്ളം യാദൃച്ഛികമായി അടുപ്പിക്കുകയും ചെയ്തു. അന്നു ചിത്രത്തൂർ മഠത്തിൽ അവകാശികളായി ആൺകുട്ടികൾ ഇല്ലായിരുന്നു. തങ്ങൾ ഒരുവർഷത്തിനകം തിരിച്ചുവരുമ്പോൾ മഠത്തിൽ അനന്തരാവകാശികൾ ഉണ്ടാകുമെന്ന് ഉറപ്പുകൊടുത്തു ബ്രാഹ്മണ കുടുംബങ്ങൾ യാത്രയായി. അവർ ഒരു വർഷത്തിനുശേഷം തിരികെ എത്തിയപ്പോൾ ചിത്രത്തൂർ മഠത്തിന് അനന്തരാവകാശിയായി സന്തതി പിറന്നിരുന്നു. ബ്രാഹ്മണകുടുംബത്തിനോടുള്ള നന്ദിസൂചകമായി ചിത്രത്തൂർ മഠത്തിൽനിന്നും തങ്ങളുടെ പകുതി സ്വത്തുക്കൾ ബ്രാഹ്മണകുടുംബങ്ങൾക്കു ദാനം ചെയ്യുകയും അവർ അവിടെ താമസമുറപ്പിക്കുകയും ചെയ്തു.

ബ്രാഹ്മണകുടുംബത്തിലെ ശ്രേഷ്ഠനായ 'വല്യഔപ്പനെ അടക്കിയിരിക്കുന്നിടത്താണ് ഇന്നു കാടുവെട്ടൂർ പള്ളി സ്ഥാപിച്ചിരിക്കുന്നത്.

എല്ലാ വർഷവും ചിത്രത്തൂർ മഠത്തിലെ അനന്തരാവകാശികളാണ്, പെരുനാളിൻെറ ദിവസം അതിരാവിലെ കുളിച്ച് ഈറനോടെ വന്നു തിരി കത്തിക്കുന്നത്. ഉദ്ദിഷ്ടകാര്യത്തിന്. കോഴി, പർപ്പടകം, കരിപ്പെട്ടി, കുരുമുളക് എന്നിവ നേർച്ചയായി സമർപ്പിക്കാൻ ഇവിടെ ഭക്തജനങ്ങളുടെ തിരക്കാണ്. പള്ളി ഭാരവാഹികൾ തയ്യാറാക്കുന്ന 'വരട്ടുപായസം' ഇവിടെ തുച്ഛമായ വിലയ്ക്കു പെരുനാൾദിവസം വിൽക്കാറുണ്ട്. ഈ വർഷത്തെ പെരുനാളിനു മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ, ഓതറ ദയറാ സുപ്പീരിയർ ബർസൈനോ റമ്പാൻ എന്നിവർ പ്രധാന കാർമികത്വം വഹിക്കും.

നാളെ രാവിലെ 7.30-നു പ്രഭാതനമസ്കാരം. എട്ടിനു കുർബാന - മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ. രാത്രി എട്ടിനു നരിയാപുരം സെൻറ് മേരീസ് മാർഗംകളിസംഘം അവതരിപ്പിക്കുന്ന മാർഗംകളി. രാത്രി 9-നു മാസ്റ്റേഴ്സ് വോയ്സ്, കോട്ടയം അവതരിപ്പിക്കുന്ന ഗാനമേള. മറ്റന്നാൾ 11-നു വല്യഔപ്പൻെറ കബറിങ്കൽ ധൂപപ്രാർഥന. തുടർന്നു 'സമൂഹസദ്യ' നടക്കും.

# നെടുമാവു പള്ളി പെരുനാൾ കൊടിയേറി

13-1-92

ചങ്ങനാശേരി: നെടുമാവു സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളി പെരുനാൾ 17, 18 തീയതികളിൽ ആഘോഷിക്കും. ഇന്നലെ കുർബാനയെ തുടർന്നു വികാരി ഫാ. മാത്യു കൊടിയേറ്റ് നടത്തി.

വെള്ളിയാഴ്ച വൈകിട്ട് 6.30-നു സെൻറ് പോൾസ് ഹൈസ്കൂൾ അങ്കണത്തിലുള്ള പരുമല തിരുമേനിയുടെ കുരിശടിയിൽ സന്ധ്യാനമസ്കാരവും ഫാ. വി. എം. ഏബ്രഹാം വാഴയ്ക്കലിൻെറ പ്രസംഗവും ഉണ്ടായിരിക്കും. 7.30-നു ഫാ. ജേക്കബ് കുര്യൻെറ നേതൃത്വത്തിൽ കെ. കെ. റോഡ്‌വഴി നെടുമാവ് ജങ്ഷനിൽ കൂടി പള്ളിയിലേക്കു റാസ നടത്തും. തുടർന്ന് ആശീർവാദവും കരിമരുന്നു പ്രയോഗവും.

പ്രധാന പെരുന്നാൾ ദിവസമായ ശനിയാഴ്ച ഒൻപതു മണിക്കു മൂന്നിന്മേൽ കുർബാന. രണ്ടിന് ആദ്ധ്യാത്മിക സംഘടനയുടെ വാർഷികം. അദ്ധ്യക്ഷൻ ഫാ. ജേക്കബ് കുര്യൻ.

പിന്നീടു പ്രദക്ഷിണവും നേർച്ചവിളമ്പും ആദ്യഫലലേലവും നടക്കും.

# തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത കാലംചെയ്തു

13-1-92



തിരുവനന്തപുരം: യാക്കോബായ സഭയുടെ ബാഹ്യകേരള ഭദ്രാസനാധിപൻ തോമസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ (72) കാലംചെയ്തു. ഉത്രാടം തിരുനാൾ ആശുപത്രിയിൽ ഇന്നലെ രാത്രി ഹൃദയാഘാതത്തെ തുടർന്നായിരുന്നു അന്ത്യം.

ശനിയാഴ്ച ഹൃദ്രോഗബാധയെത്തുടർന്ന് ആദ്യം മെത്രാപ്പോലീത്തായെ നഗരത്തിലെ ഒരു സ്വകാര്യാശുപത്രിയിലാക്കിയിരുന്നു. പിന്നീട് ഉത്രാടംതിരുനാൾ ആശുപത്രിയിലേക്കു മാറ്റുകയായിരുന്നു. ഡോ. ഭരത്ചന്ദ്രൻെറ നേതൃത്വത്തിൽ ഒരുസംഘം ഡോക്ടർമാർ ജീവൻ രക്ഷിക്കാൻ കഠിനപ്രയത്നം നടത്തിയെങ്കിലും 9.20-ന് അന്ത്യം സംഭവിച്ചു.

ചൊവ്വാഴ്ചയാണു കബറടക്കം. സമയവും സ്ഥലവും പിന്നീടു തീരുമാനിക്കും. ഇന്നലെ രാത്രി പട്ടം ആർച്ച്ബിഷപ്പിൻെറ അരമനച്ചാപ്പലിൽ ഭൗതികശരീരം പൊതുദർശനത്തിനിരുത്തി. യാക്കോബായ സഭയുടെ കൊല്ലം ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഇന്നു രാവിലെ ഭൗതികശരീരം ഏറ്റുവാങ്ങും. തുടർന്നു മൃതശരീരം തിരുവനന്തപുരത്തുനിന്നു കൊണ്ടുപോകും. സ്വദേശമായ കല്ലൂപ്പാറയിൽ മെത്രാപ്പോലീത്താ സ്ഥാപിച്ച പള്ളിയിലോ, മുളന്തുരുത്തി സെമിനാരിയിലോ ആവും കബറടക്കം.

മെത്രാപ്പോലീത്തായുടെ നാട്ടുകാരൻകൂടിയായ തിരുവനന്തപുരം ആർച്ച് ബിഷപ് ബെനഡിക്ട് മാർ ഗ്രിഗോറിയോസിൻെറ അതിഥിയായാണ് ചികിൽസയ്ക്കെത്തിയ അദ്ദേഹം താമസിച്ചിരുന്നത്.

ഭദ്രാസനഭരണം സഹായമെത്രാപ്പോലീത്താ തോമസ് മാർ തിമോത്തിയോസിനെ ഏല്പിച്ചു കുറേക്കാലമായി മുളന്തുരുത്തി ഉദയഗിരി യാക്കോബായ വൈദിക സെമിനാരിയിൽ വിശ്രമജീവിതം നയിക്കുകയായിരുന്നു.

പരുമല പെരുനാൾദിനത്തിൽ (1919 നവംബർ രണ്ട്) തിരുവല്ലയ്ക്കടുത്തു കല്ലൂപ്പാറയിലെ പ്രശസ്തമായ മൂത്തേടുത്തു കുടുംബത്തിൽ ജനിച്ച തോമസ് യാക്കോബായ സഭയുടെ ബാഹ്യകേരള ഭദ്രാസനാധിപനായി വളർന്നതിനു പിന്നിൽ കറ പുരളാത്ത തപശ്ചര്യയുടെയും തളരാത്ത കർമ്മനൈപുണ്യയുടെയും നീണ്ട ചരിത്രമുണ്ട്.

മദ്ധ്യതിരുവിതാംകൂറിലെയും ബാഹ്യ

(ശേഷം പേജ് 7 കോളം 6)

ആഴത്തിലുള്ള

# ആഴത്തിലുള്ള ജ്ഞാനം നേടിയ മേലധ്യക്ഷൻ

മാർ തെയോഫിലോസ്

(ഒന്നാം പേജിൽ നിന്ന്)

കേരളത്തിലെയും ഇടവകകളിൽ വികാരിയെന്ന നിലയിൽ സഭാംഗങ്ങളുടെ ആത്മീയവികാസത്തിനായി യത്നിച്ച മൂത്തേടത്തച്ചൻെറ (നാട്ടുകാർ സ്നേഹപൂർവം വിളിച്ചിരുന്നത് അങ്ങനെയാണ്) സേവനതൃഷ്ണ ആരോഗ്യ, വിദ്യാഭ്യാസ രംഗങ്ങളിലേക്കും പടർന്നുചെന്നു.

കല്ലൂപ്പാറ സിറിയൻ കൺവെൻഷൻ, നിരണം ഭദ്രാസന മർത്തമറിയം സമാജം, ആർ. എം. ഒ. എസ്. വിദ്യാർഥി പ്രസ്ഥാനം, തിരുവല്ല വൊക്കേഷനൽ ട്രെയിനിംഗ് സെൻറർ എന്നിവയുടെ പ്രസിഡൻറ്, ഇരവിപേരൂർ മെഡിക്കൽമിഷൻ സെക്രട്ടറി, മലങ്കര സഭാ മാനേജിംഗ് കമ്മിറ്റിയംഗം തുടങ്ങിയ സ്ഥാനങ്ങൾ വഹിച്ച മെത്രാപ്പോലീത്തയ്ക്കു ബാഹ്യകേരള വികാരി, ഭദ്രാസന സെക്രട്ടറി എന്നീ നിലകളിൽ 20 വർഷത്തെ സേവനചരിത്രമുണ്ട്.

മൂത്തേടത്ത് ഈപ്പൻ മാമ്മൻെറയും തിരുവല്ല കരിപ്പായിൽ റിബേക്കാമ്മയുടെയും മൂന്നാമത്തെ മകൻ ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ ഉടനെ ആധ്യാത്മിക ജീവിതത്തിൻെറ ക്ലിഷ്ടപാതയിലേക്കു നയിക്കപ്പെട്ടു. കാലംചെയ്ത ഒസ്താത്തിയോസ് മെത്രാപ്പോലീത്തായായിരുന്നു ആദ്യഗുരു. അദ്ദേഹത്തോടൊപ്പം സ്ലീബാദാസ സമൂഹത്തിൽ ചേർന്നു. സെൻറ് തോമസ് പാമ്പാക്കുട സെമിനാരിയിലും ജബൽപൂർ ലിയൊണാർഡ് തിയോളജിക്കൽ കോളജിലുമായി വൈദികപഠനം നടത്തി.

കവിയൂർ, മേപ്രാൽ, മേൽപാടം, മാവേലിക്കര, പുതിയകാവ്, പൂനെ, ബോംബെ, ഹൈദരാബാദ്, കൽക്കട്ട, ബാംഗ്ലൂർ, കുവൈറ്റ്, ബഹ്റൈൻ തുടങ്ങിയ കേന്ദ്രങ്ങളിൽ സേവനമനുഷ്ഠിച്ച അദ്ദേഹം അഹമ്മദാബാദ്, വിശാഖപട്ടണം, മൈസൂർ, ജലഹാലി ഇടവകകൾ സ്ഥാപിക്കുന്നതിൽ മുഖ്യപങ്കു വഹിച്ചു.

പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായിൽനിന്ന് 1948-ൽ വൈദികപട്ടം സ്വീകരിച്ചു. 1974 ഡിസംബർ 24-നു കുര്യാക്കോസ് മാർ കൂറിലോസ്, പൗലൂസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ കാർമികത്വത്തിൽ കോർ എപ്പിസ്ക്കോപ്പായായി ഉയർത്തപ്പെട്ടു. 1978 ഫെബ്രുവരി 10-നു മഞ്ഞനിക്കര ദയറായിൽ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവാ റമ്പാൻസ്ഥാനം നൽകി. '79 ഏപ്രിൽ 19-നു മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു.

ഒന്നിലേറെ തവണ വിദേശപര്യടനം നടത്തിയിട്ടുള്ള മെത്രാപ്പോലീത്താ വിശുദ്ധനാടുകളെപ്പറ്റിയെന്നപോലെ വിശുദ്ധ പുസ്തകങ്ങളെക്കുറിച്ചും ആഴമുള്ള ജ്ഞാനമാർജിച്ചിരുന്നു.

പി. എം. ഈപ്പൻ, റിട്ട. ഹെഡ്മാസ്റ്റർ പി. എം. കുര്യൻ, പി. എം. തോമസ്, ജോർജ് മൂത്തേടം എന്നിവർ സഹോദരന്മാരും ആച്ചിയമ്മ, തങ്കമ്മ എന്നിവർ സഹോദരിമാരുമാണ്.

മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തിൽ ശ്രേഷ്ഠ കാതോലിക്കാ ബാവാ ബസേലിയോസ് പൗലോസ് ദ്വിതീയൻ അനുശോചിച്ചു. സഭയുടെ സൗകര്യമുള്ള എല്ലാ പള്ളികളിലും ബുധനാഴ്ച മെത്രാപ്പോലീത്തായ്ക്കുവേണ്ടി പ്രത്യേക പ്രാർഥന നടത്തണമെന്നു മൂവാറ്റുപുഴയിൽ ബാവാ പുറപ്പെടുവിച്ച കല്പനയിൽ അറിയിച്ചു. ബുധനാഴ്ച സൗകര്യം ലഭിക്കാത്തവർ ഞായറാഴ്ച പ്രത്യേക പ്രാർഥന നടത്തണം.

# യാക്കോബ് മാർ യൂലിയോസിൻെറ കബറടക്കം ഇന്ന്

25-1-92

മഞ്ഞിനിക്കര: യാക്കോബായ സഭയിലെ സിംഹാസന പള്ളികളുടെ മെത്രാപ്പോലീത്താ, കാലം ചെയ്ത യാക്കോബ് മാർ യൂലിയോസിനു ഭക്തജന സഹസ്രങ്ങൾ ആദരാഞ്ജലി അർപ്പിച്ചു. കബറടക്ക ശുശ്രൂഷ ഇന്നു രാവിലെ എട്ടരയ്ക്ക് ആരംഭിക്കും.

എട്ടരയ്ക്കു നഗരികാണിക്കൽ മഞ്ഞിനിക്കര ദയറാ ചാപ്പലിൽ നിന്നു തുടങ്ങി ഓമല്ലൂർ കുരിശടി, ഓമല്ലൂർ ചന്ത, മാത്തൂർ ജെ.ആർ.വൈ. റോഡുവഴി തിരികെ ദയാറായിലെത്തും. തുടർന്നു നടക്കുന്ന സംസ്കാരകർമ്മത്തിൽ ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് പൗലൂസ് ദ്വിതീയൻ ബാവായും സഭയിലെ മെത്രാപ്പോലീത്താമാരും കാർമ്മികത്വം വഹിക്കും.

ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഇന്നലെ വൈകിട്ടു ദയറായിലെത്തി പ്രാർഥന നടത്തി. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൗസേബിയോസ്, തെയോഫോറസ് റമ്പാൻ, ഭദ്രാസന സെക്രട്ടറി ഫാ.തോമസ് ജോൺസൺ എന്നിവരും ബാവായോടൊപ്പമുണ്ടായിരുന്നു.

ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ, ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രീഗോറിയോസ്, മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ തീമോത്തിയോസ്, ഏബ്രഹാം മാർ ക്ലീമീസ്, ഏബ്രഹാം മാർ സേവേറിയോസ്, കേന്ദ്ര വ്യവസായ സഹമന്ത്രി പി. ജെ. കുര്യൻ, സ്പീക്കർ പി.പി. തങ്കച്ചൻ, ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ്, കെ.കെ. നായർ എം.എൽ.എ., ജില്ലാ കൗൺസിൽ പ്രസിഡൻറ് ഉമ്മൻ തലവടി, ജില്ലാ കലക്ടർ ടോം ജോസ്, പി.എസ്.സി. അംഗങ്ങളായ ഡോ. എം.സി. ജോർജ്, ലീലാമ്മ മാത്യു തുടങ്ങിയവർ ഇന്നലെ അന്തിമോപചാരം അർപ്പിച്ചവരിൽ ഉൾപ്പെടുന്നു.

മെത്രാപ്പോലീത്തായുടെ ദേഹവിയോഗത്തിൽ 41 ദിവസത്തെ ദുഃഖാചരണം നടത്തുമെന്നു കൊല്ലം - തുമ്പമൺ - നിരണം ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ അറിയിച്ചു.

ഭദ്രാസനത്തിലെ എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും ഇന്നും അവധിയായിരിക്കും. കബറടക്ക ശുശ്രൂഷയിൽ പങ്കെടുക്കാൻ എത്തുന്നവർക്കായി കെ. എസ്. ആർ. ടി. സി.യും സ്വകാര്യ ബസുകളും പ്രത്യേക സർവീസ് നടത്തും.

ഇന്ന് അടൂർ മിഖായേൽ മാർ ദീവന്നാസിയോസ് ദയറായിൽ നടത്താനിരുന്ന പള്ളി പ്രതിപുരുഷയോഗം മാറ്റിവച്ചതായി ഭദ്രാസന സെക്രട്ടറി ഫാ. ഇ.ടി. ജോൺ അറിയിച്ചു.

മണർകാട് ബത്സയദ്‌യിൽ ഇന്നു നടത്താൻ നിശ്ചയിച്ചിരുന്ന അഖില മലങ്കര മർത്തമറിയം വനിതാ സമാജം കേന്ദ്രകമ്മിറ്റി യോഗം മാറ്റിവച്ചു

# കോത്തല പള്ളി ജൂബിലി തുടങ്ങി

പാമ്പാടി: പത്തുലക്ഷത്തിൽപരം രൂപ ചെലവിട്ടു പുതുക്കിപ്പണിത ദേവാലയത്തിന്റെ കൂദാശയോടെ കോത്തല സെഹിയോൻ ഓർത്തഡോക്സ് ഇടവക വജ്രജൂബിലി ആഘോഷത്തിനു തുടക്കംകുറിച്ചു.

കൂദാശയുടെ ആദ്യഭാഗത്തിനു വെള്ളിയാഴ്ച വൈകുന്നേരം പരിശുദ്ധ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ മുഖ്യ കാർമികത്വം വഹിച്ചു. കുരിശിൻതൊട്ടിയുടെ അടിസ്ഥാനശിലയും പരിശുദ്ധ ബാവാ ആശീർവദിച്ചു.

കൂദാശയുടെ രണ്ടാം ഭാഗത്തിന് ഇന്നലെ രാവിലെ മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നിവർ കാർമികത്വം വഹിച്ചു.

തുടർന്നു മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്ത പൊതുസമ്മേളനത്തിൽ ജൂബിലി ഉദ്ഘാടനം മന്ത്രി ഉമ്മൻ ചാണ്ടി നിർവഹിച്ചു.

രാജ്യത്തു മതസൗഹാർദത്തിന്റെ അനിവാര്യത ചൂണ്ടിക്കാട്ടി ഇതുപോലുള്ള ദേവാലയങ്ങൾ ആ സൗഹാർദത്തിന്റെ പ്രതീകമാവുമെന്ന് ഉമ്മൻ ചാണ്ടി പ്രത്യാശ പ്രകടിപ്പിച്ചു.

മുൻ വികാരി പരേതനായ കാട്ടൂരച്ചന്റെ ഛായാചിത്രം ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ് അനാച്ഛാദനം ചെയ്തു.

കെ. ജി. കോളജ് പ്രിൻസിപ്പൽ ടൈറ്റസ് വർക്കി, കൂരോപ്പട പഞ്ചായത്ത് പ്രസിഡൻറ് ഏബ്രഹാം തോമസ്, പഞ്ചായത്ത് മെമ്പർമാരായ സി. എസ്. സുകുമാരൻ, പി. ജി. പത്മനാഭൻനായർ എന്നിവർ ആശംസ നേർന്നു. ദേവാലയ പുനർനിർമാണ റിപ്പോർട്ട് കൺവീനർ പി. ഐ. കുര്യാക്കോസ് അവതരിപ്പിച്ചു.

വികാരി ഫാ. തോമസ് ഏബ്രഹാം സ്വാഗതവും ട്രസ്റ്റി ഏലിയാസ് കണ്ണന്താനം നന്ദിയും പറഞ്ഞു.



കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളി വജ്രജൂബിലി ഉദ്ഘാടനം ചെയ്ത് മന്ത്രി ഉമ്മൻ ചാണ്ടി പ്രസംഗിക്കുന്നു. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ്, വികാരി ഫാ തോമസ് ഏബ്രഹാം, കെ.ജി. കോളജ് പ്രിൻസിപ്പൽ ടൈറ്റസ് വർക്കി, ഏബ്രഹാം തോമസ്, സി.എസ്. സുകുമാരൻ, പി.ജി. പത്മനാഭൻനായർ എന്നിവർ സമീപം.

# പള്ളികളിൽ പെരുന്നാൾ

28-1-92

കൂരോപ്പട: സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിപ്പെരുനാൾ, കൺവെൻഷൻ, ആത്മീയസംഘടനകളുടെ വാർഷികം എന്നിവ 30 മുതൽ ഫെബ്രുവരി മൂന്നുവരെ നടത്തും. പെരുനാൾ ചടങ്ങുകൾക്കു നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രധാന നേതൃത്വം നൽകും.

പെരുനാൾ ദിവസമായ തിങ്കളാഴ്ച ഒൻപതിനു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന അർപ്പിക്കും. മൂന്നിനു റാസ, മൂന്നരയ്ക്കു നേർച്ചവിളമ്പ്, നാലിന് ആദ്യഫലലേലം എന്നിവ നടക്കും.

ഞായറാഴ്ച 11-നു ഫാ. കെ. വി. ഗീവർഗീസിന്റെ അധ്യക്ഷതയിൽ നടക്കുന്ന ആത്മീയ സംഘടനകളുടെ വാർഷിക സമ്മേളനത്തിൽ രാജൻ ജോർജ് പണിക്കർ, ചെറിയാൻ ടി. സാമുവൽ, ഡീക്കൻ കെ. വി. വർഗീസ് എന്നിവർ പ്രസംഗിക്കും. 7.30-നു പരുമലത്തിരുമേനിയുടെ നാമത്തിലുള്ള കുരിശിൻതൊട്ടിയിലേക്കു റാസ.

കൺവെൻഷൻ എല്ലാദിവസവും വൈകിട്ട് 7.30 മുതൽ 9.30 വരെയാണു വ്യാഴാഴ്ച ഫാ. കുര്യൻ ദാനിയൽ, വെള്ളിയാഴ്ച എ. സി. ജോസഫ്, ശനിയാഴ്ച ഡീക്കൻ കെ. വി. വർഗീസ് എന്നിവർ പ്രസംഗിക്കും.

മീനടം നോർത്ത്: സെൻറ് മേരീസ് പള്ളിപ്പെരുനാൾ ഫെബ്രുവരി രണ്ട്, മൂന്ന് തീയതികളിൽ നടത്തും. രണ്ടിന് ഏഴുമണിക്കു മഞ്ഞാടിക്കുരിശിങ്കലേക്കു റാസ, തുടർന്നു സുവിശേഷപ്രസംഗം.

തിങ്കളാഴ്ച രാവിലെ റവ. പി. സി. യോഹന്നാൻ റമ്പാന്റെ നേതൃത്വത്തിൽ മൂന്നിന്മേൽ കുർബാനയും രണ്ടിന് ആധ്യാത്മികസംഘടനകളുടെ വാർഷികവും. 3.30-നു റാസ, നാലിനു നേർച്ചവിളമ്പ് എന്നിവയും നടക്കും.

# സ്ഥാനമേറ്റു

28-1-92

കോട്ടയം: ജൂനിയർ ചേംബർ പ്രസിഡൻറായി ചെറിയാൻ വർഗീസും ജേസിറെറ്റ് ചെയർപേഴ്സൺ സുനു ഏബ്രഹാമും സ്ഥാനമേറ്റു.

റബർബോർഡ് ചെയർപേഴ്സൺ ജെ. ലളിതാംബിക മുഖ്യാതിഥിയായി പങ്കെടുത്ത ചടങ്ങിൽ സ്ഥാനമൊഴിയുന്ന പ്രസിഡൻറ്, പി. എൻ. ഓമനക്കുട്ടൻ അധ്യക്ഷത വഹിച്ചു. ജൂനിയർ ചേംബർ സോൺ പ്രസിഡൻറ് ആർ. കെ. വർമ്മ പുതിയ പ്രസിഡൻറിനെ സ്ഥാനചിഹ്നമണിയിച്ചു. സോൺ കൗൺസിലർ മാത്യു വർഗീസ് ജേസിറെറ്റ് ഭാരവാഹികൾക്കു സത്യപ്രതിജ്ഞ ചൊല്ലിക്കൊടുത്തു. 1992 കോട്ടയം ജൂനിയർ ചേംബർ രജതജൂബിലി വർഷമായി ആചരിക്കും. ഈ വർഷം കോടിമതയിൽ യൂത്ത് വെൽഫെയർ സെൻറർ നിർമാണം ആരംഭിക്കും.

ചടങ്ങിൽ കെ. പി.നാരായണൻ (മനോരമ), ഡോ. പി. ജി. രാമകൃഷ്ണപിള്ള, അലക്സ് മാത്യു എന്നിവർ പ്രസംഗിച്ചു.

# സുവിശേഷയോഗം

28

മീനടം: സെൻറ് തോമസ് ഓർത്തഡോക്സ് വലിയപള്ളി സൗത്ത് ഈസ്റ്റ് സെൻറ് തോമസ് പ്രാർഥനായോഗത്തിന്റെ ആഭിമുഖ്യത്തിലുള്ള കൺവെൻഷൻ ഇന്നുമുതൽ 31 വരെ മോസ്കോ കവലയ്ക്കുസമീപം തുരുമ്പുകാലായിൽ ടി. ഐ. ചാക്കോയുടെ പുരയിടത്തിൽ നടത്തും. റവ. ഡി. ബിജേഷ് ഫിലിപ്പ്, റവ. ഫാ. ഏബ്രഹാം അഞ്ചേരി, വി. ടി. ചാക്കോ എന്നിവർ പ്രസംഗിക്കും.

# വെല്ലൂർ മെഡിക്കൽ കോളജ് പ്രവേശനം

16-3-92

കോട്ടയം: വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളജിൽ പ്രവേശനത്തിനു ശുപാർശ ആഗ്രഹിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾ തപാൽ സ്റ്റാമ്പൊട്ടിച്ച കവർ സഹിതം സെക്രട്ടറി, സ്പോൺസറിംഗ് കമ്മിറ്റി, ഓർത്തഡോക്സ് സ്റ്റുഡൻറ് സെൻറർ, കോട്ടയം-686 001 എന്ന വിലാസത്തിൽ ആവശ്യപ്പെട്ടാൽ ശുപാർശയ്ക്കുള്ള അപേക്ഷാഫോം ലഭിക്കും.

എം.ബി.ബി.എസ്. കോഴ്സിന് 35 രൂപയും നഴ്സിംഗ്, പാരാമെഡിക്കൽ കോഴ്സുകൾക്കു 15 രൂപ വീതവും റജിസ്ട്രേഷൻ ഫീയായി ശുപാർശയ്ക്കുള്ള അപേക്ഷയോടൊപ്പം നൽകണം.

സഭാവക ആശുപത്രികളിൽനിന്നുള്ള പ്രത്യേക ശുപാർശയും പാരാമെഡിക്കൽ കോഴ്സുകൾക്കു പരിഗണിക്കാൻ ആവശ്യമാണ്.

18000 രൂപയിൽ കുറഞ്ഞവാർഷിക വരുമാനമുള്ളവർ ശുപാർശയ്ക്കായി സമർപ്പിക്കുന്ന അപേക്ഷയോടൊപ്പം വരുമാനസർട്ടിഫിക്കറ്റിന്റെ കോപ്പിയും നൽകിയാൽ പ്രവേശനത്തിനു പ്രത്യേക പരിഗണനയ്ക്കും പഠനത്തിനു പൂർണ സ്കോളർഷിപ്പിനും സാധ്യതയുണ്ട്.

എം.ബി.ബി.എസ്. കോഴ്സ് പ്രവേശനത്തിന് 50 രൂപയുടെ ഡ്രാഫ്റ്റ് സഹിതം റജിസ്ട്രാർ, ക്രിസ്ത്യൻ മെഡിക്കൽ കോളജ്, വെല്ലൂർ-632 002 എന്ന വിലാസത്തിലും ജനറൽ/ബി.എസ്സി. നഴ്സിംഗ് കോഴ്സുകൾക്ക് 35 രൂപയുടെ ഡ്രാഫ്റ്റ് സഹിതം ഡീൻ, കോളജ് ഓഫ് നഴ്സിംഗ്, ക്രിസ്ത്യൻ മെഡിക്കൽ കോളജ് ഹോസ്പിറ്റൽ, വെല്ലൂർ-632 004 എന്ന വിലാസത്തിലും പാരാമെഡിക്കൽ കോഴ്സുകൾക്കു 35 രൂപയുടെ ഡ്രാഫ്റ്റ് സഹിതം മെഡിക്കൽ സൂപ്രണ്ട്, ക്രിസ്ത്യൻ മെഡിക്കൽ കോളജ് ഹോസ്പിറ്റൽ, വെല്ലൂർ-632 004 എന്ന വിലാസത്തിലും ആവശ്യപ്പെട്ടാൽ അപേക്ഷാഫോമും പ്രോസ്പെക്ടസും ലഭിക്കും.

പ്രവേശനത്തിനായി വെല്ലൂരിൽനിന്നു ലഭിക്കുന്ന അപേക്ഷാഫോം വെല്ലൂരിലേക്കും ശുപാർശയ്ക്കായി കോട്ടയത്തുനിന്നു ലഭിക്കുന്ന അപേക്ഷാഫോറം കോട്ടയത്തേക്കും പൂരിപ്പിച്ചശേഷം യഥാസമയം എത്തിക്കണം.



കോട്ടയം പഴയസെമിനാരി മാനേജരായി ചാർജെടുത്ത പി. എം. ഗീവർഗീസ് റമ്പാൻ. ചെങ്ങമനാട് ബേത്‌ലഹേം ആശ്രമാംഗമാണ്.

Mas

5-2-92



# എയർ ഏഷ്യാറ്റിക് ചെയർമാനെ നീക്കി

പ്രത്യേക ലേഖകൻ

ബോംബെ: 'എയർ ഏഷ്യാറ്റിക്' ചെയർമാൻ ഡോ. കെ.സി.ജി. വർഗീസിനോട് കമ്പനിയുടെ ചാർജ് വെള്ളിയാഴ്ച മുഖ്യ പ്രൊമോട്ടറായ ജോർജിനെ മദിരാശിയിൽ ഏല്പിക്കാൻ കമ്പനി ലോ ബോർഡ് നിർദേശിച്ചു.

മദിരാശി ആസ്ഥാനമായി പ്രവർത്തിച്ചിരുന്ന എയർ ഏഷ്യാറ്റിക് വിമാനസർവീസ്, നടത്തിപ്പിലെ കാര്യക്ഷമതയില്ലായ്മ കൊണ്ടും ഡയറക്ടർമാർ തമ്മിലുള്ള വടംവലി കാരണവും കുറച്ചു കാലമായി പ്രവർത്തനരഹിതമായിരിക്കുകയാണ്. ഈ പശ്ചാത്തലത്തിലാണ് ലോ ബോർഡ് ജനുവരി 20-ാംനു ന്യൂദില്ലിയിൽ വെച്ച് ഇപ്രകാരം കല്പന പുറപ്പെടുവിച്ചത്. ഡോ. വർഗീസിനെ ചെയർമാൻ—മാനേജിങ് ഡയറക്ടർ സ്ഥാനത്തുനിന്നു നീക്കിയതോടൊപ്പം ഒരു എൻആർഐ യും കമ്പനിയുടെ പ്രധാന പ്രൊമോട്ടറുമായ തോമസ് ജോർജിനെ ലോ ബോർഡ് ചെയർമാനായി നിയമിക്കുകയും ചെയ്തു. ഏതാനും എൻആർഐ മാർ സമർപ്പിച്ച ഹർജിയിന്മേലാണ് ബോർഡ് സുപ്രധാനമായ ഈ കല്പന പുറപ്പെടുവിച്ചത്.

രജിസ്ട്രാർ ഓഫ് കമ്പനീസ് റൂംസ്, ഫെറ, കമ്പനീസ് ആക്റ്റിലെ വ്യവസ്ഥകൾ എന്നിവ ലംഘിച്ചുവെന്നും എൻആർഐ മാരിൽ നിന്ന് വിദേശ വിനിമയത്തിൽ ലഭിച്ച തുകയ്ക്കുള്ള ഷെയർ നൽകിയില്ലെന്നും കമ്പനി നടത്തിപ്പിൽ തികഞ്ഞ കെടുകാര്യസ്ഥത കാണിച്ചെന്നുമുള്ള ആരോപണങ്ങളുടെ അടിസ്ഥാനത്തിലാണ് ഡോ. വർഗീസ് സ്ഥാനത്തുനിന്ന് നീക്കം ചെയ്യപ്പെട്ടത്.

നിക്ഷേപകരിൽ നിന്നും ട്രാവൽ ഏജൻറുമാരിൽനിന്നും ഡോ. വർഗീസ് സമാഹരിച്ച വൻതുക അനധികൃതമായി തന്റെ സ്വകാര്യ അക്കൗണ്ടുകളിൽ നിക്ഷേപിച്ചുവെന്ന് അമേരിക്കയിൽ താമസമാക്കിയിട്ടുള്ള ജോർജിന്റെ നേതൃത്വത്തിലുള്ള എൻആർഐ ഗ്രൂപ്പ് ആരോപിക്കുകയുണ്ടായി. എൻഫോഴ്സ്മെൻറ് ഡയറക്ടറേറ്റ് തുടർന്ന് നടത്തിയ പരിശോധനയിൽ ഡോ. വർഗീസിന്റെ പക്കലുള്ള ഒട്ടേറെ രേഖകൾ കണ്ടെടുക്കുകയും ചെയ്തു.

1990—ലാണ് എയർ ഏഷ്യാറ്റിക് ആദ്യമായി എയർ ടാക്സി സർവീസ് ആരംഭിച്ചത്. ബോംബെ—മദിരാശി, ബോംബെ—കൊച്ചി, ബോംബെ—കോഴിക്കോട് എന്നീ സർവീസുകളാണ് അവർ നടത്തിയിരുന്നത്. മിയാമിയിലെ ഇൻറർനാഷണൽ എയർ ലീസിങ് കമ്പനിയിൽ നിന്ന് ഒരു ബൂയിങ് വിമാനം വാങ്ങിയ എയർ ഏഷ്യാറ്റിക് കുറച്ചുകാലം പ്രശ്നമൊന്നും കൂടാതെ പ്രവർത്തിച്ചുവെങ്കിലും പിന്നീട് അവരുടെ ഏക ബൂയിങ് 737 വിമാനത്തിന്റെ രജിസ്ട്രേഷൻ സിവിൽ ഏവിയേഷൻ ഡയറക്ടർ ജനറൽ റദ്ദാക്കുകയുണ്ടായി. ലീസ് ചാർജ് അടയ്ക്കാത്തതിനെ തുടർന്ന് ഇൻറർനാഷണൽ എയർ ലീസിങ് പരാതി നൽകിയതിന്റെ അടിസ്ഥാനത്തിലാണിത്.

അതോടൊപ്പം കമ്പനിയുടെ പ്രൊമോട്ടർമാർക്കിടയിൽ അഭിപ്രായഭിന്നതകളും ഉടലെടുത്തു. കമ്പനിയുടെ ഇക്വിറ്റി മൂലധനത്തിലേക്ക് താൻ വിദേശവിനിമയ നിരക്കിൽ രണ്ടു കോടി രൂപയിലേറെ നൽകിയിരുന്നെങ്കിലും അതിൽ കുറഞ്ഞ ഒരു തുകയ്ക്കുള്ള ഷെയർ സർട്ടിഫിക്കറ്റാണ്, അതും കമ്പനീസ് ആക്ട് വ്യവസ്ഥകൾ പാലിക്കാതെ, തനിക്ക് നൽകപ്പെട്ടതെന്ന് ജോർജ് കമ്പനി ലോ ബോർഡിന് മുമ്പാകെ പരാതിപ്പെടുകയുണ്ടായി. 1991 മാർച്ചിൽ അവസാനിച്ച ഒരു വർഷത്തെ ബാലൻസ് ഷീറ്റ് പ്രകാരം കമ്പനിക്ക് ഭീമമായ നഷ്ടവും രേഖപ്പെടുത്തിയിരുന്നു. ഏതാനും മാസം മുമ്പ്, എയർ ഏഷ്യാറ്റിക്കിന്റെ ബോർഡിൽ നിന്ന് പുറത്താക്കപ്പെട്ടതിനെ തുടർന്ന് ജോർജ് 'ട്രോപ്പിക്കൽ എയർവേയ്സ്' എന്ന മറ്റൊരു കമ്പനി ആരംഭിക്കുകയുണ്ടായി. എങ്കിലും പുതിയ സംരംഭം തുടങ്ങുന്നതിനു പകരം താൻ എയർ ഏഷ്യാറ്റിക്കിൽ പണം നിക്ഷേപിക്കാമെന്ന് അദ്ദേഹം ബോർഡിനു മുമ്പാകെ സമ്മതിച്ചിരുന്നു.

തുടർന്നാണ് ചെയർമാൻ എസ്. പി. ഉപാസിനി, അംഗങ്ങളായ എസ്. ബാലസുബ്രഹ്മണ്യം, എ.എം. ചക്രവർത്തി എന്നിവരടങ്ങിയ ബോർഡ് പാനൽ പ്രസ്തുത കല്പന പുറപ്പെടുവിച്ചത്.

# വടക്കൻ മണ്ണൂരിൽ പ്രാർത്ഥനാ യജ്ഞം

16-11-91

അമയന്നൂർ: വടക്കൻമണ്ണൂർ സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വദിനാചരണം ഈ ബുധനാഴ്ചമുതൽ ശനിയാഴ്ചവരെ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ നടത്തും.

ബുധനാഴ്ച രാവിലെ കുർബാനയോടുകൂടി പ്രാർഥനായജ്ഞം ആരംഭിക്കും. വിവിധ ദിനങ്ങളിലായി എം. ഇ. ഇട്ടൂപ്പൻ കോർ എപ്പിസ്കോപ്പാ, ഫാ. ജോർജ് തോമസ്, ഫാ. പി. ഐ. തോമസ്, ഫാ. എം. എസ്. സഖറിയ, ഫാ. എം. ടി. കുര്യൻ, ഫാ. പി. എ. മാത്യു, എൻ. എം. ഐപ്പ്, സജി ചാക്കോ, ഫാ. എം. സി. ജോർജ്, ഫാ. ജോബ് കുഴിവയലിൽ എന്നിവർ ധ്യാനത്തിനു നേതൃത്വം നൽകും.

വെള്ളിയാഴ്ച 6.30-നു സന്ധ്യാനമസ്കാരത്തെത്തുടർന്നു മാർ ബർന്നബാസ് മെത്രാപ്പോലീത്താ ധ്യാനപ്രഭാഷണം നടത്തും. ശനിയാഴ്ച രാവിലെ മെത്രാപ്പോലീത്തായുടെ കാർമികത്വത്തിൽ കുർബാന, പ്രസംഗം എന്നിവയോടെ പരിപാടികൾ സമാപിക്കും.

# മെഡിക്കൽ സെൻറർ ഉദ്ഘാടനം

7-3-92

വാകത്താനം: പുത്തൻചന്തയിൽ നിർമിച്ച ക്രിസ്ത്യൻ മെഡിക്കൽ സെൻററിന്റെ കൂദാശ ഞായറാഴ്ച ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിർവഹിക്കും. തുടർന്നു നടക്കുന്ന പൊതുസമ്മേളനത്തിൽ ഡപ്യൂട്ടി സ്പീക്കർ കെ. നാരായണക്കുറുപ്പ് സെൻറർ ഉദ്ഘാടനം ചെയ്യും.

പൊതുസമ്മേളനത്തിൽ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിക്കും. ജേക്കബ് ജോസഫ് കൊരണ്ടോട്ടി (പഞ്ചായത്ത് പ്രസിഡൻറ്), എം. വി. മാത്യു (ജില്ലാ കൗൺസിലർ), കെ. എസ്. ജേക്കബ് എന്നിവർ പ്രസംഗിക്കും.

# മഞ്ഞനിക്കര പെരുന്നാൾ വജ്രജൂബിലി ആഘോഷിക്കുന്നു

കോട്ടയം: ആകമാന സുറിയാനി സഭയുടെ പരമാധ്യക്ഷനായിരുന്ന മോറാൻ മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാർത്രിയാർക്കീസ് ബാവയുടെ അറുപതാമത് ഓർമ്മപ്പെരുന്നാളും (വജ്രജൂബിലി) അന്ത്യോഖ്യ പ്രതിനിധി ആയിരുന്ന മാർ യൂലിയോസ് ഏലിയാസ് ബാവയുടെ മുപ്പതാമത് ഓർമ്മ പെരുന്നാളും ഫിബ്രവരി 9 മുതൽ 15 വരെ നടക്കും. എന്നാൽ സിംഹാസന പള്ളികളുടെ മെത്രാപ്പോലീത്ത ആയിരുന്ന മാർ യൂലിയോസ് യാക്കൂബിന്റെ ദേഹവിയോഗം മൂലം പെരുന്നാൾ ചടങ്ങുകൾ തികച്ചും അനാർഭാടമായിട്ടാണ് നടത്തുക.

വജ്രജൂബിലിയുടെ ആരംഭം കുറിച്ചുകൊണ്ട് പാമ്പാടി സെൻറ് മേരീസ് പള്ളിയിൽ നിന്നും പാത്രിയാർക്ക പതാക വാഹനഘോഷയാത്രയും കൈപ്പട്ടൂർ സെൻറ് ഇഗ്നേഷ്യസ് പള്ളിയിൽ നിന്നുള്ള കൊടിമര ഘോഷയാത്രയും റദ്ദാക്കിയതായി വജ്രജൂബിലി ആഘോഷ കമ്മിറ്റി ജനറൽ കൺവീനർ മാർ ഒസ്താത്തിയോസ് ബെന്യാമിൻ ജോസഫ് മെത്രാപ്പോലീത്ത പത്രസമ്മേളനത്തിൽ അറിയിച്ചു.

ഫിബ്രവരി 9ന് സർവമത സമ്മേളനം, 10ന് എക്യുമിനിക്കൽ സമ്മേളനം, 11ന് ധ്യാന പ്രസംഗം, 12ന് ആധ്യാത്മിക സംഘടനകളുടെ സംയുക്ത സമ്മേളനം, അഖില മലങ്കര യൂത്ത് അസോസിയേഷൻ അംഗങ്ങളുടെ പ്രസംഗ മത്സരം, 13ന് ഏലിയാസ് തൃതീയൻ പാർത്രിയാർക്കീസ് ബാവയെ പുരസ്കരിച്ചുള്ള അനുസ്മരണ സമ്മേളനം എന്നിവ നടക്കും. എല്ലാ ദിവസങ്ങളിലും സുവിശേഷ പ്രസംഗം, ധ്യാന പ്രസംഗം, വിശുദ്ധ കബറിങ്കൽ രോഗികൾക്ക് വേണ്ടി പ്രാർത്ഥന എന്നിവ ഉണ്ടായിരിക്കും.

വിവിധ മേഖലകളിൽ നിന്നുള്ള കാൽനട തീർത്ഥാടന സംഘങ്ങൾ 14ന് നാല് മണിക്ക് ഓമല്ലൂർ കുരിശുങ്കൽ ഒന്നിച്ച് അവിടത്തെ സ്വീകരണത്തിന് ശേഷം കബറിങ്കലേക്ക് നീങ്ങുകയും ചെയ്യും.

പത്രസമ്മേളനത്തിൽ ഫാ. കെ. കുര്യാക്കോസ് കിഴക്കേടത്ത്, ഫാ. എബ്രഹാം ജോൺ അഞ്ചേരിൽ പുത്തൻപുരക്കൽ, ഫാ. വർഗീസ് തോമസ് മുള്ളംകുഴിയിൽ, ഫാ. ബേബി വർഗീസ് പണിക്കരുപറമ്പിൽ, ഷെവലിയർ ടി.പി. ഫിലിപ്പോസ് തെക്കേത്തലക്കൽ, പോത്തൻ എബ്രഹാം ഓടക്കൽ, തങ്കച്ചൻ ഒരിക്കൊമ്പിൽ എന്നിവരും പങ്കെടുത്തു.

# പാമ്പാടി ദയറായിൽ ശ്രാദ്ധപ്പെരുനാൾ

2-4-92

പാമ്പാടി: കോട്ടയം ഭദ്രാസനാധിപനായിരുന്ന കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 27-ാം ശ്രാദ്ധപ്പെരുനാൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന പൊത്തമ്പുറം കുറിയാക്കോസ് ദയറാ ചാപ്പലിൽ വെള്ളിയും ശനിയും ആചരിക്കും.

കുന്നംകുളത്തുനിന്നും ഹൈറേഞ്ചിൽനിന്നും എത്തുന്ന തീർഥാടകരും പെരുനാളിൽ സംബന്ധിക്കും. മെത്രാപ്പോലീത്തായുടെ ഇടവകപ്പള്ളിയും ആസ്ഥാനവുമായിരുന്ന പാമ്പാടി സെൻറ് ജോൺസ് കത്തീഡ്രലിൽനിന്നു നാളെ അഞ്ചുമണിക്കു ദയറായിലേക്കു റാസ ആരംഭിക്കും.

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കാൽനടയായി പങ്കെടുത്തു നേതൃത്വം നൽകും. ആറരയ്ക്കു ദയറായിൽ സന്ധ്യാനമസ്കാരവും തുടർന്നു പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രസംഗവും ദയറാ ബുള്ളറ്റിൻ സ്പെഷൽ പതിപ്പിന്റെ പ്രകാശനവും നടക്കും. രാത്രി കബറിങ്കൽ അഖണ്ഡപ്രാർഥന.

ശനിയാഴ്ച പരിശുദ്ധ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ മൂന്നിന്മേൽ കുർബാനയും തുടർന്നു പ്രദക്ഷിണവും നേർച്ചവിളമ്പും നടക്കും.

പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കബറിടവും ഇവിടെ സ്ഥിതിചെയ്യുന്നു.

പെരുനാളിനു ഫാ. കെ. വി. ജോസഫ് കൺവീനറും ടൈറ്റസ് വർക്കി ജോയിൻറ് കൺവീനറുമായി വിവിധ കമ്മിറ്റികൾ പ്രവർത്തിച്ചുവരുന്നു.

# പറഞ്ഞതെന്തെന്നറിഞ്ഞിട്ടുപറയാം - ആമേൻ

7-2-92

കുറേദിവസം ഒരാശുപത്രിയിൽ കിടക്കേണ്ടിവന്നു. ശുശ്രൂഷിച്ച നഴ്സുമാരിൽ നഴ്സിംഗ് വിദ്യാർഥിനിയായ ഒരു കന്യാസ്ത്രീയുണ്ടായിരുന്നു.

ഞാൻ സിസ്റ്ററുടെ പേരു ചോദിച്ചു.

'ലളിത.'

എൻെറ അദ്ഭുതഭാവം കണ്ട് സിസ്റ്റർ പുഞ്ചിരിച്ചു.

'കന്യാസ്ത്രീക്ക് ഇങ്ങനെയൊരു പേര് ആദ്യമായി കേൾക്കുകയാണ്.' ഞാൻ പറഞ്ഞു.

ലളിതയും ലീലയും വൽസയും ശോഭയും ഇന്നു ക്രൈസ്തവ സ്ത്രീകളുടെയും പേരുകളാണ്. പല ക്രൈസ്തവ സ്ത്രീകളും പൊട്ടുതൊടുന്നുണ്ട്.

ചട്ടയും മുണ്ടും സാരിക്കും ബ്ലൗസിനും ചുരിദാർ-പൈജാമ സെറ്റിനും വഴി മാറിക്കൊടുത്തുകഴിഞ്ഞു. പേരുകൊണ്ടും രൂപംകൊണ്ടും വേഷംകൊണ്ടും ക്രൈസ്തവ സ്ത്രീകളേയും ഹൈന്ദവ സ്ത്രീകളേയും തിരിച്ചറിയാൻ കഴിയാതായി.

പുരുഷന്മാരുടെ കാര്യത്തിലും ഈ 'പരിണാമം' നടന്നുകൊണ്ടിരിക്കുകയാണ്. രവിയും അരുണും അശോകും വിജയുമൊക്കെ ക്രൈസ്തവ മാതാപിതാക്കൾക്കും മക്കളായി പിറക്കുന്നു.

സിസ്റ്റർ ലളിതയെ കണ്ടതുപോലെ ഞാൻ ഒരു ഫാദർ വിജയനുമായും പണ്ടു പരിചയപ്പെട്ടിട്ടുണ്ട്. വേഷത്തിലെന്നതിലും പേരിലവർ കേരളീയരാണ്. ഭാരതീയരാണ്.

ഭാരതീയർ. ഭാരതവൽക്കരണം.

ഇതിവിടെ തുടങ്ങിയിട്ടേയുള്ളൂ. കേരളത്തിൽ. പക്ഷേ, തമിഴ്നാട്ടിലും ആന്ധ്രയിലും ബംഗാളിലുമൊക്കെ പേരുകൊണ്ട് ഏതു മതക്കാരനെന്നറിയാൻ കഴിയാതെ എത്രയോപേർ ഉണ്ട്. തെക്കൻ തിരുവിതാംകൂറിൽ ചെല്ലയ്യയും പൊന്നയ്യയും ഹിന്ദുവാകാം, ക്രിസ്ത്യാനിയുമാകാം.

പക്ഷേ, കേരളത്തിൽ ക്രൈസ്തവ മതമേലദ്ധ്യക്ഷന്മാരുടെയിടയ്ക്ക്, അത് മായക്കാരുടെയിടയ്ക്കും, ഇന്നിതൊരു പ്രധാന ചർച്ചാവിഷയമാണ്. അതിൻെറ മാറ്റൊലി കേരളത്തിനു പുറത്തുമെത്തുന്നുണ്ട്.

ഭാരതവൽക്കരണം.

കാലം ചെയ്ത കർദിനാൾ പാറേക്കാട്ടിൽ തുടങ്ങിവച്ച മാറ്റത്തിൻെറ തുടക്കം. കേക്കിനും മെഴുകുതിരിക്കും പകരം നിലവിളക്കും നിലവിളക്കും.

അതു മാത്രമാണോ ഭാരതവൽക്കരണം?

അർത്ഥമില്ലാത്ത ഒരു പദപ്രയോഗം.

അല്ലേ?

കേരളത്തിലെ ക്രൈസ്തവർ കല്യാണത്തിനു താലികെട്ടുന്നുണ്ട്. പുടവ കൊടുക്കുന്നുണ്ട്.

കേരളത്തിലെ ഹിന്ദുക്കളുടെ ആചാരം.

കേരളത്തിനു പുറത്തു പല സംസ്ഥാനങ്ങളിലും പ്രത്യേകിച്ചും ഉത്തരേന്ത്യയിൽ ഹൈന്ദവ വിവാഹങ്ങൾക്കും താലികെട്ടില്ല. മോതിരം മാറ്റമേയുള്ളൂ. മിസോറാമിലെ ക്രൈസ്തവർ താലിക്കു താലികെട്ടില്ല.

കേരളത്തിൽ പെന്തക്കോസ്ത് ക്രിസ്ത്യാനികൾ ആഭരണം ധരിക്കാറില്ല. അവരുടെ വിവാഹത്തിനു താലികെട്ടും മോതിരം മാറലുമില്ല. കൈപിടിച്ചുള്ള കല്യാണം മാത്രം. പക്ഷേ കേരളത്തിനു പുറത്ത് പെന്തക്കോസ്ത് ക്രിസ്ത്യാനി പെണ്ണുങ്ങൾ ആഭരണം ധരിക്കുന്നു!

കേരളത്തിൽ ലത്തീൻ കത്തോലിക്കർക്കു പൊതുവേ കല്യാണത്തിനു താലികെട്ടുണ്ട്. ബ്രിട്ടീഷ്-ഡച്ച്-പോർച്ചുഗീസ് പാരമ്പര്യമുള്ള അല്ലെങ്കിൽ പിന്തുടർച്ച അവകാശപ്പെടുന്ന ആംഗ്ലോ-ഇന്ത്യൻ സമുദായത്തിൽപ്പെട്ടവർ ഭൂരിപക്ഷവും കത്തോലിക്കരാണ്-ലത്തീൻ കത്തോലിക്കർ. പക്ഷേ, മറ്റു ലത്തീൻ കത്തോലിക്കർ താലികെട്ടി കല്യാണം നടത്തുന്ന പള്ളിയിൽതന്നെ അതേ സഭാ വിഭാഗത്തിൽപ്പെട്ട ആംഗ്ലോ-ഇന്ത്യൻ സമുദായാംഗങ്ങൾക്കു താലി കെട്ടില്ല മോതിരം മാറൽ മാത്രമേയുള്ളൂ.

അവർക്കു ഭാരതീയമില്ല. കേരളീയവുമില്ല.

അപ്പോൾ ഇവിടെ നടന്നിട്ടുള്ളത്, നടക്കുന്നത്, നടത്തേണ്ടതു ഭാരതവൽക്കരണമല്ല പ്രദേശവൽക്കരണമാണ്.

അല്ലേ?

അല്ലെന്നുതോന്നും ചിലപ്പോൾ. രണ്ടുമല്ലെന്ന്!

ഫാ. പോൾ വർഗീസ് അച്ചനായിരുന്ന കാലത്തുതന്നെ ഇന്ത്യയ്ക്കകത്തും പുറത്തും പ്രശസ്തനായിരുന്നു. അദ്ദേഹം ബിഷപ്പായപ്പോൾ പേരു മാറി-പൗലൂസ് മാർ ഗ്രീഗോറിയോസ്. ഫാ. പോൾ വർഗീസും പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയും ഒരാൾ തന്നെയാണെന്നറിയാൻ ആദ്യത്തെ പേരറിയാമായിരുന്ന ഒട്ടേറെപ്പേർക്ക് ഒട്ടേറെ സമയമെടുക്കേണ്ടി വന്നു.

ഫാ. എം. വി. ജോർജിനെ വളരെ വർഷങ്ങളായി അറിയും. പക്ഷേ അദ്ദേഹം ബിഷപ്പായപ്പോൾ സ്വീകരിച്ച പേരെന്തെന്ന് എനിക്കു തിട്ടമില്ല. (ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നാണെന്ന് ഇതെഴുതാൻവേണ്ടി ഒരാളോടു ചോദിച്ചറിഞ്ഞതാണ്.) അദ്ദേഹത്തെ അറിയാവുന്നവരോടു ഞാൻ അദ്ദേഹത്തെപ്പറ്റി പറയുമ്പോൾ സംബോധന ചെയ്യുന്നത് എം. വി. ജോർജ് തിരുമേനിയെന്നാണ്. ആരേപ്പറ്റിയാണു ഞാൻ പറയുന്നതെന്നു കേൾക്കുന്നവർക്കു മനസിലാകുന്നുമുണ്ട്.

അതേസമയം, മാർ ഗ്രീഗോറിയോസും മാർ ദിവന്നാസ്യോസും മാർ തിമോത്തിയോസുമൊക്കെ ആരെന്നു പറയാൻ കഴിയാതെ, 'ഹു ഈസ് ഹു' എന്നറിയാതെ, ഏതു സഭയിലുള്ളയാളെന്നുപോലും ചിലപ്പോൾ പറയാൻ കഴിയാതെ ചില ക്രൈസ്തവ സുഹൃത്തുക്കൾ തല ചൊറിയുന്നതു കണ്ടിട്ടുണ്ട്.

കത്തോലിക്കാസഭ ആഗോളസഭയാണ്. ആ സഭയുടെ പുരോഹിതന്മാരുടെയും ആദ്യകാലത്ത് അത്മായക്കാരുടെയും വേഷവിധാനങ്ങളിലും ആചാരക്രമങ്ങളിലും പാശ്ചാത്യ സ്വാധീനമല്ലേ, പ്രത്യേകിച്ചും യൂറോപ്യൻ സ്വാധീനം അല്ലേ ഇന്ത്യയിലുമുണ്ടായിട്ടുള്ളത്. അതേസമയം കത്തോലിക്കാസഭയുടെ ശക്തികേന്ദ്രമായ ഫിലിപ്പീൻസിൽ വേഷത്തിലും ഭാഷയിലും ആചാരാനുഷ്ഠാനങ്ങളിലും ദേശീയത ഉൾക്കൊള്ളാൻ അവർക്കു കഴിയുന്നു.

ഓർത്തഡോക്സ് സഭയും മാർത്തോമ്മാ സഭയും ഒരു പരിധിവരെ യാക്കോബായ സഭയും ഭാരതീയമാണ്. സത്യസന്ധമായി പറഞ്ഞാൽ കേരളീയമാണ്. ആ സഭകളിലാണു പേരിലുള്ള ഈ 'മെറ്റാമോർഫോസിസ്' നടക്കുന്നത്.

**കണ്ടതും കേട്ടതും**

**വി.കെ.ബി**

എന്തിന് ഈ പേരുമാറ്റം? വിശുദ്ധന്മാരുടെ പേരുകളാണിതെന്നറിയാതെയല്ല ചോദിക്കുന്നത്.

തിരിച്ചു ചോദിക്കുമായിരിക്കും, ഹിന്ദുക്കൾ സന്യാസം സ്വീകരിക്കുമ്പോൾ പേരു മാറ്റാറില്ലേ?

നാരായണനും ഗോപാലനും കേശവനുമൊക്കെ ആത്മാനന്ദനും ബോധാനന്ദനും സ്വരൂപാനന്ദനുമൊക്കെയായി മാറുന്നില്ലേ?

ഉണ്ട്.

എന്തിന്?

അവരോടും അതുതന്നെ എൻെറ ചോദ്യം.

മനുഷ്യൻെറ ഭൗതികജീവിതത്തിൻെറ അന്തശ്ചൈതന്യം വർധിപ്പിക്കുവാൻ, ജീവിതത്തിൻെറ മാറ്റുകൂട്ടുവാൻ, അവന് ആത്മീയ നേതൃത്വം നൽകിയ സന്യാസിശ്രേഷ്ഠനാണു ശ്രീനാരായണ ഗുരു. കേരളം കണ്ട ഏറ്റവും മഹാനായ മലയാളി.

അദ്ദേഹം ഒരു ആനന്ദനുമായില്ല. വെറും നാരായണൻ തന്നെയായിരുന്നു. അദ്ദേഹത്തിൻെറ സന്യാസം വാനപ്രസ്ഥമായിരുന്നില്ല. Cloistered (religious retirement) ആയിരുന്നില്ല. മനുഷ്യരുടെയിടയ്ക്കു ജീവിച്ചു. മനുഷ്യനു മനസിലാകുന്ന ഭാഷയിൽ സംസാരിച്ചു. അധഃസ്ഥിതരായിരുന്ന ഒരു വലിയ ജനവിഭാഗത്തെ ഉദ്ധരിച്ചു.

യേശുവും മുഹമ്മദും അതാണു ചെയ്തത്. മനുഷ്യരുടെ കൂടെ ജീവിച്ചു. മനുഷ്യരെ നയിച്ചു. അവരുടെ ജീവിത പ്രശ്നങ്ങൾ മനസിലാക്കിക്കൊണ്ട്.

മനുഷ്യൻെറ ഭൗതിക ജീവിത വിജയത്തിനുള്ള പ്രായോഗികോപദേശമായിരുന്നില്ലേ, യുദ്ധഭൂമിയിൽ ഞാണൊലി മുഴങ്ങിക്കൊണ്ടിരുന്നപ്പോൾ, മനുഷ്യൻ മനുഷ്യനെ കൊന്നുകൊണ്ടിരുന്നപ്പോഴും ശ്രീകൃഷ്ണൻ അർജുനന് നൽകിയത്.

പേരുമാറ്റത്തിൽ ഹൈന്ദവ സന്യാസിമാർ, സമൂഹത്തിൽ നിന്നകന്നു നിന്നുകൊണ്ട് നഗരങ്ങളിൽ 'വാനപ്രസ്ഥം' നടത്തുന്നവർ പറയുന്ന ദ്വൈതവും അദ്വൈതവും മണ്ണെണ്ണയ്ക്കും പാമോലിനും പച്ചരിക്കും വേണ്ടി പകലന്തിയോളം വെയിലത്തു ക്യൂ നിൽക്കുന്നവർക്കു മനസിലാവുകയില്ല. അവർക്കു മനസിലായോ എന്നാരും ചോദിക്കുന്നുമില്ല. അമ്പലങ്ങളിൽ പൂജാരിമാർ ഉച്ചരിക്കുന്ന വേദമന്ത്രങ്ങൾ ആരും ഏറ്റു പറയുന്നില്ല. മനസിലാകാത്തതുകൊണ്ടുതന്നെ.

ക്രൈസ്തവ പുരോഹിതന്മാർ പറയുന്ന ലത്തീനും സുറിയാനിയും അതു കേൾക്കുന്ന ക്രിസ്ത്യാനിയും മനസിലാക്കുന്നില്ല. മുസ്ലിം മുല്ലമാർ പറയുന്ന അറബി വാക്കുകൾ അതേറ്റു പറയുന്ന എത്ര മുസ്ലിംകൾക്കു മനസിലാകുന്നുണ്ട്.

'ആമേൻ.'

അതു വെറുതെ പറയുകയല്ലേ?

Amen എന്ന വാക്കിൻെറയർഥം So be it – അങ്ങനെതന്നെ എന്നാണ്?

എങ്ങനെതന്നെ?

അതറിയാതെയാണ് അങ്ങനെതന്നെ എന്നു സമ്മതിക്കുന്നത്? പറഞ്ഞതെന്താണെന്നു കേട്ടവർക്കു പിടിയില്ല.

അവർ മനസിലാക്കണമെങ്കിൽ അവരുടെ ഭാഷയിൽ പറയണം.

മലയാളിയോടു മലയാളത്തിലും ബംഗാളിയോടു ബംഗാളിയിലും കർണാടകക്കാരനോടു കന്നഡയിലും തമിഴനോടു തമിഴിലും.

അപ്പോൾ അവർ 'ആമേൻ' എന്നു പറയുന്നതു സത്യസന്ധമായിരിക്കും.

അതിനുവേണ്ടതു ഭാരതവൽക്കരണമല്ല. പ്രദേശവൽക്കരണമാണ്.

പ്രാദേശികമായ ഭാഷയും സംസ്കാരവും ഉൾക്കൊള്ളാൻ കഴിയണം. പ്രാദേശികമായി ഐഡൻറിഫൈ ചെയ്യാൻ കഴിയുന്ന പേരുകൾ ഉണ്ടാകണം.

അപ്പോഴേ ഭാരതീയമാവുകയുള്ളൂ.

വൈദേശ്യം ഉപേക്ഷിക്കുമ്പോൾ മാത്രം.

മതമേതായാലും മതാചാരങ്ങൾ എന്തായാലും.

അപ്പോൾ നമുക്കുപറയാം.

ആമേൻ.

---

12-4-92

# വടക്കൻ പറവൂർ സെൻറ് തോമസ് യാക്കോബായ സുറിയാനിപ്പള്ളി

## 311-ാം ബാവാ ശ്രാദ്ധപെരുനാൾ

## 1992 ഏപ്രിൽ 27-ാംതീയതി തിങ്കൾ

വടക്കൻ പറവൂർ സെൻറ് തോമസ് യാക്കോബായ സുറിയാനിപ്പള്ളിയിൽ കബറടങ്ങിയിട്ടുള്ള പരിശുദ്ധ പിതാവായ മാർ ഗ്രീഗോറിയോസ് ബാവായുടെ 311-ാം ശ്രാദ്ധപെരുനാൾ ഏപ്രിൽ 25, 26, 27 തീയതികളിൽ (മേടം 12, 13, 14) വിപുലമായ പരിപാടികളോടെ കൊണ്ടാടുന്നു. ഇടയനില്ലാത്ത ആട്ടിൻപറ്റത്തെപ്പോലെ ചിതറിപ്പോയ മലങ്കരയുടെ മക്കൾക്കു രക്ഷാദൗത്യവുമായി 17-ാംനൂറ്റാണ്ടിൽ എഴുന്നള്ളിവന്ന അബ്ദാം പാത്രിയർക്കീസ് എന്ന് അപരനാമമുള്ള യെരുശലേമിൻെറ മെത്രാപ്പോലീത്തയായ പരി. പിതാവിൻെറ കബറിടം അനുഗ്രഹങ്ങളുടെയും രോഗശാന്തിയുടെയും അദ്ഭുതങ്ങളുടെയും വറ്റാത്ത ഉറവയാണ്. പരി. ബാവാ ഉപയോഗിച്ചിരുന്ന തിരുവസ്ത്രങ്ങളും മറ്റു വിശുദ്ധ വസ്തുക്കളും കണ്ടു വണങ്ങുന്നതിനു പള്ളിക്കാര്യത്തിൽനിന്നും പ്രത്യേകം സൗകര്യങ്ങൾ ചെയ്തിട്ടുണ്ട്. പതിനായിരക്കണക്കിനു ഭക്തജനങ്ങൾ പങ്കുകൊള്ളുന്ന പെരുനാളിൽ വിശ്വാസികളേവരും നേർച്ചകാഴ്ചകളോടെ, ഭക്ത്യാദരപൂർവം സംബന്ധിച്ച് അനുഗ്രഹങ്ങൾ പ്രാപിപ്പാൻ താൽപര്യപ്പെട്ടുകൊള്ളുന്നു.

### പ്രോഗ്രാം

| | |
|---|---|
| 25-4-'92 ശനി | : 5 പി. എം. കൊടികയറ്റം |
| 26-4-'92 ഞായർ | : 5 പി. എം. കാൽനട തീർത്ഥയാത്രയ്ക്കു സ്വീകരണം, പ്രദക്ഷിണം. |
| 27-4-'92 തിങ്കൾ | : 7.30 എ. എം. വി. കുർബാന<br>9 എ. എം. വി. മൂന്നിന്മേൽ കുർബാന - അഭി. ഡോ. ഏബ്രഹാം മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മുഖ്യ കാർമികത്വത്തിൽ.<br>ഉച്ചയ്ക്ക് 12.30-നു നേർച്ചസദ്യ. |

**പ്രത്യേക ശ്രദ്ധയ്ക്ക്:** പെരുനാളിൽ ഓഹരി എടുക്കുവാൻ ആഗ്രഹിക്കുന്നവർ 101 രൂപ മണിയോർഡർ/ഡ്രാഫ്റ്റായി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ അയയ്ക്കുവാൻ താൽപര്യപ്പെടുന്നു. മാനേജർ, സെൻറ് തോമസ് യാക്കോബായ സുറിയാനിപ്പള്ളി, N. പറവൂർ, എറണാകുളം ജില്ല, പിൻ - 683 513, ഫോൺ: നമ്പർ 2305. പള്ളിയിൽ ഭജന ഇരിക്കുവാൻ ഉദ്ദേശിക്കുന്നവർക്കു പള്ളിക്കാര്യത്തിൽനിന്നും പ്രത്യേകം താമസസൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. കൂടാതെ എല്ലാ മാസവും 27-ാംതീയതി പരി. ബാവായുടെ മാസപ്പെരുനാൾ നേർച്ച ഏറ്റു കഴിക്കുന്നതിന് ആഗ്രഹിക്കുന്നവർ മുൻകൂട്ടി പേര് രജിസ്റ്റർ ചെയ്യേണ്ടതാണ്.

എന്ന്, പെരുനാൾ കമ്മിറ്റി

എൻ. ഐ. പൗലോസ്, സെക്രട്ടറി.
N. പറവൂർ, 12-4-1992.

മുളയിരിക്കൽ ഗീവർഗീസ് കോർ-എപ്പിസ്കോപ്പാ വികാരി.

---

B മലയാള മനോരമ



# രാജ്ഞിയുടെനാട്ടിൽ അനന്തപുരിയുടെ പ്രൗഢിയുമായി...

വി. കെ. സോമൻ

ലണ്ടൻ: അനന്തപുരിയിലെ വീഥികൾക്ക് ഇഷ്ടദർശനമായിരുന്ന രാജവാഹനം ഇവിടെ ന്യൂകാസിലിൽ അപൂർവ കാഴ്ചവസ്തു. നാടുനീങ്ങിയ തിരുവിതാംകൂർ മഹാരാജാവ് ചിത്തിരതിരുനാൾ ബാലരാമവർമയുടെ ഔദ്യോഗിക വാഹനമായിരുന്ന കെ. എൽ. ടി. ഒന്നാം നമ്പർ സ്റ്റുഡിബേക്കർ പ്രസിഡൻറ് ആദ്യകാല പ്രൗഢിയോടെ ഇവിടെ വിലസുന്നു.

ഓടിതളർന്ന ഈ പ്രസിഡൻറിനെ മാറ്റാൻ മഹാരാജാവുതന്നെയാണ് മൂന്നു വർഷംമുമ്പ് തീരുമാനിച്ചത്. 1989 ജൂലൈയിൽ ഇതു സംബന്ധിച്ച വാർത്ത കണ്ട് ഇവിടെ പ്രാക്ടീസ് ചെയ്യുന്ന തിരുവനന്തപുരം സ്വദേശി ഡോ. രാധാകൃഷ്ണനും ഭാര്യ ഗീതയും രാജകീയ വാഹനം സ്വന്തമാക്കാൻ നിശ്ചയിക്കുകയായിരുന്നു. ശാസ്തമംഗലം ശ്രീശബരിയിലുള്ള ഭാര്യാപിതാവ് റിട്ട. എസ്. പി. ഭാസ്കരൻനായർ മുഖേന ഡോ. രാധാകൃഷ്ണൻ തൻെറ ആഗ്രഹം രാജാവിനെ അറിയിച്ചു. ഉടൻ കച്ചവടവും നടന്നു.

ജൂലൈയിൽ തന്നെ പ്രസിഡൻറിനെ ലണ്ടനിലേക്കു ബുക്ക് ചെയ്തു. തിരുവനന്തപുരത്തുനിന്ന് ഓടിച്ചുതന്നെയാണ് കൊച്ചിയിലെത്തിച്ചത്. അവിടുന്നു കപ്പലിൽ ലണ്ടനിൽ എത്തിയപ്പോൾ നവംബർ ആയി. വന്നപാടെ റീപെയ്ൻറ് ചെയ്തു. പഴയ നീലനിറംതന്നെ. എൻജിൻ പണിതീർത്ത് കണ്ടീഷനാക്കി. ഇവിടത്തെ എം ഒ ടി ടെസ്റ്റ് പാസ്സായി.

കെ. എൽ. ടി. ഒന്ന് എന്ന നമ്പർ തന്നെ കാറിനു കിട്ടാൻ ശ്രമിച്ചുവരികയാണ്. അതിനുവേണ്ടി പത്രങ്ങളിൽ പരസ്യവും ചെയ്തിട്ടുണ്ട്. ഇടയ്ക്ക് ന്യൂകാസിലിലും പരിസരത്തും ഈ വാഹനം ഡോ. രാധാകൃഷ്ണനും ഭാര്യയും ഓടിക്കും. തുരുമ്പ് എടുക്കാതിരിക്കാൻ പോളിഷ് ഇട്ടു ബാക്കി സമയം ഷെഡിൽ. കുറേ കഴിയുമ്പോൾ ഈ രാജകീയ വാഹനം തിരുവനന്തപുരത്തേക്കുതന്നെ കൊണ്ടുവരാനാണു ഡോ. രാധാകൃഷ്ണൻെറ പ്ലാൻ; ഒരു ചരിത്രസ്മാരകമായി വീട്ടിൽ സൂക്ഷിക്കാൻ.

---



മാർത്തോമ്മാ സഭയുടെ ബോംബെ - ഡൽഹി ഭദ്രാസന ആസ്ഥാന മന്ദിരം കേന്ദ്രമന്ത്രി അർജുൻസിംഗ് ഉദ്ഘാടനം ചെയ്യുന്നു. ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്ത, കേന്ദ്ര മന്ത്രിമാരായ എം. എം. ജേക്കബ്, എസ്. കൃഷ്ണകുമാർ, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഡോ. ജോസഫ് മാർ ഐറേനിയസ് എന്നിവർ സമീപം.

- മനോരമ

# മാർ യൂലിയോസിനു കണ്ണീരോടെ വിട

പത്തനംതിട്ട: ആയിരങ്ങളുടെ കണ്ണീരിൽ കുതിർന്ന അന്ത്യോപചാരങ്ങൾ ഏറ്റുവാങ്ങി, യാക്കോബായ സഭയിലെ സിംഹാസന പള്ളികളുടെ മെത്രാപ്പോലീത്താ കാലംചെയ്ത യാക്കോബ് മാർ യൂലിയോസിനെ മഞ്ഞനിക്കര ദയറാ ചാപ്പലിൽ കബറടക്കി.

ശ്രേഷ്ഠ കാതോലിക്കാ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെ പ്രധാനകാർമികത്വത്തിലും ഏബ്രഹാം മാർ ക്ലീമീസ്, ഡോ. തോമസ് മാർ പീലക്സിനോസ്, ഡോ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, ബന്യാമിൻ ജോസഫ് മാർ ഒസ്താത്തിയോസ്, കുറിയാക്കോസ് മാർ കൂറിലോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സഹകാർമികത്വത്തിലുമാണു ചടങ്ങുൾ നടന്നത്.

രാവിലെ എട്ടരയോടെ കബറടക്ക ശുശ്രൂഷകളുടെ എട്ടാം ഘട്ടം ആരംഭിച്ചു. കുറിയാക്കോസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത നഗരികാണിക്കൽ ചടങ്ങിൻെറ പൊതു പ്രഖ്യാപനം നടത്തി. തുടർന്ന് ആയിരങ്ങൾ പങ്കെടുത്ത വിലാപയാത്ര ദയറാ ചാപ്പലിൽനിന്നാരംഭിച്ചു.

മരക്കുരിശ്, വെള്ളിക്കുരിശ്, പൊൻകുരിശ് എന്നിവ ഏന്തി ഭദ്രാസന ഭാരവാഹികളും ശുഭ്രവസ്ത്രധാരികളായി ജനങ്ങളും ഇരുനിരയായി അണിനിരന്നു. മെത്രാപ്പോലീത്ത നാടിനോടു വിട ചൊല്ലുന്ന രംഗം വീക്ഷിക്കാൻ റോഡിൻെറ ഇരുവശങ്ങളിലും വൻ ജനാവലി തിങ്ങിനിറഞ്ഞുനിന്നു. ഓമല്ലൂർ, മാത്തൂർ വഴി പതിനൊന്നരയോടെ വിലാപയാത്ര മഞ്ഞനിക്കരയിൽ തിരിച്ചെത്തി. തുടർന്നു സ്തേഫാനോസ് പള്ളിയിൽ പൊതുദർശനത്തിനു വച്ചു.

പിന്നീട് വമ്പിച്ച ജനാവലിയുടെ സാന്നിധ്യത്തിൽ മൃതദേഹം വൈദികർ ദയറാ പള്ളിയിലേക്കു മാറ്റി. ശ്രേഷ്ഠ കാതോലിക്കാ ബാവാ പ്രത്യേക പ്രാർത്ഥന നടത്തി. മന്ത്രി ടി. എം. ജേക്കബ്, പാലാ കെ. എം. മാത്യു എം. പി., തോമസ് കുതിരവട്ടം എന്നിവർ അനുശോചന പ്രസംഗം നടത്തി.

സഭയിൽ ഒമ്പതു ദിവസത്തെ ഔദ്യോഗിക ദുഃഖാചാരണവും മൂന്നു ദിവസം നോമ്പും ആചരിക്കണമെന്ന ശ്രേഷ്ഠ കാതോലിക്കാ ബാവായുടെ കല്പന ഡോ. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വായിച്ചു.

"മലങ്കര സഭയുടെ പിതാവേ, അങ്ങ് സമാധാനത്തോടെ പോയാലും" എന്നു വൈദികരും മെത്രാന്മാരും ഉച്ചത്തിൽ ചൊല്ലി മൃതദേഹം കല്ലറയിലേക്ക് എടുത്തു. മെത്രാപ്പോലീത്താമാർ, വൈദികർ, ജനങ്ങൾ, എന്നീ ക്രമത്തിൽ കുന്തുരുക്കം കല്ലറയിലേക്കിട്ടു.

കല്ലറയോടു ചേർന്നുള്ള ഏലിയാസ് ദ്വിതീയൻ ബാവായുടെ കബറിങ്കലും എല്ലാവരും പ്രാർത്ഥിച്ചു.

അവസാനഘട്ടത്തിൽ മെത്രാപ്പോലീത്തായുടെ ശുശ്രൂഷകനായിരുന്ന ആൻറണി വിങ്ങിപ്പൊട്ടിയപ്പോൾ തിങ്ങിക്കൂടിയ ജനങ്ങളുടെ കണ്ണുകളും ഈറനണിഞ്ഞു.

ധനമന്ത്രി ഉമ്മൻ ചാണ്ടി, സഭകളുടെ ദേശീയാധ്യക്ഷൻ ഡോ. ജോസഫ് മാർ ഐറേനിയസ് എപ്പിസ്കോപ്പാ, യുയാക്കീം മാർ കൂറിലോസ് മെത്രാപ്പോലീത്ത, എം. എൽ. എ. മാരായ കെ. കെ. നായർ, എം. സി. ചെറിയാൻ, ജോസഫ് എം. പുതുശേരി, കോട്ടയം മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, പത്തനംതിട്ട മുനിസിപ്പൽ ചെയർമാൻ സി. മീരാസാഹിബ്, ജില്ലാ കലക്ടർ ടോം ജോസ്, ജില്ലാ പോലീസ് സൂപ്രണ്ട് ജി. ബാബുരാജ് എന്നിവർ അന്ത്യോപചാരം അർപ്പിച്ചു.

മന്ത്രി കെ. എം. മാണിക്കുവേണ്ടി എ. ഡി. എം. പി. എസ്. രാധാകൃഷ്ണൻ നായർ, മന്ത്രി ആർ. ബാലകൃഷ്ണപിള്ളയ്ക്കുവേണ്ടി കേരള കോൺഗ്രസ് (ബി) ജില്ലാ പ്രസിഡൻറ് വർഗീസ് പേരയിൽ, കേരള കോൺഗ്രസ് (എം) സംസ്ഥാന കമ്മിറ്റിക്കുവേണ്ടി നിയോജകമണ്ഡലം പ്രസിഡൻറ് ജെറി ഈശോ ഉമ്മൻ, കർഷകകോൺഗ്രസിനുവേണ്ടി ജില്ലാ പ്രസിഡൻറ് സുരേഷ് കോശി, ചെന്നീർക്കര പഞ്ചായത്തിനുവേണ്ടി ചാർലി പി. കോശി എന്നിവർ പുഷ്പചക്രങ്ങൾ അർപ്പിച്ചു.

കേന്ദ്രമന്ത്രി എം. എം. ജേക്കബ് അനുശോചനം അറിയിച്ചു.

## കാതോലിക്കാ ദിനം ഏപ്രിൽ 5-ന്

5-3-92

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭ ഏപ്രിൽ അഞ്ചിനു കാതോലിക്കാദിനം കൊണ്ടാടും. ഇതിനു മുന്നോടിയായി വിവിധ ഭദ്രാസനങ്ങളിൽ കാതോലിക്കാദിന പ്രചാരണ പരിപാടികൾ നടത്തും. യോഗങ്ങളിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആധ്യക്ഷ്യം വഹിക്കും. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത എന്നിവരും ഇടവക മെത്രാപ്പോലീത്താമാരും പങ്കെടുക്കും.

വിവിധ ഭദ്രാസനങ്ങളിൽ ഈ മാസം നടക്കുന്ന പ്രചാരണയോഗങ്ങൾ: ഇടുക്കി-ചക്കുപള്ളം ഗത്ശീമോൻ അരമനയിൽ 12-നു 11.30-ന്. കോട്ടയം, കോട്ടയം സെൻട്രൽ-കോട്ടയം ഏലിയാ കത്തീഡ്രലിൽ 13-നു രണ്ടരയ്ക്ക്, നിരണം-തിരുവല്ല ബഥനി അരമന 14-നു പതിനൊന്നിന്, തുമ്പമൺ-പത്തനംതിട്ട ബേസിൽ അരമന 16-നു പതിനൊന്നിന്, തിരുവനന്തപുരം-കുണ്ടറ സെമിനാരി 17-നു പതിനൊന്നിന്, കൊല്ലം-അടൂർ കണ്ണങ്കോട് സെൻറ് തോമസ് പള്ളി 18-നു പതിനൊന്നിന്, ചെങ്ങന്നൂർ-ചെങ്ങന്നൂർ ബഥേൽ അരമന 21-നു പതിനൊന്നിന്, കണ്ടനാട്, അങ്കമാലി, കൊച്ചി ഭദ്രാസനം (ദക്ഷിണമേഖല)-എറണാകുളം സെൻറ് മേരീസ് പള്ളി 23-നു പതിനൊന്നിന്, കുന്നംകുളം, കൊച്ചി ഭദ്രാസനം (ഉത്തര മേഖല)-കുന്നംകുളം ആർത്താറ്റ് ബിഷപ്പ്സ് ഹൗസ് 25-നു മൂന്നിന്, മലബാർ-കോഴിക്കോട് സെൻറ് ജോർജ് കത്തീഡ്രൽ 26-നു പതിനൊന്നിന്, ബത്തേരി-ബത്തേരി സെൻറ് മേരീസ് കത്തീഡ്രൽ 27-നു പതിനൊന്നിന്. (Last Page)

1992 ജനുവരി 26 ഞായർ Y 3



കാലം ചെയ്ത യാക്കോബ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ കബറടക്കത്തിനുമുമ്പ് ഓമല്ലൂരിലൂടെ നടത്തിയ നഗരികാണിക്കൽ. കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പ, പി. മാത്യൂസ് റമ്പാൻ, ഗീവർഗീസ് റമ്പാൻ, അന്ത്രയോസ് റമ്പാൻ, മെത്രാപ്പോലീത്തായുടെ ജ്യേഷ്ഠ സഹോദരപുത്രൻ ഫാ. ജേക്കബ് തോമസ് മാടപ്പാട്ട് എന്നിവർ സമീപം.

- മനോരമ

# പാമ്പാടി തിരുമേനിയുടെ ശ്രാദ്ധപ്പെരുനാൾ നാളെ

മംഗളം 2-4-92

കോട്ടയം: കോട്ടയം മെത്രാസനാധിപനായിരുന്ന കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തയുടെ 27-ാം ശ്രാദ്ധപ്പെരുന്നാൾ, അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ ഏപ്രിൽ 3, 4 തീയതികളിൽ നടക്കും.

മൂന്നാംതീയതി വൈകിട്ട് അഞ്ചുമണിക്ക് പാമ്പാടി സെൻറ് ജോൺസ് കത്തീഡ്രലിൽനിന്നും ദയറായിലേക്ക് ആഘോഷമായ റാസയും റാസ എത്തിച്ചേരുന്നതോടെ സന്ധ്യാനമസ്ക്കാരവും നടക്കും. തുടർന്ന് കുന്നംകുളം മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രസംഗവും ഉണ്ടായിരിക്കും. 'ദയറാ ബുള്ളറ്റിൻ' സ്പെഷൽ പതിപ്പിൻെറ പ്രകാശനവും തദവസരത്തിൽ നിർവഹിക്കും. പിന്നീട് നടക്കുന്ന അഖണ്ഡപ്രാർത്ഥനാ യജ്ഞത്തിന് പൗലൂസ് മാർ മിലിത്തിയോസ് നേതൃത്വം നൽകും.

നാലാംതീയതി രാവിലെ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ മുഖ്യകാർമ്മികത്വത്തിലും മറ്റു പുരോഹിത ശ്രേഷ്ടന്മാരുടെ സഹകാർമ്മികത്വത്തിലും ദയറാ ചാപ്പലിൽ വിശുദ്ധ മൂന്നിന്മേൽ കുർബാന അർപ്പിക്കും. തുടർന്ന് പ്രദക്ഷിണവും നേർച്ചവിളമ്പുമുണ്ടാകും.

### യോഗം നടത്തി

കോട്ടയം: കൊടുങ്ങല്ലൂർ തെറിപ്പാട്ട്

മംഗളം 4-4-92 K 3



കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ 27-ാം ശ്രാദ്ധപ്പെരുന്നാളിനോടനുബന്ധിച്ച് പാമ്പാടി സെൻറ് ജോൺസ് കത്തീഡ്രലിൽനിന്ന് ദയറായിലേക്ക് നടത്തിയ റാസ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത എന്നിവർ ചേർന്ന് നയിക്കുന്നു.

30-1-92



വകയാർ കൊല്ലൻപടി നിത്യചൈതന്യാ ബാലജനസഖ്യത്തിൻെറ ഉദ്ഘാടനം ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിക്കുന്നു. യൂണിയൻ രക്ഷാധികാരി കോന്നിയൂർ രാധാകൃഷ്ണൻ, ശാഖാ സഹകാരി ഉമ്മൻ വർഗീസ് മംഗലശേരി, ഫാ. ഏലിയാസ് കോശി, ശാഖാ സെക്രട്ടറി കെ. ശ്രീലേഖ, പ്രസിഡൻറ് അനീഷ് വർഗീസ്, വൈസ് പ്രസിഡൻറ് എ. എസ്. ബിജു, ജോയിൻറ് സെക്രട്ടറി റോജി തങ്കച്ചൻ എന്നിവർ.

# ...ുത്തൻ അറിവു നൽകുന്ന ചരിത്ര രേഖ

കലിക്കട്ട് ടൈംസ് (സ്വതന്ത്രദിനപത്രം) കോഴിക്കോട് 1990 മെയ് 16 ബുധൻ

...നാന്ദിയായി ചൂണ്ടിക്കാണിക്കപ്പെടുന്നു.

മലബാർസ്വതന്ത്രസുറിയാനി സഭയുടെ ആസ്ഥാനമായ തൊഴിയൂർ കത്തീഡ്രൽ ദേവാലയത്തിലെ കയ്യെഴുത്ത്ഗ്രന്ഥ ശേഖരത്തിലാണ് മഹാത്മാ ഗാന്ധി സർവ്വകലാശാലയിലെഗവേഷണവിദ്യാർത്ഥിയും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിൽമലയാളം അദ്ധ്യാപകനുമായ ഫാദർജോസഫ് ചീരൻ ഈ അപൂർവ്വചരിത്ര രേഖ കണ്ടെത്തിയത്.

ചില ഭാഗങ്ങൾദ്രവിച്ചു തുടങ്ങിയിട്ടുണ്ടെങ്കിലും വസ്തുതകളിലേക്ക് വെളിച്ചം വീശുന്ന ഭാഗങ്ങൾക്ക് കേട്പാടുകൾ സംഭവിച്ചിട്ടില്ലെന്നതിനാൽ ഈ രേഖ അമൂല്യ നിധിയായി കണക്കാക്കാവുന്നതാണെന്ന് ഈ വിവരം പത്രങ്ങൾക്ക് നൽകിക്കൊണ്ട് സ്വതന്ത്ര സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ ജോസഫ് മാർക്കൂറിലോസ് മെത്രാപ്പൊലീത്താ അഭിപ്രായപ്പെട്ടു.

പത്ര സമ്മേളനത്തിൽ സഭയിലെ വൈദിക ട്രസ്റ്റി ഫാ. വി.വി.ജോസഫ് വടക്കൻ, ഫാ.കെ. സി. സണ്ണി എന്നിവരുംപങ്കെടുത്തിരുന്നു. 1685-ൽ കോതമംഗലത്ത്കബറടങ്ങിയ യെൽദോ ബസേലിയോസ് കാതോലിക്കാ ഹിദായത്തുള്ള മാർ ഇവാനിയോസ് മെത്രാപ്പൊ...

ലീത്തായെ വാഴിച്ചപ്പോൾ നൽകിയ ഈ നിയമനസ്ഥാനപത്രം ഇപ്പോൾ മലങ്കര സഭയിലെ കാതോലിക്കാ വിഭാഗവുംപാത്രിയാക്കീസ് വിഭാഗവും തമ്മിൽ നിലനിൽക്കുന്ന അഭിപ്രായഭിന്നത പരിഹരിക്കാൻ ഒരു സുപ്രധാനരേഖയാവുമെന്ന് ഫാ. ജോസഫ് ചീരൻ അഭിപ്രായപ്പെട്ടു.

1685-ൽ ഈ സ്ഥാനപത്രമെഴുതുമ്പോൾ കേരളത്തിൽ കാനോൻ സംബന്ധിച്ച തർക്കങ്ങളൊന്നും ആരംഭിച്ചിരുന്നില്ലെന്നതിനാൽ, ഇപ്പോൾ കണ്ടെത്തിയ രേഖ ആധികാരികഗ്രന്ഥമാണെന്നു അംഗീകരിക്കേണ്ടി വരും, 1685-ലെ മെത്രാൻസ്ഥാനാരോഹണത്തെക്കുറിച്ച് സാക്ഷ്യംനൽകുന്ന ഏകസമകാല രേഖ എന്നനിലയിലും ഇതു പ്രധാനപ്പെട്ടതാണ്.

ഈ രേഖകൾ മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ശേഖരത്തിൽ എത്തിപ്പെട്ടതിനെപ്പററി വ്യക്തമായ നിഗമനങ്ങളിൽ എത്താൻ സഹായകമാവുന്ന വസ്തുതകളും പത്രസമ്മേളനത്തിൽ മാർ കൂറിലോസ് മെത്രാപ്പൊലീത്ത വിവരിച്ചു. മാർത്തോമ്മാ ആറാമൻ നിരണത്തുവെച്ച് 1770ൽ അവിടെ ഉണ്ടായിരുന്ന ഊർശ്ലേമിന്റെ പാത്രിയർക്കീസ് മാർഗ്രീഗോറിയോസുമായി ഐക്യപ്പെട്ടുപുനരഭിഷേകം പ്രാപിച്ചു മാർദീവന്നാസ്യോസ് എന്നപേർ സ്വീകരിച്ചപ്പോൾ അതുവരെ തന്റെ കൈവശമുണ്ടായിരുന്ന മലങ്കരസഭയുടെ വിദേശികളുമായി ബന്ധപ്പെട്ട രേഖകൾ മാർ ഗ്രീഗോറിയോസിനെ മാർത്തോമാ ആറാമൻ ഏൽപ്പിച്ചുവെന്ന നിഗമനത്തിൽ എത്താനാവും. മാർ ഗ്രീഗോറിയോസ് തന്റെ സ്വന്തം ...

...രഥികളെല്ലാം പിന്നീട് തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭാ സ്ഥാപകനായിത്തീർന്ന കാട്ടുമങ്ങാട്ട് അബ്രഹാം മാർക്കൂറിലോസ് മെത്രാപ്പൊലീത്തയെ ഏൽപ്പിച്ചതായും രേഖപ്പെടുത്തിയിട്ടുണ്ട്. അഞ്ചാം മാർത്തോമയും, ആറാം മാർത്തോമയും കൂനൻ കുരിശു സത്യത്തിന് വിരുദ്ധമായി പ്രവർത്തിച്ച്കാത്തോലിക്കാവിശ്വാസത്തിലേക്ക് പായുവാൻ ഇടയുണ്ടെന്ന് മനസ്സിലാക്കിയ ...ാഹചര്യത്തിലാണ് മാർ ഗ്രീഗോറിയോസ് കാട്ടുമങ്ങാട്ട് അബ്രഹാം കശ്ശീശയെ മലങ്കര സഭാ വിശ്വാസം ...ിരതയോടെ കാത്തു സൂക്ഷിക്കാൻ പ്രാപ്തൻ എന്നു കണ്ട് 1769ൽ മെത്രാനാക്കി വാഴിച്ചതെന്നും അനുമാനിക്കാൻ പര്യാപ്തമായ തെളിവുകളുണ്ടെന്നും പത്ര.സമ്മേളനത്തിൽ വ്യക്തമാക്കപ്പെട്ടു.

# അവർക്കുവീണ്ടും ജീവിതം കിട്ടി

പത്തനംതിട്ട: കാർ അപകടത്തിൽ ഏകാവലംബമായ അമ്മ നഷ്ടപ്പെട്ടതോടെ അനിശ്ചിതത്വത്തിലായ രണ്ടു കുട്ടികൾക്കു പുതുജീവിതം.

ചങ്ങനാശേരിക്കടുത്തു കഴിഞ്ഞ നവംബറിൽ ഉണ്ടായ കാറപകടത്തിൽ മരിച്ച ഏലന്തൂർ കാവിൽ തടത്തിൽ എൽസിയുടെ പുത്രന്മാരായ ജോമോനും (ഒമ്പത്) ജോബിയുമാണ് (ഏഴ്) പാമ്പാടി ബാലഭവനിൽ ചേർന്നത്. ഈ കുട്ടികളുടെ കഥ മനോരമയിൽ വായിച്ച ബാലഭവൻ മാനേജർ പി.സി. യോഹന്നാൻ റമ്പാൻ മനോരമ ചീഫ് എഡിറ്റർ കെ.എം. മാത്യുവുമായി ബന്ധപ്പെട്ടാണു കുട്ടികളെ ബാലഭവനിൽ ചേർക്കാനുള്ള ക്രമീകരണങ്ങൾ ചെയ്തത്.

കഴിഞ്ഞദിവസം കുട്ടികൾ, വല്യച്ചനായ കുഞ്ഞുകുഞ്ഞ് ഉപദേശി, വല്യമ്മ മറിയാമ്മ, ഇലന്തൂർ പഞ്ചായത്ത് മുൻ പ്രസിഡൻറ് സി.ടി. മത്തായി എന്നിവരോടൊപ്പം മലയാള മനോരമ കോട്ടയം ഓഫീസിൽ എത്തി അവിടെ യോഹന്നാൻ റമ്പാൻ കുട്ടികളെ ഏറ്റുവാങ്ങി പാമ്പാടിയിലെ ബാലഭവനിലേക്കു കൊണ്ടുപോയി. കുഞ്ഞുകുഞ്ഞുപദേശിയും മറിയാമ്മയും ബാലഭവനിൽ എത്തി ഔപചാരികമായി കുട്ടികളെ ബാലഭവന്റെ മേട്രനെ ഏല്പിച്ചശേഷം മടങ്ങി. കുട്ടികളെ അടുത്ത സ്കൂൾ വർഷം സ്കൂളിൽ ചേർക്കും. അതിനുള്ള ക്രമീകരണങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്.

4-4-92



# പോളിന് പൊറ്റെക്കാട് അവാർഡ്

10-4-92

സ്വന്തം ലേഖകൻ

കോഴിക്കോട്: ഈ വർഷത്തെ എസ്. കെ. പൊറ്റെക്കാട് സാഹിത്യ അവാർഡ് പോൾ മണലിലിനു ലഭിച്ചു.

കഴിഞ്ഞ മൂന്നു വർഷങ്ങളിൽ പ്രസിദ്ധീകരിച്ചതും പരിഗണനയ്ക്കു ലഭിച്ചതുമായ കൃതികളിൽനിന്നാണു പോളിന്റെ 'അഴീക്കോട് എന്ന വിചാരശില്പി' എന്ന കൃതി അവാർഡിനു തെരഞ്ഞെടുത്തത്. 5001 രൂപയും പ്രശംസാപത്രവും ശില്പവുമാണ് അവാർഡ്.

ഡോ. എം. എസ്. മേനോൻ, പി. ആർ. നാഥൻ, കടവനാട് കുട്ടിക്കൃഷ്ണൻ എന്നിവരടങ്ങിയ ജഡ്ജിംഗ് കമ്മിറ്റിയാണ് അവാർഡ് കൃതി തെരഞ്ഞെടുത്തത്.

'മലയാളത്തിന്റെ ബഷീർ', 'പെലെ' തുടങ്ങി ഒമ്പതു കൃതികളുടെ കർത്താവായ പോൾ പത്തനാപുരം സ്വദേശിയാണ്. ഇപ്പോൾ കോട്ടയത്തു മലയാള മനോരമ പത്രാധിപസമിതി അംഗം. അക്ഷരകേരളം അവാർഡ്, കരുണാകരൻ നമ്പ്യാർ അവാർഡ്, ജേർണലിസം ഫെലോഷിപ്പ് തുടങ്ങി മികച്ച പത്രപ്രവർത്തനത്തിനുള്ള ബഹുമതികളും ലഭിച്ചിട്ടുണ്ട്. കേരള ഫിലിം സെൻസർ ബോർഡ് അംഗമായിരുന്നു.

അടുത്തമാസം അവസാനം എസ്. കെ. പൊറ്റെക്കാട് അവാർഡ് സമിതിയുടെ ആഭിമുഖ്യത്തിൽ കോഴിക്കോട്ടു നടത്തുന്ന ചടങ്ങിൽ അവാർഡ് നൽകുമെന്നു സമിതി ചെയർമാൻ അലവി വേങ്ങരയും കൺവീനർ എം. പി. ഇമ്പിച്ചഹമ്മദും അറിയിച്ചു.

(ദീപിക)

# പാമ്പാടി കബറിങ്കലേക്കു തീർത്ഥാടക പ്രവാഹം

4-4-92

പാമ്പാടി: അഭൂതപൂർവമായ ജനസഞ്ചയം പങ്കെടുത്ത ആഘോഷപൂർവമായ റാസയോടെ പാമ്പാടി കുര്യാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 27-ാമതു ശ്രാദ്ധപ്പെരുനാൾ ആരംഭിച്ചു.

പാമ്പാടി സെൻറ് ജോൺസ് കത്തീഡ്രലിൽനിന്ന് അഞ്ചുമണിക്ക് ആരംഭിച്ച റാസയിൽ കത്തിച്ച മെഴുകുതിരിയും മുത്തുക്കുടകളും കുരിശും വഹിച്ച ഭക്തസമൂഹം നീങ്ങി. ബാൻറ്വാദ്യം റാസയ്ക്കു കൊഴുപ്പേകി.

കുന്നംകുളത്തുനിന്നും ഹൈറേഞ്ചിൽനിന്നും കൂടുതൽ തീർത്ഥാടകർ റാസയിൽ പങ്കെടുത്തു.

മെത്രാപ്പോലീത്താമാരായ ഗീവർഗീസ് മാർ ഈവാനിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നിവർ കാൽനടയായി റാസയിൽ പങ്കെടുത്തു.

റാസ പൊത്തമ്പുറം ദയറാപ്പള്ളിയിൽ എത്തിയപ്പോൾ തോമസ് മാർ തീമോത്തിയോസിന്റെ പ്രധാന കാർമികത്വത്തിൽ സന്ധ്യാനമസ്കാരം നടന്നു. മാത്യൂസ് മാർ എപ്പിഫാനിയോസ് പ്രസംഗിച്ചു.

കബറിങ്കൽ അഖണ്ഡപ്രാർഥനയ്ക്കു മാർ മിലിത്തിയോസ് നേതൃത്വം നൽകി.

ഇന്ന് അഞ്ചരയ്ക്കു ദയറാ പള്ളിയിൽ ഗീവർഗീസ് മാർ ഈവാനിയോസ് കുർബാന അർപ്പിക്കും. 8.30-നു പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന.

തുടർന്നു പ്രദക്ഷിണവും നേർച്ച വിളമ്പും നടക്കും.



കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 27-ാം ശ്രാദ്ധപ്പെരുനാളിനോടനുബന്ധിച്ചു പാമ്പാടിയിൽ സെൻറ് ജോൺസ് കത്തീഡ്രലിൽനിന്നു ദയറായിലേക്കു നടന്ന റാസ. ഇൻസെറ്റിൽ: റാസയിൽ പങ്കെടുത്ത ഗീവർഗീസ് മാർ ഈവാനിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നീ മെത്രാപ്പോലീത്താമാർ.

— മനോരമ

മംഗളം 20-2-92



# ജേക്കബ്മാത്യു ഐ.എൻ.എസ്. റീജണൽ ചെയർമാൻ

ന്യൂഡൽഹി: ഇന്ത്യൻ ന്യൂസ് പേപ്പർ സൊസൈറ്റിയുടെ(ഐ.എൻ.എസ്.) കേരള റീജണൽ ചെയർമാനായി ജേക്കബ് മാത്യുവിനെ(മലയാള മനോരമ) ഐ.എൻ.എസ്. ചെയർമാൻ പി. ആർ. കൃഷ്ണമൂർത്തി നാമനിർദ്ദേശം ചെയ്തു. ദീപിക ചീഫ് എഡിറ്ററായിരുന്ന ഫാ. വിക്ടർ നരിവേലി സ്ഥാനമൊഴിഞ്ഞ ഒഴിവിലാണിത്.

(ദീപിക)

Estd. 1888

# മലയാള മനോരമ

കോട്ടയം

12 പേജ് 1.35 രൂപ

Published from Kottayam Calicut Cochin and Trivandrum

1989 ഡിസംബർ 29 വെള്ളി




മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത വൈദികർ പരിശുദ്ധ കാതോലിക്കാ ബാവായോടൊപ്പം. മുൻനിരയിൽ ഇടത്തുനിന്നു നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, പരിശുദ്ധ കാതോലിക്കാബാവാ, ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ. പിൻനിരയിൽ ഇടത്തുനിന്ന് നിയുക്ത മെത്രാന്മാർ - ഫാ. പി. എം. കുര്യാക്കോസ്, ഫാ. ജോബ് തോമസ്, ഫാ. ഡബ്ലിയു. എ. ചെറിയാൻ, ഫാ. എം. എ. മത്തായി, ഫാ. ജോർജ് കുര്യൻ.

- മനോരമ

# മെത്രാൻ തെരഞ്ഞെടുപ്പ്: അസോസിയേഷൻ പാനൽ അംഗീകരിച്ചു

സ്വന്തം ലേഖകൻ

പത്തനംതിട്ട: മേല്പട്ട സ്ഥാനത്തേക്ക് മലങ്കര സഭാ മാനേജിംഗ് കമ്മിറ്റി ശുപാർശ ചെയ്ത പാനലിലെ അഞ്ചു വൈദികരേയും ഇന്നലെ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ വോട്ടിലൂടെ തെരഞ്ഞെടുത്തു.

തെരഞ്ഞെടുപ്പിനു മുമ്പായി 36 വൈദികർ ഉൾപ്പെടെ 108 അംഗങ്ങളെ പുതിയ മാനേജിംഗ് കമ്മിറ്റിയിലേക്കു തെരഞ്ഞെടുക്കുകയുണ്ടായി.

ഫാ. പി. എം. കുര്യാക്കോസ് (ബേഥനി ദയറാ, പത്തനംതിട്ട), ഫാ. ജോബ് തോമസ് (മൗണ്ട് താബോർ ദയറാ, പത്തനാപുരം), ഫാ. ഡബ്ലിയു. എ. ചെറിയാൻ (കൊല്ലം അരമന), ഫാ. എം. എ. മത്തായി (പഴയ സെമിനാരി, കോട്ടയം), ഫാ. ജോർജ് കുര്യൻ (കോട്ടയം) എന്നിവരാണു തെരഞ്ഞെടുക്കപ്പെട്ടവർ.

551 വൈദികരും 1535 അത്മായരുമാണു വോട്ടിംഗിൽ പങ്കെടുത്തത്. തെരഞ്ഞെടുക്കപ്പെടാൻ 276 വൈദിക വോട്ടും 768 അവൈദിക വോട്ടും വേണമായിരുന്നു.

(വിജയിച്ചവർക്കു കിട്ടിയ വോട്ടുകൾ വൈദികവോട്ട്, അൽമായ വോട്ട് എന്നീ ക്രമത്തിൽ താഴെ ചേർക്കുന്നു.)

ഫാ. പി. എം. കുര്യാക്കോസ് (377, 1037), ഫാ. ജോബ് തോമസ് (329, 1061), ഫാ. ഡബ്ലിയു. എ. ചെറിയാൻ (335-1137), ഫാ. എം. എ. മത്തായി (440, 1110), ഫാ. ജോർജ് കുര്യൻ (384, 1026). മൽസരരംഗത്തുണ്ടായിരുന്ന മറ്റു മൂന്നു പേർക്കു കിട്ടിയ വോട്ട്: 1 ക്രിസ്റ്റഫോറസ് റമ്പാൻ (222, 723), 2. ഫാ. എം. കെ. തോമസ് (103, 338), 3. ഫാ. കെ. വി. ഗീവർഗീസ് (48, 268).

ഇന്നലെ അഞ്ചുമണിക്കു ചീഫ് ഇലക്ഷൻ ഓഫീസർ പ്രൊഫ. ഇ. ജെ. ജോൺ ഓരോരുത്തർക്കും കിട്ടിയ വോട്ടുകളുടെ വിവരം പ്രഖ്യാപിച്ചു. തുടർന്നു കാതോലിക്കാബാവാ വിജയിച്ചവരുടെ പേരുകൾ പ്രഖ്യാപിക്കുകയും അവരെ സ്റ്റേജിലേക്കാനയിക്കുകയും ചെയ്തു.

"നമുക്കു വളരെ സന്തോഷമുണ്ട്. മാനേജിംഗ് കമ്മിറ്റി നിർദ്ദേശിച്ച അഞ്ചുപേരെ തന്നെ തെരഞ്ഞെടുത്തതിൽ അതിയായ സന്തോഷമുണ്ട്." തെരഞ്ഞെടുക്കപ്പെടാതെ പോയവർ ക്ലേശിക്കേണ്ടതില്ല. അവർക്കു ദൈവം ഇനിയും അവസരം നൽകാതിരിക്കില്ല." തെരഞ്ഞെടുക്കപ്പെട്ടവരെ അനുമോദിച്ചുകൊണ്ടു പരിശുദ്ധ ബാവാ പറഞ്ഞു.

നേരത്തെ ഒരു മണിക്കു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗമാണ് മെത്രാൻ സ്ഥാനാർഥികളെ ബാലറ്റ് മുഖേന തെരഞ്ഞെടുത്തത്.

അദ്ധ്യക്ഷപ്രസംഗം ബാവായുടെ നിർദ്ദേശാനുസരണം അമേരിക്കൻ ഭദ്രാസന മെത്രാപ്പോലിത്ത തോമസ് മാർ മക്കാറിയോസാണു വായിച്ചത്. പ്രസംഗത്തിന്റെ സംഗ്രഹം ചുവടേ ചേർക്കുന്നു.

ലോകത്തിലെ ഏറ്റവും വലിയ ജനായത്ത പാർലമെൻറ് എന്നു നിസ്സന്ദേഹം വിവക്ഷിക്കപ്പെടാവുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ അംഗങ്ങൾക്കു ഭാരിച്ച ഉത്തരവാദിത്തമാണുള്ളത്.

എപ്പിസ്കോപ്പസിയും ജനായത്തവും മനോഹരമായി ഒരുമിച്ച് ഇണക്കിച്ചേർത്തിട്ടുള്ള വിശിഷ്ടമായ ഒരു ഭരണസംവിധാനമാണ് സഭയ്ക്കുള്ളത്. ഈ രണ്ടു വിശിഷ്ട പാരമ്പര്യങ്ങളെയും പ്രതിനിധാനം ചെയ്യുന്ന തെരഞ്ഞെടുപ്പുകളാണ് ഇവിടെ നടക്കാൻ പോകുന്നത്.

മേല്പട്ടസ്ഥാനത്തേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിട്ടുള്ളവരുടെ പേരുകൾ അടങ്ങിയ ബാലറ്റ് പേപ്പർ നിങ്ങൾക്കു നൽകപ്പെടുന്നതായിരിക്കും. നാമനിർദ്ദേശത്തിൽനിന്നു തങ്ങളെ ഒഴിവാക്കണമെന്നു ഡിസംബർ 20-നു മുമ്പ് അപേക്ഷിച്ചവരുടെ പേരുകൾ നീക്കം ചെയ്താണു സമ്മതിദാന പത്രിക തയ്യാറാക്കിയിട്ടുള്ളത്.

അജണ്ടാപേപ്പറിൽ കൊടുത്തിട്ടുള്ള എട്ടു പേരുകളിൽ ഒന്നും രണ്ടും മൂന്നും പേരുകൾ അസോസിയേഷൻ അംഗങ്ങളിൽ മുപ്പതു പേർ ഒപ്പിട്ടു നാമനിർദ്ദേശം


(ശേഷം പേജ് 7 കോളം 1)


27-3-92

## ജന്മദിനസ്തോത്ര ശുശ്രൂഷ ഇന്ന് 27-3-92

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 86-ാം ജന്മദിനം പ്രമാണിച്ച് ഇന്ന് 8.30-നു ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ സ്തോത്ര ശുശ്രൂഷയും തുടർന്നു അനുമോദന സമ്മേളനവും നടക്കും. 12 മണി വരെ കാതോലിക്കാ ബാവായെ സന്ദർശിക്കുവാൻ സൗകര്യം ഉണ്ടായിരിക്കും.